# രണ്ടാം പതിപ്പിനെക്കുറിച്ച്

ഗാന്ധിജി ലോകരംഗത്തുനിന്നു് തിരോധാനം ചെയ്തിട്ട് ഇപ്പോൾ 33 വർഷം തികയുന്നു. ഒരു സത്യയുഗത്തിനുവേണ്ടി ജീവിക്കുകയും അന്ത്യശ്വാസംവരെ പ്രവർത്തിക്കുകയും ചെയ്ത ആ മഹാപുരുഷന്റെ കാലത്തിനു ശേഷം ഇന്ത്യയിലും ലോകത്തും എന്തു സംഭവിച്ചുകൊണ്ടിരിക്കുന്നുവെന്നു പരിശോധിക്കുന്നവർക്ക് ആശ്വാസത്തിന് എന്തെങ്കിലും അവകാശമുണ്ടോ? ഇല്ലെന്നായിരിക്കും സാർവ്വത്രികമായി ലഭിക്കാവുന്ന ഒരു ഉത്തരം. ഇരുപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ഗാന്ധിജിയുടെ ജീവിതവും സന്ദേശവും ലോകജീവിതരംഗത്തും കാര്യമായ ചലനങ്ങൾ സൃഷ്ടിച്ചിട്ടുണ്ടോ എന്ന ചോദ്യം സൂക്ഷ്മപഠനത്തിനും വിലയിരുത്തലിനും വിഷയമാക്കേണ്ട ഒന്നാണ്. ഉണ്ടാക്കീട്ടുള്ള ചലനങ്ങൾ എത്ര ചെറുതായാലും വലുതായാലും ആ ജീവിതസന്ദേശത്തെ ജനഹൃദയങ്ങളിൽ കൊണ്ടെത്തിക്കുക എന്ന മഹത്തായ ഒരു നിശ്ചിത കർത്തവ്യമാണ്, ഏതു ദേശത്തും ഏതു ഭാഷയിലും ഉണ്ടായിട്ടുള്ള ഗാന്ധിസാഹിത്യകൃതികൾ നിർവഹിച്ചിട്ടുള്ളതു്. ഗാന്ധിജിയുടെ ആശയപ്രപഞ്ചത്തെ പ്രതിനിധാനം ചെയ്യുന്ന ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്ന വിഷയത്തിൽ ഭാരതത്തിൽ പ്രമുഖമായ ഒരു സ്ഥാനം അഖിലേന്ത്യാ ഗാന്ധിസ്മാരക നിധിക്കുണ്ട്. മലയാളത്തിൽ കേരള ഗാന്ധിസ്മാരക നിധിയും എളിയതോതിലാണെങ്കിലും ഇത്രയും കാലത്തിനകം 57 ഗ്രന്ഥങ്ങൾ പ്രകാശനം ചെയ്തിട്ടുണ്ട്. ഇത്രയുംകൊണ്ട് സ്വന്തം കർത്തവ്യം സമർത്ഥമായി നിർവ്വഹിച്ചുവെന്നവകാശപ്പെടുവാൻ സാദ്ധ്യമല്ലെന്നു് ഞങ്ങൾക്കു തികച്ചും ബോദ്ധ്യമുണ്ട്. പല പരിമിതികളുടെയും പരാധീനത ഈ വിഷയത്തിൽ സംഘടനയെ ബാധിച്ചിട്ടുമുണ്ട്. എങ്കിലും കേരള ഗാന്ധിസ്മാരക നിധിയുടെ ഒരു പ്രമുഖ പ്രസിദ്ധീകരണമായ ഏഴു വാല്യങ്ങൾ അടങ്ങുന്ന ഗാന്ധിസാഹിത്യ കൃതികളുടെ ഒരു രണ്ടാം പതിപ്പ് ഇപ്പോൾ പ്രസിദ്ധീകരിക്കാൻ സാധിച്ചുവെന്നതിൽ ഞങ്ങൾക്ക് അതിയായ ചാരിതാർത്ഥ്യമുണ്ട്.

ഈ ഏഴു വാല്യങ്ങളുടെയും ഒന്നാം പതിപ്പിൽ അവ തയ്യാറാക്കിയ പ്രസാധക സമിതിയുടെ നേതൃത്വം വഹിച്ചിരുന്ന ശ്രീ കൈനിക്കര കുമാരപിള്ളയുടെ വിശദമായ ആമുഖവും ഈ വാല്യത്തിന്റെ പ്രസാധകനായ ഡോ. വി. കെ. സുകുമാരൻനായർ തയ്യാറാക്കിയ പ്രസാധകക്കുറിപ്പും ഈ ഗ്രന്ഥത്തിൽ അന്യത്ര ചേർത്തിട്ടുണ്ട്. അതിൽനിന്നും ഈ ഗ്രന്ഥാവലിയെക്കുറിച്ചുള്ള വ്യക്തമായ ചിത്രം എല്ലാവർക്കും ലഭിക്കുമെന്നതിനാൽ പ്രത്യേകമായ ഒരു വിശദീകരണക്കുറിപ്പിന്റെ ആവശ്യം ഇനി ഉദിക്കുന്നില്ല. ഈ രണ്ടാം പതിപ്പിന് ഒരു പ്രത്യേകമായ അവതാരികയുടെ പ്രസക്തിയും തീരെ ഇല്ലെന്നുതന്നെ പറയാം.

എങ്കിലും ഇരുപത്തൊൻപതു വർഷങ്ങൾക്കുമുമ്പ് ഈ ഗ്രന്ഥങ്ങൾ ആദ്യമായി പ്രകാശനം ചെയ്തതിനുശേഷം ഒരു പുനഃപ്രസിദ്ധീകരണത്തിനു തയ്യാറാകുമ്പോൾ പ്രകാശകന്മാരുടെ ആശയും ആശങ്കകളും സംക്ഷിപ്തമായെങ്കിലും പ്രകടമാക്കേണ്ടതു് ആവശ്യമാണെന്നു തോന്നുന്നു.

ഭാരതത്തിൽ ഏററവും കൂടുതൽ സാക്ഷരതയുള്ള പ്രബുദ്ധമായ കേരള ജനതയുടെ ഹൃദയത്തെയും ബുദ്ധിയെയും സ്പർശിക്കുന്നതിനുള്ള രാജപാത വിവിധ തലങ്ങളിലുള്ള പ്രസിദ്ധീകരണങ്ങളിലൂടെയാണ് പടുത്തുയർത്തേണ്ടതെന്ന കാര്യം നിസ്തർക്കമാണ്. കേരളം ശങ്കരാചാര്യരുടെ നാടാണെന്നും

കേരളജനതയെ സ്വാധീനിക്കുന്നതിനു ബുദ്ധിയുടെ മണ്ഡലത്തിലാണു മുഖ്യമായി പ്രവർത്തിക്കേണ്ടതെന്നും പലതവണ ആചാര്യ വിനോബാ ഭാവേ അഭിപ്രായപ്പെട്ടിട്ടുള്ളതു് ഇത്തരുണത്തിൽ ഞാൻ ഓർത്തുപോകുന്നു. എന്നാൽ, ഇന്നു് മലയാളഭാഷയിൽ പ്രസിദ്ധപ്പെടുത്തുന്ന ഗ്രന്ഥങ്ങളും, പത്രങ്ങളും, വാരികകളും, മാസികകളും എന്നിവയുടെ എണ്ണവും പ്രചാരവും അവയുടെ നിലവാരവും നോക്കുമ്പോൾ ഉൽക്കണ്ഠയും ഒരു നിസ്സഹായതാബോധവുമല്ലാതെ മനസ്സിലവശേഷിക്കുമെന്നു തോന്നുന്നില്ല. ഇത്തരം പ്രസിദ്ധീകരണങ്ങളുടെ പ്രതിദ്ധ്വനിയാണു് കേരളീയ ജനജീവിതത്തിലിന്നു പ്രമുഖമായി പ്രത്യക്ഷപ്പെട്ടു കാണുന്നതു്. ആദർശനിഷ്ഠയും സന്മാർഗ്ഗപരതയും ഉള്ള ഒരു ചെറിയ ശതമാനം പ്രസിദ്ധീകരണങ്ങൾ ഉണ്ടെങ്കിലും അവയുടെ ആകർഷണവലയം ചെറുതാണു്. ഉത്തമഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണം ഒരുവശത്തു നടക്കുമ്പോൾ അവയെ സ്വീകരിച്ചു് അവയിലടങ്ങിയിരിക്കുന്ന തത്ത്വസംഹിതകൾക്കുവേണ്ടി പ്രവർത്തിക്കാനും ജനജീവിതത്തെ അതിനനുഗുണമായി സംഘടിപ്പിക്കാനും കർമനിഷ്ഠരായ ചിന്തകർ, മറുവശത്തു് മുന്നോട്ടു വരാതിരുന്നാൽ ഇത്തരം ഗ്രന്ഥങ്ങൾ ചിലരുടെ മനോരഥങ്ങളിൽ മാത്രം ഒതുങ്ങിപ്പോകുമെന്നുള്ളതാണു് ആത്യന്തികമായി സംഭവിക്കുക.

ഗാന്ധിസാഹിത്യത്തിനും ഇതേ ദുരന്തം ഭാഗികമായിട്ടെങ്കിലും സംഭവിച്ചിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. വ്യക്തിയിലും സമൂഹത്തിലും ഉള്ള നന്മയുടെ ശക്തിയെ ഉണർത്തി, വികസിപ്പിച്ചു്, സംഘടിപ്പിക്കാനും അങ്ങനെ തിന്മയെ പരാജയപ്പെടുത്താനുമുള്ള ഒരു കർമപരിപാടിയാണു് ഗാന്ധിജി ആവിഷ്കരിച്ചതും വിജയപൂർവം പരീക്ഷിച്ചതുമെന്നു് നിഷ്കൃഷ്ടമായ അർത്ഥത്തിൽ മനസ്സിലാക്കിയവർ ചുരുക്കമാണെന്നു തോന്നുന്നു. അങ്ങനെ നോക്കുമ്പോൾ നാം മുഖ്യമായ ഒരു നിഗമനത്തിൽ എത്തിച്ചേരുന്നു. ഗാന്ധിജിയെപ്പററി കുറെ കാര്യങ്ങൾ ജനങ്ങൾ ധരിച്ചിട്ടുണ്ടു്. അങ്ങനെ ധരിച്ചിട്ടുള്ളവർ പല തരക്കാരാണു്. ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി അദ്ദേഹം ചെയ്ത മഹത്തായ സേവനത്തിൽ ഒതുങ്ങുന്ന ഉപരിതലത്തിലുള്ള ഒരു ജീവചരിത്ര പഠനം ഒരുപക്ഷേ, തെററും തെറിച്ചും ആളുകൾ മനസ്സിലാക്കിയിട്ടുണ്ടു്. താത്ത്വികമായി അല്പംകൂടി മനസ്സിലാക്കാൻ ശ്രമിച്ച ചിലർ ആ താത്ത്വികവശത്തിന്റെ മഹത്വം അംഗീകരിച്ചുവെങ്കിലും അവ അപ്രായോഗികമെന്നു ചിന്തിച്ചു് പ്രായേണ ഉപേക്ഷിക്കുകയായിരിക്കും ചെയ്തിട്ടുള്ളതു്. അങ്ങനെ അപ്രായോഗികവും പഴഞ്ചനും പിന്തിരിപ്പനും, എന്നാൽ മഹത്തുമായ തത്ത്വസംഹിതകളുടെ ആചാര്യനായിട്ടാണു് ഒരുപക്ഷേ, അവർ ഗാന്ധിജിയെ കണക്കാക്കിയിട്ടുള്ളതും. ചിലർ അദ്ദേഹത്തെ ഒരു സാമൂഹ്യ പരിഷ്കർത്താവായി കാണുമ്പോൾ മററു ചിലർ അദ്ദേഹത്തെ ഒരു മതനിഷ്ഠനായി മാത്രം കണക്കാക്കുന്നു. ശാസ്ത്രത്തിന്റെയും വ്യവസായ യുഗത്തിന്റെയും ഒരു ശത്രുവായി പലരും അദ്ദേഹത്തെ ചിത്രീകരിച്ചിട്ടുണ്ടു്. ഇങ്ങനെ ഗാന്ധിജി പലർക്കും പലതാണെന്നതു് ഒരു വസ്തുതയാണു്. അദ്ദേഹത്തെക്കുറിച്ചു് നിഷ്കൃഷ്ടമായി പഠിക്കാനും മനസ്സിലാക്കാനുമുള്ള സന്നദ്ധതയുടെ കുറവാണു് ഇതിനു കാരണമെന്നതിനു സംശയമില്ല. ഈ സന്നദ്ധത സാർവത്രികമായി എല്ലാതലങ്ങളിലും ഉണ്ടാവാൻ സാദ്ധ്യമല്ലെന്ന കാര്യം ഇവിടെ വിസ്മരിക്കുന്നില്ല. ഗാന്ധിജിയുടെ മാർഗ്ഗം സത്യനിഷ്ഠമായ, സ്നേഹനിഷ്ഠമായ ഒരു വിമോചനമാർഗ്ഗമാണെന്നു കാണുന്നവർ ഗാന്ധിജിയെപ്പററിയുള്ള പഠനത്തിനും പ്രചാരണത്തിനും പൂർവ്വവത്ശക്തിയോടെ പ്രവർത്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നുവെന്നു മാത്രം ഇവിടെ അനുസ്മരിപ്പിച്ചുകൊള്ളട്ടെ.

ഈ കൃതികളുടെ ഒന്നാം പതിപ്പു് പ്രസിദ്ധപ്പെടുത്തിയശേഷം കാലം വളരെ വേഗം കടന്നുപോയി. കാലം പലതിനെയും ഹനിക്കുന്നു, പുറം

തള്ളുന്നു. ഗാന്ധിജിയെ സംബന്ധിച്ചിടത്തോളം, കാലം ലോകത്തിന്റെ സ്മരണമണ്ഡലത്തിൽ എന്തു മാററമാണു വരുത്തിയതെന്നു പറയുക എളുപ്പമല്ല. ഏതായാലും ഗാന്ധിജി വിസ്മരിക്കപ്പെട്ടിട്ടില്ല മാത്രമല്ല, ജീവത്തായ ജീവിതപ്രശ്നങ്ങളുടെ പരിഹാരങ്ങൾ നിർദ്ദേശിക്കുവാൻ ശ്രമിക്കുന്നവർക്ക് ഗാന്ധിജിയുടെ സന്ദേശത്തിന്റെ വെളിച്ചം മുമ്പെന്നപോലെ വഴി കാണിക്കുന്നുമുണ്ട്. പ്രശ്നം വ്യക്തിജീവിതത്തിലായാലും അന്തർദ്ദേശീയ തലത്തിലായാലും ചെറുതായാലും വലുതായാലും അവിടെയൊക്കെ ഒരുത്തരം കണ്ടെത്തുവാൻ ഗാന്ധിജി നൽകുന്ന വെളിച്ചം പലപ്പോഴും സഹായമാകുമെന്ന് ഇന്നു കൂടുതൽ കൂടുതൽ അംഗീകരിക്കപ്പെടുന്നു.

ഇന്നു ലോകത്തെ അഭിമുഖീകരിക്കുന്ന മുഖ്യ പ്രശ്നങ്ങൾ പരിശോധിച്ചാൽ അവയ്ക്കെല്ലാം യുക്തിയുക്തവും അനിഷേദ്ധ്യവും സത്യനിഷ്ഠവും മാനുഷികവുമായ പരിഹാരമാർഗ്ഗങ്ങൾ ഗാന്ധിജി കാണിച്ചുകൊടുത്തിട്ടുണ്ട് എന്നു മനസ്സിലാകും. യുദ്ധംകൊണ്ടു യാതൊരടിസ്ഥാന പ്രശ്നങ്ങളും പരിഹരിക്കാൻ സാദ്ധ്യമാവാത്ത ഒരു ഘട്ടത്തിലാണു ലോകം ഇന്നു ചെന്നെത്തിയിരിക്കുന്നതെന്ന് യുദ്ധത്തിന്റെ പരമാചാര്യന്മാർപോലും സമ്മതിക്കുന്നു. അക്രമത്തിന്റെ മാർഗ്ഗം പ്രായോഗികമല്ലെന്നു തെളിഞ്ഞാൽ മനുഷ്യനു മനുഷ്യത്വത്തിന്റെ ശരിയായ മാർഗ്ഗത്തിലേക്കു മടങ്ങിവരാതെ സാദ്ധ്യമല്ല. സത്യാഗ്രഹമാർഗ്ഗമല്ലാതെ മറെറാരു പ്രായോഗിക മാർഗ്ഗമില്ലെന്നു ലോകം സമ്മതിക്കുന്നൊരു കാലം വളരെ വിദൂരവുമല്ല. മതത്തിന്റെ ഇടുങ്ങിയ ഭിത്തികൾക്കു പുറത്തുവരാതെ ലോകത്തിനു ഗതിയില്ലെന്നു് മനസ്സിലാക്കി മതസാഹോദര്യത്തിന്റെ മാർഗ്ഗം വെട്ടിത്തുറക്കുകയാണു് ഗാന്ധിജി ചെയ്തതു്. ജനസംഖ്യാപ്രശ്നത്തിന്റെയും സദാചാരത്തിന്റെയും മാർഗ്ഗം രണ്ടാവാൻ സാദ്ധ്യമല്ല. പ്രകൃതിയോടു് ഇണങ്ങിച്ചേർന്നു, പ്രകൃതിനിയമങ്ങളിലും ജീവിതനിയമങ്ങളിലും കൂടി പ്രകടമാകുന്ന സത്യത്തിന്റെ നിയമത്തെ അനുസരിക്കുവാനാണു് ഗാന്ധിജി മാർഗ്ഗദർശനം ചെയ്തതു്. ഇങ്ങനെയുള്ള ഗാന്ധിമാർഗ്ഗത്തിന്റെ ഉദാത്തഭാവങ്ങളെ വ്യക്തമാക്കുന്ന ഗ്രന്ഥങ്ങൾ വർഷംതോറും നൂറുകണക്കിനു ലോകസാഹിത്യഗ്രന്ഥങ്ങളായി പ്രസിദ്ധീകരിക്കപ്പെട്ടുവരുന്നു.

ശാസ്ത്രയുഗത്തിൽ ഗാന്ധിജിയുടെ പ്രസക്തി എന്തെന്നു് ഇത്തരം മഹത്ഗ്രന്ഥങ്ങളിലൂടെ ചിന്തകന്മാർ പ്രസ്പഷ്ടമാക്കിയ ഒരു കാലഘട്ടമാണു് ഈ ഇരുപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധം. അത്തരം മഹത്ഗ്രന്ഥങ്ങൾകൂടി വായിച്ചു പഠിക്കുവാൻ കേരളീയർക്കു കഴിയണം. ആ ഗ്രന്ഥങ്ങൾക്കെല്ലാം അവലംബം ഗാന്ധിജിയുടെ സ്വന്തം ലേഖനങ്ങളും പ്രസ്താവങ്ങളുമാണു്. അവയെ അടിസ്ഥാനപ്പെടുത്തിയാണു ചിന്തകന്മാർ സ്വന്തം ചിന്തകളെ വളർത്തിയിട്ടുള്ളതു്. ഗാന്ധിജിതന്നെ എഴുതിയ എല്ലാ സാഹിത്യത്തിന്റെയും സമാഹാരമാണു് ഈ സമ്പൂർണ്ണഗ്രന്ഥങ്ങൾ. സുഹൃത്തുക്കൾ ഇവയെ ഒരമൂല്യ നിധിയായി കരുതി സ്വീകരിക്കുമെന്നുതന്നെ ഞങ്ങൾ വിശ്വസിക്കുന്നു.

നേരത്തെ പറഞ്ഞതുപോലെ 1941-ലാണു് ഈ ഗ്രന്ഥസമുച്ചയത്തിന്റെ ഒന്നാം പതിപ്പു പ്രസിദ്ധപ്പെടുത്തിയതു്. അവ നേരത്തേ വിററുതീർന്നിരുന്നുവെങ്കിലും ഒരു രണ്ടാം പതിപ്പിനു് ഇത്രയും വൈകി. കടലാസു് വിലയും അച്ചടിക്കൂലിയും അനുനിമിഷമെന്നപോലെ വർദ്ധിച്ചുവരുന്ന ഇക്കാലത്തു് ഇത്ര മിതമായ നിരക്കിൽ ഈ പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞതു് ഒരു മഹാഭാഗ്യമായി ഞങ്ങൾ കരുതുന്നു.

നിയന്ത്രിതവിലയ്ക്കു കടലാസു് അനുവദിച്ചുതന്നു് ഇന്ത്യാഗവണ്മെൻറ് സഹായിച്ചു. അങ്ങനെ മാർക്കററ് റേററിൽ, 350 ക. വില വെക്കേണ്ട ഈ ഗ്രന്ഥങ്ങൾക്കു് 175.ക വില നിശ്ചയിക്കാനും അതിൽത്തന്നെ ഭീമമായ

ഇളവു വരുത്തി പ്രിപബ്ലിക്കേഷൻ വില നിശ്ചയിക്കാനും അതുതന്നെ ഗഡുക്കളായി അടച്ചു സാധാരണക്കാർക്കുപോലും ഈ മഹത്ഗ്രന്ഥങ്ങൾ സ്വന്തമാക്കാൻ അവസരമുണ്ടാക്കാനും സാധിച്ചു. ഈ സന്ദർഭം ബഹുജനങ്ങൾ പരമാവധി പ്രയോജനപ്പെടുത്തുന്നതായി കാണുന്നതിൽ ഞങ്ങൾക്ക് അതിയായ ചാരിതാർത്ഥ്യമുണ്ട്.

ഈ രണ്ടാം പതിപ്പിന്റെ അച്ചടിയുടെ ചുമതല കോട്ടയത്തു് ഡി. സി. പ്രസ്സാണ് ഏറ്റെടുത്തിട്ടുള്ളതു്. ഇക്കാര്യത്തിൽ അവർ പ്രത്യേകം കൃതജ്ഞതയ്ക്കു് അർഹരാണ്.

വിതരണച്ചുമതലകളും പ്രിപബ്ലിക്കേഷൻ സംബന്ധിച്ച ഉത്തരവാദിത്തങ്ങളും കറന്റ് ബുക്സ് ഏറ്റെടുത്തു. ഈയവസരത്തിൽ അതിന്റെ ഭാരവാഹികളെയെല്ലാം ഞങ്ങൾ കൃതജ്ഞതാപൂർവം സ്മരിക്കുന്നു.

ഗാന്ധിസ്മാരകനിധി കേന്ദ്രങ്ങളും പ്രവർത്തകരും കേരള സർവ്വോദയ സംഘത്തിലെയും ഗാന്ധി പീസ് ഫൗണ്ടേഷനിലെയും പല പ്രവർത്തകരും വലിയ താല്പര്യം കാണിക്കുകയും സഹകരിക്കുകയും ചെയ്തു. പ്രിപബ്ലിക്കേഷൻ സൗകര്യം ഉപയോഗപ്പെടുത്തി ഈ ബൃഹദ്ഗ്രന്ഥം സ്വന്തമാക്കുവാൻ ബഹുജനങ്ങളും മുന്നോട്ടു വന്നു.

എല്ലാവർക്കും കേരള ഗാന്ധിസ്മാരകനിധിയുടെ കൃതജ്ഞത രേഖപ്പെടുത്തട്ടെ.

ഗാന്ധിഭവൻ
17-12-81

**പി. ഗോപിനാഥൻ നായർ**
സെക്രട്ടറി



'പഞ്ചാബിൽ ഞങ്ങൾക്ക് 55,000 ഭടന്മാരും പരക്കെ ലഹളകളുമാണുള്ളത്.
ബംഗാളിൽ ഞങ്ങളുടെ സൈന്യം ഒരൊററ വ്യക്തിയാണ്; ലഹളയൊട്ടില്ലതാനും....'

—മൗണ്ട്ബാററൻപ്രഭു

## അദ്ധ്യായം ഒന്ന്

# സ്റ്റേററിന്റെ സ്വരൂപം, കർത്തവ്യം കർമപദ്ധതികൾ

1

സ്വരാജ് എന്നതുകൊണ്ടു ഞാൻ അർത്ഥമാക്കുന്നത്, സ്ത്രീയും പുരുഷനും നാട്ടുകാരനും കുടിയേറിപ്പാർത്തവനുമുൾപ്പെടെ പണിയെടുത്തു നാടിനെ സേവിച്ചവരും വോട്ടർമാരായി രജിസ്റ്റർ ചെയ്തവരുമായ പ്രായപൂർത്തിവന്ന ഭൂരിപക്ഷം ജനങ്ങളുടെ സമ്മതപ്രകാരമുള്ള ഇന്ത്യയുടെ ഭരണമെന്നാണ്....ഒരു ന്യൂനപക്ഷത്തിന്റെ അധികാരപ്രാപ്തികൊണ്ടുമാത്രം യഥാർത്ഥസ്വരാജ്യം കൈവരികയില്ല; അധികാരം ദുരുപയോഗപ്പെടുത്തുമ്പോൾ ചെറുത്തുനില്ക്കാനുള്ള ത്രാണി എല്ലാവർക്കുമുണ്ടായാലേ അതു കൈവരു. മററൊരുവിധത്തിൽ പറഞ്ഞാൽ അധികാരം വ്യവസ്ഥപ്പെടുത്താനും നിയന്ത്രിക്കാനുമുള്ള കഴിവിനെപ്പററി ബോധം ഉണ്ടാകുവാനുള്ള ശിക്ഷണം ബഹുജനങ്ങൾക്കു നൽകിയിട്ടാണു സ്വരാജ് സമ്പാദിക്കേണ്ടത്.

2

സ്വരാജ് എന്നത് ഒരു പവിത്രപദമാണ്, വൈദികപദമാണ്. സ്വയംഭരണമെന്നും ആത്മസംയമമെന്നുമാണതിനർത്ഥം. അല്ലാതെ 'സ്വാതന്ത്ര്യം' എന്ന പദംകൊണ്ടു പലപ്പോഴും അർത്ഥമാക്കാറുള്ളതുപോലെ സംയമനത്തിൽനിന്നുള്ള മോചനമല്ല.

3

പരമാധികാരരാഷ്ട്രങ്ങളെ സംബന്ധിച്ചിടത്തോളം രചനാത്മകമായ അഹിംസാതത്ത്വാനുഷ്ഠാനം ഏതെങ്കിലും രൂപത്തിലുള്ള സംയുക്തഭരണവ്യവസ്ഥയിലേക്കു നയിച്ചേ തീരൂ. അങ്ങനെ സംഭവി

---

1. Young India, 29–1–'25 (India of My Dreams, p. 7)
2. Young India, 19–3–'31 (India of My Dreams, p. 7)
3. Harijan, 11–2–'39 (Non-violence in Peace and War, Vol. I. p. 197)

ച്ചാലല്ലാതെ അതു വിജയിക്കുകയില്ല. അതു ഫലപ്രദമാംവിധം നിലവിലുണ്ടെന്നതിനുള്ള ദൃഷ്ടാന്തമായിരിക്കും ഒരു സംയുക്തഭരണ സമ്പ്രദായത്തിന്റെ ആവിർഭാവം. അതുകൊണ്ടു്, ഒരൊററ ജനാധിപത്യഭരണഘടന അടിസ്ഥാനമാക്കി, ഇരുപത്തഞ്ചു ജനതകളെയും രാഷ്ട്രങ്ങളെയും ഒരു സംയുക്തഭരണത്തിൻകീഴിൽ കൊണ്ടുവരികയെന്നതുമാത്രമാണു് യൂറോപ്യൻ പ്രശ്നത്തിനുള്ള യഥാർത്ഥപരിഹാരം. ആ സംയുക്തഭരണകൂടം, അന്യോന്യമെതിർക്കുന്ന ശത്രുരാഷ്ട്രങ്ങളെന്ന നിലയിലല്ലാതെ, സ്വയം നിർണയാവകാശമുള്ള വിഭാഗങ്ങളുടെ ഏകീകൃതഘടകമെന്ന നിലയിൽ യൂറോപ്പിന്റെ പ്രശ്നങ്ങളെ നേരിടുകയും ആവശ്യമായ നിയമനിർമാണം നടത്തുകയും ചെയ്യും. അതുപോലെതന്നെ, ഗ്രേററ്ബ്രിട്ടന്റെ നിയന്ത്രണത്തിനു പകരം ഒരു ജനാധിപത്യഭരണഘടന നടപ്പിലാക്കുകയെന്നതുമാത്രമാണ് ഇന്ത്യൻപ്രശ്നത്തിനുള്ള ഏക പരിഹാരം. ഇതു യൂറോപ്പിനെയും ഭാരതത്തെയും സംബന്ധിച്ചെന്നപോലെ, ആത്യന്തികമായി, ലോകത്തെയാകെ സംബന്ധിച്ചും പരമാർത്ഥമാണു്. യുദ്ധമവസാനിപ്പിക്കാനുള്ള ഏകവും അവസാനത്തേതുമായ പോംവഴിയും അതാണു്.

## 4

*....ലോത്തിയൻപ്രഭു ഇപ്രകാരമെഴുതുന്നു. കത്തു ജനുവരി ആദ്യംതന്നെ ലഭിച്ചിരുന്നുവെങ്കിലും ജോലിത്തിരക്കുകൊണ്ടു് അതിലുന്നയിച്ചിരുന്ന മുഖ്യമായ പ്രശ്നം കൈകാര്യം ചെയ്യുവാൻ കഴിഞ്ഞില്ല.

അഹിംസാധിഷ്ഠിതമായ സമൂഹത്തിലെ ഭരണകൂടത്തിന്റെ സ്വഭാവത്തെക്കുറിച്ചു ഞാൻ പരാമർശിക്കാതിരുന്നതു മനഃപൂർവമാണു്. ഭൂമിയെ ആകർഷണശക്തി സ്വസ്ഥാനത്തു നിർത്തുന്നതുപോലെ സമൂഹത്തെയാകമാനം ഒന്നാക്കിനിർത്തുന്നതു് അഹിംസയാണു്. എന്നാൽ ആകർഷണസിദ്ധാന്തത്തെക്കുറിച്ചുള്ള കണ്ടുപിടുത്തം നമ്മുടെ പൂർവികർക്കജ്ഞാതമായിരുന്ന പല പുതിയ അറിവുകളും നമുക്കു നൽകി. അഹിംസാനിയമമനുസരിച്ചു ബോധപൂർവം സമൂഹത്തിനു രൂപംകൊടുക്കുമ്പോൾ അതിന്റെ ഭൗതികഘടന ഇന്നത്തേതിൽനിന്നു വ്യത്യസ്തമായിരിക്കും. എങ്കിലും തികച്ചും അഹിംസാധിഷ്ഠിതമായ ഭരണകൂടമെങ്ങനെയിരിക്കുമെന്നു് എനിക്കു മുൻകൂട്ടി പറയാനാവില്ല.

ഇന്നു സംഭവിക്കുന്നതു് അഹിംസാനിയമത്തിന്റെ അവഗണനയും ഒരു ശാശ്വതനിയമമെന്ന മട്ടിൽ ഹിംസയുടെ പ്രതിഷ്ഠാപനവു

---

4. Harijan, 11-2-'39 (Non-violence in Peace and War, Vol. I, p. 198)

* ലോത്തിയൻ പ്രഭുവിൽനിന്നുള്ള ഒരു നീണ്ട കത്താണു് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നതു്.

മാണ്. അതിനാൽ ഇംഗ്ലണ്ടിലും അമേരിക്കയിലും ഫ്രാൻസിലും നിലവിലുള്ളതായിക്കാണുന്ന ജനാധിപത്യം തികച്ചും നാമമാത്രമാണ്. കാരണം അവയ്ക്കു നാസിജർമനിയെയോ, ഫാസിസ്റ്റ് ഇററലിയെയോ, സോവിയററ്റഷ്യയെപ്പോലുമോ അപേക്ഷിച്ചു ഹിംസാധിഷ്ഠിതത്വം കുറവല്ലെന്നതുതന്നെ. ഏകവ്യത്യാസം, ഒടുവിൽ പറഞ്ഞ മൂന്നിടത്തും ഹിംസ ജനാധിപത്യശക്തികളുടേതിനേക്കാൾ കൂടുതൽ വിദഗ്ദ്ധമായി സംഘടിപ്പിക്കപ്പെട്ടിട്ടുണ്ടെന്നതുമാത്രമാണ്. ഏതായാലും ആയുധസംഭരണത്തിൽ പരസ്പരം പരാജയപ്പെടുത്താനുള്ള ഭ്രാന്തുപിടിച്ച ഒരു മത്സരം നാമിന്നു കാണുന്നു. സംഘട്ടനമുണ്ടാവുമ്പോൾ—അതുണ്ടായേ തീരൂ—ജനാധിപത്യച്ചേരി വിജയിച്ചാൽ അതിനാസ്പദം സ്വന്തം ഭരണകൂടത്തിൽ തങ്ങൾക്കും പങ്കുണ്ടെന്നു ധരിക്കുന്ന ജനതയുടെ പിന്തുണമാത്രമായിരിക്കും. മററു മൂന്നിടത്തും ജനതതി സ്വന്തം സ്വേച്ഛാധിപത്യവ്യവസ്ഥിതിക്കെതിരെ പ്രക്ഷുബ്ധരായേക്കും.

5

രാഷ്ട്രം നിസ്സംശയമായും മതേതരമായിരിക്കണം. രാജ്യത്തെ പൊതുനിയമങ്ങളനുസരിക്കുന്നിടത്തോളംകാലം ഏതൊരു പൗരനും യാതൊരു തടസ്സവുംകൂടാതെ തന്റെ മതവിശ്വാസം ഉയർത്തിപ്പിടിക്കുവാനുള്ള അവകാശമുണ്ടായിരിക്കണം.

6

അഹിംസാധിഷ്ഠിതമായ 'സ്വരാജിൽ ആരും ആരുടെയും ശത്രുവല്ല. എല്ലാവരും അവരവരുടെ പങ്ക് പൊതുലക്ഷ്യത്തിനുവേണ്ടി സംഭാവന ചെയ്യുന്നു. എല്ലാവർക്കും വായിക്കാനും എഴുതാനുമറിയാം. എല്ലാവരുടെയും അറിവ് അനുദിനം വളർച്ചപ്രാപിച്ചുകൊണ്ടിരിക്കും. രോഗാസ്വാസ്ഥ്യങ്ങൾ അങ്ങേയററം കുറയും. ആരും നിസ്വരാവില്ല. തൊഴിലാളികൾക്ക് എപ്പോൾ വേണമെങ്കിലും തൊഴിൽ ലഭിക്കും. അമ്മാതിരിയൊരു ഭരണവ്യവസ്ഥയിൽ ചൂതാട്ടം, മദ്യപാനം, അസാന്മാർഗികത, വർഗവൈരം എന്നിവയ്ക്കൊന്നും സ്ഥാനമില്ല. ധനികർ സമ്പത്ത് ആഡംബരങ്ങൾക്കും ലൗകികസുഖവർദ്ധനവിനുമായി ദുർവ്യയം ചെയ്യാതെ ബുദ്ധിപൂർവമായും പ്രയോജനപ്രദമായും ചെലവഴിക്കും. ഒരുപിടി പണക്കാർ രത്നഖചിതമായ സൗധങ്ങളിൽ നിവസിക്കുമ്പോൾ കോടിക്കണക്കിനാളുകൾ കാററും വെളിച്ചവും കടക്കാത്ത കുടിലുകളിൽ കഴിയേണ്ടിവരുന്ന പരിതഃസ്ഥിതിയുണ്ടാവരുത്. അഹിംസാധിഷ്ഠിതമായ സ്വരാജിൽ നീതിയുക്തമായ അവകാശങ്ങളുടെമേൽ ആക്രമണമുണ്ടാ

5. Young India, 24–8'47 (Sarvodaya, p.78)
6. Harijan, 25-3-'39 (India of My Dreams, p. 12)

വരുതെന്നതിനോടൊപ്പം അനീതിപരമായ അവകാശങ്ങൾ ആരും വച്ചുപുലർത്തുവാനും പാടുള്ളതല്ല. സുസംഘടിതമായ ഒരു രാഷ്ട്രത്തിൽ അധികാരം പിടിച്ചെടുക്കുകയെന്നത് അസംഭവ്യമാവുകയും അതിനൊരുമ്പെടുന്നവർക്കെതിരെ ബലപ്രയോഗം നടത്തേണ്ട ആവശ്യമുണ്ടാവാതിരിക്കുകയും ചെയ്യും.

## 7

അഹിംസാധിഷ്ഠിതമായ സ്വരാജിൽ ജനങ്ങൾ അവരുടെ അവകാശങ്ങളെപ്പററി അറിയേണ്ടതില്ലെങ്കിലും കർത്തവ്യങ്ങളെപ്പററി അറിഞ്ഞേ തീരൂ. ഓരോ കർത്തവ്യവും തദനുസൃതമായ അവകാശങ്ങൾ സൃഷ്ടിക്കുന്നു. കർത്തവ്യനിർവഹണത്തിൽനിന്നുയിർക്കൊള്ളുന്നവ മാത്രമാണു യഥാർത്ഥാവകാശങ്ങൾ. അതിനാൽ, താനുൾക്കൊള്ളുന്ന രാഷ്ട്രത്തെ സേവിക്കുന്നവർക്കേ പൗരത്വത്തിനർഹതയുള്ളൂ. ലബ്ധമാകുന്ന അവകാശങ്ങളോടു നീതിപുലർത്തുവാനും അവർക്കുമാത്രമേ കഴിയൂ. കള്ളം പറയുവാനും ഗുണ്ടായിസത്തിലേർപ്പെടുവാനുമുള്ള അവകാശം എല്ലാവർക്കുമുണ്ട്. പക്ഷേ, അത്തരത്തിലുള്ള ഒരവകാശത്തിന്റെ വിനിയോഗം, വിനിയോഗിക്കുന്നവനും സമൂഹത്തിനും ഒന്നുപോലെ ആപൽക്കരമാണ്. സത്യവും അഹിംസയും ആചരിക്കുന്നവൻ അന്തസ്സുള്ളവനായിത്തീരുന്നു. അന്തസ്സ് അവകാശങ്ങൾ നേടിക്കൊടുക്കുന്നു. കർത്തവ്യനിർവഹണത്തിന്റെ ഫലമായി അവകാശങ്ങൾ നേടിയെടുക്കുന്നവർ ആ അവകാശങ്ങൾ സമൂഹസേവനത്തിനായി വിനിയോഗിക്കുന്നു. ഒരു ജനതയുടെ സ്വരാജെന്നു വച്ചാൽ വ്യക്തികളുടെ സ്വരാജിന്റെ (സ്വയംഭരണം) ആകത്തുകയെന്നർത്ഥം. വ്യക്തികൾ പൗരന്മാരെന്ന നിലയിൽ തങ്ങൾക്കുള്ള കർത്തവ്യങ്ങൾ നിർവഹിച്ചാൽ മാത്രമേ ആ വിധത്തിലുള്ള സ്വരാജ് ഉണ്ടാവുകയുള്ളൂ. അവിടെയാരും തന്റെ അവകാശങ്ങളെക്കുറിച്ച് ചിന്തിക്കുന്നില്ല. കർത്തവ്യങ്ങൾ കൂടുതൽ ഭംഗിയായി നിർവഹിക്കാനുതകുമാറ്, ആവശ്യമുള്ളപ്പോൾ അവ ഉണ്ടായിക്കൊള്ളും.

## 8

സ്വരാജിനെക്കുറിച്ചുള്ള എന്റെ സങ്കല്പത്തെപ്പററി തെററുധാരണയുണ്ടാവേണ്ടതില്ല. അതു വിദേശനിയന്ത്രണത്തിൽനിന്നുള്ള പരിപൂർണമായ സ്വാതന്ത്ര്യവും, പരിപൂർണമായ സാമ്പത്തികസ്വാതന്ത്ര്യവുമാണ്. അങ്ങനെ ഒരററത്തു രാഷ്ട്രീയസ്വാതന്ത്ര്യവും ഇനിയൊരററത്തു സാമ്പത്തികസ്വാതന്ത്ര്യവും. ഇനി രണ്ടററങ്ങൾകൂടിയുണ്ട്. ഒന്ന് സാന്മാർഗികവും സാമൂഹികവുമായതാണ്. നാലാ

7. Harijan, 25–3–'39 (India of My Dreams, p. 11)
8. Harijan, 2–1–'37 (India of My Dreams, p. 10)

മതു് ധർമം, അതായതു്, മതം അതിൻെറ ഏററവും ഉന്നതമായ അ ൎത്ഥത്തിൽ. ഹിന്ദുമതവും ഇസ്ലാംമതവും ക്രിസ്തുമതവും അതിലുൾപ്പെ ടുന്നുവെങ്കിലും ഇതു് അവയെക്കാളെല്ലാം ശ്രേഷ്ഠതരവുമാണു്. അതി നെ നമുക്ക സ്വരാജിൻെറ സമചതുർഭുജമെന്നു വിളിക്കാം. അതി ൻെറ ഏതെങ്കിലും കോൺ ശരിയല്ലെങ്കിൽ ആകൃതിയാകെത്തെററും.

9

സത്യം, അഹിംസ എന്നീ മാർഗങ്ങളിലൂടെമാത്രമാണു സ്വരാജ് നേടുകയും, പ്രവർത്തിപ്പിക്കുകയും, പരിരക്ഷിക്കുകയും ചെയ്യേണ്ട തെന്ന തികഞ്ഞ വിശ്വാസം നമുക്കെല്ലാവർക്കും ഉണ്ടാകുമ്പോൾ മാത്രമേ എൻെറ വിഭാവനയിലുള്ള സ്വരാജ് രൂപമെടുക്കുകയുള്ളൂ. യഥാർത്ഥ ജനാധിപത്യം അഥവാ ജനങ്ങളുടെ സ്വരാജ് അസത്യ ത്തിൻെറയും ഹിംസയുടെയും മാർഗത്തിലൂടെ ഉണ്ടാവുകയില്ല. കാ രണം, ആ മാർഗം ഉപയോഗിക്കുകയെന്നതിൽനിന്നുള്ള ഉപസിദ്ധാ ന്തം, ശത്രുക്കളെ മർദിച്ചൊതുക്കിയും ഉന്മൂലനംചെയ്തും എല്ലാ എതിർ പ്പുകളെയും ഇല്ലാതാക്കുകയെന്നതായിരിക്കും. അതു വ്യക്തിസ്വാത ന്ത്ര്യത്തിനു തളർച്ചയുണ്ടാക്കുന്നു. കലർപ്പുചേരാത്ത അഹിംസയുടേ തായ ഭരണത്തിൻകീഴിൽമാത്രമേ വ്യക്തിസ്വാതന്ത്ര്യത്തിനു പരി പൂർണമായി വിരാജിക്കാനൊക്കൂ.

10

എൻെറ സ്വപ്നത്തിലുള്ള സ്വരാജ് ദരിദ്രൻെറ സ്വരാജാണു്. ജീവിതാവശ്യങ്ങളെല്ലാം രാജകുമാരനും ധനവാനും അനുഭവിക്കുന്ന തിനോടൊപ്പം നിങ്ങളും അനുഭവിക്കണം. അതുകൊണ്ടു് അവക്കു് അവരുടെ സൗധങ്ങളും മററുമാവാമെന്നർത്ഥമില്ല. സുഖത്തിനു് അ താവശ്യമുള്ളതല്ല. നിങ്ങളോ ഞാനോ അവിടെ ഒരധികപ്പററായി രിക്കും. പക്ഷേ, ഒരു ധനവാനു ലഭിക്കുന്ന എല്ലാ സാധാരണജീവി തസൗകര്യങ്ങളും നിങ്ങൾക്കും ലഭിച്ചേ തീരൂ. ആ സൗകര്യങ്ങൾ നിങ്ങൾക്കു വാഗ്ദാനം ചെയ്യപ്പെടാത്തിടത്തോളം സ്വരാജ് പൂർണ സ്വരാജാവുകയില്ലെന്ന കാര്യത്തിൽ എനിക്കു സംശയമില്ല.

11

എൻെറ—നമ്മുടെ—സ്വപ്നത്തിലുള്ള സ്വരാജ് വർഗപരമോ മതപരമോ ആയ വിവേചനം അംഗീകരിക്കുന്നില്ല. അതു് അഭ്യ സ്തവിദ്യരുടെയോ ധനവാന്മാരുടെയോ തനതു വകയാവാൻവേണ്ടി യുള്ളതുമല്ല. സ്വരാജ് എല്ലാവർക്കുംവേണ്ടിയുള്ളതാണു്. കഷ്

9. Harijan, 27–5–'39 (India of My Dreams, p. 11)
10. Young India, 26–3–'31 (India of My Dreams, p. 9)
11. Young India, 26–3–'31 (India of My Dreams, p. 8)

കൻ അതിലുൾപ്പെടും, തീർച്ചയായും വികലാംഗനും, അന്ധനും, പണിയെടുക്കുന്ന കോടിക്കണക്കിനാളുകളും അതിലുൾപ്പെടും.

## 12

ഇന്ത്യൻ സ്വരാജ് ഭൂരിപക്ഷസമുദായത്തിന്റെ, അതായതു് ഹിന്ദുക്കളുടെ ഭരണമായിരിക്കുമെന്നു ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. അതിലും വലിയൊരു തെററില്ല. അതു ശരിയാണെങ്കിൽ ഞാന തിനെ സ്വരാജെന്നു വിളിക്കുകയില്ലെന്നുമാത്രമല്ല, സർവശക്തിയു മുപയോഗിച്ചെതിർക്കുകയും ചെയ്യും. കാരണം, എന്നെ സംബന്ധി ച്ചിടത്തോളം ഹിന്ദ്സ്വരാജ് എല്ലാ ജനങ്ങളുടെയും ഭരണമാണ്, നീതിയുടെ ഭരണമാണ്.

## 13

നമ്മെ പരിഷ്കൃതരാക്കാനും, പരിപൂതരാക്കാനും, നമ്മുടെ സം സ്കാരത്തെ സുസ്ഥിരമാക്കാനുംവേണ്ടിയുദ്ദേശിച്ചുള്ളതല്ല സ്വരാജ് എങ്കിൽ അതിനു യാതൊരു വിലയുമില്ല. പൊതുക്കാര്യങ്ങളിലും സ്വകാര്യവിഷയങ്ങളിലും സന്മാർഗത്തിനു മുഖ്യമായ സ്ഥാനം നൽകുകയെന്നതാണു നമ്മുടെ സംസ്കാരത്തിന്റെ കാതലായ അംശം.

## 14

നമ്മുടെ സംസ്കാരത്തിന്റെ തനിമ നിലനിർത്തുവാൻ പോ ന്നതാണ് എന്റെ സ്വരാജ്. നൂതനമായ പലതും രചിക്കാനെനി ക്കാഗ്രഹമുണ്ട്. പക്ഷേ, അതെല്ലാം ഒരു ഇന്ത്യൻസ്റ്റേററിലായിരി ക്കണമെന്നുമാത്രം. മാന്യമായ പലിശയോടുകൂടി തുക തിരിച്ചട യ്ക്കാവുന്ന കാലം വരുമ്പോൾ ഞാൻ പടിഞ്ഞാറുനിന്നും സന്തോഷ ത്തോടെ കടംവാങ്ങിക്കൊള്ളാം.

## 15

വ്യക്തിപരമായ ലാഭമുൾപ്പെടെയുള്ള മറെറല്ലാ പരിഗണന കൾക്കും അതീതമായി രാജ്യനന്മയെ കണക്കാക്കുന്ന ആത്മാർത്ഥത യുള്ള രാജ്യസ്നേഹികളായ ജനങ്ങൾ ഭൂരിപക്ഷമുണ്ടെങ്കിൽ മാത്രമേ സ്വരാജ് നിലനിർത്തുവാൻ കഴിയൂ. സ്വരാജ് എന്നതു വളരെപ്പേ രുടെ ഭരണമാണ്. വളരെപ്പേർ അസന്മാർഗികളും സ്വാർത്ഥതത്പ രരുമായാൽ അവരുടെ ഭരണകൂടം അരാജകത്വമല്ലാതെ മറെറാന്നും വരുത്തിവയ്ക്കുകയില്ല.

---

12. Young India, 16-4-'31 (India of My Dreams, p. 8)
13. Young India, 23-1-'30 (India of My Dreams, p. 8)
14. Young India, 26-6-'24 (India of My Dreams, p. 8)
15. Young India, 28-7-'21 (India of My Dreams, p. 8)

16

സ്വയംഭരണം പരിപൂർണമായും നമ്മുടെ ആന്തരികശക്തിയെയാണ് ആശ്രയിച്ചിരിക്കുന്നതു്; ഏതു കനത്ത ദുരുപയോഗത്തിനെതിരായും പോരാടാനുള്ള നമ്മുടെ കഴിവിനെയാണ് ആശ്രയിച്ചിരിക്കുന്നതു്. നേടാനും നിലനിർത്തുവാനും അനുസ്യൂതമായ പ്രയത്നം ആവശ്യമില്ലാത്ത തരത്തിലുള്ള സ്വയംഭരണം ഒരിക്കലും ആ പേരു് അർഹിക്കുന്നില്ല. അതുകൊണ്ടു് രാഷ്ട്രീയസ്വയംഭരണം, അതായതു് അനേകം സ്ത്രീപുരുഷന്മാർക്കുവേണ്ടിയുള്ള സ്വയംഭരണം, വ്യക്തിപരമായ സ്വയംഭരണത്തെക്കാൾ മെച്ചപ്പെട്ടതല്ലെന്നും, തന്മൂലം വ്യക്തിപരമായ സ്വയംഭരണത്തിനാവശ്യമായ അതേ മാർഗങ്ങളിലൂടെതന്നെയാണു രാഷ്ട്രീയസ്വയംഭരണം നേടേണ്ടതെന്നും വ്യക്തമാക്കാൻ ഞാൻ ശ്രമിച്ചിട്ടുണ്ടു്.

17

ഭരണകൂടം വിദേശീയമായാലും സ്വദേശീയമായാലും അതിന്റെ നിയന്ത്രണത്തിൽനിന്നു വിമുക്തമാകാനുള്ള അനുസ്യൂതമായ യത്നമെന്നാണു സ്വയംഭരണത്തിന്റെ അർത്ഥം. ജീവിതത്തിന്റെ എല്ലാ വിശദാംശങ്ങളും വ്യവസ്ഥപ്പെടുത്തുന്നതു സ്വരാജ്ഭരണകൂടമായിരിക്കണമെന്നു ജനങ്ങളാഗ്രഹിച്ചാൽ ആ ഭരണകൂടം ഒരു പരിതാപകരമായ പ്രതിഭാസമായിരിക്കും.

18

ഭാരതത്തെ അടിമത്തത്തിൽനിന്നും വിധേയത്വത്തിൽനിന്നും മോചിപ്പിക്കുന്നതും, ആവശ്യമെന്നു കണ്ടാൽ പാപം ചെയ്യാനുള്ള അവകാശംപോലും കൊടുക്കുന്നതുമായ ഒരു ഭരണഘടനയ്ക്കുവേണ്ടി ഞാൻ കഴിവതെല്ലാം ചെയ്യും. അങ്ങേയററം ദാരിദ്ര്യമനുഭവിക്കുന്നവർപോലും, ഇതു തങ്ങളുടെ നാടാണെന്നും ഇതു രൂപപ്പെടുത്തുന്നതിൽ തങ്ങൾക്കും മഹത്തായൊരു പങ്കുണ്ടെന്നും വിശ്വസിക്കുന്ന ഒരു ഭാരതത്തിനുവേണ്ടി, ഉയർന്ന വർഗവും താണ വർഗവുമില്ലാത്ത ഒരു ഭാരതത്തിനുവേണ്ടി, എല്ലാ സമുദായങ്ങളും തികഞ്ഞ മൈത്രിയിൽ വർത്തിക്കുന്ന ഒരു ഭാരതത്തിനുവേണ്ടി ഞാൻ പ്രയത്നിക്കും. അമ്മാതിരിയൊരു ഭാരതത്തിൽ തൊട്ടുകൂടായ്മ, മദ്യം, മയക്കമരുന്നു് എന്നീ ശാപങ്ങൾക്കു യാതൊരു സ്ഥാനവും ഉണ്ടായിക്കൂടാ. പുരുഷന്മാർക്കുള്ള എല്ലാ അവകാശങ്ങളും സ്ത്രീകൾക്കുമുണ്ടായിരിക്കും. ചൂഷണത്തിലേർപ്പെടാതെയും ചൂഷിതരാവാതെയും നാം ലോകത്തോടു സമാധാനത്തിൽ വർത്തിക്കുമെന്നതുകൊണ്ടു നമുക്കു സങ്കല്പിക്കാവുന്ന

16. Young India, 1-12-'27 (India of My Dreams, p 7)
17. Young India, 6-8-'25 (India of My Dreams, p. 8)
18. Young India, 10-9-'31 (India of My Dreams, p. 6)

തിലേററവും ചെറിയ സേന മതിയാവും. മൂകലക്ഷണങ്ങളുടെ താത്പര്യങ്ങാംക്ക വിരുദ്ധമല്ലാത്ത എല്ലാ താത്പര്യങ്ങളും, വിദേശീയമായാലും സ്വദേശീയമായാലും, നിഷ്കർഷയോടെ സംരക്ഷിക്കപ്പെടും. വ്യക്തിപരമായി, വിദേശീയമെന്നും സ്വദേശീയമെന്നുമുള്ള വിവേചനം ഞാൻ ഇഷ്ടപ്പെടുന്നില്ല. ഇതാണെൻെറ സ്വപ്നത്തിലുള്ള ഭാരതം....മറെറാന്നുകൊണ്ടും ഞാൻ തൃപ്തനാവുകയില്ല.

## 19

അഹിംസയുടെ ഒരു ഉപാസകന് പ്രയോജനവാദത്തോട് (ഭൂരിപക്ഷഭൂരിസുഖം) ഒരിക്കലും യോജിക്കാനാവില്ല. എല്ലാവരുടേയും പരമമായ നന്മയ്ക്കുവേണ്ടി അയാാം പ്രയത്നിക്കുകയും ലക്ഷ്യത്തിലെത്തിച്ചേരാനുള്ള ശ്രമത്തിൽ മരണം വരിക്കുകയും ചെയ്യും. മററുള്ളവർ ജീവിക്കുവാൻവേണ്ടി മരിക്കാനയാാം സന്നദ്ധനാവും. മരണം വരിക്കുന്നതിലൂടെ അയാാം തന്നെയും മററുള്ളവരെയും സേവിക്കും. എല്ലാവരുടെയും നന്മയെന്നതിൽ അനിവാര്യമായും ഭൂരിപക്ഷത്തിൻെറ നന്മയുാംപ്പെടുന്നു. അതുകൊണ്ട് അഹിംസോപാസകനും പ്രയോജനവാദിയും അവരുടെ ചര്യയിൽ പലപ്പോഴും ഒന്നിക്കുന്നു. പക്ഷേ, അവർക്കു തമ്മിൽ പിരിയേണ്ട ഒരു ഘട്ടം തീർച്ചയായുമുണ്ട്. പ്രയോജനവാദി യുക്തിയനുസരിച്ച് ആത്മത്യാഗത്തിനൊരുമ്പെടുകയില്ല. ലോകക്ഷേമവാദി ആത്മത്യാഗത്തിനുപോലും സന്നദ്ധനാവും.

## 20

ഞാൻ വ്യക്തിസ്വാതന്ത്ര്യത്തെ മാനിക്കുന്നു. പക്ഷേ, മനുഷ്യൻ അവശ്യം ഒരു സമൂഹജീവിയാണെന്നതു നിങ്ങാം വിസ്മരിക്കരുത്. സമൂഹത്തിൻെറ പുരോഗതിക്കാവശ്യമായ ഘടകങ്ങളുമായി തൻെറ വ്യക്തിസ്വാതന്ത്ര്യത്തെ പൊരുത്തപ്പെടുത്തുവാൻ അഭ്യസിച്ചതുമൂലമാണ് അവൻ ഇപ്പോഴുള്ള പദവിയിലേക്കുയർന്നത്. അനിയന്ത്രിതമായ വ്യക്തിസ്വാതന്ത്ര്യം കാട്ടുജന്തുക്കളുടെ നിയമമാണ്. വ്യക്തിസ്വാതന്ത്ര്യത്തിനും സാമൂഹികസംയമനത്തിനും മദ്ധ്യേ ചരിക്കുവാൻ നാം പഠിക്കേണ്ടിയിരിക്കുന്നു. സമൂഹത്തിൻെറ പൊതുനന്മയ്ക്കുവേണ്ടി സാമൂഹികസംയമനത്തിനു സ്വമനസ്സാലെ കീഴ്വഴങ്ങുകയെന്നത്, വ്യക്തിയെയും അവനുാംപ്പെട്ട സമൂഹത്തെയും സമ്പന്നമാക്കുന്നു.

## 21

ജനാധിപത്യത്തിലെ വ്യക്തിഹിതം സമൂഹത്തിൻെറ ഹിതം

19. Young India, 9-12-'26 (Sarvodaya, p. 63)
20. Harijan, 27-5-'39 (India of My Dreams, p.18)
21. 17-9-'47, Delhi Diary, p. 18

ത്താൽ നിയന്ത്രിതവും പരിമിതപ്പെടുത്തപ്പെട്ടതുമാണ്. സമൂഹത്തിൻെറ ഹിതമെന്നതു രാഷ്ട്രംതന്നെയാണ്. രാഷ്ട്രം ജനാധിപത്യത്താലും ജനാധിപത്യത്തിനുവേണ്ടിയും ഭരിക്കപ്പെടുന്നതാണ്. ഓരോ വ്യക്തിയും നിയമം കൈയിലെടുത്താൽ രാഷ്ട്രമെന്നൊന്നില്ലാതാവും, അരാജകത്വമായിരിക്കും ഫലം. അതായതു്, സാമൂഹികനിയമത്തിൻെറ അഥവാ രാഷ്ട്രത്തിൻെറ അഭാവം. അതു സ്വാതന്ത്ര്യം അപകടത്തിലാവുന്നതിൻെറ മാർഗമാണ്. അതുകൊണ്ടു് അവർ കോപമടക്കുകയും നീതി സംരക്ഷിക്കുവാൻ രാഷ്ട്രത്തെ അനുവദിക്കുകയും വേണം.

## അദ്ധ്യായം രണ്ടു്

# സ്റേററിനെ എതിർക്കാനുള്ള അവകാശം

## സഹനസമരം, നിസ്സഹകരണം, സത്യഗ്രഹം തുടങ്ങിയ സമരരീതികൾ

1

സ്വയം പീഡനമനുഭവിച്ചു് അവകാശങ്ങടാം നേടിയെടുക്കുന്ന രീതിയാണു സഹനസമരം. സായുധസമരത്തിനു നേർവിപരീതമാണതു്. എൻെറ മനസ്സാക്ഷിക്കു നിരക്കാത്ത ഒരു പ്രവൃത്തി ചെയ്യാൻ വിസമ്മതിക്കുമ്പോഠം ഞാൻ ആത്മശക്തി ഉപയോഗിക്കുകയാണു ചെയ്യുന്നതു്. ഉദാഹരണമായി, എന്നെ ബാധിക്കുന്നതും, എന്നാൽ എനിക്കിഷ്ടപ്പെടാത്തതുമായ ഒരു നിയമം പാസ്സാക്കിയെന്നിരിക്കട്ടെ. അക്രമമാർഗത്തിലൂടെ ആ നിയമം റദ്ദുചെയ്യാൻ സർക്കാരിനെ നിർബന്ധിച്ചാൽ ശരീരശക്തിയെന്നു പറയാവുന്ന ഒന്നാണു ഞാനുപയോഗിക്കുന്നതു്. നിയമം അനുസരിക്കാതെ, അതു ലംഘിച്ചതിനുള്ള ശിക്ഷ അനുഭവിച്ചാൽ ആത്മശക്തിയാണുപയോഗിക്കുന്നതു്. അതിൽ ആത്മത്യാഗമടങ്ങിയിട്ടുണ്ടു്.

മററുള്ളവരെ ബലിയർപ്പിക്കുന്നതിനേക്കാഠം തികച്ചും നല്ലതു് ആത്മത്യാഗമാണെന്നു് എല്ലാവരും സമ്മതിക്കും. കൂടാതെ അനീതിപരമായ ലക്ഷ്യം നേടുവാനാണു് ഇത്തരം ശക്തി ഉപയോഗിക്കുന്നതെങ്കിൽത്തന്നെ അതു് ഉപയോഗിക്കുന്നവൻമാത്രമേ വേദനയനുഭവിക്കൂ. തൻെറ തെററുകഠംമൂലം അന്യർ വേദനയനുഭവിക്കാൻ അയാഠം ഇടവരുത്തുന്നില്ല. പിന്നീടു തെററാണെന്നു ബോദ്ധ്യപ്പെട്ടിട്ടുള്ള സംഗ

1. Indian Home Rule, p. 79

തികാം പലതും മുമ്പും മനുഷ്യൻ ചെയ്തിട്ടുണ്ട്. താൻ ചെയ്യുന്നതെല്ലാം എപ്പോഴും ശരിയാണെന്നോ, തനിക്കു തോന്നുന്നതുകൊണ്ടു മാത്രം ഒരു കാര്യം തെററാണെന്നോ ആർക്കും അവകാശപ്പെടാൻ സാധിക്കുന്നതല്ല. അതു് അയാൾക്കു തെററാണെന്നു വരണമെങ്കിൽ വേണ്ടവണ്ണം ചിന്തിച്ചു തീരുമാനിച്ചതായിരിക്കണം. അതുകൊണ്ടു് തെററാണെന്നറിയാവുന്നതു് അയാൾ ചെയ്യാതിരിക്കുകയും അതിന്റെ ഫലമെന്തുതന്നെയായാലും അനുഭവിക്കുകയുമാണു വേണ്ടതു്. ഇതാണു് ആത്മശക്തി ഉപയോഗിക്കുന്നതിന്റെ സാരാംശം.

2

അധർമത്തിനെതിരായ യഥാർത്ഥസമരത്തിൽനിന്നുമുള്ള പിൻവാങ്ങലല്ല അഹിംസ. എന്റെ സങ്കല്പത്തിലുള്ള അഹിംസ, അധർമവർധനവിനുതകുന്ന പ്രതികാരബുദ്ധിയിൽനിന്നു വ്യത്യസ്തമായി, അധർമത്തിനെതിരായുള്ള കുറേക്കൂടി ഊർജസ്വലവും യഥാർത്ഥവുമായ സമരമാണു്. അസാന്മാർഗികമായ എല്ലാററിനോടുമുള്ള മാനസികവും തന്മൂലം ധാർമികവുമായ എതിർപ്പാണു് ഞാൻ ഉദ്ദേശിക്കുന്നതു്. ഒരു സ്വേച്ഛാധിപതിയുടെ വാൾത്തല മടക്കുവാൻ ഞാനാഗ്രഹിക്കുന്നതു് കൂടുതൽ മൂർച്ചയുള്ള ആയുധംകൊണ്ടു് എതിർത്തിട്ടല്ല, ഞാൻ ദേഹബലമുപയോഗിക്കുമെന്നു് അയാൾക്കുള്ള പ്രതീക്ഷയെ നിരാശയാക്കി മാററിയിട്ടാണു്. എന്റെ ആത്മാവിന്റെ എതിപ്പ്[sic] അയാളെ അമ്പരപ്പിക്കും. അതയാളെ ആദ്യം അന്ധാളിപ്പിക്കുകയും അവസാനം അംഗീകരിക്കുവാൻ നിർബദ്ധനാക്കുകയും ചെയ്യും. ആ അംഗീകാരം അയാളെ താഴ്ത്തുകയല്ല, ഉയർത്തുകയാണു ചെയ്യുക.

3

ഒരു തികഞ്ഞ സിവിൽനിയമലംഘകൻ രാജ്യാധികാരത്തെ കേവലം അവഗണിക്കുന്നു. സന്മാർഗവിരുദ്ധമായ എല്ലാ നിയമങ്ങളെയും അവഗണിക്കുന്നുവെന്നു് അവകാശപ്പെടുന്ന നിയമഭ്രഷ്ടനായി അയാൾ മാറുന്നു. ഉദാഹരണമായി അയാൾ കരം കൊടുക്കാതിരുന്നേക്കാം. ദൈനംദിന വ്യവഹാരങ്ങളിൽ രാജ്യാധികാരത്തെ അംഗീകരിക്കുവാൻ വിസമ്മതിച്ചേക്കാം; അതിരുകടക്കരുതെന്ന നിയമമനുസരിക്കാതെ, ഭടന്മാരോടു സംസാരിക്കുവാൻ പടപ്പാളയങ്ങളിൽ കടക്കുമെന്നു് അവകാശപ്പെട്ടേക്കാം. പിക്കററിംഗ് സംബന്ധിച്ചു് സർക്കാർ കല്പിക്കുന്ന പരിമിതികൾക്കു വഴങ്ങാതെ നിരോധിതമേഖലയിൽ തന്നെ പിക്കററു ചെയ്തെന്നുവരാം. ഇതൊക്കെ ചെയ്യുമ്പോൾ അയാൾ ബലം പ്രയോഗിക്കുകയോ തനിക്കെതിരായി ബലപ്രയോഗമുണ്ടായാൽ എതിർക്കുകയോ ചെയ്യുന്നില്ല. യഥാൎത്ഥത്തിൽ ജയിൽവാസവും ബലപ്രയോഗവും അയാൾ ക്ഷണിച്ചുവരുത്തുന്നു. താൻ വച്ചനുഭ

2. Young India, 8–10–'25 (Sarvodaya, p. 81)
3. Young India, 10-11-'21 (Sarvodaya, p 114)

വിക്കുന്നുവെന്ന തോന്നാവുന്ന ശാരീരിക സ്വാതന്ത്ര്യം യഥാർത്ഥത്തിൽ താങ്ങാനാവാത്ത ഭാരമാണെന്ന കാണുമ്പോഴാണ് അയാളിതു ചെയ്യുന്നതു്. നിയമങ്ങൾക്ക കീഴ്വഴങ്ങുന്നിടത്തോളംകാലം മാത്രമേ ഒരു രാഷ്ട്രം വ്യക്തിപരമായ സ്വാതന്ത്ര്യമനുവദിക്കുന്നുള്ളുവെന്നു് അയാൾ സ്വയം വാദിക്കുന്നു. ഒരു പൗരൻ അയാളുടെ വ്യക്തിപരമായ സ്വാതന്ത്ര്യത്തിനു കൊടുക്കേണ്ടിവരുന്ന വിലയാകും രാജ്യനിയമങ്ങളനുസരിക്കൽ. അതുകൊണ്ടു ഭാഗികമായോ പൂർണമായോ അനീതിപരമായോ ഒരു നിയമം അനുസരിക്കുന്നതിനു പകരം സ്വാതന്ത്ര്യം കൈമാറുന്നതു തികച്ചും അധാർമികമാണു്. രാഷ്ട്രത്തിന്റെ ഈ ദുഷിച്ച സ്വഭാവം മനസ്സിലാക്കുന്ന ഒരു പൗരൻ അതിനു കീഴ്വഴങ്ങാൻ വിസമ്മതിക്കുന്നു. തന്മൂലം, അയാൾ ധർമവിരുദ്ധമായൊന്നും ചെയ്യാതെ അധികാരികളെക്കൊണ്ടു തന്നെ അറസ്റ്റുചെയ്യിപ്പിക്കാൻ ശ്രമിക്കുക മാത്രമേ ചെയ്യുന്നുള്ളുവെങ്കിലും, വിപരീതാഭിപ്രായക്കാർക്കു് അയാൾ സമൂഹത്തിനൊരു ശല്യമാണെന്നു തോന്നിപ്പോകുന്നു. അങ്ങനെ നോക്കിയാൽ സിവിൽനിയമലംഘനം ആത്മവേദനയുടെ ഏററവും ശക്തമായ പ്രകാശനവും ദുഷിച്ച രാഷ്ട്രത്തിന്റെ നിലനില്പിനെതിരായുള്ള വാചാലമായ പ്രതിഷേധവുമാണു്. സിവിൽനിയമലംഘനത്തിനുള്ള സേന പ്രതികാരബുദ്ധിയില്ലാത്തതും തന്മൂലം വികാരാവേശത്തിനു കീഴ്പ്പെടാത്തതും കീഴ്പ്പെടരുതാത്തതുമായതുകൊണ്ടു്, ആ സേനയ്ക്കു ഭടന്മാർ ഏററവും കുറച്ചുമാത്രം മതി. വാസ്തവത്തിൽ തിന്മയ്ക്കെതിരായുള്ള നന്മയുടെ സമരം ജയിക്കാൻ ഉത്തമനായ ഒരൊററ നിയമലംഘകൻ മതി.

## 4

ഈ മഹത്തായ ദേശീയശുദ്ധീകരണവുമായി ബന്ധപ്പെട്ട നിരവധി കുഴഞ്ഞ പ്രശ്നങ്ങൾക്കു് ഉത്തരം പറയേണ്ട ചുമതല പലപ്പോഴും എന്നിൽ നിക്ഷിപ്തമാകാറുണ്ടു്. ഈ കുറിപ്പിനു തലക്കെട്ടായി ഞാനുപയോഗിച്ചിട്ടുള്ള പദങ്ങൾ (സത്യഗ്രഹം, സിവിൽനിയമലംഘനം, സഹനസമരം, നിസ്സഹകരണം) നിർവചിക്കണമെന്നു നിസ്സഹകരണത്തിൽ വിശ്വസിക്കുന്ന ഒരുക്കൂട്ടം കോളജ്‌വിദ്യാർത്ഥികൾ എന്നോടാവശ്യപ്പെട്ടു. ഒരു സാഹസികൻമൂലം സ്വന്തം സഹോദരിയുടെ ചാരിത്ര്യം അപകടത്തിലാവുന്നതുപോലെയുള്ള ഘട്ടങ്ങളിൽ സത്യഗ്രഹത്തിനു ബലപ്രയോഗം ആവശ്യമായി വരുന്നില്ലേ എന്നു് ഈ വൈകിയ വേളയിലും ചിലർ ഗൗരവമായിത്തന്നെ എന്നോടു ചോദിച്ചു. രോഷം കൂടാതെയുള്ള ഏററവും പൂർണമായ പ്രതിരോധം പീഡിതന്റെയും പീഡിപ്പിക്കുന്നവന്റെയുമിടയിൽ സ്വയം പ്രതിഷ്ഠിക്കലാണെന്നും മരണത്തെ നേരിടലാണെന്നും ഞാനഭിപ്രായപ്പെട്ടു. ഈ പുതിയ രീതിയിലുള്ള പ്രതിരോധം അക്രമി

4. Young India, 21–3–1921 (Collection, 1919–22, pp. 221–222)

യുടെ വികാരം കെടുത്തുകയും ഒരു സാധുസ്ത്രീയുടെ ചാരിത്ര്യമപഹരിക്കുന്നതിൽനിന്ന് അയാളെ പിന്തിരിപ്പിക്കുകയും ചെയ്യും. താങ്ങാനാവാത്ത ലജ്ജമൂലം അവളുടെ മുമ്പിൽനിന്നുതന്നെ ഓടിയകലണമെന്ന് അയാൾ ആഗ്രഹിക്കും. ഇനി അങ്ങനെ സംഭവിച്ചില്ലെങ്കിൽ സ്വസഹോദരൻെറ അസാമാന്യ ധൈര്യം കണ്ടു് ആകൃഷ്ടചിത്തയായി അവളും പുരുഷൻെറ മൃഗീയമായിത്തീർന്ന കാമാസക്തിയെ തുല്യ ധീരതയോടെ നേരിടും. ഈ പ്രതിരോധമെല്ലാമുണ്ടായാലും, അവിചാരിതമായതു സംഭവിച്ചു് അക്രമിയുടെ ശരീരബലംതന്നെ വിജയിച്ചാലും അപമാനം ഭവിക്കുന്നതു് സ്ത്രീയ്ക്കല്ല, ആക്രമിച്ചവനാണെന്നും, അവളും അവളുടെ ചാരിത്ര്യം സംരക്ഷിക്കാനുള്ള ശ്രമത്തിൽ മരണമടഞ്ഞ അവളുടെ സഹോദരനും നീതിപീഠത്തിനു മുമ്പിൽ പ്രകീർത്തിതരാവുമെന്നുംകൂടി പറഞ്ഞപ്പോൾ വാദത്തിൽ ഞാൻ ജയിച്ചുവെന്നു തോന്നി. കേൾവിക്കാരനോ, വായനക്കാരനോ ഇതു ബോദ്ധ്യമാവുമെന്നു ഞാനുറപ്പിച്ചു പറയുന്നില്ല. ലോകം മുമ്പത്തേതുപോലെ മുന്നോട്ടുപോകുമെന്ന് എനിക്കറിയാം. എങ്കിലും ആത്മപരിശോധനയുടേതായ ഈ ഘട്ടത്തിൽ അഹിംസയെന്ന ഉജ്ജ്വലമായ പ്രസ്ഥാനത്തിൻെറ സാദ്ധ്യതകളെക്കുറിച്ചു മനസ്സിലാക്കുകയും വിലയിരുത്തുകയും ചെയ്യുന്നതു നന്നായിരിക്കും. എല്ലാ മതങ്ങളും ഏററവും ഉന്നതമായ ആദർശങ്ങളെപ്പററി ഊന്നിപ്പറഞ്ഞിട്ടുണ്ടെങ്കിലും മാനുഷിക ദൗർബല്യങ്ങൾ കണക്കിലെടുത്തുകൊണ്ടുള്ള സൗജന്യങ്ങളെന്ന നിലയ്ക്കു പല വ്യതിയാനങ്ങളും ഏററക്കുറച്ചിലോടുകൂടി അനുവദിച്ചിട്ടുണ്ടു്. ഇനി ഞാൻ മുമ്പു പറഞ്ഞ സാങ്കേതിക പദങ്ങൾക്കു നൽകിയ വിശദീകരണങ്ങൾ ചുരുക്കിപ്പറയാം. സൂക്ഷ്മവും ലഘുവുമായ നിർവചനങ്ങൾ നൽകുകയെന്നതു് എൻെറ കഴിവിനതീതമാണു്.

സത്യഗ്രഹം എന്നതു് സത്യത്തെ മുറുകെപ്പിടിക്കലാണു്. സത്യശക്തിയെന്നാണതിനർത്ഥം. സത്യമെന്നതു് ആത്മാവാണു്. അതുകൊണ്ടു് സത്യഗ്രഹം ആത്മശക്തിയെന്നറിയപ്പെടുന്നു. അതിൽ അക്രമമുപയോഗിക്കാത്തതു് പരമസത്യമറിയുവാൻ മനുഷ്യനു കഴിവില്ലാത്തതുകൊണ്ടും തന്മൂലം ശിക്ഷയേല്പിക്കുവാനുള്ള യോഗ്യതയില്ലാത്തതുകൊണ്ടുമാണു്. അന്നു് സ്ത്രീകളുടെ വോട്ടവകാശം സംബന്ധിച്ചു സമരം നടത്തിയിരുന്നവരുടെ 'സഹനസമര'ത്തിൽനിന്നും മററുമാണു് ഈ പദത്തിനു ദക്ഷിണാഫ്രിക്കയിൽവച്ചു ഞാൻ രൂപം കൊടുത്തതു്. അതു ദുർബലരുടെ ഒരായുധമാകാനുദ്ദേശിച്ചുള്ളതല്ല.

'പാസീവ് റസിസ്റ്റൻസ്'' (സഹനസമരം) എന്നതു് ഇംഗ്ളീഷുകാർ അതിനു കൊടുക്കുന്ന പഴയ അർത്ഥത്തിൽത്തന്നെയാണു് പ്രയോഗിച്ചിട്ടുള്ളതു്. സ്ത്രീവോട്ടവകാശപ്രസ്ഥാനവും പള്ളിമേധാവിത്വത്തിനെതിരായ പ്രോട്ടസ്റ്റൻറുകാരുടെ സമരവുമൊക്കെ അതിലുൾപ്പെടും. സഹനസമരം ദുർബലരുടെ ആയുധമാകാനുദ്ദേശിച്ചുള്ളത ാണു്

അങ്ങനെയാണു കരുതപ്പെടുന്നതും. ദുർബ്ബലരുടേതെന്ന നിലയ്ക്കു് അക്രമം ഒഴിവാക്കിയിട്ടുണ്ടെങ്കിലും, സഹനസമരത്തിലേർപ്പെടുന്നവനു ഏതെങ്കിലും സന്ദർഭത്തിൽ അത്യാവശ്യമാണെന്നു തോന്നിയാൽ ഉപയോഗിക്കാതിരിക്കുകയുമില്ല. ഏതായാലും അതു സായുധസമരത്തിൽനിന്നു വ്യത്യസ്തമായി എല്ലായ്പോഴും കരുതപ്പെട്ടിട്ടുണ്ടു്. ഒരു കാലഘട്ടത്തിൽ ക്രിസ്ത്യൻ രക്തസാക്ഷികൾമാത്രമാണു് ഈ മാർഗം ഉപയോഗിച്ചിരുന്നതു്.

അധാർമികമായ സിവിൽ സ്റ്റാച്യൂട്ടറി നിയമങ്ങളുടെ മര്യാദയോടുകൂടിയ ലംഘനമാണു് സിവിൽ നിയമലംഘനം. ഞാനറിയുന്നിടത്തോളം അടിമത്തരാഷ്ട്രത്തിലെ നിയമങ്ങളോടു തനിക്കുള്ള എതിർപ്പു പ്രകടമാക്കാൻവേണ്ടി തോറോ സൃഷ്ടിച്ച പദമാണതു്. സിവിൽ നിയമലംഘനമെന്ന കർത്തവ്യത്തെപ്പററി വിദഗ്ധമായ ഒരു പഠനം തോറോ നമുക്കു നൽകിയിട്ടുണ്ടു്. പക്ഷേ, തോറോ ഒരു തികഞ്ഞ അഹിംസോപാസകനായിരുന്നിരിക്കുകയില്ല. മാത്രവുമല്ല സ്റ്റാച്യൂട്ടറി നിയമങ്ങളുടെ ലംഘനമെന്നതിൽ തോറോ കരംകൊടുക്കൽ തുടങ്ങിയ റവന്യൂനിയമങ്ങൾമാത്രമേ ഉൾപ്പെടുത്തിയിരിക്കുകയുള്ളു. എന്നാൽ 1919—ൽ പ്രായോഗികമാക്കിയ സിവിൽ നിയമലംഘനം അധാർമികവും സ്റ്റാച്യൂട്ടറിയുമായ ഏതു നിയമത്തിന്റെയും ലംഘനമുൾക്കൊള്ളുന്നതാണു്. നിസ്സഹകരിക്കുന്നവന്റെ ഉൽകൃഷ്ടമായ രീതിയിലുള്ള, അതായതു് അഹിംസാത്മകമായ നിയമനിഷേധത്തെയാണു കുറിച്ചതു്. അയാൾ നിയമാനുശാസനങ്ങളെ വെല്ലുവിളിക്കുകയും സന്തോഷത്തോടെ ജയിൽവാസം വരിക്കുകയും ചെയ്തു. ഇതു സത്യഗ്രഹത്തിന്റെ ഒരു ശാഖയാണു്.

'നിസ്സഹകരണം' എന്നതിൽ പ്രധാനമായുൾക്കൊള്ളുന്നതു്, നിസ്സഹകരിക്കുന്നവന്റെ കാഴ്ചപ്പാടിൽ ദുഷിച്ചുകഴിഞ്ഞ ഒരു രാഷ്ട്രത്തോടുള്ള സഹകരണം പിൻവലിക്കുകയെന്നതാണു്. മുമ്പു വിവരിച്ച രീതിയിലുള്ള തീക്ഷ്ണമായ സിവിൽ നിയമലംഘനം ഇതിലുൾപ്പെടുന്നില്ല. നിസ്സഹകരണം, അതിന്റെ പ്രത്യേകസ്വഭാവംകൊണ്ടുതന്നെ, ബോധമുള്ള കുട്ടികൾക്കുപോലും അവലംബിക്കാവുന്നതും പൊതുജനങ്ങൾക്കു ഭദ്രമായി പ്രയോഗിക്കാവുന്നതുമായ ഒന്നാണു്. സിവിൽനിയമലംഘനം, നിയമങ്ങളെ അവയുടെ അനുശാസനങ്ങളെ ഭയപ്പെടാതെ സ്വമനസ്സാലെ അനുസരിക്കുന്ന മനുഷ്യസ്വഭാവം മുൻകൂട്ടി കണക്കിലെടുത്തുകൊണ്ടുള്ളതാണു്. അതുകൊണ്ടു് അററകൈ എന്ന നിലയ്ക്കേ അതു പ്രയോഗിക്കാവൂ. അതും ആദ്യത്തെ തവണ പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട ഏതാനും പേർമാത്രം. നിസ്സഹകരണവും സിവിൽനിയമലംഘനം പോലെതന്നെ സത്യഗ്രഹത്തിന്റെ ഒരു ശാഖയാണു്. സത്യം ഉയർത്തിപ്പിടിക്കുവാൻവേണ്ടിയുള്ള അക്രമരഹിതമായ സമരം ഉൾക്കൊള്ളുന്ന ശാഖയാണതു്.

## 5

രാഷ്ട്രീയരംഗത്തു് ജനങ്ങളുടെ സമരം മിക്കവാറും അനീതിപരമായ നിയമങ്ങളുടെ രൂപത്തിലുള്ള തെററുകളെ എതിർക്കുന്നതിലടങ്ങിയിരിക്കുന്നു. നിവേദനങ്ങളും മററും മൂലം തെററു് അധികാരികളെ ബോധിപ്പിക്കുവാനുള്ള ശ്രമം പരാജയപ്പെട്ടാൽ, ആ തെററിനു കീഴ്‌വഴങ്ങുവാൻ നിങ്ങളാഗ്രഹിക്കുന്നില്ലെങ്കിൽ നിങ്ങൾക്കു സ്വീകരിക്കുവാനുള്ള ഏക പോംവഴി, ബലപ്രയോഗംമൂലം നിങ്ങൾക്കു വശംവദനാകാൻ അയാളെ നിർബന്ധിതനാക്കുകയോ, അല്ലെങ്കിൽ നിയമലംഘനംമൂലം ശിക്ഷ ക്ഷണിച്ചുവരുത്തി സ്വയം വേദനയനുഭവിക്കുകയോ ആണു്. അതുകൊണ്ടു് സത്യഗ്രഹം മിക്കവാറും സിവിൽ നിയമലംഘനമായിട്ടാണു് പൊതുജനങ്ങൾക്കു തോന്നുക. അതു ക്രിമിനലല്ലെന്ന അർത്ഥത്തിലാണു് സിവിൽ എന്നു പറഞ്ഞതു്.

സാധാരണ നിയമവിരുദ്ധമായ പ്രവർത്തനങ്ങളിലേർപ്പെടുന്നവർ ഗൂഢമായി അവ ചെയ്യുകയും ശിക്ഷയിൽനിന്നു രക്ഷപ്പെടാൻ ശ്രമിക്കുകയും ചെയ്യുന്നു. എന്നാൽ സിവിൽ നിയമലംഘകൻ അങ്ങനെയല്ല. അയാൾ നിയമങ്ങൾ എപ്പോഴെങ്കിലും അനുസരിക്കുന്നതു് അനുശാസനങ്ങളെ ഭയന്നല്ല, ആ നിമിഷങ്ങൾ സമൂഹനന്മയ്ക്കുതകുമെന്നു കരുതിയാണു്. പക്ഷേ, ചില നിയമങ്ങൾ അവ അനുസരിക്കുന്നതു് അപമാനകരമാകത്തക്കവിധം അനീതിപരമായിത്തോന്നാവുന്ന സന്ദർഭങ്ങൾ അപൂർവമായെങ്കിലും വരും. അപ്പോൾ അയാൾ അവയെ തുറന്നും മര്യാദയോടുകൂടിയും ലംഘിക്കുകയും അതിനുള്ള ശിക്ഷ നിശബ്ദമായി അനുഭവിക്കുകയും ചെയ്യും. അധികാരികളുടെ പെരുമാററത്തോടു് പ്രതിഷേധം പ്രകടിപ്പിക്കുവാൻ ധർമഭ്രംശം ഉണ്ടാകാത്തവിധത്തിലുള്ള നിയമലംഘനംമൂലം രാഷ്ട്രത്തോടുള്ള സഹകരണം അയാൾക്കു പിൻവലിക്കാവുന്നതുമാണു്.

എന്റെ അഭിപ്രായത്തിൽ സത്യഗ്രഹം കുട്ടികളോടുപോലും ഉപദേശിക്കാവുന്നവിധത്തിൽ അത്രമാത്രം സൗന്ദര്യവും ഫലദായകത്വവും ഉള്ളതും അതിന്റെ തത്വം ലളിതവുമാണു്. ഞാനതു തികച്ചും ഫലപ്രദമായ രീതിയിൽ ആയിരക്കണക്കിനു് ഇന്ത്യൻ തൊഴിലാളികൾക്കു് ഉപദേശിച്ചുകൊടുത്തിട്ടുണ്ടു്.

## 6

ഇന്ത്യാഗവർമെൻറു തെളിയിച്ചതുപോലെ ഉത്തരവാദിത്വബോധമില്ലാതെ അലക്ഷ്യമായി പെരുമാറുന്ന ഒരു ഗവർമെൻറിന്റെ

5. ഭാരതത്തിലെ സർവോദയപ്രസ്ഥാനത്തിന്റെ ആരംഭം നിരൂപണം ചെയ്തുകൊണ്ടു് ഹണ്ടർകമ്മിററിക്കു് സമർപ്പിച്ച പ്രസ്താവനയിൽനിന്നു്—യംഗ് ഇൻഡ്യയുടെ 5-11-1919-ലെ ലക്കത്തിലും തുടർന്നുള്ള രണ്ടു ലക്കങ്ങളിലുമായിട്ടാണു് ഇതു പ്രസിദ്ധീകരിച്ചതു് (Young India, Collected Vol.. 1919–'22, p. 12).
6. Young India, (1919–'22, p. 220) 4-8-1920

മനം മാററാനുള്ള സമരമാർഗമെന്ന നിലയ്ക്കു നിവേദനങ്ങൾ സമപ്പിക്കുക, നിവേദകസംഘത്തെ അയയ്ക്കുക എന്നിവയൊക്കെ ഫലപ്രദമല്ല എന്നാണെൻെറ വിനീതാഭിപ്രായം. ഖിലാഫത്തും പഞ്ചാബ് സംഭവവും പോലുള്ള ശോചനീയമായ തെററുകൾ ക്ഷമിച്ചതു് യൂറോപ്യൻരാജ്യങ്ങളിലെവിടെയെങ്കിലുമായിരുന്നെങ്കിൽ ജനങ്ങൾ ഒരു രക്തരൂഷിതവിപ്ലവം സൃഷ്ടിക്കുമായിരുന്നു. ആ തെററുകളിൽ അന്തർഭവിക്കുന്ന ദേശീയമായ വീര്യഹരണത്തെ ഒന്നടങ്കം അവർ എതിർക്കുമായിരുന്നു. പക്ഷേ, ഇന്ത്യയുടെ ഒരു പകുതി അക്രമാസക്തമായ സമരത്തിനശക്തവും മറേറ പകുതി അതിനു തയ്യാറില്ലാത്തതുമാണു്. അതുകൊണ്ടാണു് ഗവർമെൻറുമായി സഹകരിക്കണമെന്നാഗ്രഹിക്കാത്തവർക്കു് അവരുടെ ആഗ്രഹം നിറവേററാൻ സഹായിക്കുന്ന നിസ്സഹകരണമെന്ന പ്രതിവിധിയെക്കുറിച്ചു ഞാൻ പറഞ്ഞതു്. അക്രമരഹിതമായും ക്രമപ്രകാരവും നടത്തിയാൽ പുനരാലോചന ചെയ്യാനും തെററുകൾ തിരുത്താനും ഗവർമെൻറിനെ നിർബന്ധിക്കുന്ന മാർഗമാണതു്. ജനങ്ങളെ എന്നോടൊപ്പം കൊണ്ടുപോകുവാൻ കഴിയുവോളം ഞാൻ നിസ്സഹകരണനയം തുടർന്നുകൊണ്ടിരിക്കുമെങ്കിലും അങ്ങു് നീതിയുടെ മാർഗം ഇനിയെങ്കിലും സ്വീകരിക്കുമെന്ന പ്രതീക്ഷ ഞാൻ കൈവിടുകയില്ല. അതുകൊണ്ടു് അംഗീകൃതരായ ജനനേതാക്കളുടെ ഒരു സമ്മേളനം വിളിച്ചുകൂട്ടാനും ആ നേതാക്കളോടാലോചിച്ചു് മുസ്ലീംമാന്മാരെ രഞ്ജിപ്പിക്കുന്നതും നിർഭാഗ്യയായ പഞ്ചാബിനോടു് നീതി പ്രവർത്തിക്കുന്നതുമായ ഒരു മാർഗം കണ്ടുപിടിക്കുവാനും ഞാൻ അങ്ങയോടു് ബഹുമാനപൂർവം ആവശ്യപ്പെടുന്നു.

7

വളരെയധികം ജനങ്ങൾ നിസ്സഹകരണം എന്നു കേൾക്കുന്ന മാത്രയിൽ പിന്നോട്ടു വലിയുന്നതു് എന്നെ അത്ഭുതപ്പെടുത്തുന്നുണ്ടു്. നിസ്സഹകരണംപോലെ അത്ര ശുദ്ധവും ഉപദ്രവരഹിതവും ഫലവത്തുമായ മറെറാരുപകരണമില്ല. വിവേകപൂർവം കൈകാര്യം ചെയ്താൽ അതു യാതൊരു ദുരന്തഫലവും സൃഷ്ടിക്കുകയില്ല. ജനങ്ങളുടെ ത്യാഗസന്നദ്ധതയനുസരിച്ചാണതിൻെറ ഉത്കർഷം സ്ഥിതിചെയ്യുന്നതു്. മുഖ്യമായതു് നിസ്സഹകരണത്തിനനുയോജ്യമായ അന്തരീക്ഷം സൃഷ്ടിക്കുകയെന്നതാണു്. 'നിങ്ങളുടെ അനീതിയിൽ നിങ്ങളോടു ഞങ്ങൾ സഹകരിക്കുന്നതല്ല' എന്നു പറയുവാനുള്ള അവകാശവും കത്തവ്യവും ബുദ്ധിയുള്ള ഓരോ പൗരനുമുണ്ടു്. നമ്മുടെ അടിമത്തബോധവും നിസ്സഹായതയും ആത്മവിശ്വാസക്കുറവുംകൊണ്ടല്ലെങ്കിൽ നാം ഈ ശുദ്ധമായ ആയുധമെടുത്തു് ഫലപ്രദമാംവിധം ഉപയോഗിക്കുമായിരുന്നു.

---

7. Young India, (1919-1922, p· 204), 30-6-1920

ഭരണീയരുടെ സമ്മതമില്ലാതെ ഏററവും സ്വേച്ഛാധിപത്യപരമായ ഗവർമെൻറിനുപോലും ഭരിക്കാനൊക്കുകയില്ല. ആ സമ്മതം പലപ്പോഴും ബലം പ്രയോഗിച്ചാണു നേടുന്നതു്. പ്രജകൾ സ്വേച്ഛാധിപത്യത്തെ ഭയപ്പെടാതാവുമ്പോൾ സ്വേച്ഛാധിപതിയുടെ വീര്യം കെടുന്നു. പക്ഷേ ബ്രിട്ടീഷ് ഗവർമെൻറു് ഒരിടത്തും പൂർണമായോ പ്രധാനമായോ ബലപ്രയോഗത്തിലല്ല അധിഷ്ഠിതമായിരിക്കുന്നതു്. അതു് ഭരണീയരുടെ പിൻതുണ നേടാനുള്ള യഥാർത്ഥമായ ശ്രമം നടത്തുന്നുണ്ടു്. പക്ഷേ, ഭരണീയരുടെ സമ്മതം നിർബന്ധിതമാകുവാൻ അനഭിലഷണീയമായ പല ഉപായങ്ങളും പ്രയോഗിക്കാൻ അവർ മടിക്കുന്നില്ല. സത്യമാണു് ഉത്തമമായ നയമെന്ന ആശയത്തിനപ്പുറം അവർ കടന്നിട്ടില്ല. സ്ഥാനമാനങ്ങളും മെഡലുകളും മററും നൽകിയും, ഉദ്യോഗം കൊടുത്തും, ഉദ്യോഗസ്ഥന്മാർക്കു് ധനസമ്പാദനത്തിനുള്ള സാഹചര്യങ്ങൾ സൃഷ്ടിച്ചും അതെല്ലാം പരാജയപ്പെട്ടാൽ ബലം പ്രയോഗിച്ചുമാണു് അവർക്കാവശ്യമായ സമ്മതം അവർ നിങ്ങളിൽനിന്നു് നേടിയെടുക്കുന്നതു്. സർ മൈക്കൽ ഒഡെയർ ചെയ്തതതാണു്; വേണ്ടിവന്നാൽ ഏതു ബ്രിട്ടീഷ് ഭരണാധികാരിയും ചെയ്യാൻ പോകുന്നതും അതുതന്നെയാണു്. അതിനാൽ, നാം അത്യാഗ്രഹികളാകാതെയിരുന്നാൽ, രാജ്യത്തിനു് ഒരു ഗുണവും വരുത്തിവയ്ക്കാത്ത സ്ഥാനമാനാദികളുടെ പിന്നാലെ പരക്കംപായാതിരുന്നാൽ സമരം പകുതി ജയിച്ചുകഴിഞ്ഞു.

8

നിസ്സഹകരണം പൊങ്ങച്ചത്തിൻെറയും വീമ്പിൻെറയും പ്രസ്ഥാനമല്ല. അതു നമ്മുടെ ആത്മാർത്ഥതയുടെ ഉരകല്ലാണു്. ഉറച്ചതും നിശബ്ദമായതുമായ ആത്മത്യാഗമാണതിനാവശ്യം. അതു നമ്മുടെ സത്യസന്ധതയെയും ദേശീയാദ്ധ്വാനത്തിനുള്ള കഴിവിനെയും വെല്ലുവിളിക്കുന്നു. ആശയങ്ങൾ പ്രവൃത്തിപഥത്തിലേയ്ക്കു പകർത്താനുദ്ദേശിച്ചുള്ള പ്രസ്ഥാനമാണതു്. കൂടുതൽ നാം ചെയ്യുമ്പോൾ, നാം പ്രതീക്ഷിച്ചതിലുമെത്രയോ അധികം ചെയ്യേണ്ടതാണെന്ന ബോധം നമുക്കുണ്ടാകുന്നു. നമ്മുടെ അപൂർണതയെക്കുറിച്ചുള്ള ഈ ചിന്ത നമ്മെ വിനയാന്വിതരാക്കേണ്ടതാണു്.

ഒരു നിസ്സഹകരണവിശ്വാസി പൊതുജനശ്രദ്ധയാകർഷിക്കുകയും സമുദായത്തിനു് ഒരു മാതൃക സൃഷ്ടിക്കുകയും ചെയ്യുന്നതു് അക്രമം കൊണ്ടല്ല, അധൃഷ്യമായ വിനയം കൊണ്ടാണു്. അയാളുടെ പ്രവൃത്തികളിലാണു് അയാളുടെ തത്ത്വസംഹിത പ്രതിഫലിക്കുന്നതു്. തൻെറ നിലപാടു ശരിയാണെന്ന വിശ്വാസമാണു് അയാളുടെ ശക്തിക്കു നിദാനം. തൻെറ പ്രവൃത്തിക്കും ശത്രുവിനുമിടയിൽ പ്രസംഗം ഏററവും കുറച്ചുമാത്രം ഉപയോഗിക്കുമ്പോഴാണു് ശത്രുവിനു്

8. Young India, (1919–1922, p. 278), 12–1–1921

അയാളുടെ നിലപാടിന്റെ ശക്തി മനസ്സിലാകുന്നതു്. പ്രസംഗം, പ്രത്യേകിച്ചും അഹങ്കാരപൂർവമുള്ളതു്, വിശ്വാസമില്ലായ്മ വ്യക്തമാക്കുകയും പ്രവൃത്തിയുടെതന്നെ യാഥാർത്ഥ്യത്തെക്കുറിച്ചു് ശത്രുവിൽ ശങ്കയുളവാക്കുകയും ചെയ്യുന്നു. അതുകൊണ്ടു് താഴ്മയാണു് പെട്ടെന്നുള്ള വിജയത്തിന്റെ രഹസ്യം. വിനയവും ആത്മനിയന്ത്രണവും പാലിക്കേണ്ടതിന്റെ ആവശ്യകത എല്ലാ നിസ്സഹകരണവിശ്വാസികളും നല്ലവണ്ണം മനസ്സിലാക്കുമെന്നു ഞാനാശിക്കുന്നു. കുറച്ചുമാത്രമേ യഥാർത്ഥത്തിൽ ചെയ്യേണ്ടതുള്ളുവെന്നതുകൊണ്ടും അതു പൂർണമായും നമ്മെ ആശ്രയിച്ചാണിരിക്കുന്നതെന്നതുകൊണ്ടുമാണു് സ്വരാജ് ഒരു വർഷത്തിനകം കരഗതമാകാവുന്നതാണെന്നു് ഞാൻ വിശ്വസിച്ചു പോകുന്നതു്.

9

നിസ്സഹകരണപ്രസ്ഥാനത്തിൽ ജനങ്ങൾ ചേരുന്നതു് നിരുത്സാഹപ്പെടുത്തിക്കൊണ്ടു് സർ നാരായൺ ചന്ദവർക്കറും കൂട്ടരും തയ്യാറാക്കിയ മാനിഫെസ്റ്റോ ഞാൻ ശ്രദ്ധാപൂർവം വായിച്ചു. നിസ്സഹകരണത്തിനെതിരായി കഴമ്പുള്ള എന്തെങ്കിലും വാദഗതികൾ കാണുമെന്നാണു് ഞാൻ പ്രതീക്ഷിച്ചതു്. പക്ഷേ, മഹത്തായ മതങ്ങളുടെയും ചരിത്രത്തിന്റെയും വളച്ചൊടിക്കൽ (ബോധപൂർവമല്ല, തീർച്ച) മാത്രമാണതിൽ കണ്ടതെന്നു ഖേദപൂർവം പറയേണ്ടിയിരിക്കുന്നു. നമ്മുടെ മാതൃഭൂമിയുടെ മതവിശ്വാസങ്ങളും പാരമ്പര്യങ്ങളും, പോരാ, മനുഷ്യരാശിയെ രക്ഷിക്കുകയും ഉയർത്തുകയും ചെയ്ത എല്ലാ മതത്തിന്റെയും വിശ്വാസങ്ങളും നിസ്സഹകരണത്തെ അപലപിച്ചിട്ടുണ്ടെന്നു് മാനിഫെസ്റ്റോ അഭിപ്രായപ്പെടുന്നു. ഞാൻ പറയുന്നു, ഭഗവദ്ഗീത, ഇരുളിന്റെ ശക്തികളും വെളിച്ചത്തിന്റെ ശക്തികളും തമ്മിലുള്ള നിസ്സഹകരണത്തിന്റെ സുവിശേഷമാണെന്നു്. അതു് അക്ഷരാർത്ഥത്തിൽ വ്യാഖ്യാനിച്ചാൽ, നീതിപൂർണമായ ലക്ഷ്യത്തെ പ്രതിനിധാനംചെയ്യുന്ന അർജ്ജുനൻ നീതിരഹിതരായ കൗരവന്മാരുമായി ഒരു രക്തരൂഷിതസമരത്തിലേർപ്പെടാൻ ഉപദേശിക്കപ്പെടുകയാണുണ്ടായതു്. തുളസീദാസൻ, സത്തുക്കളും അസത്തുക്കളെ വർജിക്കേണ്ടതാണെന്നുപദേശിക്കുന്നു. ഒരിക്കലും തമ്മിൽ രാജിയാവാത്ത ഓർമുസ്ദും, അഹ്രിമാനും തമ്മിലുള്ള നിത്യസമരത്തെയാണു് സെണ്ടവസ്ത പ്രതിനിധാനംചെയ്യുന്നതു്. ബൈബിൾ നിസ്സഹകരണത്തെ തള്ളിപ്പറയുന്നുവെന്നു വാദിക്കുന്നവർ യേശുവിനെ മനസ്സിലാക്കാത്തവരാണു്. പരീശന്മാരുടെയും സാദ്ദൂക്യരുടെയും ശക്തിയെ സന്ധിയില്ലാതെ വെല്ലുവിളിച്ച യേശു സഹനസമരക്കാരുടെ രാജാവാണു്. സത്യത്തിനുവേണ്ടി പുത്രന്മാരെ മാതാപിതാക്കളിൽനിന്നകറ്റുവാൻപോലും അദ്ദേഹം മടിച്ചില്ല. ഇസ്ലാമിന്റെ പ്രവാചകൻ ചെയ്തതെന്താണു്? സ്വജീവൻ അപ

9. **Young India, (1919–1922, pp. 239–46), 4-8-1920.**

കടത്തിലല്ലാത്തിടത്തോളം അദ്ദേഹം മെക്കായിൽ ഊർജ്ജസ്വലമായ രീതിയിൽ നിസ്സഹകരണം പ്രാവർത്തികമാക്കി. താനും തൻെറ അനുയായികളും നിഷ്പ്രയോജനമായി നശിക്കുമെന്ന ഘട്ടമായപ്പോഴാണ് മെദീനായിലേക്ക് ഓടി രക്ഷപ്പെട്ടതു്. ശത്രുക്കളോട് സമരം ചെയ്യാനുള്ള ശക്തി വീണ്ടെടുത്തപ്പോഠം അദ്ദേഹം തിരിച്ചെത്തി. നീതിപൂർണരായ മനുഷ്യരോടും രാജാക്കന്മാരോടും സഹകരിക്കണമെന്നതുപോലെ നീതിരഹിതരായ മനുഷ്യരോടും രാജാക്കന്മാരോടും നിസ്സഹകരിക്കേണ്ട കർത്തവ്യത്തെക്കുറിച്ചും എല്ലാ മതങ്ങളും ഊന്നിപ്പറയുന്നുണ്ട്. വാസ്തവത്തിൽ ലോകത്തിലെ മിക്കവാറും മതഗ്രന്ഥങ്ങഠം, നിസ്സഹകരണത്തിൻെറ മേഖലയും കടന്ന്, തെററായ ഒന്നിന് പൗരുഷമില്ലാതെ കീഴടങ്ങുന്നതിനെക്കാഠം ഭേദമാണ് അക്രമംപോലുമെന്ന് സൂചിപ്പിക്കുന്നുണ്ട്. മാനിഫെസ്റ്റോ പരാമർശിക്കുന്ന ഹിന്ദുമതപാരമ്പര്യം നിസ്സഹകരണകർത്തവ്യം വ്യക്തമായി തെളിയിക്കുന്നുണ്ട്. പ്രഹ്ലാദൻ സ്വന്തം പിതാവിൽനിന്നും, മീരാബായി ഭർത്താവിൽനിന്നും, വിഭീഷണൻ ക്രൂരനായ സഹോദരനിൽ നിന്നും വേർപിരിഞ്ഞു നിൽക്കുന്നു.

മതേതരസ്വഭാവത്തെപ്പററി പരാമർശിച്ചുകൊണ്ട് മാനിഫെസ്റ്റോ പറയുന്നു: 'നിസ്സഹകരണം പരീക്ഷിക്കപ്പെട്ടിട്ടുള്ളപ്പോഠം വിജയിക്കുകയോ സൽഫലങ്ങളുളവാക്കുകയോ ചെയ്യുതായി രാഷ്ട്രങ്ങളുടെ ചരിത്രത്തിലുദാഹരണങ്ങളൊന്നുമില്ല.' നിസ്സഹകരണപ്രസ്ഥാനത്തിന് ഏററവും അടുത്തകാലത്തുണ്ടായ വിജയം ജനറൽ ബോത, മിൽനർപ്രഭുവിൻെറ പരിഷ്കൃതസമിതികഠം ബഹിഷ്കരിച്ച് തന്മൂലം തൻെറ രാജ്യത്തിനൊരു ശ്രേഷ്ഠമായ ഭരണഘടന നേടിയെടുത്തതാണ്. നിസ്സഹകരണം പാലിച്ച റഷ്യയിലെ ദുക്കോബൂറുകഠം, കുറച്ചുപേർ മാത്രമായിരുന്നുവെങ്കിലും അവരുടെ അവശതകഠം പരിഷ്കൃതലോകത്തെ ഇളക്കിയതിൻെറ ഫലമായി കാനഡ അവർക്കു പാർപ്പിടമനുവദിക്കുകയും അവർ ഐശ്വര്യം തികഞ്ഞ ഒരു സമുദായമായി രൂപാന്തരപ്പെടുകയും ചെയ്തു. ഇൻഡ്യയിലെ ചെറിയ നാട്ടുരാജ്യങ്ങളിൽ ജന്മിമാരുടെ അസഹ്യമായ പെരുമാററം മൂലം കൃഷിക്കാർ അവരോടു നിസ്സഹകരിക്കുകയും അവരെ ഇച്ഛാനുവർത്തികളാക്കുകയും ചെയ്തതിനു് ഉദാഹരണങ്ങഠം അനവധിയുണ്ട്. നേരാംവണ്ണം നയിക്കപ്പെട്ട നിസ്സഹകരണം പരാജയപ്പെട്ടതായി എൻെറ അറിവിൽ ചരിത്രത്തിലുദാഹരണങ്ങളൊന്നുമില്ല. ഇതുവരെ പറഞ്ഞതു് രക്തരഹിതമായ നിസ്സഹകരണത്തിന് ചരിത്രത്തിലുള്ള ദൃഷ്ടാന്തങ്ങളാണ്. അക്രമാസക്തമായ നിസ്സഹകരണത്തിന് ചരിത്രത്തിലുള്ള ഉദാഹരണങ്ങഠംകൂടി എടുത്തുപറഞ്ഞു് വായനക്കാരുടെ ബുദ്ധിയെ ഞാൻ അപമാനിക്കുന്നില്ല. ഒന്നുമാത്രം പറയാം. അക്രമാസക്തമായ നിസ്സഹകരണം വിജയിച്ചതിനും പരാജയപ്പെട്ടതിനും ചരിത്രരേഖകളുണ്ട്. ആ വസ്തുതയറിയാവുന്നതുകൊണ്ടാണ് ഞാൻ അക്രമരഹിതമായ ഒരു പരിപാടി രാജ്യത്തിൻെറ മുമ്പാ

കെ സമർപ്പിച്ചതു്. ആ പദ്ധതി തൃപ്തികരമാംവിധം നടപ്പിലാക്കിയാൽ വിജയം നിശ്ചയമാണു്. ഫലപ്രദമായില്ലെങ്കിൽത്തന്നെ ഉപദ്രവകരമല്ലതാനും. കാരണം, സ്വന്തം ജോലി രാജിവച്ചോ മറേറാ ഒരാളെങ്കിലും നിസ്സഹകരിച്ചാൽ അതയാൾക്കൊരു നേട്ടമാണു്, നഷ്ടമല്ല. അതു് അതിൻെറ ധാർമ്മികവും മതപരവുമായ സ്വഭാവമാണു്. രാഷ്ട്രീയഫലങ്ങളുണ്ടാവണമെങ്കിൽ സ്വാഭാവികമായും വൻപിച്ച പിൻതുണ വേണം. പ്രകോപനമുണ്ടായിട്ടോ അല്ലാതെയോ ജനങ്ങൾ അക്രമാസക്തരായേക്കാമെന്നതൊഴികെ നിസ്സഹകരണം മററെന്തെങ്കിലും ദുരന്തഫലങ്ങൾ സൃഷ്ടിക്കുമെന്നു ഞാൻ ഭയപ്പെടുന്നില്ല. ഒരു വർഗം മുഴുവൻ നിർവീര്യമാക്കപ്പെടുന്നതിനെക്കാൾ ഞാൻ ഇഷ്ടപ്പെടുന്നതു് അക്രമത്തെയാണു്.

## 10

*പൊതുതത്ത്വങ്ങൾ:*

കഴിഞ്ഞ മുപ്പതുവർഷമായി ഞാൻ സത്യഗ്രഹം ഉപദേശിക്കുകയും പരിശീലിക്കുകയും ചെയ്യുകയാണു്. ഇന്നറിയുന്ന രൂപത്തിലുള്ള സത്യഗ്രഹതത്ത്വങ്ങൾ ക്രമേണയുള്ള പരിണാമത്തിൻെറ സന്തതികളാണു്.

ദക്ഷിണധ്രുവത്തിനും ഉത്തരധ്രുവത്തിനും തമ്മിലുള്ള വ്യത്യാസം സത്യഗ്രഹത്തിനും സഹനസമരത്തിനും തമ്മിലുണ്ടു്. സഹനസമരം അശക്തരുടെ ആയുധമാകാനുദ്ദേശിച്ചുള്ളതാണു്. അതിൽ ലക്ഷ്യപ്രാപ്തിക്കു് ബലപ്രയോഗം ഒഴിച്ചുനിർത്തിയിട്ടില്ല. നേരേമറിച്ചു് സത്യഗ്രഹം ശക്തരുടെ ആയുധമായിട്ടു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതും, അതിൽ ഏതുരൂപത്തിലുള്ള അക്രമവും ഒഴിച്ചുനിർത്തപ്പെട്ടിട്ടുള്ളതുമാണു്.

ദക്ഷിണാഫ്രിക്കയിൽ എട്ടു മുഴുവൻ കൊല്ലങ്ങളോളം ഭാരതീയരുപയോഗിച്ച ശക്തി പ്രതിബിംബിപ്പിക്കുവാനും ബ്രിട്ടനിലും ദക്ഷിണാഫ്രിക്കയിലും അന്നു നടന്നിരുന്ന സഹനസമരമെന്ന പേരിലറിയപ്പെട്ട പ്രസ്ഥാനത്തിൽനിന്നു വേർതിരിക്കാനുമായിട്ടാണു് ഞാൻ സത്യഗ്രഹം എന്ന പദത്തിനു രൂപം കൊടുത്തതു്.

അതിൻെറ ധാത്വർത്ഥം സത്യത്തെ മുറുകെപ്പിടിക്കലെന്നാണു്. അതായതു് സത്യശക്തിയെന്നർത്ഥം. ഞാനതിനെ സ്നേഹശക്തിയെന്നും ആത്മശക്തിയെന്നും വിളിച്ചിട്ടുണ്ടു്. സത്യാന്വേഷണം, ഒരുവൻെറ ശത്രുവിൻെറമേൽ അക്രമം അടിച്ചേൽപ്പിക്കുന്നതു് അനുവദിച്ചിട്ടില്ലെന്നും അയാളെ തെററുകളിൽനിന്നു പിന്തിരിപ്പിക്കേണ്ടതു്

---

10. Young India (1919–1922, p. 11)

സഹിഷ്ണുതയും അനുഭാവവുമുപയോഗിച്ചാണെന്നും സത്യഗ്രഹം പ്രയോഗത്തിൽ കൊണ്ടുവന്നതിൻെറ ആദ്യഘട്ടങ്ങളിൽത്തന്നെ ഞാൻ കണ്ടുപിടിച്ചു. ഒരാഠംക്ക ശരിയെന്നു തോന്നുന്നതു് മറെറാരാഠംക്ക തെററാണെന്നു തോന്നാം. സഹിഷ്ണുതയെന്നതിനു് ആത്മപീഡയെന്നാണർത്ഥം. അങ്ങനെ, ശത്രുവിനെ വേദനിപ്പിക്കാതെ സ്വന്തം ആത്മാവിനെ വേദനിപ്പിച്ചുള്ള സത്യസംരക്ഷണം എന്ന അർത്ഥം ഈ സിദ്ധാന്തത്തിനു ലഭിച്ചു.

11

സാമ്പത്തികശാസ്ത്രത്തിലെ വ്യക്തമായ നിയമങ്ങളുടെ അനുഷ്ഠാനം സത്യഗ്രഹത്തിലുഠംക്കൊള്ളുന്നുവെന്നെനിക്കു് ഉറച്ച അഭിപ്രായമുണ്ടു്. അതുകൊണ്ടു് സത്യഗ്രഹമെന്നതു് ഒരു പ്രായോഗിക കാര്യമാണെന്നു ഞാൻ വിശ്വസിക്കുന്നു. മുകളിൽ ചൂണ്ടിക്കാണിച്ചതുപോലെ, സത്യഗ്രഹം പുതുമനിറഞ്ഞ ഒരായുധമായതുകൊണ്ടു് ജനങ്ങഠം അതു മനസ്സിലാക്കാനും അംഗീകരിക്കാനും കുറേസമയം പിടിച്ചുവെന്നുവരാം. ശ്രേഷ്ഠവും പ്രയോജനപ്രദവുമായ ഫലങ്ങഠം ഉഠംക്കൊള്ളുന്ന എല്ലാററിൻേറയും കഥ അതാണല്ലോ. പക്ഷേ, ഒരിക്കൽ അതു രാജ്യം മുഴുവൻ വ്യാപിച്ചാൽ ഇപ്പോഠം വളരെ സമയമെടുക്കുന്ന രാഷ്ട്രീയവും സാമൂഹികവുമായ പരിഷ്കാരങ്ങഠം താരതമ്യേന കുറഞ്ഞ സമയംകൊണ്ടു് നേടാൻ കഴിയും. ഭരണകർത്താക്കളും ഭരണീയരും തമ്മിലുള്ള വിടവു നികത്തപ്പെടുകയും വിശ്വാസമില്ലായ്മയുടെയും അകൽച്ചയുടെയും സ്ഥാനത്തു് സ്നേഹം പ്രതിഷ്ഠിതമാവുകയും ചെയ്യും.

സത്യഗ്രഹത്തിൻെറ വിപുലമായ പ്രചരണത്തിനു് ഒന്നുമാത്രമാണാവശ്യം. നേതാക്കഠം അതു ശരിയായി മനസ്സിലാക്കുകയും ജനങ്ങളെ ധരിപ്പിക്കുകയും ചെയ്താൽ, ജനങ്ങഠം അതു സ്വാഗതം ചെയ്യാൻ തയ്യാറാകുമെന്നു തീർച്ചയാണു്. അതിൻെറ യഥാർത്ഥ സൗന്ദര്യം മനസ്സിലാക്കണമെങ്കിൽ ഒരുവനു് സത്യത്തിലും അഹിംസയിലും അചഞ്ചലമായ വിശ്വാസമുണ്ടായേ തീരൂ. സത്യത്തെ വിശദീകരിക്കേണ്ട ആവശ്യമില്ല. അഹിംസയെപ്പററിയും വിസ്തരിച്ചു പരാമർശിക്കുവാൻ ഞാനുദ്ദേശിക്കുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ, ആരിൽനിന്നു നാം നീതി ആഗ്രഹിക്കുന്നുവോ അവരോടു് ആവേശം കലരാതെയും അക്രമാസക്തരാകാതെയും തികഞ്ഞ മര്യാദയോടെ പെരുമാറണമെന്നാണിതിനർത്ഥം. ഇത്രത്തോളം അഹിംസ പാലിക്കാൻ കഴിയുമെന്നുറപ്പുവന്നാൽ ആവശ്യമായ പരിഷ്കാരങ്ങഠം വളരെയെളുപ്പം നേടാൻ കഴിയും.

സത്യഗ്രഹം ശാശ്വതമായ ഒരായുധമെന്ന നിലയ്ക്കു് രാഷ്ട്രമാകെ പ്രയോഗിക്കുമ്പോഠം, നമ്മുടെ എല്ലാ പ്രസ്ഥാനങ്ങളും ഒരു പുതു

---

11. **Young India (1919–1922, pp. 1259–'60) 13-9-1919**

രൂപംകൊള്ളും. തീപ്പൊരിപ്രസംഗങ്ങളും, നിവേദനങ്ങളും, പ്രമേയങ്ങരം പാസ്സാക്കലും, സ്വാത്ഥപ്രേരിതമായ മററുപലതും നാം സഹിക്കേണ്ടതില്ലെന്നാകും. രാഷ്ട്രത്തിൻെറ സാമൂഹികവും സാമ്പത്തികവും രാഷ്ട്രീയവുമായ പുരോഗതിക്കു്, സത്യഗ്രഹത്തിൽ കാണുന്നത്ര സാദ്ധ്യത മറെറാരു പ്രസ്ഥാനത്തിലും ഞാൻ കാണുന്നില്ല.

സത്യഗ്രഹം പരിശുദ്ധിയിലധിഷ്ഠിതമാണെന്നതു് അതിശയോക്തിയല്ല. സത്യഗ്രഹം സിവിരംനിയമലംഘനം മാത്രമല്ലെന്നു് ഇപ്പോരം നമുക്കറിയാം. ചില സന്ദർഭങ്ങളിൽ സിവിരംനിയമലംഘനത്തിലേർപ്പെടാതിരിക്കുന്നതാവാം സത്യഗ്രഹം. സിവിരംനിയമലംഘനം നമ്മുടെ കത്തവ്യമാണെന്ന ഘട്ടം വരുമ്പോരം, അതു് അനുഷ്ഠിക്കാതിരിക്കുന്നതു നമ്മുടെ പൗരുഷത്തിനു മാത്രമല്ല ആത്മാവിനും അപകർഷകം ആണെന്നു വരുമ്പോരം മാത്രമാണു് സിവിരംനിയമലംഘനം സത്യഗ്രഹമാകാവുന്നതു്.

സർക്കാരിനെതിരായി മാത്രമല്ല, കുടുംബത്തിനും സമൂഹത്തിനുമെതിരായും സത്യഗ്രഹത്തിലേർപ്പെടാം. ചുരുക്കത്തിൽ ഭാര്യാഭർത്താക്കന്മാർ തമ്മിലും, പിതാവും പുത്രനും തമ്മിലും, സുഹൃത്തുക്കരം തമ്മിലും സത്യഗ്രഹം പ്രയോഗിക്കാം. ഏതു് അവശതകരം പരിഹരിക്കാനായാലും ജീവിതത്തിൻെറ ഏതു മണ്ഡലത്തിലും ഈ ആയുധം നമുക്കുപയോഗിക്കാം. ഈ ആയുധം ഉപയോഗിക്കുന്നവനും അതിനു വിധേയനാകുന്നവനും ഒന്നുപോലെ ശുദ്ധീകരിക്കപ്പെടുന്നു. ഇതിൻെറ നേരാംവണ്ണമുള്ള ഉപയോഗം ഒരിക്കലും അനഭിലഷണീയമാകുന്നില്ല. അതെപ്പോഴും കുററമററതാണുതാനും. സത്യഗ്രഹം ദുരാഗ്രഹമാക്കി മാററപ്പെടുകയും, അങ്ങനെ ചീത്ത ഫലങ്ങളുരംക്കൊള്ളുന്നതാവുകയും ചെയ്യുന്നെങ്കിൽ, അതിനു സത്യഗ്രഹത്തെ അപലപിച്ചുകൂടാ.

ഇതുപോലെയുള്ള സത്യഗ്രഹം ബോധപൂർവമോ അല്ലാതെയോ കുടുംബങ്ങളിലാണു പ്രധാനമായും ഉപയോഗിച്ചു കണ്ടുവരുന്നതു്. ഉദാഹരണമായി തൻെറ അച്ഛൻ നീതിരഹിതമായിട്ടാണു് തന്നോടു പെരുമാറുന്നതെന്നു് ഒരു പുത്രനു തോന്നിയാൽ, അവൻ ആ അനീതി അനുവദിച്ചുകൊടുക്കാതെ ശിക്ഷ സന്തോഷത്തോടെ ഏററുവാങ്ങുകയും ഒടുവിൽ കർക്കശനായ പിതാവിനെ സ്വപക്ഷത്താക്കി അയാളെക്കൊണ്ടു നീതി നടത്തിക്കയും ചെയ്യുന്നു. സത്യഗ്രഹം കുടുംബപരിധിക്കപ്പുറം വ്യാപിപ്പിക്കുന്നതിൽനിന്നു നമ്മെ തടയുന്നതു നാശകാരിയായ മാന്ദ്യം മാത്രമാണു്. അതുകൊണ്ടു് രാഷ്ട്രീയസാമൂഹികമണ്ഡലങ്ങളിൽ സത്യഗ്രഹത്തിൻെറ ഉപയോഗം ഒരു പുതിയ പരീക്ഷണമാണെന്നെനിക്കു തോന്നിയിട്ടുണ്ടു്. ടോരംസ്റ്റോയ് തൻെറ ഒരു കത്തിൽ ഇതൊരു പുതിയ പരീക്ഷണമാണെന്ന വസ്തുതയിലേക്കു് ശ്രദ്ധ ക്ഷണിക്കുന്നുണ്ടു്.

## 12

അഹിംസ, ഉപദ്രവമില്ലായ്മയെന്ന നിഷേധാത്മകസ്ഥിതിയല്ല, സ്നേഹമെന്ന സുനിശ്ചിത സ്ഥിതിയാണെന്നും തിന്മ ചെയ്യുന്നവനോടുപോലുമുള്ള നന്മ ചെയ്യലാണെന്നുമുള്ള വ്യാഖ്യാനം ഞാൻ സ്വീകരിക്കുന്നു. പക്ഷേ, തിന്മ ചെയ്യുന്നവനെ അതു തുടരുവാൻ സഹായിക്കുകയെന്നോ, സഹനപരമായ സമ്മതിമൂലം അതു വക വച്ചുകൊടുക്കുന്നുവെന്നോ അതിനർത്ഥമില്ല. നേരേമറിച്ച് സ്നേഹം അഥവാ അഹിംസയുടെ പ്രാവർത്തികസ്ഥിതി നിങ്ങളോടാവശ്യപ്പെടുന്നതു്, തിന്മ ചെയ്യുന്നവനെ മാനസികമായോ ശാരീരികമായോ ക്ഷതപ്പെടുത്തേണ്ടിവന്നാലും നിങ്ങൾ അയാളിൽനിന്നു നിവർത്തിച്ചുനിന്നു് അയാളെ എതിർക്കണമെന്നാണു്. അങ്ങനെ, എന്റെ പുത്രൻ ലജ്ജാകരമായ വിധത്തിലുള്ള ജീവിതം നയിച്ചാൽ അതു തുടരുവാൻ സഹായിക്കുമാറു് അവനെ ഞാൻ തുടർന്നു സംരക്ഷിക്കുകയില്ല. നേരേമറിച്ച് അവനു മരണം സംഭവിച്ചാൽപോലും എനിക്കവനോടു സ്നേഹമുണ്ടെങ്കിൽ അവനെ സംരക്ഷിക്കാതിരിക്കേണ്ടതാണു്. അവൻ പശ്ചാത്തപിക്കുന്നപക്ഷം തിരികെ സഹർഷം സ്വാഗതം ചെയ്യാനുള്ള കടമയും ആ സ്നേഹം എന്നിൽ ചുമത്തുന്നുണ്ടു്. പക്ഷേ, ബലപ്രയോഗംകൊണ്ടു് അവനെ നല്ലതാക്കാൻ ഞാൻ ശ്രമിച്ചുവെന്നുവരികയില്ല. എന്റെ അഭിപ്രായത്തിൽ ഇതാണു് 'മുടിയനായ പുത്രൻ' എന്ന കഥയുടെ ഗുണപാഠം.

നിസ്സഹകരണം നിശ്ചേഷ്ടമായ ഒരവസ്ഥയല്ല. അതു്, ശാരീരികമായ എതിർപ്പിനെക്കാളോ അക്രമത്തെക്കാളോ വളരെയേറെ ഊർജ്ജസ്വലമായ ഒരു നിലയാണു്. സഹനസമരമെന്നതു തെററുധാരണയുളവാക്കുന്ന പദമാണു്. നിസ്സഹകരണം, ഞാനുപയോഗിക്കുന്ന അർത്ഥത്തിൽ, അക്രമരഹിതമായിരിക്കണം. അതുകൊണ്ടു് അതു ശിക്ഷയേൽപ്പിക്കുന്നതോ, പകവീട്ടുന്നതോ ദ്രോഹം, ദ്വേഷം തുടങ്ങിയവയിലധിഷ്ഠിതമോ അല്ല. അതുകൊണ്ടു ജനറൽ ഡയറിനെ സേവിക്കുകയോ നിരപരാധികളെ വെടിവച്ചു വീഴ്ത്തുന്നതിൽ അയാളോടു സഹകരിക്കുകയോ ചെയ്യുന്നതു് എന്നെ സംബന്ധിച്ചിടത്തോളം പാപമാണെന്നു വരുന്നു. പക്ഷേ, അയാൾ ഏതെങ്കിലും ശാരീരികവ്യാധിമൂലം കഷ്ടപ്പെടുകയാണെങ്കിൽ അയാളെ ശുശ്രൂഷിച്ചു സുഖപ്പെടുത്തുകയെന്നതു് എന്റെ ക്ഷമയുടെയും സ്നേഹത്തിന്റെയും പ്രകാശനമായിരിക്കും. ഈ സർക്കാരിനെ അതിന്റെ കുററകരമായ ചർച്ചയിൽനിന്നു പിന്തിരിപ്പിക്കുന്ന കാര്യത്തിൽ ആയിരം തവണ സഹകരിക്കുവാൻ ഞാനൊരുക്കമാണു്. പക്ഷേ ആ ചർച്ച തുടരുന്നതിൽ ഒരു നിമിഷംപോലും ഞാൻ സഹകരിക്കുകയില്ല. ഈ സർക്കാർ തരുന്ന ബഹുമതികൾ ധരിക്കുകയോ ഈ സർക്കാരിന്റെ കീഴിൽ സേവനം നടത്തുകയോ കോടതികളും

12. **Young India 25–8–1920 (Satyagraha p. 161)**

സ്കൂളുകളും അംഗീകരിക്കുകയോ ചെയ്താൽ ഞാനൊരു കുററവാളിയായിത്തീരും. ജാലിയൻവാലാബാഗിലെ നിരപരാധികളുടെ രക്തംപുരണ്ട കൈകകൾകൊണ്ടു തരുന്ന ഏതു വിലപിടിച്ച വസ്തുവിനെക്കാളും എനിക്കിഷ്ടം ഒരു ഭിക്ഷാപാത്രമാണ്. എൻെറ ഏഴുകോടി സഹോദരങ്ങളുടെ മതവികാരങ്ങളെ നിർദയം വ്രണപ്പെടുത്തിയവരുടെ മധുരവാക്കുകളെക്കാൾ എനിക്കേറെയിഷ്ടം ജയിൽ വാസത്തിനുള്ള വാറണ്ടാണ്.

## 13

സിവിൾനിയമലംഘനം ഒരു പൗരൻെറ ജന്മാവകാശമാണെന്നെല്ലാവരെയും ബോധ്യപ്പെടുത്താൻ കഴിഞ്ഞെങ്കിലെന്ന് ഞാനാഗ്രഹിക്കുന്നു. ഒരു മനുഷ്യനല്ലാതെയായാലേ ഒരുവൻ ആ അവകാശമുപേക്ഷിക്കാൻ ധൈര്യപ്പെടൂ. സിവിൾനിയമലംഘനം അരാജകത്വത്തിനൊരു മുഖവുരയല്ല. ക്രിമിനൽ നിയമലംഘനം അരാജകത്വത്തിലേക്കു നയിച്ചേക്കാം. എല്ലാ രാഷ്ട്രങ്ങളും ക്രിമിനൽനിയമലംഘനം ബലംപ്രയോഗിച്ച് അമർത്തുന്നു. അതിനു കഴിയാത്ത രാഷ്ട്രം നശിക്കും. പക്ഷേ സിവിൾനിയമലംഘനം അടിച്ചമർത്തുന്നത് മനസ്സാക്ഷിയെ തടവിലാക്കാനൊരുങ്ങുന്നതിനു തുല്യമാണ്. സിവിൾ നിയമലംഘനം ശക്തിയിലേക്കും ശുദ്ധിയിലേക്കുംമാത്രമേ നയിക്കൂ. ഒരു സിവിൾനിയമലംഘകൻ ആയുധങ്ങളുപയോഗിക്കാത്തതുകൊണ്ട്, പൊതുജനാഭിപ്രായം ശ്രദ്ധിക്കാൻ തയ്യാറുള്ള ഗവർമെൻറിനെ സംബന്ധിച്ചിടത്തോളം അയാളൊരു ഭീഷണിയല്ല. എന്നാൽ ഒരു സ്വേച്ഛാധിപത്യരാഷ്ട്രത്തിന് അയാളൊരു അപകടക്കാരനാണ്. എന്തെന്നാൽ, സ്റ്റേററിനെതിരായി അയാൾ കൊണ്ടുവരുന്ന ആരോപണത്തിനു പൊതുജനപിന്തുണ സമ്പാദിച്ച് അയാൾ ഭരണകൂടത്തെ നിലംപരിശാക്കും. സ്റ്റേററ് നിയമരഹിതമായിത്തീരുമ്പോൾ അതായതു ദുഷിക്കുമ്പോൾ, സിവിൾനിയമലംഘനം പവിത്രമായ ഒരു കർത്തവ്യമായി മാറുന്നു. അത്തരമൊരു സ്റ്റേററിനോടു വിലപേശാൻ മടിക്കാത്ത പൗരൻ ആ അഴിമതിയിലും നിയമരാഹിത്യത്തിലും പങ്കുചേരുന്നു.

അതുകൊണ്ട് ഏതെങ്കിലും ചട്ടമോ നിയമമോ സംബന്ധിച്ച് സിവിൾനിയമം ലംഘിക്കുന്നത് വിവേകപൂർണമാണോ എന്നതെപ്പററി ചോദ്യങ്ങളുണ്ടായേക്കാം. കുറെക്കൂടി ആലോചിച്ചു പ്രവർത്തിക്കുന്നത് ചിലപ്പോൾ നന്നായേക്കാം. പക്ഷേ സത്യം ചോദ്യം ചെയ്യപ്പെടാൻ ഒരിക്കലും അനുവദിക്കപ്പെടാവുന്നതല്ല. ആത്മാഭിമാനം അടിയറവയ്ക്കാതെ മനുഷ്യൻെറ ജന്മാവകാശം അടിയറവയ്ക്കാവുന്നതല്ല. സിവിൾനിയമലംഘനാവകാശം ഊന്നിപ്പറയുന്നതോടൊപ്പം സാധ്യമായ എല്ലാവിധ നിയന്ത്രണങ്ങളുംമൂലം അതു കരുതലോടുകൂടി ഉപയോഗിക്കേണ്ടതാണ്. അക്രമമോ പൊതുവായ

13. **Young India, 5-1-1922 (Satyagraha, p. 174)**

നിയമരാഹിത്യമോ പൊട്ടിപ്പുറപ്പെടുന്നതു് എല്ലാ പ്രകാരത്തിലും തടയേണ്ടതാണു്. അതിന്റെ പ്രവർത്തനപരിധിയും വ്യാപ്തിയും സന്ദർഭത്തിന്റെ യുക്തിയനുസരിച്ചു പരിമിതപ്പെടുത്തേണ്ടതാണു്.

## 14

ആക്രമണപരമായ സിവിൽനിയമലംഘനവും പ്രതിരോധപരമായ സിവിൽനിയമലംഘനവും തമ്മിലുള്ള സൂക്ഷ്മമായ വ്യത്യാസം മനസ്സിലാക്കേണ്ടതാവശ്യമായിരിക്കുന്നു. ആക്രമണപരമായ സിവിൽനിയമലംഘനം, രാഷ്ട്രത്തിനെതിരായുള്ള കലഹത്തിന്റെ ചിഹ്നമെന്ന നിലയ്ക്കു്, ധാർമികമായ ഭ്രംശം വരാതെയും, അക്രമരഹിതമായും, സ്വമനസ്സാലെയും രാഷ്ട്രനിയമങ്ങൾ അനുസരിക്കാതിരിക്കലാണു്. അങ്ങനെ, രാഷ്ട്രത്തിന്റെ സൗകര്യമനുസരിച്ചുള്ള സ്വകാര്യജീവിതനിയന്ത്രണം, റവന്യൂ എന്നിവയുമായി ബന്ധപ്പെട്ട നിയമങ്ങൾ—നമ്മെ കഷ്ടപ്പെടുത്താത്തതും അതുകൊണ്ടു് ഭേദഗതി ചെയ്യേണ്ട ആവശ്യമില്ലാത്തതുമായ നിയമങ്ങൾ—നാം അവഗണിച്ചാൽ അതു് ആക്രമണപരമായ സിവിൽനിയമലംഘനമാകും.

നേരേമറിച്ചു്, തിന്മ അന്തർഭവിച്ചിട്ടുള്ളതും അവയനുസരിക്കുന്നതു് ആത്മാഭിമാനത്തിനു നിരക്കാത്തതാകുകയും ചെയ്യുന്ന തരത്തിലുള്ള നിയമങ്ങൾ മനസ്സില്ലാമനസ്സോടെയും അക്രമരഹിതമായും അനുസരിക്കാതിരിക്കുന്നതാണു് പ്രതിരോധപരമായ സിവിൽനിയമലംഘനം. അതനുസരിച്ചു് സമാധാനപരമായ ആവശ്യങ്ങൾക്കു വേണ്ടിയുള്ള സന്നദ്ധസംഘരൂപീകരണം, പൊതുയോഗങ്ങൾ സംഘടിപ്പിക്കൽ, നിരോധനാജ്ഞയെ ലംഘിച്ചു് അക്രമത്തിനു പ്രേരിപ്പിക്കാത്ത തരത്തിലുള്ള ലേഖനങ്ങൾ പ്രസിദ്ധീകരിക്കുക എന്നിവയെല്ലാം പ്രതിരോധപരമായ സിവിൽനിയമലംഘനമാണു്. ജനങ്ങളെ ഏതെങ്കിലും സംഗതിയിൽനിന്നകററുവാനോ പ്രവേശിപ്പിക്കാതിരിക്കാനോ, നിരോധനാജ്ഞ ലംഘിച്ചു നടത്തുന്ന സമാധാനപരമായ പിക്കററിംഗും അതിലുൾപ്പെടുന്നു. മുമ്പു പറഞ്ഞ നിബന്ധനകളെല്ലാം പാലിക്കേണ്ടതു് രണ്ടുവിധത്തിലുള്ള നിയമലംഘനത്തിലും ആവശ്യമാണു്.

## 15

1924 ഡിസംബറിൽ ബൽഗാമിൽവച്ചു നടന്ന ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിന്റെ 39–ാം സമ്മേളനത്തിൽ ഗാന്ധിജി ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിന്റെ ഒരു ഭാഗം:

---

**14. Young India, 9–2–1922 (Satyagraha, p. 175)**
**15. Young India, 25–12–1924 (Satyagraha, p. 176)** 1924 ഡിസംബറിൽ ബൽഗാമിൽവച്ചു നടന്ന ഇൻഡ്യൻനാഷണൽ കോൺഗ്രസ്സിന്റെ 39–ാം വാർഷികസമ്മേളത്തിൽ ഗാന്ധിജി ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽനിന്നു്.)

സത്യഗ്രഹമെന്ന വൃക്ഷത്തിൻെറ രണ്ടു വിഭിന്ന ശാഖകാംമാത്രമാണ് നിസ്സഹകരണവും സിവിാംനിയമലംഘനവും. അതെൻെറ കല്പദ്രുമമാണ്, കാമധേനുവാണ്. സത്യഗ്രഹം സത്യാന്വേഷണമാണ്; സത്യം ദൈവവുമാണ്. ആ സത്യം എനിക്കു വെളിവാക്കിത്തരുന്ന വെളിച്ചമാണ് അഹിംസ അല്ലെങ്കിൽ അക്രമരാഹിത്യം. സ്വരാജ് എന്നെ സംബന്ധിച്ചിടത്തോളം ആ സത്യത്തിൻെറ ഒരംശമാണ്. ഈ സത്യഗ്രഹം ദക്ഷിണാഫ്രിക്ക, ഖേഡ, ചമ്പാരൻ തുടങ്ങിയ അനേകം സ്ഥലങ്ങളിൽ ഒരിടത്തും എന്നെ പരാജയപ്പെടുത്തിയില്ല. അതു് എല്ലാവിധ അക്രമവും വിദ്വേഷവുമൊഴിച്ചുനിർത്തുന്നു. അതുകൊണ്ടു് എനിക്കു് ഇംഗ്ളീഷുകാരെ വെറുക്കുവാൻ സാധ്യമല്ല; വെറുക്കുകയുമില്ല. ഞാൻ അവരുടെ നുകം ചുമലിലേന്തുകയെന്നതുമുണ്ടാകയില്ല. ബ്രിട്ടീഷുരീതികളും, വ്യവസ്ഥകളും ഇന്ത്യയുടെമേൽ അടിച്ചേല്പിക്കാനുള്ള അവിശുദ്ധമായ ശ്രമത്തിനെതിരെ ഞാൻ മരണംവരെ സമരം ചെയ്യും. പക്ഷേ, ആ സമരം അക്രമരഹിതമായിരിക്കും. ഇംഗ്ളീഷ് ഭരണാധികാരികാംക്കെതിരെ അക്രമരഹിതമായ സമരം നയിക്കാൻ ഇന്ത്യയ്ക്കുള്ള കഴിവിൽ എനിക്കു വിശ്വാസമുണ്ടു്. ഈ പരീക്ഷണം പരാജയപ്പെട്ടിട്ടില്ല. ഒരുപക്ഷേ നാം ആശിക്കുകയും പ്രതീക്ഷിക്കുകയും ചെയ്തിടത്തോളമില്ലെങ്കിലും അതു വിജയിച്ചിട്ടുണ്ടു്. എനിക്കു നിരാശയില്ല. നേരേമറിച്ചു്, ഇന്ത്യ സമീപഭാവിയിൽ സ്വാസ്ഥ്യം നേടിയെടുക്കുമെന്നും അതു സത്യഗ്രഹത്തിലൂടെ മാത്രമായിരിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു. നിർദിഷ്ടമായ നിർത്തിവയ്ക്കൽപരിപാടി ആ പരീക്ഷണത്തിൻെറ ഒരു ഭാഗമാണ്. ഞാൻ ആസൂത്രണം ചെയ്ത പരിപാടി വിജയിച്ചാൽ നിസ്സഹകരണം പുനരാരംഭിക്കേണ്ടിവരികയില്ല. അതു പരാജയപ്പെട്ടാൽ കോൺഗ്രസ്സിലൂടെയോ അല്ലാതെയോ ഏതെങ്കിലും രൂപത്തിലുള്ള അക്രമരഹിതമായ നിസ്സഹകരണം പുനരാരംഭിക്കും. സത്യഗ്രഹം ഒരിക്കലും പരാജയപ്പെടുകയില്ലെന്നും സത്യം ഉയർത്തിപ്പിടിക്കാൻ ഒരു തികഞ്ഞ സത്യഗ്രഹി മതിയെന്നും ഞാൻ ആവർത്തിച്ചു പറഞ്ഞിട്ടുണ്ടു്. നമുക്കെല്ലാം തികഞ്ഞ സത്യഗ്രഹികളാവാൻ ശ്രമിക്കാം. നമ്മിൽ ഏററവും താഴ്ന്നവനുപോലും നേടാൻ അസാധ്യമായ യാതൊരു ഗുണവും ആയത്നത്തിനാവശ്യമില്ല. കാരണം, സത്യഗ്രഹം അന്തരാത്മാവിൻെറ ഗുണവിശേഷമാണ്. അതു നമ്മിലോരോരുത്തരിലും നിലീനമാണ്. 'സ്വരാജ്''പോലെ അതു നമ്മുടെ ജന്മാവകാശമാണ്. അതു നാം അറിഞ്ഞിരിക്കുക.

## 16

ചോദ്യം: അഹിംസ ഒരു ധർമമെന്ന നിലയ്ക്കല്ലാതെ ഒരു ഉപകരണമെന്ന നിലയ്ക്കുമാത്രം കോൺഗ്രസ് സ്വീകരിക്കാൻ അനുവദിച്ചതു് അടിയന്തരഘട്ടത്തിൽ അതിൻെറ തകർച്ചയ്ക്കിടയാക്കുക

---

16. Harijan, 12-4-1942 (Non-violence in Peace and War, vol. 1, p. 395)

യില്ലേ എന്നു ചോദിക്കാനുള്ള അവിവേകം വളരെക്കൊല്ലങ്ങൾക്കുമുമ്പ് എനിക്കുണ്ടായിരുന്നു. അങ്ങനെ വിചാരിക്കുന്നില്ലെന്ന് അന്ന് അങ്ങു പറഞ്ഞു. ഇപ്പോഴും അങ്ങനെതന്നെ തോന്നുന്നുണ്ടോ? ചെറു സംഘങ്ങളായി രാജ്യത്തിന്റെ നാനാഭാഗത്തേക്കും അയയ്ക്കാവുന്ന തരത്തിൽ അഹിംസയിൽ വിശ്വസിക്കുന്നവരുടെ ഒരു സുസംഘടിത നിര അങ്ങേയ്ക്കു ലഭിക്കുമായിരുന്നില്ലേ? സമയം നഷ്ടപ്പെട്ടുവെന്നും ഉത്തരവാദിത്വങ്ങൾ ഏൽക്കാൻ നാമിനിയും തയ്യാറായിട്ടില്ലെന്നും തോന്നുന്നു.

ഉത്തരം: അതെ, കോൺഗ്രസിനു് ഒരു ഉപകരണമെന്ന നിലയിൽമാത്രം അഹിംസ ഉപദേശിച്ചതു് ശരിയായിരുന്നുവെന്ന അഭിപ്രായത്തിൽ ഞാൻ ഉറച്ചുനിൽക്കുന്നു. മറ്റൊരു തരത്തിലും അഹിംസയെ രാഷ്ട്രീയ മേഖലയിലേക്കു കടത്തുവാൻ എനിക്കു കഴിയുമായിരുന്നില്ല. ദക്ഷിണാഫ്രിക്കയിലും അതൊരു ഉപകരണമായിട്ടാണു് ഞാനുപയോഗിച്ചതു്. പരിമിതമായ സ്ഥലത്തു് പരിമിതമായ സംഖ്യ മാത്രമുണ്ടായിരുന്ന സമരക്കാരെ നിയന്ത്രിക്കാനെളുപ്പമായിരുന്നതിനാലാണു് അവിടെ അതു വിജയിച്ചതു്. ഇവിടെ വിശാലമായ രാജ്യത്തു് അസംഖ്യം ജനങ്ങൾ നമുക്കുണ്ടു്. അതിന്റെ ഫലമായി, അവരെ എളുപ്പം നിയന്ത്രിക്കുവാനോ പരിശീലിപ്പിക്കുവാനോ സാധ്യമായില്ല. എന്നിട്ടും തികച്ചും അത്ഭുതകരമാംവിധമായിരുന്നു അവരുടെ അനുകൂലമായ പ്രതികരണം. അതു കുറേക്കൂടി സദ്ഫലങ്ങളുളവാക്കുന്നതുമാകുമായിരുന്നിരിക്കാം. പക്ഷേ കിട്ടിയിടത്തോളം ഫലങ്ങൾകൊണ്ടുതന്നെ, എനിക്കല്പവും നിരാശതാബോധമില്ല. അഹിംസ ധർമമായി സ്വീകരിച്ചവരോടൊത്തു രംഗത്തിറങ്ങിയിരുന്നുവെങ്കിൽ ഒരുപക്ഷേ ഞാൻമാത്രം ശേഷിച്ചേനെ. അപൂർണനായ ഞാൻ അപൂർണരായ സ്ത്രീപുരുഷന്മാരോടൊത്തിറങ്ങുകയും നൂതനമായ സമുദ്രത്തിലൂടെ സഞ്ചരിക്കുകയും ചെയ്തു. വഞ്ചി തുറമുഖത്തെത്തിയില്ലെങ്കിലും കൊടുങ്കാറ്റേററുലയുകയില്ലെന്നു തെളിയിച്ചതിൽ ദൈവത്തോടു നന്ദിയുള്ളവരായിരിക്കുക.

## 17

മൃഗീയശക്തി ആധിപത്യം വഹിക്കുന്ന ഈ കാലഘട്ടത്തിൽ ആ ശക്തി അവസാനം ജയിക്കുമെന്ന നിയമം ആരെങ്കിലും തിരസ്കരിച്ചേക്കാമെന്നു വിശ്വസിക്കുക വിഷമമായിരിക്കും. അതുകൊണ്ടു ജനങ്ങളുടെ ഭാഗത്തുനിന്നു് അക്രമങ്ങൾ പൊട്ടിപ്പുറപ്പെട്ടാൽപ്പോലും നിസ്സഹകരണപരിപാടിയുടെ പുരോഗതിയിൽ ഞാൻ ഇടപെടരുതെന്നു് ഉപദേശിച്ചുകൊണ്ടുള്ള ഊമക്കത്തുകൾ എനിക്കു ലഭിക്കാറുണ്ടു്. മററു ചിലർ രഹസ്യമായി ഞാൻ അക്രമപരിപാടികൾ ആസൂത്രണം ചെയ്യുന്നുണ്ടെന്നു ധരിച്ചു് എപ്പോഴാണു് അക്രമം തുറന്നു

17. Young India, 11-8-1920 (Satyagraha, p. 132)

പ്രഖ്യാപിക്കുന്ന ആ ആനന്ദകരമായ നിമിഷമെത്തുന്നതെന്നു ചോദിക്കാറുണ്ട്. പരസ്യമായോ രഹസ്യമായോ അക്രമം അഴിച്ചുവിട്ടാലല്ലാതെ മററൊന്നിനും ഇംഗ്ളീഷുകാർ വഴങ്ങുകയില്ലെന്ന് അവർ ഉറപ്പിച്ചുപറയുന്നു. ഞാൻ എൻെറ യഥാർത്ഥോദ്ദേശ്യങ്ങൾ ഒരിക്കലും വെളിപ്പെടുത്താത്തതുകൊണ്ട്, ഭാരതത്തിലെ വഞ്ചകരിൽ അഗ്രഗണ്യനാണു ഞാനെന്നു ചിലർ വിശ്വസിക്കുന്നു എന്നെനിക്കറിവുണ്ട്. മിക്കവാറും ആളുകളോടൊപ്പം ഞാനും അക്രമത്തിൽ വിശ്വസിക്കുന്നുവെന്ന കാര്യത്തിൽ അവർക്കലേ്പംപോലും സംശയമില്ല.

മനുഷ്യരാശിയിൽ ഭൂരിപക്ഷത്തിൻെറമേലും വാളിൻെറ തത്ത്വസംഹിതയ്ക്ക് അത്രമേൽ സ്വാധീനമുള്ളതുകൊണ്ടും, പ്രശ്നപരിഹാരം കാത്തിരിക്കുമ്പോൾ നിസ്സഹകരണത്തിൻെറ വിജയം പ്രധാനമായി അക്രമരാഹിത്യത്തെ ആശ്രയിച്ചിരിക്കുന്നതുകൊണ്ടും, ഇക്കാര്യത്തിൽ എൻെറ അഭിപ്രായങ്ങൾ വളരെയധികംപേരുടെ പെരുമാററത്തെ ബാധിക്കുന്നതായതുകൊണ്ടും വസ്തുതകൾ സുവ്യക്തമാക്കാനെനിക്ക് ഉത്കണ്ഠയുണ്ട്.

ഭീരുത്വം, അക്രമം എന്നിവയിൽ ഏതെങ്കിലുമൊന്നുമാത്രം തെരഞ്ഞെടുക്കേണ്ട ഘട്ടം വന്നാൽ അക്രമം ഉപദേശിക്കേണ്ടിവരുമെന്നു ഞാൻ വിശ്വസിക്കുന്നു. 1908—ൽ ഞാൻ ഏറെക്കുറെ മാരകമായ വിധത്തിൽ കൈയേററം ചെയ്യപ്പെട്ടപ്പോൾ താൻ അടുത്തുണ്ടായിരുന്നെങ്കിൽ എന്താണു ചെയ്യേണ്ടിയിരുന്നതെന്ന് എൻെറ മൂത്ത പുത്രൻ എന്നോടു ചോദിച്ചു. ഓടിയൊളിച്ച് എന്നെ വധിക്കുവാനിടയാക്കുകയാണോ, അതോ ബലപ്രയോഗത്തിനുള്ള കഴിവും സന്നദ്ധതയുമുണ്ടായിരുന്നതുകൊണ്ടു ബലമുപയോഗിച്ചു സംരക്ഷിക്കുകയാണോ ചെയ്യേണ്ടിയിരുന്നതെന്നുള്ള ചോദ്യത്തിന്, അക്രമമുപയോഗിച്ചുപോലും എന്നെ സംരക്ഷിക്കേണ്ടതു് അവൻെറ കർത്തവ്യമാണെന്ന് അവനോടു ഞാൻ പറഞ്ഞു. ഈ തത്ത്വമനുസരിച്ചാണ് ഞാൻ ബോവർയുദ്ധത്തിലും സുലുവിപ്ളവത്തിലും ഇക്കഴിഞ്ഞ യുദ്ധത്തിലും മററും പങ്കെടുത്തതു്. അതനുസരിച്ചുതന്നെയാണ് അക്രമമാർഗത്തിൽ വിശ്വസിക്കുന്നവർക്ക് ആയുധപരിശീലനം നൽകേണ്ടതാണെന്നു ഞാൻ വാദിക്കുന്നതും. ഇന്ത്യ ഭീരുവായിരിക്കുകയും അഭിമാനം ക്ഷതപ്പെടുന്നതു് നിസ്സഹായതയോടെ നോക്കിയിരിക്കുകയും ചെയ്യുന്നതിനെക്കാൾ ആയുധമുപയോഗിച്ചുതന്നെ സ്വന്തം അഭിമാനം സംരക്ഷിക്കുകയാണു നല്ലതെന്നു ഞാൻ കരുതുന്നു.

18

സിവിൽനിയമലംഘനമെന്ന പദം അഖിലേന്ത്യാ കോൺഗ്രസ് കമ്മിററിയിലെ എല്ലാ അംഗങ്ങളുടെയും നാവിൻതുമ്പത്തുണ്ടാ

18. Young India, 4-8-1921 (*Satyagraha* pp. 170–172)

യിരുന്നു. ശരിയായിട്ടുള്ള പരീക്ഷിക്കുന്നതിനു മുമ്പുതന്നെ, വർത്തമാനകാലപ്രശ്നങ്ങൾക്കെല്ലാം പരമമായ പരിഹാരമാർഗമാണ് അതെന്ന തെററായ വിശ്വാസംമൂലം അതു് എല്ലാവരെയും ആകർഷിച്ചിരിക്കുന്നതായിത്തോന്നി. അനുയോജ്യമായ അന്തരീക്ഷം സൃഷ്ടിക്കുവാൻ നമുക്കു കഴിഞ്ഞാൽ ആ പ്രതീക്ഷ ഫലിക്കുമെന്ന് എനിക്കു് ഉറച്ച വിശ്വാസമുണ്ടു്. വ്യക്തികളെ സംബന്ധിച്ചിടത്തോളം, അവരുടെ സിവിൽനിയമലംഘനം രക്തച്ചൊരിച്ചിലിലേക്കു നയിക്കുമെന്ന് തീർച്ചയുള്ളപ്പോളൊഴികെ മറെറല്ലായ്പോഴും ആ അന്തരീക്ഷം നിലവിലുണ്ടു്. ഈ ഒരപവാദം ഞാൻ കണ്ടുപിടിച്ചതു് സത്യഗ്രഹത്തിൻെറ കാലഘട്ടത്തിലാണ്. പക്ഷേ, എന്തു വില കൊടുത്തും അവഗണിക്കരുതാത്ത തരത്തിലുള്ള ആഹ്വാനം ചിലപ്പോൾ ഉണ്ടായെന്നുവരാം. രക്തച്ചൊരിച്ചിലുണ്ടാകുമെന്നു തീർച്ചയായാൽപ്പോലും, രാഷ്ട്രത്തിലെ ഓരോ നിയമവും ലംഘിക്കേണ്ട ഒരു ഘട്ടം എന്നെ സംബന്ധിച്ചുണ്ടാകുന്നതു് വ്യക്തമായി കാണാനെനിക്കു കഴിയുന്നുണ്ടു്. ആ ആഹ്വാനം അവഗണിക്കുന്നതു് ഈശ്വരനിഷേധമാകുമ്പോൾ സിവിൾനിയമലംഘനം നിയതമായ ഒരു കർത്തവ്യമായി മാറുന്നു.

കൂട്ടംചേർന്നുള്ള സിവിൾനിയമലംഘനത്തിൻെറ അടിസ്ഥാനം തുലോം വ്യത്യസ്തമാണ്. അതു ശാന്തമായ അന്തരീക്ഷത്തിൽ മാത്രമേ പരീക്ഷിക്കാനൊക്കൂ. ആ ശാന്തത ദൗർബല്യത്തിൻേറതിനു പകരം ശക്തിയുടേതും, അജ്ഞതയുടേതിനുപകരം അറിവിൻേറതുമായിരിക്കണം. വ്യക്തിപരമായ സിവിൾ നിയമലംഘനം പ്രാതിനിധ്യസ്വഭാവമുള്ളതാവാം; പലപ്പോഴും അങ്ങനെയാണുതാനും. വ്യക്തികൾ സ്വകാര്യലാഭം പ്രതീക്ഷിക്കുന്നുവെന്ന അർത്ഥത്തിൽ, കൂട്ടംചേർന്നുള്ള സിവിൾനിയമലംഘനം സ്വാർത്ഥപരമായേക്കാം; പലപ്പോഴും സ്വാർത്ഥപരമാണ്. അങ്ങനെ ദക്ഷിണാഫ്രിക്കയിൽ കല്ലൻബാക്കും പൊളാക്കും പ്രാതിനിധ്യസ്വഭാവമുള്ള സിവിൾനിയമലംഘനമാണു നടത്തിയതു്. അവർക്കു സ്വന്തമായി നേടാനൊന്നുമുണ്ടായിരുന്നില്ല. ആയിരക്കണക്കിനാളുകൾ അതിൽ പങ്കെടുത്തതു് കുടിയേറിപ്പാർത്തിരുന്നവരുടെയും അവരുടെ ഭാര്യമാരുടെയും പ്രായപൂർത്തിവന്ന മക്കളുടെയും പക്കൽനിന്നു പിരിച്ചിരുന്ന വാർഷികതലവരി ഇല്ലാതാക്കുകയെന്ന സ്വകാര്യലാഭം പ്രതീക്ഷിച്ചാണ്. കൂട്ടംചേർന്നുള്ള സിവിൾനിയമലംഘനത്തിൽ സമരഭടന്മാർക്കു് തത്ത്വസംഹിതയുടെ പ്രയോഗരീതി നിശ്ചയമുണ്ടായാൽ മതി.

രണ്ടു മൂവായിരം പുരുഷന്മാരോടും കുറെ സ്ത്രീകളോടും ഒത്തു് നിരോധിതമേഖലയിലേക്കു മാർച്ചുചെയ്യുമ്പോഴാണ് ദക്ഷിണാഫ്രിക്കയിൽ പ്രായേണ ആൾവാസമില്ലാത്ത ഒരു സ്ഥലത്തുവച്ചു് എന്നെ അറസ്റ്റു ചെയ്തതു്. ആ കൂട്ടത്തിൽ ധാരാളം പട്ടാണികളും ശാരീരികശേഷിയുള്ള മററു പലരും ഉണ്ടായിരുന്നു. ദക്ഷിണാഫ്രിക്കൻ

ഗവർമെൻറ് ഈ പ്രസ്ഥാനത്തിന്ന സമ്മാനിച്ച ഏററവും മികച്ച ബഹുമതിപത്രമായിരുന്ന അതു്. ഞങ്ങറം ദൃഢവ്രതക്കാരെന്നപോലെ നിർദോഷികളുമാണെന്നവർക്കറിയാമായിരുന്നു. എന്നെ അറസ്റ്റു ചെയ്യവരെ വേണമെങ്കിൽ വെട്ടിനുറുക്കുവാൻ എൻെറ സഹചരന്മാക്കു് എളുപ്പത്തിൽ കഴിയുമായിരുന്നു. അങ്ങനെ ചെയ്തിരുന്നെങ്കിൽ അതേററവും വലിയ ഭീരുത്വമായേനെ എന്നു മാത്രമല്ല അവരുടെ സ്വന്തം പ്രതിജ്ഞയുടെ ദ്രോഹകരമായ ലംഘനവുമായേനെ. കൂടാതെ അതു ദക്ഷിണാഫ്രിക്കയിൽനിന്നു് എല്ലാ ഇന്ത്യക്കാരും പുറംതള്ളപ്പെടുന്നതിൽ കലാശിക്കുമായിരുന്നു. പക്ഷേ, എൻെറ സഹചരന്മാർ അത്ര പ്രാകൃതരായിരുന്നില്ല. അവർ ആയുധധാരികളായിരുന്നില്ലെന്ന മെച്ചത്തോടൊപ്പം സുശിക്ഷിതരായ ഭടന്മാരായിരുന്നുതാനും. എന്നെ അവരിൽനിന്നകററിയെങ്കിലും അവർ പിരിയുകയോ പിന്തിരിയുകയോ ഉണ്ടായില്ല. ഓരോരുത്തരെയും അറസ്റ്റുചെയ്യുകയും തടവിലാക്കുകയും ചെയ്യുന്നതുവരെ അവർ ലക്ഷ്യത്തിലേക്കു് അണിയണിയായി മുന്നിട്ടുകൊണ്ടിരുന്നു. ഞാനറിയുന്നിടത്തോളം ശിക്ഷണബോധത്തെയും അക്രമരാഹിത്യത്തെയും സംബന്ധിച്ചിടത്തോളം ഇതിന്ന സദൃശമായൊരു സംഭവം ചരിത്രത്തിലില്ല. അത്രത്തോളം നിയന്ത്രണബോധമില്ലെങ്കിൽ ഇവിടെ കൂട്ടംചേർന്നുള്ള സിവിറംനിയമലംഘനം വിജയിക്കുമെന്നു് എനിക്കു പ്രതീക്ഷയില്ല.

ആരെയെങ്കിലും അറസ്റ്റുചെയ്യുമ്പോഴൊക്കെയും വമ്പിച്ച പ്രകടനങ്ങറം സംഘടിപ്പിച്ചു് ഗവർമെൻറിനെ മുട്ടുകുത്തിക്കാമെന്നുള്ള ചിന്ത നാം ഉപേക്ഷിച്ചേ തീരൂ. നേരെമറിച്ചു് നിസ്സഹകരണഭടനെ സംബന്ധിച്ചിടത്തോളം അറസ്റ്റു ജീവിതത്തിലെ ഒരു സാധാരണ സംഭവമായി നാം കണക്കാക്കണം. യുദ്ധത്തിന്ന പോകുന്ന പട്ടാളക്കാരൻ മരണത്തെ അന്വേഷിച്ചുപോകുന്നതുപോലെ നാമും അറസ്റ്റും തടവിലാക്കലും അന്വേഷിച്ചുപോകുകയാണു വേണ്ടതു്. ജയിൽവാസം വരിച്ചാണു്, അതിൽനിന്നു രക്ഷപെട്ടിട്ടല്ല, നാം ഗവർമെൻറിൻെറ വിരുദ്ധഭാവം നശിപ്പിക്കുന്നതു്. അതു കൂട്ടത്തോടെ അറസ്റ്റുവരിക്കാനും തടവിലാക്കപ്പെടുവാനും സന്നദ്ധരാണെന്നു പോലും കാണിച്ചാകണം. അപ്പോറം സിവിറംനിയമലംഘനം എന്നതിൻെറ സുനിശ്ചിതമായ അർത്ഥം ഏകനും ആയുധം ധരിക്കാത്തവനുമായ പോലീസുകാരനു കീഴടങ്ങുവാനുള്ള നമ്മുടെ ആഗ്രഹമെന്നാണു്. ആയിരക്കണക്കിനാളുകറം, കശാപ്പുശാലയിലേക്കു് ആട്ടിൻപററമെന്നപോലെ ജയിലറയിലേക്കു നയിക്കപ്പെടുന്നതിലാണു് നമ്മുടെ വിജയം. ലോകത്തിലെ ആടുകളെല്ലാം അവയുടെ സമ്മതത്തോടുകൂടിയാണു നയിക്കപ്പെട്ടിരുന്നതെങ്കിൽ അവ കശാപ്പുകാരൻെറ കത്തിയിൽനിന്നു് എന്നേ രക്ഷപ്പെടുമായിരുന്നു. യാതൊരു തെററും ചെയ്യാതെ നാം തടവിലാക്കപ്പെടുന്നതിലാണു് നമ്മുടെ വിജയം സ്ഥിതിചെയ്യുന്നതു്. നാം എത്രത്തോളം നിരപരാധികളാണോ

അത്രത്തോളം നമ്മുടെ ശക്തി വർദ്ധിക്കുകയും വിജയം എളുപ്പമാവുകയും ചെയ്യും.

ഇപ്പോഴാണെങ്കിൽ ഈ ഗവർമെൻറ് ഭീരുത്വം നിറഞ്ഞതും നാം ജയിൽവാസത്തെ ഭയപ്പെടുന്നവരുമാണ്. നമുക്കു ജയിലിനെക്കുറിച്ചുള്ള ഭയത്തിൽനിന്ന് ഗവർമെൻറു മുതലെടുക്കുന്നു. ജയിലുകൾ സുഖവാസകേന്ദ്രങ്ങളാണെന്ന മട്ടിൽ സ്വാഗതം ചെയ്യാൻ നമ്മുടെയാളുകൾ തയ്യാറായാൽ ദക്ഷിണാഫ്രിക്കയിലുള്ള നമ്മുടെ നാട്ടുകാർ 'രാജാവിന്റെ ഹോട്ടലുക'ളെന്നു പേരിട്ട ജയിലുകളിൽ കിടക്കുന്ന സ്വന്തക്കാരെപ്പററി നമുക്കുള്ള ഉൽക്കണ്ഠയില്ലാതെയാകും.

പെട്ടെന്നു സിവിൽനിയമലംഘനവുമായി ഇണങ്ങിച്ചേരുവാൻ കഴിയാത്തവണ്ണം അത്രയധികം നാളുകളായി നാം രാജ്യനിയമങ്ങളെ മാനസികമായി ലംഘിക്കുകയും മിക്കപ്പോഴും സൂത്രത്തിലൊഴിഞ്ഞു മാറുകയും ചെയ്തുപോരികയാണ്. നിയമലംഘനം സിവിൽ ആയിരിക്കണമെങ്കിൽ തുറന്നതും അക്രമരഹിതവുമായിരിക്കണം.

പൂർണമായ സിവിൽനിയമലംഘനം സമാധാനപരമായ വിപ്ലവാവസ്ഥയാണ്. അതായത് ഓരോ രാജ്യനിയമവും അനുസരിക്കാൻ വിസമ്മതിക്കലാണ്. അതു തീർച്ചയായും സായുധവിപ്ളവത്തെക്കാളധികം അപകടകരമാണ്—കാരണം ഏതു വൈഷമ്യങ്ങളും സഹിക്കാൻ സിവിൽനിയമലംഘകർ തയ്യാറാകുന്നപക്ഷം അവരുടെ മുന്നേററം തടയാൻ സാദ്ധ്യമല്ലാതാവും. നിരപരാധമായ കഷ്ടപ്പാടുകളുടെ പരമമായ കാര്യക്ഷമതയിലുള്ള സംശയരഹിതമായ വിശ്വാസത്തിലാണ് അത് അധിഷ്ഠിതമായിട്ടുള്ളത്. നിശബ്ദമായി ജയിലിലേക്കു പോകുന്നതുകൊണ്ട് ഒരു സിവിൽനിയമലംഘകൻ പ്രശാന്തമായ അന്തരീക്ഷം ഉറപ്പുവരുത്തുന്നു. തെററു ചെയ്യുന്നവന് എതിർപ്പില്ലാതാകുമ്പോൾ തന്റെ പ്രവൃത്തിയിൽ മടുപ്പു തോന്നുന്നു. അതിലയാൾക്കുള്ള പ്രത്യേക സുഖം ഇല്ലാതാകുന്നു. കുറഞ്ഞ പക്ഷം ജനപ്രതിനിധികൾക്കെങ്കിലും സിവിൽനിയമലംഘനം പോലുള്ള ഒരു വമ്പിച്ച പരിപാടി ആരംഭിക്കുന്നതിനുമുമ്പുതന്നെ അതു വിജയകരമാക്കുവാൻവേണ്ട പരിതഃസ്ഥിതികളെക്കുറിച്ചുള്ള പൂർണമായ ബോധം തികച്ചും ആവശ്യമാണ്. പെട്ടെന്നുള്ള പ്രതിവിധികളെല്ലാംതന്നെ ഏററവുമധികം അപകടം നിറഞ്ഞതായതുകൊണ്ട് അതു കൈകാര്യം ചെയ്യുവാൻ ഏററവുമധികം ചാതുര്യം കൂടിയേ തീരൂ. വിദേശവസ്ത്രങ്ങൾ വിജയകരമായി ബഹിഷ്കരിക്കുവാൻ നമുക്കു കഴിഞ്ഞാൽ യാതൊരു ഗവർമെൻറിനും നേരിടാൻ സാധ്യമല്ലാത്ത നിലവാരത്തിൽ സിവിൽനിയമലംഘനം ആരംഭിക്കുവാൻ പററിയ അന്തരീക്ഷം സംജാതമാകുമെന്ന് എനിക്ക് ഉറച്ച വിശ്വാസമുണ്ട്. അതുകൊണ്ട് കൂട്ടംചേർന്നുള്ള സിവിൽനിയമലംഘനം തുടങ്ങുവാൻ അക്ഷമരായിരിക്കുന്നവരോടു ക്ഷമയും സ്വദേശി ഉത്പന്നങ്ങളുപയോഗിക്കുമെന്ന ദൃഢവ്രതവും പരിപാലിക്കാൻ ഞാനുപദേശിക്കും.

19

സിവിൽനിയമലംഘനത്തിൽ മാത്രം വിശ്വാസമർപ്പിച്ചിരിക്കാൻ നമുക്കു സാധ്യമല്ല. ആവശ്യമുണ്ടായാൽത്തന്നെ, വളരെ കുറച്ചുമാത്രം പ്രയോഗിക്കേണ്ട കത്തിയുടെ ഉപയോഗംപോലെയാണതു്. വേരിൽത്തന്നെ ആവർത്തിച്ചു വെട്ടിക്കൊണ്ടിരിക്കുന്നവനു് തൊലിപ്പുറം കടന്നു താനുദ്ദേശിച്ച രീതിയിൽ കാതലെടുക്കാൻ കഴിയാതെയാകുന്നു. എല്ലാ വളർച്ചയും സംബന്ധിച്ചുള്ള നിയമങ്ങൾ നാമംഗീകരിച്ചാൽ മാത്രമേ സിവിൽനിയമലംഘനത്തിന്റെ പ്രയോഗം ആരോഗ്യകരവും, ആവശ്യവും, ഫലപ്രദവുമാകൂ. അതുകൊണ്ടു് നാം പൂർണമായും പ്രധാനമായും വില കല്പിക്കേണ്ടതു് 'നിയമലംഘന'മെന്നതിനേക്കാൾ 'സിവിൽ' എന്ന വിശേഷണത്തിനാണു്. മര്യാദ, ശിക്ഷണബോധം, തിരിച്ചറിവു്, അഹിംസ എന്നിവ ചേരാത്ത നിയമലംഘനം തീർച്ചയായും നാശത്തിലേക്കു വഴിതെളിക്കും. സ്നേഹം കലർന്ന നിയമലംഘനം ജീവൻ നിലനിർത്തുന്ന ജലംതന്നെയാണു്. സിവിൽനിയമലംഘനം വളർച്ചയുടെ മനോഹരമായ പ്രതീകമാണു്. അല്ലാതെ നാശത്തിലേക്കു നയിക്കുന്ന പൊരുത്തക്കേടല്ല.

20

സ്വതന്ത്രഭാരതം സത്യഗ്രഹമെന്നതു് സ്റ്റേററിന്റെ നയപരിപാടിയിലെ ഒരായുധമായി സ്വീകരിക്കുകയാണെങ്കിൽ, മറെറാരു പരമാധികാര രാഷ്ട്രത്തിൽനിന്നുണ്ടായേക്കാവുന്ന ആക്രമണത്തെ എങ്ങനെ നേരിടും? അഥവാ സിദ്ധാന്തപരമായ ഒരു പ്രശ്നമെന്ന നിലയ്ക്കു് അവതരിപ്പിച്ചാൽ, അതിർത്തിയിൽവച്ചു് ആക്രമണസേനയെ നേരിടുന്ന രീതികൾ സംബന്ധിച്ചു് സത്യഗ്രഹത്തിന്റെ കർമ്മപരിപാടിയെന്തു്? ഇന്ത്യയിൽ ദേശീയവാദികളും ബ്രിട്ടീഷ് ഗവർമെൻറും തമ്മിലുള്ളതുപോലെയുള്ള പിരിമുറുക്കമുണ്ടായാൽ ശത്രുവിനെതിരെ ഏതുതരത്തിലുള്ള എതിർപ്പുപയോഗിക്കാം? അതോ ശത്രുക്കൾ രാജ്യം കൈയടക്കുന്നതുവരെ സത്യഗ്രഹികൾ അടങ്ങിയിരിക്കണോ? '

ഈ ചോദ്യങ്ങളെല്ലാം സിദ്ധാന്തപരമാണെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. അഹിംസയുടെ സമ്പ്രദായം മുഴുവൻ ഞാൻ ഗ്രഹിച്ചുകഴിഞ്ഞിട്ടില്ലാത്തതിനാൽ, അവ അകാലികവുമാണു്. പരീക്ഷണം നടന്നുകൊണ്ടിരിക്കുന്നതേയുള്ളൂ. അതു പുരോഗതി പ്രാപിച്ച നിലയിൽപ്പോലുമല്ല. പരീക്ഷണത്തിന്റെ പ്രത്യേക സ്വഭാവംകൊണ്ടു പടിപടിയായുള്ള പുരോഗതിയിൽ നാം തൃപ്തരായേ

19. Young India, 5–1–1922 (Satyagraha p. 173)
20. Harijan, 13–4–1940 (Non-violence in Peace and War Vol. 1, p. 266)

പററു. അങ്ങകലെയുള്ള രംഗം ഇപ്പോഴേ കാണേണ്ടതില്ല. അതു കൊണ്ടു് എൻെറ ഉത്തരങ്ങൾ ഊഹത്തിലുള്ളതുമാത്രമായിരിക്കും.

സത്യത്തിൽ, മുമ്പു ഞാൻ ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ, സ്വാതന്ത്ര്യസമരത്തിൽപ്പോലും നാം കലർപ്പുചേരാത്ത അഹിംസ പ്രാവർത്തികമാക്കിയിട്ടില്ല.

ഒന്നാമത്തെ ചോദ്യത്തെപ്പററിയാണെങ്കിൽ ഞാനിന്നു കാണുന്നിടത്തോളം അഹിംസ രാഷ്ട്രത്തിൻെറ നയപരിപാടിയിലെ ഒരു തത്ത്വമായി സ്വീകരിക്കാനുള്ള സാധ്യത കുറവാണു്. അങ്ങനെ, സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ഇന്ത്യ അഹിംസ ഒരു നയമായി സ്വീകരിക്കുന്നില്ലെങ്കിൽ രണ്ടാമത്തെ പ്രശ്നം ഉദിക്കുന്നില്ല.

ഏതായാലും അഹിംസയുടെ ശക്തിയെക്കുറിച്ചുള്ള എൻെറ വ്യക്തിപരമായ കാഴ്ചപ്പാടു് വ്യക്തമാക്കാം. ഭൂരിപക്ഷം ജനങ്ങളും അക്രമരഹിതരാണെങ്കിൽ ഒരു രാഷ്ട്രത്തിൽ അഹിംസാധിഷ്ഠിതമായ ഭരണക്രമം സാധ്യമാണെന്നു ഞാൻ വിശ്വസിക്കുന്നു. ഞാനറിയുന്നിടത്തോളം അത്തരമൊരു രാഷ്ട്രമായിത്തീരാനുള്ള സാധ്യത ഇന്ത്യയ്ക്കുമാത്രമാണുള്ളതു്. ആ വിശ്വാസത്തിലാണു് ഞാനീ പരീക്ഷണം നടത്തുന്നതു്. അതുകൊണ്ടു് ഇന്ത്യ ശുദ്ധമായ അഹിംസയിലൂടെ മാത്രം സ്വാതന്ത്ര്യം നേടിയാൽ, അതേ മാർഗങ്ങളുപയോഗിച്ചു് ആ സ്വാതന്ത്ര്യം നിലനിർത്തുവാനും ഇന്ത്യയ്ക്കു കഴിയും. അഹിംസയിൽ വിശ്വസിക്കുന്ന മനുഷ്യനോ സമൂഹമോ വെളിയിൽനിന്നുള്ള ആക്രമണങ്ങൾ പ്രതീക്ഷിക്കുകയോ അതിനു തയ്യാറാവുകയോ ചെയ്യുന്നില്ല. നേരേമറിച്ചു് ആരും തങ്ങളെ ഉപദ്രവിക്കാൻ പോകുന്നില്ലെന്നു് അവർ ദൃഢമായി വിശ്വസിക്കുന്നു. അഹിതമായതു സംഭവിച്ചാൽ, അക്രമരഹിതനു രണ്ടു പോംവഴികളാണുള്ളതു്. ഒന്നാമത്തേതു് അവകാശം വിട്ടുകൊടുക്കുകയും, എന്നാൽ കൈയേററക്കാരനോടു് നിസ്സഹകരിക്കുകയും ചെയ്യുകയാണു്. ഉദാഹരണമായി നീറോയുടെ ഒരു പുതിയ പതിപ്പു് ഇന്ത്യയുടെമേൽ ചാടിവീണാൽ, രാഷ്ട്രത്തിൻെറ പ്രതിനിധികൾ അയാളെ അകത്തു പ്രവേശിക്കാനനുവദിക്കുന്നതോടൊപ്പം ജനങ്ങളുടെ യാതൊരു സഹായവും പ്രതീക്ഷിക്കേണ്ടതില്ലെന്നു പറയുകയും ചെയ്യും. ജനങ്ങൾ കീഴടങ്ങുന്നതിനേക്കാൾ മരണം വരിക്കാൻതന്നെ തയ്യാറാവും. രണ്ടാമത്തെ മാർഗം, അക്രമരഹിതമാർഗത്തിൽ പരിശീലനം സിദ്ധിച്ച ജനവിഭാഗത്തിൻെറ അക്രമരഹിതമായ സമരമാണു്. കൈയേററക്കാരൻെറ പീരങ്കികൾക്കിരയാകുവാൻവേണ്ടി അവർ നിരായുധരായി ചെല്ലും. ഒരു നീറോപോലും ഹൃദയശൂന്യനായിരിക്കുകയില്ലെന്നതാണു് ഈ രണ്ടു രീതിയവലംബിക്കുമ്പോഴുമുള്ള അടിസ്ഥാനവിശ്വാസം. കൈയേററക്കാരൻെറ ഇച്ഛയ്ക്കു കീഴ്വഴങ്ങുന്നതിനുപകരം ആയിരക്കണക്കിനാളുകൾ അണിയണിയായി നിരന്നു് വെറുതെ മരിച്ചുവീഴുന്ന അപ്രതീക്ഷിതദൃശ്യം അവസാനം കൈയേറുന്ന

വന്റെയും അയാളുടെ പട്ടാളത്തിന്റെയും മനസ്സലിയിക്കണം. വാസ്തവം പറഞ്ഞാൽ, ബലപ്രയോഗത്തിന്റെ ഫലമായുണ്ടാകുന്നതിനേക്കാൾ വലിയ ആൾനഷ്ടമൊന്നുമുണ്ടാവുകയുമില്ല. ആയുധങ്ങൾക്കും കോട്ടകൊത്തളങ്ങൾക്കും മററുമായി ചെലവുചെയ്യേണ്ടിവരികയില്ല. ജനങ്ങൾക്കു ലഭിക്കുന്ന അക്രമരഹിതമായ പരിശീലനം അവരുടെ ധാർമികമായ ഔന്നത്യം സങ്കല്പാതീതമായി വർദ്ധിപ്പിക്കും. അവർ സായുധസമരത്തിലുള്ളതിനെ അപേക്ഷിച്ച് ശ്രേഷ്ഠതരമായ വ്യക്തിധീരത കാണിച്ചിരിക്കുകയും ചെയ്യും. മുകളിൽ പറഞ്ഞ ഓരോ ദൃഷ്ടാന്തമനുസരിച്ചും കൊല്ലുന്നതിലല്ല, ചാകുന്നതിലാണ് ധൈര്യം അടങ്ങിയിട്ടുള്ളത്. അവസാനമായി, അക്രമരഹിതമായ സമരത്തിൽ പരാജയമെന്നൊന്നില്ല. അങ്ങനെയൊന്ന് മുമ്പു സംഭവിച്ചിട്ടില്ലെന്നുള്ളത് എന്റെ ഊഹത്തിനു മതിയായ മറുപടിയല്ല. സാധ്യമല്ലാത്തതൊന്നുമല്ല ഞാൻ ചിത്രീകരിച്ചിട്ടുള്ളത്. ഞാൻ പരാമർശിച്ചതുപോലെയുള്ള വ്യക്തിപരമായ അഹിംസയ്ക്ക് ചരിത്രത്തിൽ നിരവധി ഉദാഹരണങ്ങളുണ്ട്. ഒരു സംഘത്തെയോ രാഷ്ട്രത്തെയോപോലെ മതിയായ പരിശീലനത്തിനുശേഷം കുറേ സ്ത്രീപുരുഷന്മാർക്ക് അക്രമരഹിതമായി പെരുമാറുവാൻ കഴിയുകയില്ലെന്നു പറയുകയോ ചിന്തിക്കുകയോ ചെയ്യുന്നതിന് ന്യായമില്ല. ഏതുവിധത്തിലെങ്കിലും ജീവിതം തുടർന്നുപോകുന്നുവെന്നതാണ് വാസ്തവത്തിൽ മനുഷ്യരാശിയുടെ അനുഭവങ്ങളുടെ ആകത്തുക. അതിൽനിന്നു ഞാൻ അനുമാനിക്കുന്നത് മനുഷ്യരാശിയെ ഭരിക്കുന്നത് സ്നേഹമെന്ന നിയമമാണെന്നാണ്. ഹിംസ അതായത് വിദ്വേഷമാണ് നമ്മെ ഭരിച്ചിരുന്നതെങ്കിൽ നാം ഭൂമുഖത്തുനിന്നു വളരെ മുമ്പുതന്നെ ഉന്മൂലനം ചെയ്യപ്പെട്ടുമായിരുന്നു. എന്നിട്ടും സമൂഹത്തിന്റെ അടിസ്ഥാനം ഹിംസയാണെന്ന മട്ടിൽ പരിഷ്കൃതരെന്നു പറയപ്പെടുന്ന മനുഷ്യരും രാഷ്ട്രങ്ങളും പെരുമാറുന്നതാണു കഷ്ടം. സ്നേഹമാണ് പരമവും ഏകവുമായ ജീവിതനിയമമെന്നു തെളിയിക്കുവാൻവേണ്ട പരീക്ഷണങ്ങളിലേർപ്പെടാൻ എനിക്ക് അനിർവ്വചനീയമായ സന്തോഷമുണ്ട്. അതിനെതിരായുള്ള തെളിവുകളൊന്നും തന്നെ എന്റെ വിശ്വാസത്തെ ഉലയ്ക്കുകയില്ല. ഇന്ത്യയിലെ കലർപ്പുചേർന്ന അഹിംസപോലും അതു സ്ഥാപിച്ചുകഴിഞ്ഞിട്ടുണ്ട്. പക്ഷേ, ഒരവിശ്വാസിയെ വിശ്വസിപ്പിക്കാൻ അത് പര്യാപ്തമല്ലെങ്കിൽ, സൗഹൃദമുള്ള ഒരു വിമർശകനെ അനുകൂലിപ്പിക്കാനെങ്കിലും അതു ധാരാളമാണ്.

## 21

അഹിംസ ഹിംസയെക്കാളേറെ ഉൽകൃഷ്ടമാണെന്നും, ക്ഷമ ശിക്ഷയേക്കാൾ പൗരുഷം നിറഞ്ഞതാണെന്നും ഞാൻ വിശ്വസിക്കുന്നു. 'ക്ഷമാവീരസ്യ ഭൂഷണം' എന്നാണല്ലോ ആപ്തവാക്യം.

---

**21. Young India, 11-8-1920 (Satyagraha, p. 133-135)**

പക്ഷേ, ശിക്ഷിക്കാനുള്ള കരുത്തുണ്ടായാലേ സംയമനം ക്ഷമയാകൂ. നിസ്സഹായജീവിയിൽനിന്നുള്ള നാട്യമാണെങ്കിൽ അതു് അർത്ഥശൂന്യമാണു്. എലി തന്നെ പിച്ചിച്ചീന്തുവാൻ പൂച്ചയെ അനുവദിക്കുന്നതു് പൂച്ചയോടുള്ള ക്ഷമാശീലം കൊണ്ടൊന്നുമല്ല. അതുകൊണ്ടു് ജനറൽ ഡയറിനെയും അയാളെപ്പോലുള്ളവരെയും തക്കവിധത്തിൽ ശിക്ഷിക്കണമെന്ന മുറവിളി കൂട്ടുന്നവരുടെ വികാരത്തെ ഞാൻ മാനിക്കുന്നു. അവർക്കു കഴിയുമായിരുന്നെങ്കിൽ, അവർ അയാളെ പിച്ചിച്ചീന്തും. പക്ഷേ, ഇന്ത്യ നിസ്സഹായമാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. ഞാനൊരു നിസ്സഹായജീവിയാണെന്നും ഞാൻ വിശ്വസിക്കുന്നില്ല. ഇന്ത്യയുടെയും എന്റെയും ശക്തി കുറെക്കൂടി മെച്ചപ്പെട്ട ലക്ഷ്യത്തിനുവേണ്ടി ഉപയോഗിക്കാൻ ഞാനാഗ്രഹിക്കുന്നുവെന്നുമാത്രം.

ഞാൻ പറയുന്നതു് തെററായി ഗ്രഹിക്കരുതു്. ശക്തി ഉറവെടുക്കുന്നതു് ശാരീരികശേഷിയിൽനിന്നല്ല. അതു വഴങ്ങിക്കൊടുക്കാത്ത ഇച്ഛാശക്തിയിൽനിന്നാണു് ജനിക്കുന്നതു്. ശാരീരികശേഷിയുടെ കാര്യത്തിൽ ഒരു സാധാരണ സുലു ഒരു സാധാരണ ഇംഗ്ലീഷുകാരനുമായി തുല്യജോടിയാകാനാവാത്തവിധം മുന്തിനിൽക്കുന്നു. പക്ഷേ, ഒരിംഗ്ലീഷുകാരനായ പയ്യന്റെ കൈവശമുള്ള കൈത്തോക്കിനെയോ, അവനുവേണ്ടി അതുപയോഗിക്കാനിടയുള്ള മററുള്ളവരെയോ കുറിച്ചുള്ള ഭയംമൂലം, ആ പയ്യനിൽനിന്നു് അയാാം ഓടിയകലുന്നു. തടിമിടുക്കുണ്ടെങ്കിലും അയാാം മരണത്തെ ഭയപ്പെടുന്നതുമൂലം അശക്തനായിത്തീരുന്നു. ഒരുലക്ഷം ഇംഗ്ളീഷുകാർ മുപ്പതുകോടി മനുഷ്യരെ ഭയപ്പെടത്തേണ്ട ആവശ്യമില്ലെന്നു് ഇൻഡ്യയിൽ നാം മനസ്സിലാക്കുന്ന നിമിഷം വന്നേക്കാം. അതുകൊണ്ടു് സുനിശ്ചിതമായ ക്ഷമയുടെ അത്ഥം നമ്മുടെ ശക്തിയുടെ സുനിയതമായ അംഗീകാരമെന്നാണു്. ഇന്ത്യയുടെ ഭക്തിനമ്രമായ ശിരസ്സിൽ അധിക്ഷേപങ്ങളാം കോരിച്ചൊരിയുവാൻ ഒരു ഡയറിനോ ഒരു ഫ്രാങ്കു് ജോൺസണോ സാധ്യമല്ലാതാകത്തക്കവിധം, പ്രബുദ്ധമായ ക്ഷമയോടൊപ്പം നമ്മിൽ ശക്തിയുടെ ഒരു വമ്പിച്ച പ്രവാഹമുണ്ടാകണം. എന്റെ വാദം സമർത്ഥിക്കാൻ തൽക്കാലം കഴിഞ്ഞിട്ടില്ലെങ്കിലും സാരമില്ല. കോപമോ പ്രതികാരമോപോലും തോന്നാതിരിക്കാൻ തക്കവണ്ണം അത്രമാത്രം നാം ചവിട്ടിത്തള്ളപ്പെട്ടിരിക്കുകയാണു്. പക്ഷേ, ശിക്ഷിക്കാനുള്ള അവകാശം ദൂരെയെറിഞ്ഞാൽ ഇന്ത്യയ്ക്കു പലതും നേടാനാവുമെന്നു് പറയാതിരിക്കാനെനിക്കു സാധ്യമല്ല. നമുക്കു കുറേക്കൂടി മെച്ചമായ ജോലി ചെയ്യാനുണ്ടു്; ലോകത്തിനു കുറേക്കൂടി മെച്ചമായൊരു സന്ദേശം നൽകാനുമുണ്ടു്.

ഞാനൊരു സ്വപ്നജീവിയല്ല. പ്രായോഗികമായ ആദർശവാദത്തിൽ വിശ്വസിക്കുന്നവനാണെന്നു് ഞാൻ അവകാശപ്പെടുന്നു. അഹിംസാധമ്മം ഋഷികാംക്കും പുണ്യവാളന്മാർക്കും മാത്രം വേണ്ടി

യുള്ളതല്ല. അതു സാധാരണ ജനങ്ങൾക്കുവേണ്ടിയുള്ളതാണ്. മൃഗങ്ങളുടെ നിയമം ഹിംസയാണെന്നതുപോലെ മനുഷ്യജാതിയുടെ നിയമമാണ് അഹിംസ. മൃഗങ്ങളിൽ ആത്മാവ് ഉറങ്ങിക്കിടക്കുകയാണ്. ശാരീരികശക്തിയല്ലാതെ മറെറാരു നിയമം അവയ്ക്കറിഞ്ഞുകൂടാ. പക്ഷേ, മനുഷ്യമഹത്വം ആത്മശക്തിയുടേതായ ഒരുന്നതനിയമത്തിൻെറ അനുസരണം ആവശ്യപ്പെടുന്നുണ്ട്.

അതുകൊണ്ടാണ് ആത്മത്യാഗമെന്ന പൗരാണികനിയമം ഇന്ത്യയുടെ മുമ്പാകെ സമർപ്പിക്കാൻ ഞാനൊരുമ്പെട്ടത്. കാരണം, സത്യഗ്രഹവും അതിൻെറ ശാഖകളായ നിസ്സഹകരണം, സിവിൽ നിയമലംഘനം എന്നിവയും പീഡാനുഭവമെന്ന നിയമത്തിൻെറ അപരനാമങ്ങൾ മാത്രമാണ്. ഹിംസയുടെ മധ്യത്തിൽ അഹിംസയെന്ന നിയമം കണ്ടുപിടിച്ച ഋഷികൾ ന്യൂട്ടണേക്കാളും വലിയ പ്രതിഭാശാലികളായിരുന്നു. അവർ തീർച്ചയായും വെല്ലിങ്ടനേക്കാളും മുന്തിയ യുദ്ധവീരന്മാരുമായിരുന്നു. ആയുധത്തിൻെറ ഉപയോഗം അവർക്കുതന്നെ അറിയാമായിരുന്നതുകൊണ്ട് അവർ അതിൻെറ പ്രയോജനശൂന്യത മനസ്സിലാക്കുകയും ഹിംസയിലൂടെയല്ല, അഹിംസയിലൂടെ മാത്രമാണു രക്ഷയെന്ന് താന്തമായ ലോകത്തെ പഠിപ്പിക്കുകയും ചെയ്തു.

പ്രവർത്തനനിരതമായ സ്ഥിതിയിൽ അഹിംസയെന്നതിനു ബോധപൂർവമായ പീഡാനുഭവമെന്നർത്ഥം. തിന്മ ചെയ്യുന്നവൻെറ ഇച്ഛയ്ക്കു കീഴ്വഴങ്ങുകയെന്നല്ല, സ്വേച്ഛാധിപതിയുടെ ഇച്ഛയെ സ്വന്തം ആത്മാവു മുഴുവനുംകൊണ്ടെതിർക്കുകയെന്നാണതിനർത്ഥം, ഈ നിയമമനുസരിച്ചു പ്രവർത്തിച്ചാൽ ഒരൊററ വ്യക്തിക്ക് അനീതിയുൾക്കൊണ്ട ഒരു സാമ്രാജ്യത്തിൻെറ മുഴുവൻ ശക്തിയെ തൃണവൽഗണിക്കാനും, സ്വന്തം അഭിപ്രായം, മതം, ആത്മാവ് എന്നിവ സംരക്ഷിക്കാനും, ആ സാമ്രാജ്യത്തിൻെറ നാശത്തിനോ പുനരുജ്ജീവനത്തിനോ കളമൊരുക്കാനും സാധിക്കുന്നു.

അതുകൊണ്ട് ഇന്ത്യ ദുർബലയായതുകൊണ്ടല്ല, അവൾ അഹിംസ അനുഷ്ഠിക്കണമെന്നു ഞാൻ വാദിക്കുന്നത്. സ്വന്തം ശക്തിയെയും അധികാരത്തെയും കുറിച്ചുള്ള ബോധത്തോടുകൂടിത്തന്നെ അവൾ അഹിംസ അനുഷ്ഠിക്കണമെന്നാണെൻെറയാഗ്രഹം. ആ ശക്തി മനസ്സിലാക്കാൻ ആയുധപരിശീലനമൊന്നുമാവശ്യമില്ല, നാം വെറും മാംസപിണ്ഡം മാത്രമാണെന്ന ധാരണ നമുക്കുള്ളതുകൊണ്ടാണ് അതു അത്യാവശ്യമാണെന്ന തോന്നലുണ്ടാകുന്നത്. എല്ലാവിധ ശാരീരിക ദൗർബല്യങ്ങളേയും ജയിച്ചുനിൽക്കുന്നതും ലോകത്തിൻെറ ആകമാനം ഒന്നിച്ചുള്ള ശാരീരികശേഷിയെ അവഗണിക്കാൻ പര്യാപ്തമായതുമായ നാശമില്ലാത്ത ഒരാത്മാവ് തനിക്കുണ്ടെന്ന് ഇന്ത്യ മനസ്സിലാക്കണമെന്നാണ് ഞാനാഗ്രഹിക്കുന്നത്. നാലുചുററും ആർത്തല

ശ്ശുന്ന സമുദ്രത്താൽ ചുററപ്പെട്ട ലങ്കയിൽ അജയ്യമായ ശക്തിയോടെ വാണ പത്തുതലയുള്ള രാവണനെതിരേ വെറുമൊരു സാധാരണ മനുഷ്യനായ രാമനും അദ്ദേഹത്തിൻെറ വാനരസംഘവുംകൂടി അണിനിരന്നതിൻെറ അർത്ഥമെന്താണ്? ശാരീരികശക്തിയുടെമേൽ ആത്മീയശക്തിക്കുള്ള വിജയത്തെയല്ലേ അതു സൂചിപ്പിക്കുന്നതു്? ഏതായാലും ഞാൻ ഒരു പ്രായോഗിക മനുഷ്യനെന്നനിലയിൽ രാഷ്ട്രീയലോകത്തു് ആത്മീയജീവിതത്തിനുള്ള പ്രയോഗക്ഷമതയെപ്പററി ഇന്ത്യ മനസ്സിലാക്കുന്നതുവരെ കാത്തിരിക്കുവാൻ ഉദ്ദേശിക്കുന്നില്ല. ഇംഗ്ലീഷുകാരുടെ യന്ത്രത്തോക്കുകൾക്കും ടാങ്കുകൾക്കും വിമാനങ്ങൾക്കും മുന്നിൽ താൻ ശക്തിഹീനയും തളർന്നവളും ആണെന്നു് ഇന്ത്യ കരുതുന്നു. ആ ദൗർബല്യത്തിൽനിന്നു് ഇന്ത്യ നിസ്സഹകരണമനോഭാവം കൈക്കൊള്ളുന്നു. എന്നാൽത്തന്നെ, വേണ്ടിടത്തോളം ആളുകൾ നിസ്സഹകരണം അനുഷ്ഠിക്കുന്നപക്ഷം, ബ്രിട്ടൻെറ അനീതിയുടെ ഭാരത്തിൽനിന്നു് ഇന്ത്യയെ മോചിപ്പിക്കുകയെന്ന ഉദ്ദേശ്യമെങ്കിലും അതുകൊണ്ടു സാധിക്കും.

ഈ നിസ്സഹകരണത്തെ ഷീൻഫാനിസത്തിൽനിന്നു ഞാൻ വേർതിരിച്ചുനിർത്തുന്നു (ഷീൻഫാനിസം—ഒരു സ്വതന്ത്ര്യറിപ്പബ്ലിക്ക ലക്ഷ്യമാക്കി ഇരുപതാം നൂററാണ്ടിൽ ഉണ്ടായ ഐറിഷ്പ്രസ്ഥാനം). കാരണം, ഒരു വശത്തു ഹിംസകൂടി ചേർത്തു പ്രയോഗിക്കുവാൻ സാധ്യമാകാത്തവിധം ഉദ്ദേശിച്ചുള്ളതാണിതു്. പക്ഷേ, ഹിംസയിൽ വിശ്വസിക്കുന്നവരെപ്പോലും ഈ സമാധാനപരമായ നിസ്സഹകരണം ഒന്നു പരീക്ഷിക്കുവാൻ ഞാൻ ക്ഷണിക്കുന്നു. അതിൻേറതായ ദൗർബല്യംകൊണ്ടു് അതൊരിക്കലും പരാജയപ്പെടുകയില്ല. പ്രതികരണം മോശമാകുന്നതുമൂലം അതു പരാജയപ്പെട്ടേക്കാം, അങ്ങനെ സംഭവിച്ചാൽ അതു യഥാർത്ഥമായ അപകടത്തിൻെറ സമയമായിരിക്കും. അഭിമാനമുള്ളവർ ദേശീയമായ അപമാനം സഹിക്കവയ്യാതെ കോപം പൊട്ടിച്ചുവിടാനാഗ്രഹിക്കും, അവർ അക്രമാസക്തരാകും. ഞാനറിയുന്നിടത്തോളം അവരെയോ അവരുടെ രാജ്യത്തെയോ തെററിൽനിന്നകററാതെതന്നെ അവർ നശിക്കും. വാളിൻെറ തത്ത്വസംഹിത സ്വീകരിച്ചാൽ ഇന്ത്യയ്ക്കു താല്ക്കാലിക വിജയം സിദ്ധിച്ചുവെന്നു വരാം. അപ്പോൾ ഇന്ത്യ എൻെറ അഭിമാനഭാജനമല്ലാതാവും. എൻെറ സർവസ്വത്തിനും ഞാൻ ഇന്ത്യയോടു കടപ്പെട്ടിരിക്കുന്നതുകൊണ്ടാണു് ഞാനിന്ത്യയുമായി ലയിച്ചിരിക്കുന്നതു്. ഇന്ത്യയ്ക്കു ലോകത്തിനുവേണ്ടി ഒരു സന്ദേശമുണ്ടെന്നു ഞാൻ പരിപൂർണമായി വിശ്വസിക്കുന്നു. അവൾ യൂറോപ്പിനെ അന്ധമായി അനുകരിച്ചതുകൊണ്ടായില്ല. ഇന്ത്യ വാളിൻെറ തത്ത്വസംഹിത സ്വീകരിക്കുന്നതു് എന്നെ സംബന്ധിച്ചിടത്തോളം ഒരു പരീക്ഷണഘട്ടമായിരിക്കും. ഞാൻ പുറകോട്ടു മാറുകയില്ലെന്നു ഞാൻ പ്രതീക്ഷിക്കുന്നു. എൻെറ മതത്തിനു ഭൂമിശാസ്ത്രപരമായ അതിരുകളൊന്നുമില്ല. എനിക്കതില്

റച്ച വിശ്വാസമുണ്ടെങ്കിൽ അതു് ഇന്ത്യയോടെനിക്കുള്ള സ്നേഹത്തെയും കവിഞ്ഞുപോകും. ഹിന്ദുമതത്തിന്റെ അടിസ്ഥാനതത്ത്വമാണെന്നു ഞാൻ വിശ്വസിക്കുന്ന അഹിംസാധർമ്മത്തിലൂടെ ഇന്ത്യയെ സേവിക്കുവാൻവേണ്ടി അർപ്പിതമാണെന്റെ ജീവിതം.

## 22

ചോദ്യം: അങ്ങയുടെ അഹിംസയുടെ വെളിച്ചത്തിൽ സ്വതന്ത്രഭാരതത്തിൽ ക്രിമിനൽ കുററം ചെയ്യുന്നവരോടുള്ള പെരുമാററം എങ്ങനെയായിരിക്കും?

ഉത്തരം: അക്രമരഹിതമായ രീതിയിലുള്ള സ്വതന്ത്രഭാരതത്തിൽ കുററങ്ങൾ ഉണ്ടായിരിക്കുമെങ്കിലും കുററവാളികളുണ്ടായിരിക്കുകയില്ല. അവരെ ശിക്ഷിക്കുകയില്ല. മറേറതു വ്യാധിയുംപോലെതന്നെ കുററം ഒരു രോഗവും നിലവിലുള്ള സമൂഹക്രമത്തിന്റെ ഒരു സന്താനവുമാണു്. അതുകൊണ്ടു കൊലപാതകമുൾപ്പെടെയുള്ള എല്ലാ കുററങ്ങളും രോഗങ്ങളെന്നനിലയ്ക്കു കരുതപ്പെടും. അങ്ങനെയുള്ളൊരു ഭാരതം എന്നെങ്കിലുമുടലെടുക്കുമോ എന്നതു മറെറാരു ചോദ്യമാണു്.

## 23

സത്യഗ്രഹം മതത്തിന്റെ മേഖലയിൽമാത്രമേ ഉപയോഗിക്കാവൂ എന്നു വിശ്വസിക്കുന്ന ചിലരുണ്ടു്. എന്റെ അനുഭവസമ്പത്തു് നേരെമറിച്ചാണു തെളിയിക്കുന്നതു്. ഏതു മണ്ഡലത്തിലും നമുക്കു് അതു പ്രയോഗിക്കുകയും ആത്മീയപരിശുദ്ധി പരത്തുകയും അങ്ങനെ തെററായ കാൽവയ്പുകളിൽനിന്നു രക്ഷപ്പെടുകയും വിജയം ത്വരിതപ്പെടുത്തുകയും ചെയ്യാം.

## 24

സത്യഗ്രഹം ഏററവും ശക്തമായ പ്രത്യക്ഷസമരരീതികളിലൊന്നായതുകൊണ്ടു സത്യഗ്രഹി മററു മാർഗങ്ങൾ പരീക്ഷിച്ചതിനു ശേഷം മാത്രമേ ആ മാർഗം അവലംബിക്കുകയുള്ളൂ. അതുകൊണ്ടു് അയാൾ സ്ഥിരമായും അധികാരികളെ സമീപിക്കുകയും, പൊതുജനാഭിപ്രായം തനിക്കു് അനുകൂലമാക്കുകയും പൊതുജനങ്ങളെ വസ്തുതകൾ ഗ്രഹിപ്പിക്കുകയും, ശ്രദ്ധിക്കാനൊരുക്കമുള്ള എല്ലാവരുടെയും മുമ്പിൽ തന്റെ വാദമുഖങ്ങൾ ശാന്തനായി അവതരിപ്പിക്കുകയും ചെയ്യും. ഇതുകൊണ്ടൊന്നും ഫലമില്ലെന്നു കണ്ടാൽമാത്രമേ സത്യഗ്രഹത്തിലേർപ്പെടുകയുള്ളൂ. അയാൾ അന്തരാത്മാവിന്റെ ആഹ്വാനം

---

22. Harijan, 5-5-1946 (Non-violence in Peace and War. Vol. II p.123)
23. Young India, (1919—1922, pp. 1258, 1259) 13-9-1919
24. Young India, 20-10-1927 (Sarvodaya, p. 91)

ശ്രുവിക്കുമ്പോഠം സത്യഗ്രഹത്തിലേർപ്പെട്ടുകൊണ്ടു രംഗത്തിറങ്ങുന്നു. പിന്നെ പിന്തിരിയുക എന്ന പ്രശ്നമേയില്ല.

## 25

നിയമലംഘകരുടെ ഭാഗത്തുനിന്നായാലും പൊതുജനങ്ങളുടെ ഭാഗത്തുനിന്നായാലും യാതൊരു കാരണവശാലും അക്രമം പൊട്ടിപ്പുറപ്പെടരുതെന്നതു് ഏതു സിവിഠംനിയമലംഘനത്തെ സംബന്ധിച്ചും ആദ്യമേതന്നെ ഉറപ്പുവരുത്തേണ്ട ഒരുപാധിയാണു്. അക്രമം പൊട്ടിപ്പുറപ്പെട്ടശേഷം അതു സിവിഠംനിയമലംഘകരെ എതിർക്കുന്ന രാഷ്ട്രമോ, മററാരെങ്കിലുമോ കുത്തിപ്പൊക്കിയതാണെന്നു പറയുന്നതിലൎത്ഥമില്ല. അക്രമത്തിൻേറതായ അന്തരീക്ഷത്തിൽ സിവിഠംനിയമലംഘനത്തിനു നിലനിൽക്കാൻ കഴിയുകയില്ലെന്നതു വ്യക്തമായേ തീരൂ. അതുകൊണ്ടു സത്യഗ്രഹിയുടെ കഴിവുകളവിടെ അവസാനിക്കുന്നുവെന്നർത്ഥമാക്കേണ്ടതില്ല. സിവിഠംനിയമലംഘനം ഒഴികെയുള്ള മററു മാർഗങ്ങഠം ആരാഞ്ഞു കണ്ടുപിടിക്കണം.

## 26

ഒരു സിവിഠംനിയമലംഘകൻ ഒരിക്കലും ഗവർമെൻറിനെ അമ്പരപ്പിക്കാനാഗ്രഹിക്കുന്നില്ല. പലപ്പോഴും അയാഠം സഹകരിക്കുകയും എന്നാൽ എതിർക്കേണ്ടതു കർത്തവ്യമായിത്തീരുമ്പോഠം മര്യാദയോടെതന്നെ എതിർക്കുകയും ചെയ്യുന്നു. സന്മനോഭാവം പ്രകടിപ്പിച്ചാണു് അയാഠം തൻെറ ലക്ഷ്യം നേടുന്നതു്. ഗവർമെൻറു് അനീതിപരമായി പ്രവർത്തിച്ചാൽപ്പോലും അങ്ങോട്ടു് അന്യൂനമായ സന്മനോഭാവം പ്രകാശിപ്പിച്ചാൽ ഒടുവിൽ ഇങ്ങോട്ടും അതു തിരിച്ചു നൽകുവാൻ മാത്രമേ ഗവർമെൻറു പ്രേരിതമാവുകയുള്ളുവെന്ന വിശ്വാസമാണതിനടിസ്ഥാനം. അതിനാൽ, സിവിഠംനിയമലംഘനം നിർത്തിവയ്ക്കുകയെന്നതു സത്യഗ്രഹം പ്രയോഗത്തിൽ കൊണ്ടുവരികയെന്നതല്ലാതെ മററൊന്നുമല്ല.

## 27

സത്യഗ്രഹത്തിൽ അക്രമം, കൊള്ള, കൊള്ളിവയ്പ്പ് എന്നിവയ്ക്കൊന്നും സ്ഥാനമില്ലെന്നു ഞാൻ പല തവണ പറഞ്ഞിട്ടുണ്ടു്. എന്നിട്ടും സത്യഗ്രഹത്തിൻെറ പേരിൽ നാം കെട്ടിടങ്ങഠം തീവയ്ക്കുകയും, ആയുധങ്ങഠം പിടിച്ചുവാങ്ങുകയും പണം പിടിച്ചുപറിക്കയും, ട്രെയിനുകഠം തടയുകയും, ടെലിഗ്രാഫ്കമ്പികഠം മുറിക്കുകയും, നിരപരാധികളെ കൊല്ലുകയും സ്വകാര്യഭവനങ്ങളും പീടികകളും കുത്തിക്കവരുകയും ചെയ്തു. ഇമ്മാതിരി പ്രവൃ

25. Harijan, 18–3–1939 (India of My Dreams, p. 86)
26. Young India, 21–7–1919 (Young India, 1919—1922, p. 1247)
27. Speeches & Writings of Mahatma Gandhi, p. 476 (India of My Dreams, p. 84)

ത്തികാം എന്നെ ജയിലിൽനിന്നോ തൂക്കമരത്തിൽനിന്നോ രക്ഷിക്കു മെന്നുവന്നാൽ രക്ഷപ്പെടാൻ ഞാനിഷ്ടപ്പെടുകയില്ല.

28

അക്രമം ഉപയോഗിച്ചാൽ ഇന്ത്യയ്ക്കു നാശമല്ലാതെ മറെറാന്നും ഞാൻ കാണുന്നില്ല. തൊഴിലാളികാം ക്രിമിനലായ നിയമലംഘനത്തിലൂടെ കോപതാപങ്ങാം പ്രകടിപ്പിച്ചുവെന്നുവന്നാൽ അതു് ആത്മഹത്യാപരവും ഇന്ത്യ വർണനാതീതമായ തരത്തിൽ കഷ്ടപ്പാടുകാം അനുഭവിക്കാൻ ഇടയാക്കുന്നതും ആണു്. ഞാൻ സത്യാഗ്രഹം ഉപദേശിക്കാനാരംഭിച്ചപ്പോാം അതിൽ ക്രിമിനൽനിയമലംഘനംകൂടി ഉാംപ്പെടുത്തണമെന്നൊരിക്കലും ഉദ്ദേശിച്ചിട്ടില്ല. അക്രമത്തിലൂടെ സത്യം പ്രചരിപ്പിക്കുവാൻ സാധ്യമല്ലെന്നും അനുഭവങ്ങാം എന്നെ പഠിപ്പിച്ചിട്ടുണ്ടു്. നീതിപൂർവകമായ ഒന്നിനുവേണ്ടിയാണു താൻ പ്രവർത്തിക്കുന്നതെന്നു വിശ്വാസമുള്ളവർക്കു് അതിരില്ലാത്ത ക്ഷമ ആവശ്യമാണു്. ക്രിമിനൽ നിയമലംഘനത്തിനും അക്രമത്തിനും അതീതരായുള്ളവർക്കുമാത്രമേ സിവിാംനിയമലംഘനത്തിലേർപ്പെടാൻ അർഹതയുള്ളു. ഒരേസമയത്തു സമചിത്തത പാലിക്കാനും കോപോന്മത്തനാകാനും ഒരാാംക്കു കഴിയാത്തതുപോലെ സിവിാം നിയമലംഘനവും ക്രിമിനൽനിയമലംഘനവും ഒന്നിച്ചുപ്രയോഗിക്കുവാനും സാധ്യമല്ല. വികാരങ്ങാം കീഴടക്കാനുള്ള കഴിവുണ്ടായാൽമാത്രമേ ആത്മനിയന്ത്രണം പാലിക്കാൻ കഴിയൂ എന്നതുപോലെ രാജ്യനിയമങ്ങളെ പൂർണമായും സ്വമനസ്സാലെയും അനുസരിക്കുന്നതിൽ സ്വയം സുശിക്ഷിതനായവനുമാത്രമേ സിവിാംനിയമലംഘനത്തിനുള്ള കഴിവു നേടുവാനൊക്കൂ. പലപ്പോഴും പ്രലോഭനങ്ങളുണ്ടായിരുന്നിട്ടും വിജയതരമായി അവയെ എതിർത്തുനിന്നവനെമാത്രമേ പ്രലോഭനങ്ങാംക്കതീതനെന്നു പറയാൻ സാധിക്കൂ; അതുപോലെ തന്നെ മതിയായ കാരണമുണ്ടായിട്ടും സ്വയം നിയന്ത്രിക്കുന്നതിൽ നമുക്കു വിജയം സിദ്ധിച്ചാൽമാത്രമേ കോപത്തെ നാം കീഴടക്കിയെന്നു പറയാനും സാധിക്കൂ.

29

സത്യാഗ്രഹമെന്ന പദം പലപ്പോഴും നിഷ്കർഷയില്ലാതെയും, പ്രച്ഛന്നമായ അക്രമം ഉാംപ്പെടത്തക്ക രീതിയിലുമാണു് ഉപയോഗിച്ചു കാണുന്നതു്. പക്ഷേ, ആ വാക്കിന്റെ സ്രഷ്ടാവെന്ന നിലയ്ക്കു്, അതിൽ ഒളിച്ചുള്ളതോ, തുറന്നതോ, ചിന്ത, വാക്കു്, പ്രവൃത്തി എന്നിവയിലേതെങ്കിലുംകൊണ്ടുള്ളതോ ആയ യാതൊരുവിധ അക്രമവും ഉാംപ്പെടുകയില്ലെന്നു വ്യക്തമാക്കാൻ എന്നെ അനുവദിക്കണം. ശത്രുവിനു ദോഷം വരണമെന്നാഗ്രഹിക്കുകയോ അയാളോടു കർക്കശമായി സംസാരിക്കുകയോ ഒക്കെ ചെയ്യുന്നതു സത്യാഗ്രഹത്തിന്റെ

---

28. Young India, 28–4–1920 (India of My Dreams, p. 84)
29. Harijan, 15–4–1933 (India of My Dreams, p. 83)

ലംഘനമാണ്....സത്യഗ്രഹം മൃദുലമാണ്; അത് ഒരിക്കലും മുറി വേല്പിക്കുന്നില്ല. അതു കോപത്തിന്റെയോ വിദ്വേഷത്തിന്റെയോ ഫലമാവരുത്. അത് ഒരിക്കലും തിരക്കുകൂട്ടലോ, അക്ഷമകാണിക്കലോ, ബഹളമുണ്ടാക്കലോ അല്ല. അതു നിർബന്ധിക്കലിനു കടകവിരുദ്ധമാണ്; അക്രമത്തിനു പകരമായി ഉദ്ദേശിച്ചുള്ളതാണ്.

## 30

കഷ്ടപ്പെടുന്നവൻമാത്രമേ സത്യഗ്രഹത്തിൽ ഏർപ്പെടാവൂ എന്നതാണ് സത്യഗ്രഹത്തിന്റെ തത്ത്വം. സഹതാപസത്യഗ്രഹമെന്നു വിളിക്കാവുന്ന ഒന്ന് ന്യായമായും പ്രയോഗിക്കേണ്ടിവരാവുന്ന സന്ദർഭങ്ങൾ നമുക്കു സങ്കല്പിക്കാൻ കഴിയും. തെറ്റു ചെയ്യുന്നവനു മനഃപരിവർത്തനം വരുത്തുകയും, അയാളിലുള്ള ന്യായബോധം ഉണർത്തുകയും, ആരോടാണോ തെറ്റു ചെയ്യുന്നത് അയാളുടെ പ്രത്യക്ഷമായോ പരോക്ഷമായോ ഉള്ള സഹകരണമില്ലാതെ തെറ്റുകാരന് അയാൾ ഉദ്ദേശിക്കുന്ന തെറ്റു ചെയ്യാനാവില്ലെന്നു കാണിക്കുകയുമാണ് സത്യഗ്രഹത്തിൽ അന്തർഭവിച്ചിട്ടുള്ള ആശയം. ഇതിലെല്ലാം ജനങ്ങൾ തങ്ങളുടെ ലക്ഷ്യത്തിനുവേണ്ടി കഷ്ടപ്പെടാൻ തയ്യാറാവുന്നില്ലെങ്കിൽ സത്യഗ്രഹത്തിന്റെ രൂപത്തിലുള്ള ബാഹ്യസഹായമൊന്നും അവരെ യഥാർഥമായി വിമോചിപ്പിക്കുകയില്ല.

## 31

സത്യഗ്രഹപരിപാടിയിൽ സമരരീതി, തന്ത്രം എന്നിവ (ഉദാ: മുന്നോട്ടു പോകണോ പിന്തിരിയണോ എന്നതും, സിവിൽനിയമലംഘനമാണോ അതോ നിർമാണാത്മകപ്രവർത്തനങ്ങളിലൂടെയും തികച്ചും നിസ്വാർത്ഥമായ മനുഷ്യസേവനത്തിലൂടെയും അക്രമരഹിതമായ ശക്തി സംഘടിപ്പിക്കുകയാണോ വേണ്ടത് എന്നും മററും) സന്ദർഭം ആവശ്യപ്പെടുന്നതനുസരിച്ചാണു നിശ്ചയിക്കുന്നത്.

## 32

ഏതുവിധത്തിലെങ്കിലും സ്വാതന്ത്ര്യം നേടുകയാണു വേണ്ടതെന്ന് അഭിപ്രായപ്പെട്ട ഒരു സുഹൃത്തിനോട് ഗാന്ധിജി പറഞ്ഞു: ഇററലിയെ നോക്കു. ഗാരിബാൾഡി ഒരു മഹാനായിരുന്നു. അദ്ദേഹം ഇററലിയെ വിമോചിപ്പിച്ചു. മുസ്സോളിനിയാകട്ടെ ഇററലി ഒരു മഹത്തായ രാജ്യമാണെന്നു തോന്നിപ്പിച്ചു. എന്നിട്ട് ഇന്ന് ആ രാജ്യമെവിടെ? ജപ്പാന്റെയോ ജർമനിയുടെയോ കാര്യം നോക്കു. ശക്തിയുടെ കൊടുമുടിയിലേയ്ക്കെത്തിച്ച അതേ ഹിംസതന്നെ അവയെ നിലം പരിചാക്കി. അണുബോംബ് ഹിംസയുടെയെല്ലാം നിരർത്ഥകത

30. Harijan, 10-12-1938 (Sarvodaya, p. 89)
31. Harijan, 27-5-1939 Sarvodaya, p.89)
32. Harijan, 10-3-1946 (Non-violence in Peace and War, p. 55)

തെളിയിച്ചില്ലേ? എന്നിട്ടും അവസാനവിശകലനത്തിൽ നമ്മുടേതു തന്നെയായ കുറേപ്പേരുടെ തലകൊയ്ത്തും വസ്തുവകകൾ നശിപ്പിച്ചും സ്വരാജ് നേടിയെടുക്കാമെന്നു വിചാരിക്കാൻതക്കവണ്ണം നമ്മുടെ തലതിരിഞ്ഞിരിക്കുന്നു. അക്രമംനിറഞ്ഞ സംഭവങ്ങൾ ഗാന്ധിജിക്ക് അവാച്യമായ മനോവ്യഥ വരുത്തിയെന്നതു പറയേണ്ടതില്ലല്ലോ. എന്നാലും അദ്ദേഹം അങ്ങേയററം ശുഭാപ്തി വിശ്വാസക്കാരനാണ്. 'ഹിംസയുടെ ഈ വിളയാട്ടത്തിൽനിന്ന് അഹിംസയുടെ പാഠം ജനങ്ങൾ മനസ്സിലാക്കിക്കൊള്ളുമെന്ന് എനിക്കുറപ്പുണ്ട്'' എന്നദ്ദേഹം അഭിപ്രായപ്പെട്ടു. ഇപ്പോൾ സംഭവിച്ചുകൊണ്ടിരിക്കുന്ന മർദനങ്ങളെയും ദുരിതങ്ങളെയുംകുറിച്ചുള്ള അദ്ദേഹത്തിൻെറ ബോധം, സത്യവും അഹിംസയുമാകുന്ന ഈശ്വരനിലുള്ള വിശ്വാസത്തിനല്ലാതെ തന്നെ രക്ഷിക്കാൻ സാധ്യമല്ലെന്ന് ഉറപ്പിക്കത്തക്കവണ്ണം അത്രയ്ക്കു വലുതാണ്.

## 33

ഒരു സത്യഗ്രഹിയുടെ പ്രവൃത്തികൾക്കു പ്രേരകമായി ഭവിക്കേണ്ടതു് ബാഹ്യമായ ഭയമല്ല ഉള്ളിൽനിന്നുള്ള ആഹ്വാനമാണെന്നും അയാൾ ശത്രുക്കളോടു ദ്രോഹബുദ്ധി കാണിച്ചല്ല അവരെ സൗഹൃദത്തിലൂടെ സ്വപക്ഷത്താക്കിയാണ് ലക്ഷ്യത്തിലെത്തേണ്ടതെന്നും നാം കണ്ടു. രണ്ടാമത്തെ നിർദേശം സ്വീകരിക്കാൻ പലരും മടിക്കുന്നതായി കാണുന്നു. അവരുടെ വാദം ഇങ്ങനെയാണ്: 'തെററു ചെയ്യുന്നവരോടു ദേഷ്യമുണ്ടാകാതിരിക്കുന്നതെങ്ങനെ? മറിച്ചായാൽ അതു മനുഷ്യപ്രകൃതിയുമായി പൊരുത്തപ്പെടുകയില്ല. തെററിനെ എങ്ങനെ തെററുകാരനിൽനിന്നു വേർതിരിക്കും? തെററുകാരനെതിരെ നമ്മുടെ കോപം തിരിച്ചുവിടാതെ എങ്ങനെ അയാളുടെ തെററിനെ എതിർക്കാൻ കഴിയും?' ഒരു പിതാവ് പുത്രനോടു ദേഷ്യപ്പെട്ടിട്ടല്ല സ്വയം വേദനയനുഭവിച്ചാണ് പുത്രൻ ചെയ്ത തെററ് താനംഗീകരിക്കുന്നില്ലെന്നു കാണിക്കുന്നതു്. അന്യോന്യം ആ രീതിയിൽ പെരുമാറിയെങ്കിലേ പിതാവും പുത്രനും തമ്മിലുള്ള സൗഹൃദം നിലനിൽക്കൂ. ആ പെരുമാററമില്ലാതായാൽ അവരുടെ ബന്ധം തകരും. ദിനംതോറും നമുക്ക് ഇമ്മാതിരി അനുഭവങ്ങളിലൂടെ കടന്നുപോകേണ്ടതുള്ളതുകൊണ്ടാണ് 'കലഹങ്ങൾ നശിക്കട്ടെ' എന്ന പഴഞ്ചൊല്ലുണ്ടായതു്. ഈ ഗാർഹികനിയമം ഗവർമെൻറുമായുള്ള ഇടപാടുകളിലും നടപ്പിൽവരുത്തിയാൽ മാത്രമേ സമാധാനത്തോടെ ജീവിക്കുവാനും ഭയത്തിൽനിന്നു മോചനം നേടാനും നമുക്കു കഴിയൂ. ഗാർഹികനിയമം ഗവർമെൻറുമായുള്ള ഇടപാടുകളിലേയ്ക്കുകൂടി വ്യാപിപ്പിക്കുവാൻ കഴിയുമോ എന്നും, സ്നേഹത്തിൻെറ നിയമം അങ്ങോട്ടുള്ളതുപോലെ ഇങ്ങോട്ടും ബാധകമല്ലേ എന്നും സംശയിക്കേണ്ട ആവശ്യമില്ല. സത്യഗ്രഹത്തിൽ രണ്ടു കക്ഷികളും സത്യഗ്രഹികളായി

33. Young India, 4-5-1919 (1919—1922, p. 1225)

രിക്കണമെന്നില്ല. രണ്ടു കക്ഷികളും സത്യഗ്രഹികളായാൽ സത്യഗ്രഹത്തിന്, സ്നേഹം പരീക്ഷിക്കപ്പെടാനുള്ള സന്ദർഭത്തിന സ്ഥാനമില്ലാതാകും.

## 34

ഒരൊററ ആഴ്ചകൊണ്ടു സത്യഗ്രഹത്തിന് അപ്രതീക്ഷിതമായ പുരോഗതി കൈവന്നിട്ടുണ്ട്. ഈ പ്രസ്ഥാനം ശരിയായ ദിക്കിലേക്കുതന്നെയാണോ പുരോഗമിക്കുന്നതെന്നുള്ളതു് ആലോചിക്കേണ്ടതാവശ്യമാണ്. വളരെയധികം ദുഃഖജനകവും നിർഭാഗ്യകരവുമായ പല സംഭവങ്ങളും ഉണ്ടായിക്കഴിഞ്ഞിട്ടുണ്ട്.

സത്യഗ്രഹം കൈകാര്യംചെയ്യാൻ എളുപ്പമുള്ള ആയുധമല്ലെന്ന് സത്യഗ്രഹികളോടു സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്. സത്യഗ്രഹസമരത്തിൻെറ പലവിധം അനന്തരഫലങ്ങൾക്കുള്ള പരിപൂർണമായ ഉത്തരവാദിത്വം സത്യഗ്രഹികൾക്കു തന്നെയല്ലേ എന്നു പലരും പലപ്പോഴും അവരോടു ചോദിക്കാറുണ്ട്. അതു ശരിവച്ചുകൊണ്ടുള്ള മറുപടി തന്നെയാണ് നാം പലപ്പോഴും നൽകാറുള്ളതു്. സത്യഗ്രഹികൾ സത്യത്തെ അനുസരിക്കുകയും, ചിന്ത, വാക്ക്, പ്രവൃത്തി എന്നിവയിലൂടെ ആരെയും ഉപദ്രവിക്കാതിരിക്കുകയും ചെയ്യുന്നു. ജനങ്ങളുടെ സഹതാപവും സഹകരണവും സത്യഗ്രഹികൾ അഭിലഷിക്കുന്നതുകൊണ്ടും ആശാവഹമാംവിധം അതു നേടുന്നതിൽ അവർ കുറെയൊക്കെ വിജയം നേടിയതുകൊണ്ടും ജനങ്ങളുടെമേൽ ഉറച്ച നിയന്ത്രണത്തിനു പ്രാപ്തരാകുമാറ് അവർ ആത്മനിയന്ത്രണത്തോടും ശിക്ഷണബോധത്തോടുംകൂടി സമരം നയിക്കും. പൊതുജനങ്ങളെ നിയന്ത്രിക്കുവാൻ സത്യഗ്രഹികൾ ഇനിയും പ്രാപ്തരായിട്ടില്ലെന്നു കഴിഞ്ഞ യാഴ്ച നടന്ന സംഭവങ്ങൾ വ്യക്തമായി തെളിയിക്കുന്നുണ്ട്. സത്യഗ്രഹത്തിൻെറ യഥാർത്ഥതത്ത്വവുമായി ജനങ്ങൾ ഇനിയും ലയിച്ചുചേർന്നിട്ടില്ലാത്തതുകൊണ്ടു സത്യഗ്രഹത്തിനനുയോജ്യമായ രീതിയിൽ വികാരങ്ങൾ പ്രകടിപ്പിക്കുവാൻ അവർക്കിനിയും കഴിയുന്നില്ല. ഇതു സത്യഗ്രഹത്തിനു തീർച്ചയായും കളങ്കം ചേർക്കുന്നുണ്ട്.

എന്തായാലും സത്യഗ്രഹി നിരുത്സാഹവാനാവുകയില്ല. ഒന്നുകിൽ റൗലത്ത്നിയമം പിൻവലിക്കുകയോ അല്ലെങ്കിൽ സത്യത്തിൻെറ ബലിപീഠത്തിങ്കൽ തന്നെത്തന്നെ ബലികഴിക്കുകയോ ചെയ്യുന്നതുവരെ അയാൾ അടങ്ങുകയില്ല. സമരത്തിൽനിന്നു ദൈനംദിനാനുഭവങ്ങളിലൂടെ അയാൾ പലതും പഠിക്കുകയും, ജനങ്ങളെ പഠിപ്പിക്കുകയും, സത്യഗ്റഹത്തിൻെറ രഹസ്യം പരസ്യമായും രഹസ്യമായും വിശദീകരിക്കുകയും ചെയ്യും. വേദനയനുഭവിക്കുന്നതിലും തിന്മയെ തിന്മകൊണ്ടു നേരിടാതിരിക്കുന്നതിലും സത്യം മുറുകെപ്പിടിക്കു

34. Young India, 16–4–1919 (1919—1922, pp. 1207—8)

ന്നതിലും സ്വയം ബലികഴിക്കുന്നതിലും എത്രമാത്രം അമൂല്യമായ ആനന്ദം ഉൾക്കൊള്ളുന്നുവെന്ന് അയാൾ അവരെ വ്യക്തമായി ധരിപ്പിക്കും. അയാൾ സ്നേഹംമൂലം അവരുടെ ഹൃദയം കവരുകയും ശത്രുക്കളെ സ്നേഹംകൊണ്ടെങ്ങനെ കീഴടക്കാമെന്നു കാണിക്കുകയും ചെയ്യും. സത്യഗ്രഹിയുടെ പാത തരണംചെയ്യാനാവാത്ത വിഷമതകൾ നിറഞ്ഞതാണ്. പക്ഷേ, യഥാർത്ഥ സത്യഗ്രഹത്തിനു നിരാശയോ പരാജയമോ ഇല്ല. സത്യം സർവ്വശക്തമായതിനാൽ സത്യഗ്രഹത്തെ ഒരിക്കലും പരാജയപ്പെടുത്താനാവില്ല. ഇന്ത്യ ഒരു വിശാലമായ രാജ്യമാണ്. സത്യഗ്രഹമെന്ന പഴയ നിയമം നമ്മുടെ നാട്ടുകാർക്കു പുതിയതായി തോന്നുകയും ചെയ്യുന്നു. അതു സാരമില്ല. സത്യഗ്രഹികൾ ജനങ്ങളെ പഠിപ്പിക്കുവാനായി രാവും പകലും ശ്രമിക്കുകയും യഥാർത്ഥ സത്യഗ്രഹം നമ്മുടെ കാമധേനുവാണെന്ന് അവർക്കു കാണിച്ചുകൊടുക്കുകയും ചെയ്യും. അയാൾ പറയുന്നതു ചെവിക്കൊള്ളാതിരുന്നാൽ അയാൾ വാദപ്രതിവാദത്തിലേർപ്പെടുകയും അവരുടെ മുമ്പിൽ മരണംവരെ നിരാഹാരസത്യഗ്രഹം നടത്തുകയും അങ്ങനെ വിജയം വരിക്കേണ്ട ഈ സമരത്തിൽ പങ്കെടുക്കുവാൻ നാട്ടുകാരെ പ്രചോദിപ്പിക്കുകയും ചെയ്യും.

## 35

സിവിൽനിയമലംഘനം ഭരണഘടനയനുസരിച്ചുകൊണ്ടുള്ള പ്രക്ഷോഭണരീതികളിൽവച്ചേററവും പരിശുദ്ധമാണെന്ന അഭിപ്രായത്തിൽ ഞാനുറച്ചുനിൽക്കുന്നു. എന്നാൽ അതിൻെറ 'സിവിൽ' ആയ, അതായതു് അക്രമരഹിതമായ സ്വഭാവം വെറും സമരജാലമാണെങ്കിൽ അതു് അധഃപതിച്ചതും വെറുക്കത്തക്കതുമായിത്തീരും.

## 36

നിയമലംഘനം 'സിവിൽ' ആകണമെങ്കിൽ ആത്മാർത്ഥവും, ആദരപൂർവകവും, നിയന്ത്രിതവും, ഒരിക്കലും ധിക്കാരം കാണിക്കാത്തതും, തികച്ചും ബോദ്ധ്യമായ ഏതെങ്കിലും തത്വത്തിലധിഷ്ഠിതവും, ചപലമല്ലാത്തതും, എല്ലാററിലുമുപരി ദ്രോഹബുദ്ധിയുടെയോ വിദ്വേഷത്തിൻെറയോ പ്രേരണയില്ലാത്തതുമായിരിക്കണം.

## 37

രാജ്യത്തു നിലവിലുള്ള നിയമങ്ങൾ അസഹ്യമായാലും സ്വന്തം മനസ്സാക്ഷിയെയോ മതത്തെയോ വ്രണപ്പെടുത്തുന്നില്ലെങ്കിൽ മനസ്സോടെ അനുസരിക്കണമെന്നു വിശ്വസിക്കുന്നവരും, സിവിൽനിയമലംഘനത്തിനുള്ള ശിക്ഷ മനസ്സോടെ അനുഭവിക്കാനൊരുക്കമുള്ള

35. Young India, 15-12-1921, (India of My Dreams, p. 83)
36. Young India, 24-3-1920 (India of My Dreams p. 83)
37. Young India, 3-11-1921 (India of My Dreams, p. 83)

വരും മാത്രമേ സിവിൽനിയമലംഘനത്തിനു പുറപ്പെടാവൂ. നിയമലംഘനം 'സിവിൽ' ആവണമെങ്കിൽ പൂർണ്ണമായും അക്രമരഹിതമായിരിക്കണം. സ്വന്തം വേദനയിലൂടെ, അതായതു് സ്നേഹത്തിലൂടെ, ശത്രുവിനെ സ്വപക്ഷത്തിലാക്കുകയെന്നതാണു് അതിലടങ്ങിയ തത്ത്വം.

38

റൗലത്തു് നിയമമോ ഇസ്ലാമികപ്രശ്നംപോലുള്ള മററു പ്രശ്നങ്ങളോ സംബന്ധിച്ചു് നാം ഗവണ്മെൻറിനെതിരെ നീരസവും കോപവും വച്ചുപുലർത്തുകയും അക്രമത്തിലേക്കു വഴുതിവീഴുകയും ചെയ്താൽ ഇന്ത്യയിലെ പൊതുജനാഭിപ്രായം സംഘടിപ്പിക്കുവാൻപോലും നമുക്കു ശക്തിയില്ലാതാകും. ഇംഗ്ളീഷുകാരും നാമും തമ്മിലുള്ള അകൽച്ച വർദ്ധിക്കുകയും ലക്ഷ്യത്തിനടുത്തെങ്ങും നാം എത്താതിരിക്കയും ചെയ്യും. അക്രമത്തിലൂടെ നേടുന്ന വിജയം പരാജയത്തിനു തുല്യമാണു്. കാരണം അതു നൈമിഷികമാണു്. ഇരുകക്ഷികൾക്കുമിടയിൽ നീരസം വർദ്ധിക്കുകയും അന്യോന്യം സമരത്തിനു തയ്യാറാവുകയും ചെയ്യുന്നു. സത്യഗ്രഹം ആ വിധത്തിൽ അഹിതമായി അവസാനിക്കുകയില്ല. സത്യഗ്രഹി തൻെറ തത്ത്വത്തിനു വേണ്ടി വേദനയനുഭവിക്കുന്നതിലൂടെ സർവരുടെയും സഹതാപമാർജിക്കുകയും ശത്രുവിൻെറപോലും ഹൃദയം അലിയിക്കുകയും ചെയ്യുന്നു.

39

സ്വമനസാലെ യാതൊരു സമ്മർദവും കൂടാതെയുള്ള ഹർത്താൽ ജനങ്ങളുടെ പ്രതിഷേധപ്രകടനത്തിനുള്ള ശക്തമായ മാർഗമാണെങ്കിലും, ഉപവാസം കുറെക്കൂടെ ശക്തിയേറിയതാണു്. മതനിഷ്ഠയോടെ ആളുകൾ ഉപവാസമനുഷ്ഠിക്കുകയും അങ്ങനെ ദൈവത്തിനു മുൻപിൽ സങ്കടം ബോധിപ്പിക്കുകയും ചെയ്താൽ ആശാവഹമായ പ്രതികരണമുണ്ടാകും. കഠിനഹൃദയങ്ങളെപ്പോലും അതു് ആർദ്രമാക്കും. ഉപവാസം മഹത്തായ ഒരു ശിക്ഷണമായി എല്ലാ മതങ്ങളും അംഗീകരിക്കുന്നുണ്ടു്. സ്വമനസാലെ ഉപവാസമനുഷ്ഠിക്കുന്നവർ മൃദുലപ്രകൃതികളാവുകയും പവിത്രീകരിക്കപ്പെടുകയും ചെയ്യുന്നു. പവിത്രമായ ഉപവാസം ഒരു ശക്തിയേറിയ പ്രാർത്ഥനയാണു്, ലക്ഷക്കണക്കിനാളുകൾ സ്വമനസാലെ ആഹാരമുപേക്ഷിക്കയെന്നതു ചില്ലറക്കാര്യമല്ല. അതു സത്യഗ്രഹിക്കു ചേർന്ന രീതിയിലുള്ള ഉപവാസമാണു്. അതു വ്യക്തികൾക്കും രാഷ്ട്രങ്ങൾക്കും ഉൽക്കർഷം വരുത്തുന്നു. ഗവർമെൻറിൻെറമേൽ അനർഹമായ സമ്മർദ്ദം ചെലുത്തണമെന്ന ഉദ്ദേശ്യമേ അതിൽ പാടില്ല. പക്ഷേ, മററുപല നല്ല കാര്യങ്ങളേയുംപോലെ ഉപവാസവും പലരും ദുരുപയോഗപ്പെടുത്തുന്ന

38. Young India, (1919—1922, p. 1224) 3–5–1919
39. Young India, (1919—1922, p. 1231) 7–5–1919

തായി കാണാം. ഇന്ത്യയിൽ യാചകർ പലപ്പോഴും, ചോദിക്കുന്ന തെല്ലാം തങ്ങൾക്കു കിട്ടുന്നതുവരെ ഉപവാസമനുഷ്ഠിക്കുമെന്നു ഭീഷണിപ്പെടുത്തുകയോ, അതനുഷ്ഠിക്കുകയോ, അനുഷ്ഠിക്കുന്നുവെന്നു നടിക്കുകയോ ഒക്കെ ചെയ്യാറുണ്ട്. അതു് ദുരാഗ്രഹിക്കു ചേർന്ന ഉപവാസമാണ്. അതു ചെയ്യുന്നവൻ സ്വയം താഴ്ത്തുന്നു. അവരെ അവരുടെ ഉപവാസം തുടരാനനുവദിക്കുകയാണ് ഉചിതമായിട്ടുള്ളതു്. ഉപവാസത്തിനു വഴങ്ങി അവർക്കെന്തെങ്കിലും കൊടുക്കുന്നതു് തെററായ ദാക്ഷിണ്യമാണ്. അങ്ങനെയല്ലായിരുന്നുവെങ്കിൽ നിയമവിരുദ്ധമായ ആവശ്യങ്ങൾ നേടുവാനും അതുപയോഗിക്കാമായിരുന്നു. ഒരു പ്രത്യേകവൃത്തിയുടെ ന്യായാന്യായങ്ങൾ നിർണയിക്കുന്നതാണു പ്രശ്നമെങ്കിൽ, മനസ്സാക്ഷിയുടെ ശബ്ദത്താൽ നിയന്ത്രിതമായ വിവേകത്തിനല്ലാതെ മറെറാരു ശക്തിക്കും അവിടെ സ്ഥാനമില്ല.

## 40

ഞാനറിയുന്നിടത്തോളം സത്യഗ്രഹത്തിന്റെ ആവിർഭാവം പല അരാജകവാദികളേയും അവരുടെ രക്തദാഹം ചേർന്ന സിദ്ധാന്തങ്ങളിൽനിന്നു് അകററിയിട്ടുണ്ടെന്നുള്ളതു പ്രസ്താവിച്ചുകൊള്ളട്ടെ. രഹസ്യസമാജങ്ങളും, രഹസ്യകൊലപാതകരീതികളും ഈ നിർഭാഗ്യയായ രാജ്യത്തിന്ന് സൈനികമായും സാമ്പത്തികമായും ഒരു ഭാരമായിത്തീരാനും കുററാന്വേഷണവകുപ്പിന്റെ പിരി മുറുക്കുവാനും മാത്രമേ സഹായിച്ചിട്ടുള്ളവെന്നും, ആ വഴി പോയ നൂറുകണക്കിന്ന് യുവാക്കന്മാരുടെ ജീവിതം അതുമൂലം അധഃപതിക്കുകയും തകരുകയും ചെയ്തിട്ടുണ്ടെന്നും അയാരം മനസ്സിലാക്കിയിരിക്കുന്നു. സത്യഗ്രഹം വളരുന്ന തലമുറയ്ക്കു് ഒരു പുതിയ പ്രതീക്ഷയും, പുതിയ മാർഗവും, ജീവിതവൈഷമ്യങ്ങൾക്കു പ്രമാദമില്ലാത്ത ഒരു പ്രതിവിധിയും നല്കിയിട്ടുണ്ട്. അതു പുതിയ തലമുറയ്ക്കു് നശിപ്പിക്കാനാവാത്തതും അതുല്യവുമായ ശക്തിയുള്ളതും അഹിംസ പാലിച്ചുകൊണ്ടുമാത്രം ഉപയോഗിക്കേണ്ടതുമായ ഒരു പുതിയ ആയുധം നൽകിയിരിക്കുന്നു. സാമ്പത്തികവും രാഷ്ട്രീയവും ആത്മീയവുമായ ഏക രക്ഷാമാർഗം ആത്മവേദനമാത്രമാണെന്നു് സത്യഗ്രഹം യുവാക്കളെ പഠിപ്പിക്കുന്നു. സത്യഗ്രഹം പ്രധാനമായും തിന്മയെ എതിർക്കലും, 'സിവിൽ' ആയിട്ടുള്ളതിനെ സഹായിക്കലുമാണ്. ചിലപ്പോൾ അതു് 'സിവിൽ ആയ പ്രതിരോധം' ആകേണ്ടിവരുന്നു. ഇവിടെ ഞാൻ 'വിശ്രുതനായ പെൻസിൽവാനിയാക്കാരൻ' ഹെൻട്രി തോറോയെ സഹായത്തിനു ക്ഷണിക്കുന്നു. അദ്ദേഹം ചോദിക്കുന്നു: 'ഒരു പൗരൻ നിയമത്തിനു മുൻപിൽ തന്റെ മനസ്സാക്ഷിയെ ഒരു നിമിഷത്തേക്കായാലും, ഏററവും കുറഞ്ഞ തോതിലായാലും അടിയറവയ്ക്കേണ്ടതുണ്ടോ?' അദ്ദേഹത്തിന്റെ ഉത്തരം: 'നാം ആദ്യം മനുഷ്യരും

40. Young India, (1919—1922, p. 1252—53), 20-8-1919

പിന്നെമാത്രം പ്രജകളുമായാൽ മതിയെന്നു് ഞാൻ വിചാരിക്കുന്നു. അവകാശങ്ങളോടുള്ളതിനെക്കാളധികം ബഹുമാനം നിയമത്തോടു വച്ചു പുലർത്തുന്നതു് അഭിലഷണീയമല്ല.' തോറോയുടെ നിലപാടു് എതിർക്കാനാവാത്തതാണെന്നു് എനിക്കു തോന്നുന്നു. ഏകപ്രശ്നം മനഃസാക്ഷിയനുസരിച്ചുള്ള അവകാശങ്ങൾ നേടിയെടുക്കാനുള്ള പോംവഴി എന്തായിരിക്കണമെന്നതാണു്. ഇപ്പോഴുള്ള വഴക്കം മനസ്സാക്ഷിയെ വ്രണപ്പെടുത്താനൊരുങ്ങുന്നവരുടെമേൽ അക്രമം പ്രയോഗിക്കുകയാണു്. അക്രമമല്ല, സിവിൽനിയമലംഘനമാണു് ഏകപോംവഴിയെന്നു തന്റെ അനശ്വരമായ ഉപന്യാസത്തിൽ തോറോ വ്യക്തമാക്കുന്നു. സിവിൽ നിയമലംഘനത്തിൽ നിയമമനുസരിക്കാത്തതിന്റെ അനന്തരഫലങ്ങളനുഭവിക്കുന്നതു് നിയമലംഘകൻ തന്നെയാണു്. മേദ്യന്മാരുടെയും പാർസികളുടെയും നിയമം ലംഘിച്ചപ്പോൾ ദാനിയേൽ ചെയ്തതിതാണു്. ജോൺ ബന്യൻ ചെയ്തതും, ഇന്ത്യയിൽ ഓർമ്മയെത്താത്ത കാലംമുതൽ കൃഷിക്കാർ ചെയ്തു പോന്നതും ഇതുതന്നെ. അതു് നമ്മുടെ വർഗനിയമമാണു്. അക്രമം നമ്മിലുള്ള മൃഗത്തിന്റെ നിയമമാണു്. ആത്മപീഡനം, അതായതു് സിവിൽനിയമ ലംഘനം, നമ്മിലുള്ള മനുഷ്യന്റെ നിയമമാണു്. വ്യവസ്ഥാപിതമായ രാഷ്ട്രത്തിൽ സിവിൽ നിയമലംഘനത്തിനുള്ള സന്ദർഭം ചുരുക്കമായേ ഉണ്ടാവൂ. പക്ഷേ അതൊരു കർത്തവ്യമായിത്തീരുമ്പോൾ അഭിമാനമുള്ളയാൾക്കു്, അതായതു് മനസ്സാക്ഷിയെ എന്തിലും മീതെ കരുതുന്നയാൾക്കു്, ഒഴിഞ്ഞുമാറുവാൻ സാധ്യമല്ല. ദൗലത്ത്നിയമം ആയിരക്കണക്കിനു് ഇന്ത്യക്കാരുടെ മനസ്സാക്ഷിയെ ബാധിക്കുന്ന ഒന്നായ സ്ഥിതിക്കു് അതു സംബന്ധിച്ചു് ഞാൻ സിവിൽനിയമലംഘനം നടത്തരുതെന്നു് പറയുന്നതിനുപകരം, ഒരു രാഷ്ട്രത്തിന്റെ അഭിമാനത്തെ വ്രണപ്പെടുത്തുകയും ഏകകണ്ഠമായ പ്രതിഷേധത്തിനു് കാരണമാകുകയും ചെയ്ത ആ നിയമം പിൻവലിക്കണമെന്നു് ഗവണ്മെൻറിനോടു് ഇംഗ്ലീഷ്ജനത അഭ്യർത്ഥിക്കണമെന്നാണു് എനിക്കു ബഹുമാനപുരസ്സരം നിർദേശിക്കാനുള്ളതു്.

## അദ്ധ്യായം മൂന്നു്

# ആദർശരാഷ്ട്രം—അക്രമരഹിതമായ വികേന്ദ്രീകൃതരാഷ്ട്രം

1

ഒരു മനുഷ്യനു് കർത്തവ്യമാർഗം കാട്ടുന്ന പെരുമാററരീതിയാണു് സംസ്കാരം. 'കർത്തവ്യനിർവഹണ'വും 'ധർമ്മാനുഷ്ഠാന'വും

1. Indian Home Rule, p. 61

പരസ്പരം മാററാവുന്ന പദങ്ങളാണ്. ധർമ്മം അനുഷ്ഠിക്കുകയെന്നതിന് നമ്മുടെ മനസ്സിനെയും വികാരങ്ങളെയും കീഴടക്കുകയെന്നാണർത്ഥം. അങ്ങനെ ചെയ്യുന്നതുമൂലം, നാം നമ്മെത്തന്നെ അറിയുന്നു. 'സംസ്കാരം' എന്നതിന് ഗുജറാത്തിയിലുള്ള സമാനപദത്തിനർത്ഥം 'നല്ല നടത്ത'യെന്നാണ്.

2

ഇന്ന് സമൂഹത്തെ ബാധിച്ചിട്ടുള്ള ഒരു പ്രധാന തിന്മയെപ്പററി പരാമർശിക്കേണ്ടിയിരിക്കുന്നു. മുതലാളിയും സെമിന്ദാരും അവരുടെ അവകാശങ്ങളെക്കുറിച്ചും, തൊഴിലാളി നേരേമറിച്ച് തൻെറ അവകാശങ്ങളെക്കുറിച്ചും, രാജകുമാരൻ അയാറക്കു ഭരിക്കാനുള്ള ദൈവദത്തമായ അവകാശത്തെക്കുറിച്ചും, കുടിയാനവൻ അയാറക്ക് എതിർക്കാനുള്ള അവകാശത്തെക്കുറിച്ചും സംസാരിക്കുന്നു. എല്ലാവരും അവരവരുടെ അവകാശങ്ങറ ഊന്നിപ്പറയുകയും, കർത്തവ്യങ്ങളെക്കുറിച്ചു പറയാതിരിക്കുകയും ചെയ്താൽ എല്ലാം താറുമാറാകും.

അവകാശങ്ങളെക്കുറിച്ച് ഊന്നിപ്പറയുന്നതിനു പകരം എല്ലാവരും അവരവരുടെ കർത്തവ്യം നിർവഹിച്ചാൽ മനുഷ്യവർഗത്തിനിടയിൽ പെട്ടെന്ന് വ്യവസ്ഥാപിതഭരണമുണ്ടാകും. രാജാവിന് ഭരിക്കാനുള്ള ദൈവദത്തമായ അവകാശമെന്നൊന്നില്ല. യജമാനന്മാരെ ബഹുമാനപൂർവം അനുസരിക്കേണ്ടതു് കുടിയാന്മാരുടെ എളിയ കർത്തവ്യമാണെന്നുമില്ല. പരമ്പരാഗതമായ ഈ അസമത്വങ്ങറ സമൂഹനന്മയെ ഹനിക്കുന്നതുകൊണ്ട്, അവ ഇല്ലാതാകണമെന്നുള്ളതു ശരിയാണെങ്കിലും, ഇന്നേവരെ അടിച്ചമർത്തപ്പെട്ടിരുന്ന കോടിക്കണക്കിനാളുകറ നാണംകെട്ട രീതിയിൽ തങ്ങളുടെ അവകാശങ്ങളെപ്പററി വിളിച്ചുകൂവുന്നതു് അതേ സമൂഹനന്മയ്ക്കുതന്നെ കൂടുതൽ ആപല്ക്കരമാണ്. രണ്ടാമതു പറഞ്ഞതുപോലെയുള്ള പെരുമാററം, ദൈവദത്തമായ അവകാശത്തെക്കുറിച്ചു വാദിക്കുന്നവരെ അപേക്ഷിച്ച് ജനലക്ഷങ്ങറക്കാണു വിപത്താകുന്നതു്. അവർ ധീരതയോടെയോ ഭീരുത്വത്തോടെയോ മരണംവരിക്കുക മാത്രമായിരിക്കും ഫലം. മറേറ ന്യൂനപക്ഷത്തിനു സംതൃപ്തി ചേർന്ന വ്യവസ്ഥാപിത ജീവിതം കൊണ്ടുവരാൻ കഴിയുകയില്ല. അതുകൊണ്ട് അവകാശങ്ങളും കർത്തവ്യങ്ങളും തമ്മിലുള്ള പരസ്പരബന്ധം മനസ്സിലാക്കേണ്ടതത്യാവശ്യമാണ്. ശരിയായി നിർവഹിച്ച കർത്തവ്യങ്ങളിൽനിന്നുറവെടുക്കുന്ന അവകാശങ്ങളൊഴികെയുള്ള അവകാശങ്ങളൊന്നും വച്ചുപുലർത്തുന്നതു് ഉചിതമല്ലാ എന്നാണെൻെറ നിർദേശം. അവ ബലാദ്ഗ്രഹണമാണ്. എത്രയും നേരത്തേതന്നെ കൈവെടിയേണ്ടതുമാണ്. മക്കളോടു തനിക്കുള്ള കർത്തവ്യം നിറവേററാതെ അവരുടെ അനുസരണമാവശ്യപ്പെടുന്ന നികൃഷ്ടനായ പിതാവ് അവജ്ഞയല്ലാതെ മററൊന്നും ജനിപ്പിക്കുന്നില്ല. ദുർവൃത്തനായ ഭർത്താവ് പതി

2. Harijan, 6-7-1947 (India of My Dreams, p. 44-46)

വ്രതയായ ഭാര്യയിൽനിന്നു് എല്ലാക്കാര്യങ്ങളിലും അനുസരണം ആവശ്യപ്പെടുന്നതു മതതത്ത്വങ്ങളുടെ വളച്ചൊടിക്കലാണു്. പക്ഷേ കർത്തവ്യനിരതനായ പിതാവിനോടു മക്കൾ അനുസരണമില്ലാതെ പെരുമാറുന്നതു് നന്ദികേടായി കരുതപ്പെടും. അതിന്റെ ദോഷം അവർക്കുതന്നെയാണുതാനും. ഭാര്യാഭർത്താക്കന്മാരെ സംബന്ധിച്ചും ഇതു പരമാർത്ഥമാണു്. ഈ ലഘുവും സാർവലൗകികവുമായ നിയമം മുതലാളിക്കും തൊഴിലാളിക്കുമിടയിലും, ജന്മിക്കും കുടിയാനവനുമിടയിലും, രാജാവിനും പ്രജകൾക്കുമിടയിലും, ഹിന്ദുക്കൾക്കു മുസ്ലീങ്ങൾക്കുമിടയിലും പ്രയോഗത്തിൽ കൊണ്ടുവന്നാൽ, ഇന്ത്യയിലും ലോകത്തിന്റെ മററു പല ഭാഗങ്ങളിലും കാണുന്നതുപോലെ ദൈനംദിനജീവിതവും മററും സ്തംഭനത്തിലാക്കുന്ന ലഹളകൾ കൂടാതെതന്നെ ജീവിതത്തിന്റെ എല്ലാ തുറകളിലും ആരോഗ്യകരമായ ബന്ധങ്ങൾ സൃഷ്ടിക്കുവാൻ കഴിയും. കർത്തവ്യങ്ങളെക്കുറിച്ചും തജ്ജന്യമായ അവകാശങ്ങളെക്കുറിച്ചും മനസ്സിലാക്കിയാൽ ഞാൻ സത്യഗ്രഹനിയമമെന്നു വിളിക്കുന്നതെന്താണെന്നു് അറിയുവാൻ കഴിയും.

ഹിന്ദുക്കൾക്കു് അവരുടെ മുസ്ളീം അയൽവാസിയോടുള്ള കടമയെന്താണു്? ഒരു മനുഷ്യനെന്ന നിലയ്ക്കു് അയൽവാസിയുടെ സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുകയും ആപത്തു വരുമ്പോൾ സഹായിക്കുകയും ചെയ്യുന്നതാണു് കടമ. അപ്പോൾ തുല്യമായ പെരുമാററം അയാളിൽനിന്നിങ്ങോട്ടും പ്രതീക്ഷിക്കാം. അതു ലഭിച്ചെന്നുംവരും. ഹിന്ദുക്കൾക്കു ഭൂരിപക്ഷമുള്ള ഒരു ഗ്രാമത്തിൽ അവിടവിടെ കുറച്ചു മുസ്ലീങ്ങളുണ്ടെന്നിരിക്കട്ടെ. അപ്പോൾ, ഹിന്ദുക്കളുടെ പെരുമാററം മതവ്യത്യാസം കണക്കിലെടുത്തുകൊണ്ടുള്ളതാണെന്നു് മുസ്ളീങ്ങൾക്കു തോന്നാനിടകൊടുക്കരുതെന്നതുകൊണ്ടു്, ഭൂരിപക്ഷമായ ഹിന്ദുക്കൾക്കു ന്യൂനപക്ഷത്തോടുള്ള കടമ പതിന്മടങ്ങു വർദ്ധിക്കുന്നു. മുസ്ളീങ്ങൾ സ്വാഭാവികമായി സൗഹാർദ്ദം പുലർത്തണമെന്നും, ആപത്ഘട്ടങ്ങളിൽ ഒററക്കെട്ടായി പ്രവർത്തിക്കണമെന്നും അവകാശപ്പെടാനുള്ള യോഗ്യത ഹിന്ദുക്കൾക്കു് അപ്പോൾ മാത്രമേ ലഭിക്കൂ. എന്നാൽ ഹിന്ദുക്കളുടെ ശരിയായ പെരുമാററത്തിനനുസരിച്ചു് മുസ്ളീങ്ങൾ ഇങ്ങോട്ടു പ്രവർത്തിക്കാതിരിക്കയും വിരുദ്ധമനോഭാവം കാണിക്കയും ചെയ്താൽ അതു് ആണത്തമില്ലായ്മയുടെ ചിഹ്നമാകും. അപ്പോൾ ഭൂരിപക്ഷമായ ഹിന്ദുക്കളുടെ കടമയെന്തു്? മൃഗീയശക്തിയുപയോഗിച്ചു് ന്യൂനപക്ഷത്തെ കീഴടക്കുകയെന്നതല്ല. അങ്ങനെ ചെയ്യുന്നതു് നേടാത്ത അവകാശത്തെ ബലാൽക്കാരമായി അപഹരിക്കലാവും. അവരുടെ കർത്തവ്യം രക്തബന്ധമുള്ള സ്വസഹോദരങ്ങളുടെ കാര്യത്തിലെന്നപോലെ, അവരുടെ പൗരുഷമില്ലാത്ത പെരുമാററത്തെ നിയന്ത്രിക്കുകയെന്നതാണു്. ഈ ഉദാഹരണം ഇനിയും വലിച്ചുനീട്ടേണ്ടതില്ല. കക്ഷികളുടെ സ്ഥാനം മറിച്ചായാലും പ്രയോഗരീതി അതുതന്നെയാണെന്നു മാത്രം പറഞ്ഞു നിർത്തുന്നു.

ആദ്യം യഥാവിധി നിർവഹിക്കപ്പെടുന്ന ഒരു കർത്തവ്യത്തിൽനിന്നു് അവകാശം നേടിയെടുക്കുകയെന്ന തത്ത്വം ജനങ്ങൾ പ്രയോഗത്തിൽ വരുത്താത്തതുകൊണ്ടു് ഇന്നു സംജാതമായിരിക്കുന്ന അമ്പരപ്പിക്കുന്ന സ്ഥിതിഗതികളിൽ മുൻപറഞ്ഞ പ്രയോഗം പ്രയോജനകരമാംവണ്ണം നിർവഹിക്കാവുന്നതാണെന്നു് ഞാൻ ഈ പറഞ്ഞതിൽ നിന്നു സിദ്ധിക്കുന്നു.

ഇതേ നിയമംതന്നെ രാജാക്കന്മാർക്കും കൃഷിക്കാർക്കും ബാധകമാണു്. ആദ്യത്തെ കൂട്ടരുടെ കർത്തവ്യം ജനങ്ങളുടെ യഥാർത്ഥസേവകരായിരിക്കുകയാണു്. പുറത്തുനിന്നാരെങ്കിലും കൊടുക്കുന്ന അവകാശമനുസരിച്ചോ, വാളുപയോഗിച്ചു കിട്ടുന്ന അവകാശമനുസരിച്ചോ അല്ല അവർ ഭരിക്കുന്നതു്. അവർ സേവനംകൊണ്ടും പ്രജ്ഞാശക്തികൊണ്ടും നേടുന്ന അവകാശമനുസരിച്ചായിരിക്കും ഭരിക്കുക. അപ്പോൾ സ്വമനസ്സാലെ ആളുകൾ കൊടുക്കുന്ന കരം പിരിക്കുവാനും സ്വമനസ്സാലെയുള്ള സേവനങ്ങൾ പ്രതീക്ഷിക്കുവാനും അവക്കവകാശമുണ്ടാകുന്നു. അതു തങ്ങൾക്കുവേണ്ടിയല്ല, തങ്ങളുടെ സംരക്ഷണയിലുള്ള ജനങ്ങൾക്കുവേണ്ടി മാത്രം. ആ ലഘുവും പ്രാഥമികവുമായ കർത്തവ്യം അനുഷ്ഠിക്കുന്നതിൽ അവർ പരാജയപ്പെട്ടാൽ കൃഷിക്കാക്കു് അവരോടുള്ള ചുമതലകൾ ഇല്ലാതെയാവുകയും അർഹതയില്ലാത്തതു ബലാൽ അപഹരിക്കാനുള്ള രാജത്വത്തിന്റെ ശ്രമത്തെ എതിർക്കേണ്ടതു കൃഷിക്കാരുടെ കർത്തവ്യമാവുകയും ചെയ്യും. ചുരുക്കത്തിൽ ദുർഭരണത്തെ, അഥവാ അർഹിക്കാത്തതു് അപഹരിക്കാനുള്ള ശ്രമത്തെ, എതിർക്കാനുള്ള അവകാശം കൃഷിക്കാർ നേടുന്നു. പക്ഷേ, ആ എതിർപ്പു കൊലപാതകമായും ബലാത്സംഗമായും കവർച്ചയായും രൂപംകൊണ്ടാൽ അതു മനുഷ്യവർഗത്തോടു ചെയ്യുന്ന പാപമായിത്തീരും. ആ കർത്തവ്യത്തിൽനിന്നുത്ഭൂതമാകുന്ന ശക്തി സത്യഗ്രഹം സൃഷ്ടിക്കുന്ന അക്രമരഹിതവും അജയ്യവുമായ ശക്തി തന്നെയാണു്.

3

പൊതുജനങ്ങളെ അക്രമരാഹിത്യം പഠിപ്പിക്കുവാൻ താങ്കൾക്കു കഴിയുകയില്ല. അതു് വ്യക്തികൾക്കു മാത്രം ചിലപ്പോൾ സാധ്യമാവുന്ന ഒന്നാണു്'' എന്നു് തലകുലുക്കിക്കൊണ്ടു് പലരും പറയാറുണ്ടു്. എന്റെ അഭിപ്രായത്തിൽ അതൊരു ഭയങ്കരമായ ആത്മവഞ്ചനയാണു്. അക്രമരാഹിത്യം മനുഷ്യന്റെ ശീലമല്ലെങ്കിൽ അവൻ പണ്ടേതന്നെ നശിക്കുമായിരുന്നു. പക്ഷേ, അക്രമവും അക്രമരാഹിത്യവും തമ്മിലുള്ള സമരത്തിൽ എല്ലായ്പോഴും അവസാനം ജയിച്ചിട്ടുള്ളതു് രണ്ടാമത്തേതാണു്. രാഷ്ട്രീയലക്ഷ്യങ്ങൾ നേടാനുള്ള മാർഗമെന്ന നിലയ്ക്കു് അക്രമരാഹിത്യം ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കാനുള്ള ക്ഷമയും സന്നദ്ധതയും നമുക്കുണ്ടായിട്ടില്ലെന്നതാണു സത്യം.

---

3. Young India, 2-1-1930 (India of My Dreams, p. 79)

4

എന്നെ സംബന്ധിച്ചിടത്തോളം രാഷ്ട്രീയാധികാരം ഒരു ലക്ഷ്യമല്ല. ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും ജനങ്ങളുടെ നിലവാരം മെച്ചപ്പെടുത്താനുള്ള ഒരു മാർഗം മാത്രമാണ്. ദേശീയപ്രതിനിധികളിലൂടെ ദേശീയജീവിതം ക്രമപ്പെടുത്താനുള്ള കഴിവെന്നാണു രാഷ്ട്രീയാധികാരത്തിനർത്ഥം. സ്വയം നിയന്ത്രിക്കാനാകുമാറ് ദേശീയജീവിതം മെച്ചപ്പെട്ടാൽ പ്രതിനിധികളുടെ ആവശ്യമില്ലാതാകും. അപ്പോൾ പ്രബുദ്ധമായ അരാജകത്വം എന്ന അവസ്ഥ രൂപമെടുക്കുന്നു. അത്തരമൊരു രാഷ്ട്രത്തിൽ ഓരോരുത്തരും അവരവരുടെ ഭരണാധികാരിയാണ്. അയൽക്കാരനു് താൻ ഒരിക്കലും ഒരു ഉപദ്രവമാകാത്തവിധത്തിൽ അയാൾ സ്വയം ഭരിക്കുന്നു. അതുകൊണ്ടു് ആദർശരാഷ്ട്രത്തിൽ, രാഷ്ട്രമെന്നൊന്നില്ലാത്തതുകൊണ്ടു് രാഷ്ട്രീയാധികാരവുമില്ല, പക്ഷേ ജീവിതത്തിൽ ഈ ആദർശം ഒരിക്കലും പൂർത്തീകരിക്കപ്പെടുകയില്ല. അതുകൊണ്ടാണ് ഏററവും കുറച്ചു ഭരിക്കുന്ന ഗവർമെൻറാണ് ഉത്തമമായതെന്നു തോറോ പറഞ്ഞതു്.

5

ആദർശപരമായ സമുദായത്തിൽ ഗവർമെൻറു വേണമോ വേണ്ടയോ എന്നതിനെപ്പററി നാം തൽക്കാലം ആലോചിച്ചു ക്ലേശിക്കേണ്ടതുണ്ടെന്നു് എനിക്കു തോന്നുന്നില്ല. അത്തരമൊരു സമൂഹത്തിനുവേണ്ടിയുള്ള ശ്രമം നാം തുടർന്നാൽ ജനങ്ങൾക്കു ഗുണകരമായ വിധത്തിൽ അതു മെല്ലെ രൂപമെടുത്തുകൊള്ളും. യൂക്ലിഡിന്റെ രേഖ വരയ്ക്കാനാർക്കുമിതേവരെ കഴിഞ്ഞിട്ടില്ല. ഇനി കഴിയുകയുമില്ല. എങ്കിലും ആ രേഖ മനസ്സിൽ സങ്കല്പിച്ചാലേ ക്ഷേത്രഗണിതത്തിൽ മുന്നോട്ടുപോകാനാവൂ! അതു് എല്ലാ ആദർശങ്ങളെ സംബന്ധിച്ചും പരമാർത്ഥമാണ്. ലോകത്തിലൊരിടത്തുംതന്നെ ഗവർമെൻറില്ലാത്ത രാഷ്ട്രമില്ലെന്നോർക്കണം. അതെവിടെയെങ്കിലും ഉണ്ടാകുന്നപക്ഷം ഇന്ത്യയിലായിരിക്കും. അതിനുള്ള ശ്രമമെങ്കിലും നടത്തിയിട്ടുള്ളതു് നമ്മുടെ രാജ്യത്തിൽമാത്രമാണ്. ആ ധൈര്യം വേണ്ടുവോളം നാം പ്രദർശിപ്പിച്ചിട്ടില്ല. അതു നേടാൻ ഒരു മാർഗംമാത്രമേയുള്ളു. ആ മാർഗത്തിൽ വിശ്വാസമുള്ളവർ അതു പ്രവൃത്തിപഥത്തിൽ കൊണ്ടുവരേണ്ടിയിരിക്കുന്നു. അതിനു നാം ജയിലിനെപ്പററിയുള്ള ഭീതി വെടിഞ്ഞതുപോലെ മരണഭീതിയും പൂർണമായി വെടിയണം.

6

ഒരു അക്രമരഹിത രാഷ്ട്രത്തിലും പോലീസ്സേന ആവശ്യമായിത്തീരും. ഇതു് അപൂർണമായ അഹിംസയുടെ ചിഹ്നമാണെന്നു്

4. Young India, 2–7–1931 (India of My Dreams, p. 79)
5. Harijan, 15-9–1946 (India of My Dreams, p. 80)
6. Harijan, 1–9–1940 (India of My Dreams, p. 81)

ഞാൻ സമ്മതിക്കുന്നു. സൈന്യം കൂടാതെ കഴിക്കാമെന്നതുപോലെ പോലീസ്സേനയും കൂടാതെ കഴിക്കാമെന്നു പ്രഖ്യാപിക്കാനുള്ള ധൈര്യമെനിക്കില്ല. പോലീസ്സേന ആവശ്യമില്ലാത്ത രാഷ്ട്രത്തെക്കുറിച്ച് എനിക്കു വിഭാവനം ചെയ്യാം, ചെയ്യുന്നുമുണ്ട്. പക്ഷേ അതൊഴിവാക്കുന്നതിൽ നാം വിജയിക്കുമോ എന്നുള്ളതു ഭാവി തെളിയിക്കും.

ഏതായാലും എന്റെ സങ്കൽപത്തിലുള്ള പോലീസ് ഇന്നത്തേതിൽനിന്നു വ്യത്യസ്തമായ രീതിയിലുള്ളതായിരിക്കും. അക്രമരാഹിത്യത്തിൽ വിശ്വസിക്കുന്നവരാണതിലുൾപ്പെടുക. ജനങ്ങൾ സ്വയം അവരെ എല്ലാക്കാര്യങ്ങളിലും സഹായിക്കയും കുറഞ്ഞുകൊണ്ടിരിക്കുന്ന ബഹളങ്ങളെ അവർ പരസ്പരസഹകരണത്തിലൂടെ നേരിടുകയും ചെയ്യും. പോലീസ്സേനയ്ക്ക് ഏതെങ്കിലും തരത്തിലുള്ള ആയുധങ്ങളുണ്ടായിരിക്കും. പക്ഷേ അവ വേണ്ടിവന്നാൽത്തന്നെ വല്ലപ്പോഴുംമാത്രമേ ഉപയോഗിക്കൂ. വാസ്തവത്തിൽ പോലീസുകാർ പരിഷ്കർത്താക്കളായിരിക്കും. അവരുടെ പോലീസുപണി പ്രധാനമായും കള്ളന്മാരുടെയും കൊള്ളക്കാരുടെയും കാര്യത്തിലായിരിക്കും ഒതുങ്ങുക. സമൂഹത്തിലെ എല്ലാ വിഭാഗങ്ങളുടെയും ആദരം ആർജിക്കത്തക്കവിധം അക്രമരഹിതമായ ഭൂരിപക്ഷത്തിന് അത്രമേൽ സ്വാധീനമുണ്ടായിരിക്കുമെന്നതുകൊണ്ട് തൊഴിലാളിമുതലാളിശണ്ഠകളും പണിമുടക്കുകളും അക്രമരഹിതരാഷ്ട്രത്തിൽ ഏററവും കുറവായിരിക്കും. അതുപോലെ വർഗീയലഹളകൾ യാതൊരു കാരണവശാലും ഉണ്ടാകുന്നതുമല്ല.

## 7

*യുഗങ്ങളായി ഇന്ത്യയ്ക്കു ലഭിച്ചുവന്നിട്ടുള്ള പരിശീലനം*—പൊതുജനങ്ങൾക്കു ലഭിച്ചുവന്നിട്ടുള്ള പരിശീലനമെന്നർഥം—അക്രമത്തിനെതിരായിട്ടുള്ളതാണ്. ജനങ്ങൾക്ക് അക്രമരാഹിത്യസിദ്ധാന്തം അക്രമത്തെക്കാൾ സ്വാഭാവികമായി തോന്നത്തക്കവണ്ണം ഇന്ത്യയിൽ മനുഷ്യസ്വഭാവം അത്രയധികം പുരോഗതി പ്രാപിച്ചിട്ടുണ്ട്.

## 8

ഇന്ത്യ ഒരിക്കലും ഒരു രാഷ്ട്രത്തോടും യുദ്ധം ചെയ്തിട്ടില്ല. ചിലപ്പോഴൊക്കെ ശരിയായി സംഘടിപ്പിക്കാത്തരീതിയിലുള്ള പ്രതിരോധപരമായ നടപടികൾ സ്വീകരിച്ചിട്ടുണ്ടെന്നുമാത്രം. അതുകൊണ്ട് സമാധാനേച്ഛ പ്രത്യേകം വളർത്തിക്കൊണ്ടുവരേണ്ടയാവശ്യം ഇന്ത്യയ്ക്കില്ല. സ്വയം ബോധ്യമുണ്ടെങ്കിലും ഇല്ലെങ്കിലും, ഇപ്പോൾ തന്നെ അതു് ഇന്ത്യയ്ക്കു വേണ്ടുവോളമുണ്ട്. ഇന്ത്യയ്ക്കു സമാധാനം വളർത്താവുന്നതു് സമാധാനപരമായ മാർഗങ്ങളിലൂടെ ചൂഷണത്തെ

7. Young India, 26–1–1922 (India of My Dreams, p. 78)
8. Young India, 4–7–1929 (India of My Dreams, p. 78)

വിജയകരമായി തടഞ്ഞതാണു്. അതായതു് സമാധാനപരമായ മാർഗ്ഗങ്ങളിലൂടെ ഇന്ത്യ സ്വാതന്ത്ര്യം നേടണമെന്നർഥം. അതു നേടാമെങ്കിൽ ഏതെങ്കിലും ഒരു രാഷ്ട്രം ഒററയ്ക്ക സമാധാനത്തിനുവേണ്ടി നൽകിയിട്ടുള്ള ഏററവും മികച്ച സംഭാവനയായിരിക്കും അതു്.

## 9

സദാ അസ്വസ്ഥമായ ഒരു പക്ഷിയാണു് മനസ്സ്. അതു്, കിട്ടുന്തോറും കൂടുതലാഗ്രഹിക്കയും ഒരിക്കലും തൃപ്തിപ്പെടാതിരിക്കയും ചെയ്യും. നാം തീവ്രവികാരങ്ങളിൽ കൂടുതൽ ആമഗ്നരാകുന്തോറും അവ അനിയന്ത്രിതമായിക്കൊണ്ടിരിക്കും. അതുകൊണ്ടാണു് നമ്മുടെ പൂർവികർ അവയ്ക്കൊരു പരിമിതി കൽപിച്ചതു്. സുഖമെന്നതു മുഖ്യമായും ഒരു മാനസികാവസ്ഥയാണെന്നവർ കണ്ടു. ധനികൻ സന്തുഷ്ടനായിരിക്കണമെന്നോ ദരിദ്രൻ അസന്തുഷ്ടനായിരിക്കണമെന്നോ നിർബന്ധമില്ല. ധനികർ അസന്തുഷ്ടരും ദരിദ്രർ സന്തുഷ്ടരുമായി പലപ്പോഴും കാണാറുണ്ടു്. ജനലക്ഷങ്ങൾ എപ്പോഴും ദരിദ്രരായിരിക്കും. ഇതെല്ലാം ഗ്രഹിച്ചാണു് പൂർവികർ സുഖഭോഗാദികളിൽനിന്നു നമ്മുടെ മനസ്സു തിരിച്ചതു്. ശതാബ്ദങ്ങൾക്കുമുമ്പു് ഉപയോഗിച്ചതരത്തിലുള്ള കലപ്പതന്നെയാണു് നാമിന്നും ഉപയോഗിക്കുന്നതു്. മുൻപുണ്ടായിരുന്നതുപോലെയുള്ള വീടുകളാണു് നമുക്കിന്നും ഉള്ളതു്. അതേ നാടൻ വിദ്യാഭ്യാസസമ്പ്രദായം ഇന്നും നാം സ്വീകരിക്കുന്നു. വിനാശകരമായ മത്സരസ്വഭാവം നമുക്കുണ്ടായിരുന്നില്ല. ഓരോരുത്തരും അവരവരുടെ തൊഴിലിൽ ഏർപ്പെടുകയും അതനുസരിച്ചുള്ള കൂലി വാങ്ങുകയും ചെയ്തു. യന്ത്രങ്ങൾ കണ്ടുപിടിക്കാനും മററും നമുക്ക സാധ്യമല്ലാഞ്ഞിട്ടല്ല. പക്ഷേ,അത്തരം കാര്യങ്ങളിൽ മനസ്സുവച്ചാൽ നാം അടിമകളായിത്തീരുമെന്നും ധാർമികമായി അധഃപതിക്കുമെന്നും നമ്മുടെ പൂർവികർക്കറിയാമായിരുന്നു. അതുകൊണ്ടു വേണ്ടവണ്ണം ചിന്തിച്ചിട്ടുതന്നെയാണു്, നമ്മുടെ കൈകാലുകൾകൊണ്ടു് ആവുന്നതുമാത്രം നാം ചെയ്താൽ മതിയെന്നു് അവർ തീരുമാനിച്ചതു്. കൈകാലുകളുടെ സമുചിതമായ വിനിയോഗത്തിലാണു് യഥാർഥസുഖവും ആരോഗ്യവുമടങ്ങിയിട്ടുള്ളതെന്നു് അവർ കണ്ടു. വലിയ നഗരങ്ങൾ ഒരു കെണിയും നിഷ്പ്രയോജനമായ ഭാരവും മാത്രമാണെന്നും ജനങ്ങൾക്കവിടെ സുഖമുണ്ടാവുകയില്ലെന്നും, കള്ളന്മാരുടെയും കൊള്ളക്കാരുടെയും വ്യഭിചാരാദി ദുർവൃത്തികളുടെയും വിഹാരരംഗമായിരിക്കും അവയെന്നും, അവിടെ പാവപ്പെട്ടവരെ ധനികർ ചൂഷണം ചെയ്യുമെന്നും അവർ അനുമാനിച്ചു. അതുകൊണ്ടു് അവർ ചെറിയ ഗ്രാമങ്ങൾകൊണ്ടു തൃപ്തരായി. രാജാക്കന്മാരും അവരുടെ വാളുകളും സദാചാരത്തിൻെറ ഖഡ്ഗത്തെക്കാൾ താഴ്ന്നതാണെന്നു് അവർ കാണുകയും, അതുകൊണ്ടു് ഋഷിക

9. Hind Swaraj, Ch xiii-(India of My Dreams, pp. 61—62)

ളെയും ഫക്കീർമാരെയും അപേക്ഷിച്ച താഴ്ന്നവരാണ് ചക്രവർത്തി മാരെന്ന വിശ്വസിക്കയും ചെയ്തു. ഇമ്മാതിരി ഒരു ഭരണഘടനയുള്ള രാഷ്ട്രത്തിന്ന മററുള്ളവരിൽനിന്ന പഠിക്കാനുള്ളതിനെക്കാരം അധികം മററുള്ളവരെ പഠിപ്പിക്കാനുള്ള യോഗ്യതയുണ്ട്. ഈ രാഷ്ട്രത്തിന്ന കോടതികളും വക്കീലന്മാരും വൈദ്യന്മാരുമുണ്ടാ യിരുന്നു. അവർക്കെല്ലാം അവരുടെ പരിമിതികരം നിശ്ചയമുണ്ടാ യിരുന്നു. ഈ ഉദ്യോഗങ്ങരംക്കു കൂടുതൽ മെച്ചമൊന്നുമില്ലെന്ന് എല്ലാ വർക്കുമറിയാമായിരുന്നു. കൂടാതെ ഈ വക്കീലന്മാരും വൈദ്യന്മാ രും ജനങ്ങളെ ചൂഷണം ചെയ്തിരുന്നില്ല. അവർ ജനങ്ങളുടെ ആജ്ഞാ നുവർത്തികളായിരുന്നു, യജമാനന്മാരായിരുന്നില്ല. നീതി ഒരുവിധം നന്നായി പുലർന്നിരുന്നു. കോടതികരം കഴിവുള്ളിടത്തോളം ഒഴി വാക്കുകയെന്നതായിരുന്നു സാധാരണ രീതി. അവരെ അങ്ങോട്ടാ കർഷിക്കുന്ന കാര്യസ്ഥന്മാരുമുണ്ടായിരുന്നില്ല. ഈ തിന്മയും തല സ്ഥാനനഗരികരംക്കുത്തും പരിസരങ്ങളിലും മാത്രമാണു കണ്ടുവരു ന്നതു്. സാധാരണക്കാർ സ്വതന്ത്രരായി ജീവിക്കയും കർഷകവൃത്തി യിലേർപ്പെടുകയും ചെയ്തു. അങ്ങനെ അവർ യഥാർഥസ്വയംഭര ണം അനുഭവിച്ചു.

10

രാഷ്ട്രീയസ്വാതന്ത്ര്യമെന്നതുകൊണ്ടു് ഞാനുദ്ദേശിക്കുന്നതു് ബ്രി ട്ടീഷ് ഹൗസ് ഓഫ് കോമൺസിൻെറയോ, റഷ്യയിലെ സോവി യററു ഭരണത്തിൻെറയോ, ഇററലിയിലെ ഫാസിസ്റ്റു ഭരണത്തി ൻെറയോ, ജർമനിയിലെ നാസി ഭരണത്തിൻെറയോ ഒരു അനു കരണമല്ല. നമുക്കനുയോജ്യമായ ഒന്നു് ഉണ്ടായേ തീരൂ. അതെന്താ ണെന്നു പറയാനെനിക്കു സാധ്യമല്ല. ഞാൻ അതിനെ രാമരാജ് അഥവാ പവിത്രമായ ധാർമികശക്തിയിലധിഷ്ഠിതമായ ജനങ്ങളു ടെ പരമാധികാരം എന്നു വിശദീകരിച്ചിട്ടുണ്ട്.

11

സ്റ്റേററിൻെറ ശക്തി വർദ്ധിക്കുന്നതു് ഭയത്തോടുകൂടിയാണു ഞാൻ വീക്ഷിക്കുന്നതു്. കാരണം, ചൂഷണം കുറയ്ക്കുമെന്ന പ്രകടമാ യ നന്മ അതിനുണ്ടെങ്കിലും, എല്ലാ പുരോഗതിയുടെയും അടിസ്ഥാന മായ വ്യക്തിത്വം നശിപ്പിച്ച് അതു മനുഷ്യരാശിക്കു കൂടുതൽ ഉപ ദ്രവം വരുത്തിത്തീർക്കുന്നു.

രാഷ്ട്രം ഏകീകൃതവും സുസംഘടിതവുമായ രൂപത്തിലുള്ള അക്ര മത്തെയാണു പ്രതിനിധാനം ചെയ്യുന്നതു്. വ്യക്തിക്കൊരു ആത്മാ വുണ്ട്. പക്ഷേ, ആത്മാവെന്നൊന്നില്ലാത്ത വെറും യന്ത്രമായ രാഷ്ട്രം അക്രമത്തിലധിഷ്ഠിതമായതുകൊണ്ടു് അതിനെ അക്രമത്തിൽനിന്നക റ്റുക സാധ്യമല്ല.

---

10. Harijan, 2-1-1937 (Sarvodaya, p. 75)
11. The Modern Review (1935) p. 412 (Sarvodaya, p. 74)

രാഷ്ട്രം ബലം പ്രയോഗിച്ചു മുതലാളിത്തത്തെ അടിച്ചമർത്തിയാൽ ആ അക്രമച്ചുഴിയിൽ രാഷ്ട്രം പെട്ടുപോകയും ഒരിക്കലും അക്രമരഹിതമാകാൻ കഴിയാതാവുകയും ചെയ്യുമെന്നെനിക്കുറപ്പുണ്ട്.

വ്യക്തിപരമായി ഞാനിഷ്ടപ്പെടുന്നതു് സ്റ്റേററിന്റെ പക്കൽ അധികാരം കേന്ദ്രീകരിക്കുന്നതല്ല, സൂക്ഷിക്കാനേൽപിച്ച മുതലാണതെന്ന (ട്രസ്റ്റിഷിപ്) ബോധം വ്യാപിപ്പിക്കുന്നതാണു്. കാരണം, എന്റെ അഭിപ്രായത്തിൽ സ്റ്റേററിന്റെ അക്രമത്തെക്കാരം ഉപദ്രവം കുറഞ്ഞതാണു് സ്വകാര്യഉടമയുടെ അക്രമം. ഏതായാലും അതൊഴിവാക്കാൻ വയ്യെങ്കിൽ ഏററവും കുറച്ചുമാത്രം സ്റ്റേററുടമയെ ഞാൻ പിന്താങ്ങും.

ശക്തിയിലധിഷ്ഠിതമായ ഒരു സംഘടനയെയാണുഞാൻനിരാകരിക്കുന്നതു്. രാഷ്ട്രം അങ്ങനെയൊന്നാണു്. സ്വമനസ്സാലെയുള്ള സംഘടനകരംമാത്രമേ പാടുള്ളൂ.

## 12

ഇന്ത്യ അക്രമരഹിതമാർഗത്തിലൂടെ മുന്നേറണമെങ്കിൽ വികേന്ദ്രീകരണം നടപ്പിലാക്കേണ്ടിവരുമെന്നു ഞാൻ നിർദേശിക്കുന്നു. കേന്ദ്രീകരണം വേണ്ടത്ര ശക്തിയുപയോഗിക്കാതെ നിലനിർത്തുവാനോ സംരക്ഷിക്കുവാനോ കഴിയുകയില്ല. ചെറിയ വീടുകളിൽനിന്നു മോഷ്ടിക്കപ്പെടാനൊന്നുമില്ലാത്തതുകൊണ്ടു് അവയ്ക്കു പോലീസ് സംരക്ഷണമാവശ്യമില്ല. ധനികരുടെ സൗധങ്ങളെ കവർച്ചക്കാരിൽനിന്നു രക്ഷിക്കാൻ ശക്തിയേറിയ കാവൽ ആവശ്യമാണു്. അതുപോലെതന്നെയാണു് വലിയ ഫാക്ടറികളുടെ കാര്യവും. കര, കടൽ, ആകാശസൈന്യത്താൽ സജ്ജമായ നാഗരികഭാരതത്തെ അപേക്ഷിച്ചു വിദേശത്തുനിന്നു് ആക്രമിക്കപ്പെടാനുള്ള സാധ്യത ഗ്രാമീണഭാരതത്തിൽ കുറവായിരിക്കും.

## 13

സ്വരാജ് അനുഭവിക്കുന്നതോ അനുഭവിക്കണമെന്നു് ആഗ്രഹിക്കുന്നതോ ആയ രാഷ്ട്രത്തിനു താഴെപ്പറയുന്ന നാലു ഗുണങ്ങരം തീർച്ചയായും ഉണ്ടായിരിക്കണം:

(1) ആത്മസംരക്ഷണത്തിനു പോലീസ്സേനയുടെ സഹായം കഴിയുന്നിടത്തോളം വേണ്ടിവരാതിരിക്കയും, പോലീസും ജനങ്ങളും തമ്മിൽ മൈത്രി ഉണ്ടായിരിക്കയും വേണം.

(2) ജയിലുകരം ഏററവും കുറച്ചുമാത്രമേ പ്രോത്സാഹിപ്പിക്കപ്പെടാവൂ.

(3) ആശുപത്രിയിൽ രോഗികരം ഏററവും കുറയണം.

(4) നിയമക്കോടതികരംക്കു ജോലി അധികം ഉണ്ടാകരുതു്.

---

12. Harijan, 30–12–1939 (Sarvodaya, p.36)
13. Young India, (1919–1922, p. 1235) 12–5–1919

ജനങ്ങഠം സ്വബോധമില്ലാത്തവരാകുകയും അക്രമങ്ങളും കററങ്ങളും ചെയ്യുകയും പ്രകൃതിനിയമം ലംഘിച്ചു കോടതിയിൽ ചെന്ന വസാനിക്കമാറു് നിരന്തരമായി കലഹിക്കുകയും ചെയ്താൽ അവർ അടിമകളാണു്, സ്വതന്ത്രരല്ല.

## 14

സ്വാതന്ത്ര്യമെന്നതു നിർവചിക്കാൻ സുഹൃത്തുക്കഠം എന്നെ ആവർത്തിച്ചു വെല്ലുവിളിച്ചിട്ടുണ്ടു്. ആവർത്തിക്കുകയാണെന്നറിഞ്ഞു കൊണ്ടുതന്നെ പറയട്ടെ, എൻെറ സ്വപ്നത്തിലുള്ള സ്വാതന്ത്ര്യത്തിനൎത്ഥം 'രാമരാജ്യം' അഥവാ 'ഭൂമിയിലെ ദൈവരാജ്യം' എന്നാണു്. സ്വർഗം എങ്ങനെയിരിക്കുമെന്നെനിക്കറിഞ്ഞുകൂടാ. ആ വിദൂരരംഗം അറിയണമെന്നാഗ്രഹവുമില്ല. വർത്തമാനകാലം വേണ്ടത്ര ആകർഷകമാണെങ്കിൽ ഭാവി വളരെ വ്യത്യസ്തമാകാനിടയില്ല.

വ്യക്തമായിപ്പറഞ്ഞാൽ സ്വാതന്ത്ര്യം രാഷ്ട്രീയവും സാമ്പത്തികവും ധാർമികവുമായിരിക്കണം.

രാഷ്ട്രീയസ്വാതന്ത്ര്യമെന്നതിനർത്ഥം എല്ലാ രൂപത്തിലും ബ്രിട്ടീഷ് സേനയുടെ നിയന്ത്രണം ഇല്ലാതാക്കുകയെന്നതാണു്. സാമ്പത്തിക സ്വാതന്ത്ര്യം ബ്രിട്ടീഷ് മുതലാളിമാരിൽനിന്നും അവരുടെ മുതലിൽനിന്നും അവരുടെ ഇന്ത്യൻ പകർപ്പുകളിൽനിന്നുമുള്ള പൂർണമായ മോചനമാണു്. അഥവാ താഴ്ന്നവനു് ഉയർന്നവനുമായി സമത്വം അനുഭവപ്പെടണം. മുതലാളിമാർ അവരുടെ കഴിവും മുതലും താണവരുമായി പങ്കിട്ടെങ്കിലേ അതുണ്ടാവൂ. ധാർമിക സ്വാതന്ത്ര്യത്തിനർത്ഥം സായുധരായ പ്രതിരോധസേനയിൽനിന്നുള്ള മോചനമെന്നാണു്. ബ്രിട്ടീഷ്സൈന്യത്തിൻെറ സ്ഥാനം ഒരു ദേശീയ സൈന്യം കൈയടക്കുകയെന്നതു് എൻെറ സങ്കല്പത്തിലുള്ള രാമരാജ്യത്തിൽ ഒരിക്കലും പാടില്ല. ഒരു ദേശീയസൈന്യത്താൽപ്പോലും ഭരിക്കപ്പെടുന്ന രാഷ്ട്രം ധാർമികമായി സ്വതന്ത്രമായിരിക്കുന്നതല്ല. അതിനാൽ അതിലെ ഏററവും ദുർബലനായ അംഗമെന്നു വിളിക്കപ്പെടുന്നയാഠംക്കു് ധാർമികൗന്നത്യത്തിലെത്താൻ ഒരിക്കലും കഴിയുകയില്ല.

## 15

1946 ജൂലായ് 28-ാം തീയതിയിലെ 'ഹരിജനിൽ' പ്രസിദ്ധീകരിച്ച സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള ലേഖനം താൽപര്യത്തോടെ വായിച്ച ഒരു ബ്രിട്ടീഷ് പട്ടാള ഉദ്യോഗസ്ഥൻ താഴെക്കാണുംപ്രകാരം എന്നോടു ചോദിക്കയുണ്ടായി. അമേരിക്കയിലും യൂറോപ്പിലും മററും ധാരാളം സഞ്ചരിക്കയും ജർമനിയിൽവച്ചു് യുദ്ധത്തിൻെറ ഭയ

14. Harijan, 5-5-1946 (Non-violence in Peace and War, p 88)
15. Harijan, 18-8-1946 (Non-violence in Peace and War, p. 141)

കരതകാം നേരിൽ കാണുകയും ചെയ്ത ഒരു മിലിട്ടറി എഞ്ചിനിയർ ആണ് അദ്ദേഹം.

ചോദ്യം: ഈ ആദർശരാഷ്ട്രത്തിൽ (അതു് ഏററവും ആദർശപരമാണെന്ന തീർച്ച) വിദേശാക്രമണം ഒഴിവാക്കാമെന്നു് ഒരാൾക്കെങ്ങനെ തീർച്ചയാക്കാം? യന്ത്രയുഗത്തിന്റെ സൃഷ്ടിയായ നൂതനായുധങ്ങളുള്ള ഒരു ആധുനിക സേന ഇല്ലെങ്കിൽ നൂതനായുധങ്ങളുള്ള ആക്രമണസേന രാജ്യം എളുപ്പത്തിൽ കീഴടക്കുകയും ജനങ്ങളെ അടിമകളാക്കുകയും ചെയ്യുമല്ലോ.

എന്റെ ലേഖനം ശ്രദ്ധാപൂർവം പലതവണ വായിക്കുകയും അതിഷ്ടപ്പെടുകയും ചെയ്ത പട്ടാളോദ്യോഗസ്ഥനായ ചോദ്യകർത്താവു് ലേഖനത്തിലെ കേന്ദ്രാശയം മനസ്സിലാക്കിയിട്ടില്ലെന്നുള്ളതു തീർച്ചയാണു്. ഇച്ഛാശക്തിയും ധൈര്യവും മാനസികമായ ഐക്യവുമുണ്ടെങ്കിൽ ഏററവും ചെറുതായ ഒരു രാഷ്ട്രത്തിനോ സംഘത്തിനോ ഒരൊററ വ്യക്തിയെപ്പോലെ സായുധരായ മുഴുവൻ ലോകത്തെയും നേരിട്ടു്, സ്വന്തം അഭിമാനം സംരക്ഷിക്കുവാൻ കഴിയും എന്നതാണതു്. അതിലാണു നിരായുധരുടെ അതുല്യമായ ശക്തിയും സൗന്ദര്യവും അടങ്ങിയിട്ടുള്ളതു്. ഒരിക്കലും തെററാത്തതും തെററുതാത്തതുമായ അക്രമരഹിതമായ പ്രതിരോധമാണതു്. അതുകൊണ്ടു് അഹിംസ അന്തിമനയമായി സ്വീകരിച്ചിട്ടുള്ള രാഷ്ട്രത്തെയോ സംഘത്തെയോ അണുബോംബുപയോഗിച്ചുപോലും കീഴടക്കുവാൻ സാധിക്കുകയില്ല.

16

അതുകൊണ്ടു് അഹിംസാമാർഗത്തിലൂടെ നേടുന്ന സ്വരാജ് ഒരിക്കലും കുഴപ്പത്തിന്റെയും അരാജകത്വത്തിന്റെയും അന്തരാളഘട്ടമല്ല. ജനപ്രതിനിധികളിലേക്കുള്ള അധികാരക്കൈമാററം നന്നായി വളർന്ന മരത്തിൽനിന്നു വിളഞ്ഞുപഴുത്ത പഴം വീഴുന്നതുപോലെ സ്വാഭാവികമാകത്തക്ക രീതിയിൽ, അഹിംസാമാർഗത്തിലൂടെ സ്വരാജ് നേടുകയെന്നതു് ഉത്തരോത്തരം സമാധാനപരമായ ഒരു വിപ്ലവമായിരിക്കണം. അതു നേടാനസാധ്യമായ ഒന്നായേക്കാം. പക്ഷേ അഹിംസയുടെ അർത്ഥം അതിൽ കുറഞ്ഞ ഒന്നുമല്ല. അമ്മാതിരി താരതമ്യേന അക്രമരഹിതമായ അന്തരീക്ഷം ലഭിക്കാനുള്ള സാധ്യതയിൽ വിശ്വാസമില്ലാത്ത പ്രവർത്തകർ, അഹിംസാപരിപാടിയുപേക്ഷിച്ചു തികച്ചും വ്യത്യസ്തമായ സ്വഭാവമുള്ള മറെറന്തെങ്കിലും പരിപാടി ആസൂത്രണം ചെയ്യുകയാണു് നല്ലതു്. ഏതായാലും ബലം പ്രയോഗിച്ചല്ലാതെ ബ്രിട്ടീഷുകാരിൽനിന്നു് അധികാരം വീണ്ടെടുക്കാനാവില്ലെന്ന ചിന്ത! മനസ്സിലൊളിച്ചുവച്ചുകൊണ്ടു് നാം നമ്മുടെ പരിപാടിയെ സമീപിച്ചാൽ അതു് അഹിംസാവിശ്വാസത്തോടുള്ള കടുത്ത അപരാധമായിരിക്കും. നാം നമ്മുടെ പരിപാടി

16. Young India, 9–3–1920 (1919—1922, p. 293)

യിൽ വിശ്വസിക്കുന്നുണ്ടെങ്കിൽ ബ്രിട്ടീഷ് ജനത ആയുധബലത്തി ന്ന തീർച്ചയായും വിധേയരായിരിക്കുന്നതുപോലെ സ്നേഹബലത്തി നും വിധേയരാകുമെന്നു വിശ്വസിക്കാൻ നാം കടപ്പെട്ടവരാണു്.

17

സ്വരാജെന്നതു് മററാരുടെയും ഇടപെടൽകൂടാതെ ഏററവും ചെ റിയവനടക്കമുള്ള എല്ലാവർക്കും അവരവർ ഇഷ്ടപ്പെടുന്നതു ചെയ്യുവാ നുള്ള സ്വാതന്ത്ര്യമാണു്. സ്വതന്ത്രമായ പൊതുജനാഭിപ്രായം രൂപീ കരിച്ചു് അതു പ്രാബല്യത്തിൽ കൊണ്ടുവരുന്ന രീതിയാണു് അഹിം സാത്മകമായ നിസ്സഹകരണം. പൂർണമായ അഭിപ്രായസ്വാതന്ത്ര്യ മുള്ളപ്പോൾ ഭൂരിപക്ഷത്തിന്റെ അഭിപ്രായത്തിനു പ്രാമാണ്യമുണ്ടാ കണം. നാമൊരു ന്യൂനപക്ഷമാണെങ്കിൽ ബലാൽക്കാരമുണ്ടായാ ലും സ്വാഭിപ്രായം മുറുകെപ്പിടിച്ചു് നമ്മുടെ യോഗ്യത തെളിയിക്കാൻ കഴിയും. പ്രവാചകൻ ഭൂരിപക്ഷത്തിന്റെ നിർബന്ധത്തിനു വഴ ങ്ങുകയും അതോടൊപ്പം സ്വന്തം വിശ്വാസത്തിലുറച്ചു നിൽക്കുകയും ചെയ്തു. തനിക്കു ഭൂരിപക്ഷപിന്തുണയുണ്ടെന്നു കണ്ടപ്പോൾ മതത്തിൽ നിർബന്ധത്തിനു സ്ഥാനമില്ലെന്നു് അനുചരന്മാരോടു പ്രഖ്യാപിച്ചു. നമുക്കു് ആ താക്കീതിൽനിന്നു വാക്കാലോ പ്രവൃത്തിയാലോ വ്യതി ചലിക്കാതിരിക്കുകയും പുരോഗതിയാകുന്ന നാഴികമണിയുടെ സൂചി നമ്മുടെ തെററുമൂലം കൂടുതൽ പുറകോട്ടു തിരിക്കാതിരിക്കയും ചെയ്യാം.

18

*ഡബ്ളിയു. ഐ. എൻ. ലിബറൽ അസോസിയേഷന്റെ പ്രചാരണകമ്മിററി വിതരണം ചെയ്തിരുന്ന ചില ലഘുലേഖകളു മായി വായനക്കാർ എന്നെ വളഞ്ഞു. 6–ാം ലഘുലേഖയിൽ താഴെ പ്പറയുന്നവ ഉൾപ്പെട്ടിരുന്നു:

'ഗാന്ധിരാജ് വരുമ്പോഴുള്ള ഇന്ത്യ എങ്ങനെയിരിക്കും? റെ യിൽവേയില്ല, ആശുപത്രികളില്ല, യന്ത്രങ്ങളുമില്ല. മററു രാജ്യ ങ്ങൾ ഇന്ത്യയിലിടപെടാതിരിക്കാൻവേണ്ടി ഇന്ത്യ മററു രാജ്യങ്ങ ളിൽ ഇടപെടുകയില്ലെന്നു ഗാന്ധി ഉറപ്പു നൽകുമെന്നതുകൊണ്ടു് കര സേനയോ നാവികസേനയോ ആവശ്യമില്ലാതാകും. ഓരോരുത്തരും തന്നെ അവരവരുടെ നിയമമായിരിക്കുമെന്നതുകൊണ്ടു് നിയമങ്ങൾ വേണ്ട, കോടതിയും വേണ്ട. എല്ലാവർക്കും അവരവർക്കിഷ്ടമുള്ളതു ചെയ്യാം. എല്ലാവരും ഖദർലങ്കോട്ടിയുമുടുത്തു തുറസ്സായ സ്ഥലങ്ങ ളിൽ കിടന്നുറങ്ങേണ്ടിവരുമെന്നുള്ളതുകൊണ്ടു് ജീവിതം വളരെ എളു പ്പമാവും.'

---

17. Young India, 24-11-1921 (1919—1922, p. 281)
18. Young India, 9-3-1922 (Towards Non-violence Socialism, p. 7)
* Western India National

ഇതു് അതിശയോക്തിപരമാണെന്നെനിക്കു പറയാനാവില്ല. പാശ്ചാത്യസമരതന്ത്റത്തിലനുവദിച്ചിട്ടുള്ള തരത്തിൽ ബുദ്ധിപൂർവം രചിച്ച ഒരു ഹാസ്യചിത്രമാണിതു്. തെററായ സൂചനകളാണു് അതിൽ അടങ്ങിയിട്ടുള്ളതെന്നുമാത്രം. ഞാനുദ്ദേശിക്കുന്നതു വ്യക്തമാക്കാം. ആദ്യമായി ഇന്ത്യ ഒരു 'ഗാന്ധിരാജ്' സ്ഥാപിക്കാനല്ല ഉദ്ദേശിക്കുന്നതു്. ഇന്ത്യ സ്വരാജ് നേടുവാനുള്ള ആത്മാർത്ഥമായ ശ്രമത്തിലാണു്. അതു നേടുവാൻവേണ്ടി ഗാന്ധിയെ ന്യായമായും സന്തോഷത്തോടെ ബലിയർപ്പിക്കും. 'ഗാന്ധിരാജെ'ന്ന ആദർശരാഷ്ട്രത്തിൽ ലഘുലേഖയിൽ പറഞ്ഞ അഞ്ചു് ഇല്ലായ്മകളും തികച്ചും സത്യമായിരിക്കും. പക്ഷേ, 'സ്വരാജി'ന്റെ കാര്യം വ്യത്യസ്തമാണു്. അവിടെ റെയിൽവേയും, ആശുപത്രികളും, യന്ത്രങ്ങളും, കരസേനയും, നാവികസേനയും, നിയമങ്ങളും, നിയമക്കോടതികളും കാണുകയില്ലെന്നു ഞാനോ മററാരെങ്കിലുമോ വിചാരിക്കുന്നില്ല. നേരേമറിച്ചു്, റെയിൽവേ തീർച്ചയായുമുണ്ടായിരിക്കും. പക്ഷേ, പട്ടാളക്കാർക്കുവേണ്ടിയും ഇന്ത്യയുടെ സാമ്പത്തികചൂഷണത്തിനുവേണ്ടിയുമാവില്ല അതുപയോഗിക്കുന്നതെന്നുമാത്രം. വാണിജ്യപുരോഗതിക്കു് ആവശ്യമായ വിധത്തിൽ അതുപയോഗിക്കും. മൂന്നാംക്ലാസ് യാത്രക്കാരുടെ പരിതഃസ്ഥിതികൾ കൂടുതൽ സുഖപ്രദമാക്കും. അവർ കൊടുക്കുന്ന യാത്രക്കൂലിക്കനുസരണമായ സൗകര്യങ്ങളുണ്ടാക്കിക്കൊടുക്കും. സ്വരാജിൽ രോഗങ്ങൾ പൂർണമായി ഇല്ലാതാവുമെന്നാരും പ്രതീക്ഷിക്കുന്നില്ല. അതുകൊണ്ടു് ആശുപത്രികൾ നിശ്ചയമായും കാണും. പക്ഷേ, വിഷയാസക്തിമൂലം രോഗികളായിത്തീർന്നവരേക്കാൾ, അപകടങ്ങൾമൂലം കഷ്ടപ്പെടുന്നവർക്കുവേണ്ടിയാകും ആശുപത്രികളെന്നു പ്രതീക്ഷിക്കാം. ഒരു ലഘുയന്ത്രം മാത്രമായ ചർക്കപോലുള്ള യന്ത്രങ്ങൾ തീർച്ചയായും ഉണ്ടായിരിക്കും. സ്വരാജിൽ ഫാക്ടറികൾ ധാരാളം കാണുമെന്നുള്ളതിലെനിക്കു സംശയമില്ല. പക്ഷേ, ആ ഫാക്ടറികൾ ഇപ്പോഴുള്ളവപോലെ ജനങ്ങളെ ഊററിക്കുടിക്കുന്നവയായിരിക്കുകയില്ല; നേരേമറിച്ചു് അവരുടെ ഗുണത്തിനുവേണ്ടിയുള്ളവയായിരിക്കും. നാവികസൈന്യത്തിന്റെ കാര്യമെനിക്കറിയില്ല. പക്ഷേ, ഇന്ത്യയുടെ ഭാവിയിലെ കരസേന, രാഷ്ട്രത്തെ കീഴടക്കിവച്ചുകൊണ്ടിരിക്കാനോ മററു രാഷ്ട്രങ്ങളുടെ സ്വാതന്ത്ര്യമപഹരിക്കാനോ ഉള്ള വെറും കൂലിപ്പട്ടാളമായിരിക്കുകയില്ല, അതിന്റെ സംഖ്യ തുലോം വെട്ടിക്കുറയ്ക്കും. അതു പ്രധാനമായും സന്നദ്ധാംഗങ്ങളടങ്ങിയതും സമാധാനപാലനത്തിനുപയോഗിക്കപ്പെടുന്നതുമായിരിക്കും. നിയമങ്ങളും നിയമക്കോടതികളും സ്വരാജിലുണ്ടായിരിക്കും. അവ ജനസ്വാതന്ത്ര്യത്തിന്റെ കാവൽഭടന്മാരായിരിക്കും. അല്ലാതെ ഇന്നത്തെപ്പോലെ ഒരു രാഷ്ട്രത്തെ മുഴുവൻ നിർവീര്യമാക്കുകയും തുടർന്നു നിർവീര്യമാക്കാനുദ്ദേശിക്കുകയും ചെയ്യുന്ന ഉദ്യോഗസ്ഥമേഷ്പ്രഭുത്വത്തിന്റെ കൈയിലുള്ള ഒരു ഉപകരണമായിത്തീരു

കയില്ല. അവസാനമായി ലങ്കോട്ടിയുടുത്തു ചുററിനടക്കുകയും തുറസ്സായ സ്ഥലത്തു കിടന്നുറങ്ങുകയും ചെയ്യണമെന്നുള്ളവർക്ക് അതാകാം. ഇന്നത്തെപ്പോലെ വേണ്ടത്ര തുണി വാങ്ങാൻ ഗതിയില്ലാതെ കോടിക്കണക്കിനാളുകൾ ലങ്കോട്ടിയായി ഒരു നാറുന്ന തുണിക്കഷണവും ചുററി അലയേണ്ട പരിതഃസ്ഥിതിയും, സ്വന്തമായൊരു കൂരയില്ലാത്തതിനാൽ വിശന്നു ക്ഷീണിച്ചുവലഞ്ഞു ശരീരം വല്ലടത്തും ചാച്ചേണ്ട അവസ്ഥാവിശേഷവും അന്ന് ഉണ്ടാവാതിരിക്കുമെന്നു പ്രതീക്ഷിക്കാം. അതുകൊണ്ട് ഹിന്ദുസ്വരാജിൽ ഞാൻ പ്രകാശിപ്പിച്ചിട്ടുള്ള ചില ആശയങ്ങൾ സന്ദർഭത്തിൽനിന്ന് അടർത്തിയെടുത്ത് അവ സ്വീകരിക്കാൻവേണ്ടിയാണ് ഞാനാളുകളെ ഉപദേശിക്കുന്നതെന്നമട്ടിൽ, ഹാസ്യചിത്രങ്ങളായി ജനങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുന്നത് ഒരിക്കലും ശരിയല്ല.

## 19

എന്റെ സങ്കൽപത്തിലുള്ള ഗ്രാമസ്വരാജ് മുഖ്യാവശ്യങ്ങൾക്കുവേണ്ടി അയൽക്കാരെ ആശ്രയിക്കേണ്ട ആവശ്യമില്ലാത്തതും ആശ്രയമൊരു ആവശ്യമായിത്തീർന്നാൽമാത്രം മററുള്ളവരുമായി പരസ്പരസഹായത്തിലേർപ്പെടുന്നതുമായ ഒരു പൂർണ റിപ്പബ്ളിക്കാണ്. അതിനാൽ ഓരോ ഗ്രാമത്തിന്റെയും പ്രധാന താൽപര്യം ഭക്ഷ്യവിളവും തുണിക്കാവശ്യമായ പരുത്തിയുടെ വിളവും വർധിപ്പിക്കുകയെന്നതായിരിക്കും. കന്നുകാലികൾക്കു പ്രത്യേക മേച്ചിൽസ്ഥലവും പ്രായപൂർത്തിയായവർക്കും കുട്ടികൾക്കും വിനോദവും വിനോദശാലകളും വേണം. കൂടുതൽ ഭൂമിയുണ്ടെങ്കിൽ കഞ്ചാവ്, പുകയില, കറുപ്പ് എന്നിവയൊഴികെ പണം സമ്പാദിക്കാവുന്ന തരത്തിലുള്ള ഉൽപ്പന്നങ്ങൾ വിളയിച്ചെടുക്കാനുപയോഗിക്കും.

ഗ്രാമത്തിന് ഒരു ഗ്രാമീണനാടകശാലയും, സ്കൂളും, പൊതുഹാളും ഉണ്ടായിരിക്കും. ശുദ്ധജലവിതരണം നടത്തുന്ന ജലവിതരണസമ്പ്രദായം കാണും. നിയന്ത്രിതമായ കിണറുകളും കുളങ്ങളുമുപയോഗിച്ച് അതു നടത്താം. അടിസ്ഥാനവിദ്യാഭ്യാസപദ്ധതിയുടെ അവസാനഘട്ടംവരെ വിദ്യാഭ്യാസം നിർബന്ധിതമായിരിക്കും. കഴിയുന്നിടത്തോളം എല്ലാ പ്രവർത്തനങ്ങളും സഹകരണാടിസ്ഥാനത്തിലായിരിക്കും നടത്തുക. ഇന്നുള്ളതുപോലെ തരംതിരിച്ച് അയിത്തമാചരിക്കുന്ന ജാതികൾ അന്നു കാണുകയില്ല.

സത്യഗ്രഹം, നിസ്സഹകരണം എന്നീ സങ്കേതങ്ങളടങ്ങിയ അഹിംസ ഗ്രാമീണരുടെ പ്രമാണമായിരിക്കും. ഗ്രാമത്തിൽ സൂക്ഷിച്ചിട്ടുള്ള രജിസ്റ്ററിൽനിന്നു ക്രമമനുസരിച്ചു തെരഞ്ഞെടുക്കപ്പെടുന്നവർ ഗ്രാമസംരക്ഷകരായി നിർബന്ധിത സേവനമനുഷ്ഠിക്കും. ചുരുങ്ങിയ നിർദിഷ്ട യോഗ്യതകളുള്ള, ആണും പെണ്ണുമടങ്ങിയ

19. Harijan, 26-7-1942 (Sarvodaya, p. 133)

ഗ്രാമീണർ വർഷംതോറും തെരഞ്ഞെടുക്കുന്ന അഞ്ചംഗങ്ങളടങ്ങിയ പഞ്ചായത്തു് ഗ്രാമഭരണം നടത്തും. ഈ പഞ്ചായത്തുകാംക്കു് ആവശ്യമായ എല്ലാ അധികാരവും അധികാരപരിധിയും നൽകും. സാധാരണ അർത്ഥത്തിലുള്ള ശിക്ഷാസമ്പ്രദായമൊന്നും ഉണ്ടായിരിക്കുകയില്ലെന്നുള്ളതുകൊണ്ടു് നിയമനിർമാണസഭയും, ജുഡിഷ്യറിയും, എക്സിക്യൂട്ടീവുമെല്ലാമായ പഞ്ചായത്തു കാലാവധി തീരുന്നതുവരെ ഭരിക്കും. കരംപിരിവിനുമാത്രം ഗ്രാമീണരുമായി സമ്പർക്കം പുലർത്തുന്ന ഇന്നത്തെ ഗവർമെൻറിൻെറ ഇടപെടൽ അധികമൊന്നും ഇല്ലാതെതന്നെ ഏതു ഗ്രാമത്തിനും അമ്മാതിരിയൊരു റിപ്പബ്ലിക്കാകാം. അയൽ ഗ്രാമങ്ങളോടും കേന്ദ്രഭരണമുണ്ടെങ്കിൽ കേന്ദ്രത്തോടും ഉള്ള ബന്ധത്തെപ്പററി ഞാൻ ചർച്ച ചെയ്യില്ല. എൻെറ ഉദ്ദേശ്യം ഗ്രാമഭരണത്തിൻെറ ഒരു രൂപരേഖ അവതരിപ്പിക്കുകയാണു്. അവിടെ വ്യക്തിസ്വാതന്ത്ര്യത്തിലധിഷ്ഠിതമായ സമ്പൂർണ ജനാധിപത്യമുണ്ടു്. വ്യക്തിയാണു് തൻെറ ഗവർമെൻറിൻെറ ശിൽപി. അഹിംസാനിയമം അയാളെയും അയാളുടെ ഗവർമെൻറിനെയും ഭരിക്കുന്നു. ലോകത്തിൻെറയാകെ ശക്തിയെ എതിർക്കുവാൻ അയാംക്കും അയാളുടെ ഗ്രാമത്തിനും കഴിവുണ്ടു്. കാരണം, തൻെറയും തൻെറ ഗ്രാമത്തിൻെറയും അഭിമാനം സംരക്ഷിക്കാൻ പടവെട്ടി മരിക്കണമെന്നതാണു് ഓരോ ഗ്രാമീണനെയും സംബന്ധിക്കുന്ന നിയമം.

## 20

സ്വാതന്ത്ര്യം അടിത്തട്ടിൽ നിന്നാരംഭിക്കണം. അങ്ങനെ ഓരോ ഗ്രാമവും പൂർണമായ അധികാരങ്ങളുള്ള ഓരോ റിപ്പബ്ലിക്കോ പഞ്ചായത്തോ ആകും. അതുകൊണ്ടു് ഓരോ ഗ്രാമവും പ്രതിരോധ നടപടികളുംപ്പെടെ എല്ലാക്കാര്യങ്ങളും നടത്തത്തക്കവിധം സ്വയം പര്യാപ്തമായിരിക്കണമെന്നുള്ളതു് പ്രത്യേകം പറയേണ്ടതില്ലല്ലോ. അതു വെളിയിൽനിന്നുള്ള ഏതാക്രമണത്തെയും നേരിട്ടു സ്വയം സംരക്ഷിക്കാൻ പരിശീലിക്കപ്പെടുകയും, വേണ്ടിവന്നാൽ നശിക്കാൻ തയ്യാറായിരിക്കുകയും ചെയ്യും. അങ്ങനെ അവസാനവിശകലനത്തിൽ വ്യക്തിതന്നെയാണു് അടിസ്ഥാനഘടകം. ലോകത്തെയോ മററു് അയൽരാജ്യങ്ങളെയോ ആശ്രയിക്കുകയും വേണ്ടിവന്നാൽ അവരുടെ സഹായം സ്വീകരിക്കയും പാടില്ലെന്നില്ല. അതു തുല്യശക്തികളുടെ സ്വാതന്ത്ര്യവും സ്വമേധയാ ഉള്ളതുമായ ഇടപാടായിരിക്കും. അത്തരമൊരു സമുദായം ഏററവും സംസ്കാരസമ്പന്നമായിരിക്കും. ഓരോ പുരുഷനും സ്ത്രീക്കും തങ്ങാംക്കു വേണ്ടതെന്തെന്നറിയാം. അതിനും ഉപരി, തുല്യപ്രയത്നംകൊണ്ടു മററുള്ളവക്കു നേടാൻ കഴിയാത്തതൊന്നും ആരും ആഗ്രഹിക്കരുതു് എന്നും അവക്കറിയാം.

---

20. Harijan, 28–7–1946 (Towards Non-violent Socialism, pp 4–5)

സമൂഹം സ്വാഭാവികമായും സത്യത്തിലും അഹിംസയിലും അധിഷ്ഠിതമായിരിക്കണം. അതിനു ദൈവത്തിലുള്ള അചഞ്ചലമായ വിശ്വാസം കൂടിയേ തീരൂ എന്നാണെൻെറ അഭിപ്രായം. ആ ദൈവം ലോകമറിയുന്ന മററെല്ലാ ശക്തിയിലുമടങ്ങിയിട്ടുള്ളതും, മററൊന്നിനെയും ആശ്രയിക്കാത്തതും, മററെല്ലാ ശക്തികളും നശിക്കുകയോ പ്രവർത്തനരഹിതമാവുകയോ ചെയ്താലും സജീവമായി വർത്തിക്കുന്നതും, സ്വയംഭൂവും, സർവജ്ഞവും, സജീവവുമായ ശക്തിയാണ്. എല്ലാററിനെയും പുണരുന്ന ആ ജീവപ്രകാശത്തിലുള്ള വിശ്വാസം കൂടാതെ എൻെറ ജീവിതത്തിനുതന്നെ സമാധാനം പറയാൻ എനിക്കു സാധ്യമല്ല.

അസംഖ്യം ഗ്രാമങ്ങളടങ്ങിയ ഈ സംവിധാനത്തിൽ സദാ വികസിക്കുന്നതും ഒരിക്കലും കിളരാത്തതുമായ വൃത്തങ്ങളായിരിക്കും ഉള്ളത്. മുകളററത്തെ അടിത്തട്ടു താങ്ങിനിർത്തുന്ന ഒരു പിരമിഡായിരിക്കുകയില്ല ജീവിതം. ഗ്രാമത്തിനുവേണ്ടി മരിക്കാൻ സന്നദ്ധനായ വ്യക്തി കേന്ദ്രമായുള്ള വൃത്തമാണത്. ആ ഗ്രാമമാകട്ടെ മററു ഗ്രാമപരമ്പരകൾക്കുവേണ്ടി നശിക്കാൻ സന്നദ്ധമാണ്. അവസാനം അഹന്തകൊണ്ടുള്ള ആക്രമണസ്വഭാവത്തിനുപകരം വിനയവും, തങ്ങൾ അവിഭാജ്യഘടകമായുള്ള ആ വൃത്തപരമ്പരയുടെ വൈഭവത്തിൽ അഭിമാനവുമുള്ള വ്യക്തികളടങ്ങിയ ഒരു സുസംഘടിത ജീവിതം രൂപമെടുക്കുന്നതുവരെ അതു തുടരും. അതുകൊണ്ടു് ഏററവും വെളിയിലുള്ള വൃത്തം അന്തർവൃത്തത്തെ നശിപ്പിക്കാൻവേണ്ടി ശക്തിയുപയോഗിക്കുന്നതിനുപകരം അകത്തുള്ളവയ്ക്കു് വേണ്ടത്ര ശക്തി പ്രദാനം ചെയ്യുകയും അതിലൂടെ സ്വയം ശക്തി നേടുകയും ചെയ്യും. ഇതെല്ലാം വെറും ഭാവനാവിലാസമാണെന്നും, അതുകൊണ്ടു് അൽപംപോലും ആലോചനയർഹിക്കുന്നില്ലെന്നും പറഞ്ഞു് എന്നെ ആളുകൾ കളിയാക്കിയേക്കാം. ആർക്കും ഒരിക്കലും വരയ്ക്കാനാകാത്ത യൂക്ലിഡിൻെറ രേഖയ്ക്കു് അനശ്വരമായ മൂല്യമുണ്ടെങ്കിൽ, മനുഷ്യരാശിയെസ്സംബന്ധിച്ചിടത്തോളം എൻെറ ചിത്രത്തിനും നിലനിൽക്കാൻ സാധിക്കാത്തവണ്ണം അതിൻെറ സ്വന്തമായ വിലയുണ്ട്. ഒരുപക്ഷേ പൂർണമായി സിദ്ധിക്കുന്നില്ലെങ്കിൽപ്പോലും ഇന്ത്യ ഈ യഥാർത്ഥചിത്രത്തിനുവേണ്ടി ജീവിക്കട്ടെ. എന്തെങ്കിലും നേടുന്നതിനുമുൻപു നമുക്കാവശ്യമുള്ളതെന്താണെന്നുള്ളതിനെപ്പററി വ്യക്തമായ ഒരു ചിത്രം മനസ്സിലുണ്ടായേ തീരൂ. ഇന്ത്യയിൽ ഗ്രാമറിപ്പബ്ലിക്കുകൾ എന്നെങ്കിലും ഉദയംകൊള്ളുമെങ്കിൽ അവസാനത്തേതും ആദ്യത്തേതും തുല്യമായ, അഥവാ ആരും ആദ്യത്തേതും ആരും അവസാനത്തേതുമല്ലാത്ത, എൻെറ ചിത്രം സത്യമാണെന്നു് ഞാൻ അവകാശപ്പെടും.

ആ ചിത്രത്തിൽ ഓരോ മതത്തിനും അതിൻേറതായ പൂർണവും തുല്യവുമായ സ്ഥാനമുണ്ട്. വേരുകൾ ഭൂമിയിൽ ആണ്ടിറങ്ങിയിട്ടു

ള്ളതുകൊണ്ടു് കല്പക്കിവീഴിക്കാനാവാത്ത ഒരു മഹത്തായ വൃക്ഷത്തിന്റെ ഇലകളാണു് നാമെല്ലാം. ഏറ്റവും ശക്തമായ കാററുപോലും ആ വൃക്ഷത്തെ ഇളക്കുകയില്ല.

മനുഷ്യപ്രയത്നമില്ലാതാക്കുകയും ശക്തി ഒരു ന്യൂനപക്ഷത്തിന്റെ കൈകളിൽ കേന്ദ്രീകരിക്കാനിടയാക്കുകയും ചെയ്യുന്ന തരത്തിലുള്ള യന്ത്രങ്ങൾക്കു് അവിടെ സ്ഥാനമില്ല. ഓരോ വ്യക്തിയേയും സഹായിക്കുന്ന ഓരോ യന്ത്രത്തിനും സ്ഥാനമുണ്ടു്. പക്ഷേ ആ യന്ത്രം എന്തായിരിക്കണമെന്നുള്ളതിനെപ്പററി ആലോചിക്കാൻ ഞാൻ മിനക്കെടുകയില്ലെന്നതു സമ്മതിച്ചുകൊള്ളട്ടെ. സിംഗറുടെ തയ്യൽയന്ത്രത്തെപ്പററി ആലോചിച്ചു. അതുതന്നെ അലക്ഷ്യമായിട്ടാണു്. എന്റെ ചിത്രം പൂർത്തിയാക്കാൻ അതു വേണമെന്നില്ല.

## 21

1. ഒരു ഇന്ത്യൻ ഗവർണർ, സ്വന്തം നിലയിലും തന്റെ സഹചാരികളുടെ കാര്യത്തിലും തീർച്ചയായും ഒരു മദ്യവിരോധിയായിരിക്കണം. അല്ലാത്തപക്ഷം, ആ പൊള്ളുന്ന ദ്രാവകത്തിന്റെ നിരോധനം മിക്കവാറും അചിന്ത്യമാണു്.

2. ഇന്ത്യയിലെ മൂകലക്ഷങ്ങളുമായുള്ള താദാത്മ്യം പ്രാപിക്കലിന്റെ കാണത്തക്ക ചിഹ്നമായും, ഭക്ഷണത്തിനുവേണ്ടി തൊഴിൽ ചെയ്യേണ്ടതിന്റെ അത്യാവശ്യകതയുടെ ചിഹ്നമായും ഇന്നത്തെ സമുദായത്തിന്റെ അധിഷ്ഠാനമായിത്തോന്നുന്ന സംഘടിതമായ അക്രമത്തിനെതിരായുള്ള സംഘടിതമായ അഹിംസയുടെ ചിഹ്നമായുമിരിക്കുന്ന നൂൽനൂൽപ്പിനെ അദ്ദേഹവും അദ്ദേഹത്തിന്റെ ചുററുപാടുകളും പ്രതിനിധാനം ചെയ്യുകയും വേണം.

3. എല്ലാവർക്കും പ്രാപിക്കാവുന്ന തരത്തിലുള്ള കുടിലിൽ അദ്ദേഹം താമസിക്കണം. പക്ഷേ, അന്യരുടെ എത്തിനോട്ടത്തിൽനിന്നു വേണ്ടത്ര മറവുണ്ടായിരിക്കണം. എങ്കിൽമാത്രമേ കാര്യക്ഷമമായി ജോലി ചെയ്യാൻ കഴിയൂ. ബ്രിട്ടീഷ് ഗവർണർ ബ്രിട്ടീഷു ശക്തിയുടെ പ്രതിനിധിയായിരുന്നു. അദ്ദേഹത്തിനും അദ്ദേഹത്തിന്റെ സാമ്രാജ്യത്തെ താങ്ങിനിർത്തുന്ന അസംഖ്യം ആശ്രിതന്മാർക്കും വേണ്ടി ഊക്കൻകൊട്ടാരമുണ്ടായിരുന്നു. ഇന്ത്യൻ ഗവർണർക്കു് മററു രാജ്യങ്ങളിൽനിന്നുള്ള രാജാക്കന്മാരെയും, നയതന്ത്രപ്രതിനിധികളെയും മററും സ്വീകരിക്കുവാനായി ആഡംബരസമന്വിതമായ സൗധങ്ങളുപയോഗിക്കാം. അവർ ഗവർണരുടെ അതിഥികളെന്ന നിലയ്ക്കു സർവസമത്വത്തിന്റെ ഒരു പ്രത്യക്ഷസാധനപാഠമായിരിക്കും. അദ്ദേഹത്തിനു് വിദേശത്തോ സ്വദേശത്തോ ഉണ്ടാക്കിയ വിലപിടിച്ച വീട്ടുസാമാനങ്ങളൊന്നും പാടില്ല. ലളിതജീവിതവും ഉന്നതമായ ചിന്തയുമായിരിക്കണം അദ്ദേഹത്തിന്റെ മുദ്രാവാക്യം

21. Harijan, 24–8–1947 (Sarvodaya, p. 73)

ആ മുദ്രാവാക്യം ഗൃഹത്തിൻെറ പ്രവേശനദ്വാരം അലങ്കരിക്കാൻ വേണ്ടിയുള്ളതല്ല. ദൈനംദിനജീവിതത്തിൽ പ്രായോഗികമാക്കാൻ വേണ്ടിയുള്ളതാണ്.

4. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഏതെങ്കിലും വിധത്തിലുള്ള തൊട്ടുകൂടായ്മയോ, ജാതി, വർഗ, വർണവിവേചനമോ പാടില്ല. എല്ലാ മതങ്ങളിലും, പൗരസ്ത്യവും പാശ്ചാത്യവുമായ എല്ലാ കാര്യങ്ങളിലുമുള്ള നന്മയുടെ പ്രതിനിധിയായിരിക്കണമദ്ദേഹം. ഒരു ഭാരതീയ പൗരനെന്ന നിലയ്ക്കു് അദ്ദേഹം ഒരു ലോകപൗരനായിരിക്കണം. അത്തരമൊരു ലളിതജീവിതമാണ്, കോടിക്കണക്കിനു് നിധി കാൽച്ചുവട്ടിലുണ്ടായിരുന്ന ഖാലിഫ് ഒമാർ നയിച്ചിരുന്നതെന്നു് നാം വായിച്ചിട്ടുണ്ട്. പണ്ടു ജനകമഹാരാജാവു് ജീവിച്ചതങ്ങനെയാണ്. ബ്രിട്ടനിലെ പ്രഭുക്കന്മാരുടെയും നവാബുമാരുടെയും മക്കളുടെ നടുക്കു് 'ഈററണി'ലെ മാസ്റ്റർ തൻെറ ഗൃഹത്തിൽ ജീവിച്ചതങ്ങനെയാണെന്നു ഞാൻ കണ്ടിട്ടുണ്ട്. ക്ഷുധാർത്തരായ ജനലക്ഷങ്ങളുടെ നാടായ ഇന്ത്യയിലെ ഗവർണർ അങ്ങനെയല്ലാതാവുമോ?

5. അദ്ദേഹം ഗവർണരായിരിക്കുന്ന സംസ്ഥാനത്തിലെ ഭാഷയും, നാഗരിലിപിയിലോ ഉർദുലിപിയിലോ എഴുതപ്പെടുന്ന ഇന്ത്യയിലെ പൊതുഭാഷയായ ഹിന്ദുസ്ഥാനിയും സംസാരിക്കും. അതു് സംസ്കൃതീകരിച്ച ഹിന്ദിയോ, പേർഷ്യനാക്കിയ ഉർദുവോ അല്ല. വിന്ധ്യനു വടക്കു് കോടിക്കണക്കിനാളുകൾ സംസാരിക്കുന്ന ഭാഷ ഹിന്ദുസ്ഥാനിയാണെന്നതു തീർച്ചയാണ്.

ഇതു് ഇന്ത്യയിലെ ഗവർണർക്കുണ്ടായിരിക്കേണ്ട ഗുണങ്ങളുടെ പൂർണമായൊരു പട്ടികയാണെന്നവകാശപ്പെടുന്നില്ല. ഉദാഹരിക്കാൻവേണ്ടി മാത്രം പറഞ്ഞതാണിതു്.

## 22

രക്തം ചൊരിയുന്നതിൽ ലോകത്തിനു് അങ്ങേയററം മടുപ്പു വന്നിട്ടുണ്ട് എന്നു് എൻെറ ഹൃദയത്തിൻെറ അഗാധതലങ്ങളിൽ തോന്നുണ്ട്. ലോകം ഒരു മോചനമാർഗം അന്വേഷിക്കുകയാണ്. അതു കാണിച്ചുകൊടുക്കാനുള്ള വിശേഷാധികാരം പ്രാചീനരാജ്യമായ ഈ ഭാരതത്തിനുതന്നെ വന്നുചേരുമെന്നുള്ള വിശ്വാസം എന്നെ അഭിമാനപുളകിതനാക്കുന്നുണ്ട്.

## 23

ദേശീയ ഗവർമെൻറിൻെറ നയം എന്തായിരിക്കുമെന്നു് എനിക്കു പറയാനാവില്ല. ഞാൻ എത്രയാഗ്രഹിച്ചാലും അത്രത്തോളം

22. India's Case for Swaraj p. 269, (India of My Dreams p. 301)
23. Harijan, 21-6-1942. (India of My Dreams, p. 301)

ജീവിച്ചിരിക്കണമെന്ന് നിർബന്ധമില്ല. ജീവിച്ചിരിക്കുന്നപക്ഷം കഴിയുന്നിടത്തോളം അഹിംസ നയമായി സ്വീകരിക്കാൻ ഞാൻ ഉപദേശിക്കും. അതു് ലോകസമാധാനത്തിനും ഒരു പുതിയ ലോകക്രമത്തിന്റെ സംസ്ഥാപനത്തിനും വേണ്ടിയുള്ള ഇന്ത്യയുടെ മികച്ച സംഭാവനയായിരിക്കും. ഇന്ത്യയിൽ യുദ്ധപാരമ്പര്യമുള്ള വർഗങ്ങൾ നിരവധിയുള്ളതിനാലും അവക്കു ഭരണകാര്യത്തിൽ പങ്കുണ്ടായിരിക്കുമെന്നതുകൊണ്ടും ദേശീയനയം ഒരു പുതിയ രീതിയിലുള്ള മിലിററിസത്തിലേക്കു ചായുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. ഒരു രാഷ്ട്രീയശക്തിയെന്ന നിലയ്ക്കു് അഹിംസയുടെ പ്രയോജനം വ്യക്തമാക്കാനുള്ള പരിശ്രമങ്ങൾ പാഴായിപ്പോവുകയില്ലെന്നും യഥാർത്ഥ അക്രമരാഹിത്യം പ്രതിനിധാനം ചെയ്യുന്ന ഒരു കക്ഷി ഈ രാജ്യത്തുണ്ടാവുമെന്നും ഞാൻ തീർച്ചയായും പ്രതീക്ഷിക്കുന്നുണ്ടു്.

## 24

പിന്നീടൊരിക്കലും ചൂഷണത്തിനുവേണ്ടിയുള്ള ബ്രിട്ടന്റെ സമരങ്ങളിലേക്കു് ഇന്ത്യ തള്ളിവീഴ്ത്തപ്പെടേണ്ടിവരികയില്ല. ലോകത്തിലെ ഹിംസയുടെ ശക്തികളെയെല്ലാം നിലയ്ക്കുനിർത്താൻ പരിശ്രമിക്കുന്ന ശക്തമായ ഒരു രാഷ്ട്രത്തിന്റെ സ്വരമായിരിക്കും ഇന്ത്യയുടേതു്.

## 25

താഴ്മയോടുകൂടിത്തന്നെ പറയട്ടെ, ഇന്ത്യ സത്യത്തിന്റെയും അഹിംസയുടെയും മാർഗത്തിലൂടെ ലക്ഷ്യത്തിലെത്തിച്ചേർന്നാൽ എല്ലാ രാഷ്ട്രങ്ങളും ദാഹത്തോടെ കാത്തിരിക്കുന്ന ലോകസമാധാനത്തിനുവേണ്ടിയുള്ള ഇന്ത്യയുടെ സംഭാവന കുറച്ചൊന്നുമായിരിക്കുകയില്ല. മാത്രവുമല്ല, അങ്ങനെയാണെങ്കിൽ ഇന്ത്യയെ അളവില്ലാതെ സഹായിച്ചുകൊണ്ടിരുന്ന രാഷ്ട്രങ്ങൾക്കു ചെറിയതോതിലെങ്കിലുമുള്ള ഒരു പ്രതിസഹായവുമായിരിക്കുമതു്.

## 26

ഇന്ത്യ സ്വയംപര്യാപ്തവും സ്വയാശ്രിതവും, പ്രേരണകൾക്കും ചൂഷണത്തിനും അതീതവുമാകുമ്പോൾ പടിഞ്ഞാറും കിഴക്കുമുള്ള ശക്തികളുടെ ആർത്തികലർന്ന നോട്ടമില്ലാതെയാകും. അപ്പോൾ, വിലപിടിച്ച ആയുധങ്ങളുടെ ഭാരം വഹിക്കാതെതന്നെ ഇന്ത്യയ്ക്കു സുരക്ഷിതത്വം അനുഭവപ്പെടുകയും ചെയ്യും. ഇന്ത്യയുടെ ആന്തരിക സമ്പദ്‌വ്യവസ്ഥ ഏതാക്രമണത്തിനുമെതിരായുള്ള ശക്തമായ നെടുങ്കോട്ടയായിരിക്കും.

---

24. Young India, 6–5–1929 (India of My Dreams, p. 300)
25. Young India, 12–8–1931 (India of My Dreams, p. 300)
26. Young India, 2-7-1931 (India of My Dreams, p. 300)

## 27

ഞാൻ എന്റെ രാജ്യം സ്വതന്ത്രമാവണമെന്നാഗ്രഹിക്കുന്നുണ്ടെങ്കിലും, സ്വതന്ത്രമാക്കാനെനിക്കു കഴിയുമെന്നിരുന്നാലും, മനുഷ്യരാശിയുടെ അഞ്ചിലൊന്നായി കണക്കാക്കപ്പെട്ടിട്ടുള്ള ഒരു രാഷ്ട്രത്തിൽപ്പെട്ട എനിക്ക്, ഭൂമുഖത്തുള്ള മറേറതെങ്കിലും വർഗത്തെയോ വ്യക്തിയേയൊ ചൂഷണംചെയ്യാൻവേണ്ടിയാണെങ്കിൽ ആ സ്വാതന്ത്ര്യം ആവശ്യമില്ല. മറേറതു വർഗത്തിനും ശക്തിയുണ്ടെങ്കിലുമില്ലെങ്കിലും അതേ സ്വാതന്ത്ര്യത്തിനുള്ള തുല്യമായ അവകാശം ഞാൻ അംഗീകരിക്കാതിരിക്കുന്നപക്ഷം എന്റെ രാജ്യം സ്വതന്ത്രമാണെന്നാഗ്രഹിച്ചാൽത്തന്നെ എനിക്കതിനുള്ള യോഗ്യതയില്ലാതാവും.

## 28

ലോകത്തിലെ സന്മനസ്സുള്ള ആളുകരം ഇന്ന് ആഗ്രഹിക്കുന്നത് അന്യോന്യം യുദ്ധത്തിലേർപ്പെടുന്ന പരിപൂർണസ്വാതന്ത്ര്യമുള്ള രാഷ്ട്രങ്ങളുണ്ടാവാനല്ല, പരസ്പരാശ്രിതങ്ങളായ സുഹൃദ്രാഷ്ട്രങ്ങളുടെ ഒരു സമുച്ചയമുണ്ടാവാനാണ്. ആ സംഭവത്തിന്റെ സാക്ഷാത്കരണം വിദൂരകാലത്താവാം. എന്റെ രാജ്യത്തിനുവേണ്ടി വലുതായൊന്നും അവകാശപ്പെടാൻ ഞാനാഗ്രഹിക്കുന്നില്ല. പക്ഷേ സ്വതന്ത്ര്യത്തിനു പകരം സാർവ്വലൗകികമായ പരസ്പരാശ്രയത്തിനു നാം തയ്യാറാണെന്നു പറയുന്നതിൽ വിശിഷ്ടമോ അസാധ്യമോ ആയി എന്തെങ്കിലും ഞാൻ കാണുന്നില്ല.

## 29

സ്വാതന്ത്ര്യത്തിനുമപ്പുറത്തുള്ള ചിലതാണു ഞാൻ അഭിവാഞ്ഛിക്കുന്നത്. ഇന്ത്യയുടെ വിമോചനത്തിലൂടെ പാശ്ചാത്യചൂഷണത്തിന്റെ ചവിട്ടടിയേററു ഞെരിയുന്ന ലോകത്തിലെ ദുർബലവർഗങ്ങളെന്നു വിളിക്കപ്പെടുന്നവരെയെല്ലാം വിമോചിക്കാനാണു ഞാനാഗ്രഹിക്കുന്നത്. ഇന്ത്യ അവളുടെ സ്ഥാനം വീണ്ടെടുത്തുകഴിഞ്ഞാൽ മററു രാഷ്ട്രങ്ങളും ആ മാർഗം പിന്തുടർന്നുകൊള്ളും.

## 30

ഇന്ത്യ പ്രകടമായും അക്രമരഹിതമാർഗങ്ങളിലൂടെ സ്വാതന്ത്ര്യം വീണ്ടെടുത്താൽ, വമ്പിച്ചതോതിലുള്ള കരസേനയുടെയോ നാവികസേനയുടെയോ വിമാനസേനയുടെയോ ആവശ്യമില്ലാതാകും. സ്വാതന്ത്ര്യസമരത്തിൽ അക്രമരഹിതമായ വിജയം നേടുന്നതിനു പര്യാപ്തമാകത്തക്കവിധം ഇന്ത്യയുടെ മനസ്സാക്ഷി ഉയരുകയാണെങ്കിൽ, ലോകമൂല്യങ്ങരംക്കു മാററംവരികയും മിക്കവാറും യുദ്ധസാമഗ്രികളും

---

27. Young India, 1-10-1931 (India of My Dreams, p. 300)
28. Young India, 26-12-1924 (India of My Dreams, p. 299)
29. Young India, 12-1-1928 (India of My Dreams, p. 299)
30. Young India, 6-5-1929 (India of My Dreams, p. 299)

അനാവശ്യമായിത്തീരുകയും ചെയ്യും. അത്തരമൊരു ഭാരതം വെറും സ്വപ്നമോ ബാലിശമായ വിഡ്ഢിത്തമോ ആയിരിക്കാം. പക്ഷേ എന്റെ അഭിപ്രായത്തിൽ അഹിംസയിലൂടെ സ്വാതന്ത്ര്യം നേടുകയെന്നതിനു തീർച്ചയായും അത്രത്തോളം അത്ഥവ്യാപ്തിയുണ്ട്. ആ സ്വാതന്ത്ര്യം കൈവരുമ്പോൾ നാം ഗ്രേറ്റുബ്രിട്ടനുമായി മാന്യമായ ഒരു ധാരണയിലെത്തിക്കഴിഞ്ഞിരിക്കും. പക്ഷേ അപ്പോഴേക്കും ഗ്രേറ്റു ബ്രിട്ടൻ ലോകനേതൃത്വത്തിനുവേണ്ടി ഗൂഢപ്രവൃത്തികളിലേർപ്പെടുന്ന അഹങ്കാരമുള്ള സാമ്രാജ്യത്വസ്വഭാവം കൈവെടിഞ്ഞു മനുഷ്യരാശിയെ സേവിക്കാനൊരുങ്ങി വിനയഭാവം കൈക്കൊണ്ടിരിക്കും.

31

അക്രമരഹിതമായ സ്വതന്ത്രഭാരതത്തിൽ കുറ്റമുണ്ടായിരിക്കുമെങ്കിലും, കുറ്റവാളിയുണ്ടായിരിക്കുന്നതല്ല. അവരെ ഒരിക്കലും ശിക്ഷിക്കുകയില്ല. കുറ്റമെന്നതു മറ്റേതു വ്യാധിയുംപോലെതന്നെ ഒരു രോഗമാണ്. അതു നിലവിലുള്ള സാമൂഹികവ്യവസ്ഥിതിയുടെ സൃഷ്ടിയാണ്. അതുകൊണ്ടു കൊലപാതകമുൾപ്പെടെയുള്ള എല്ലാ കുറ്റങ്ങളും രോഗങ്ങളായി കരുതപ്പെടും. അത്തരമൊരു ഭാരതം എന്നെങ്കിലും ഉടലെടുക്കുമോ എന്നതു മറ്റൊരു പ്രശ്നമാണ്.

32

സ്വതന്ത്രഭാരതത്തിലെ ജയിലുകൾ എങ്ങനെയിരിക്കും? എല്ലാ കുറ്റവാളികളെയും രോഗികൾ എന്ന നിലയ്ക്കു ചികിത്സിക്കുമെന്നതുകൊണ്ടു് ജയിലുകൾ ഇത്തരത്തിലുള്ള രോഗികളെ ചികിത്സിച്ചു സുഖപ്പെടുത്തുന്ന ആശുപത്രികളായിരിക്കും. ആരും ഒരു തമാശയ്ക്കു കുറ്റം ചെയ്യാറില്ല. രോഗബാധിതമായ മനസ്സിന്റെ ചിഹ്നമാണതു്. ഓരോ പ്രത്യേക രോഗത്തിന്റെയും കാരണങ്ങൾ കണ്ടുപിടിച്ചു നീക്കം ചെയ്യണം. ജയിലുകൾ ആശുപത്രികളാവുമ്പോൾ ഭാരതത്തെപ്പോലെയുള്ള ഒരു ദരിദ്രരാജ്യത്തിനു കൊട്ടാരങ്ങൾ പോലെയുള്ള കെട്ടിടങ്ങൾ ആവശ്യമില്ല. ജയിൽജോലിക്കാരുടെ വീക്ഷണം ആശുപത്രിയിലെ വൈദ്യന്മാരുടേതും നേഴ്സുമാരുടേതുമായിരിക്കണം. ഉദ്യോഗസ്ഥന്മാർ തങ്ങളുടെ സുഹൃത്തുക്കളാണെന്നു തടവുകാർക്കു തോന്നണം. അവരെ ഉപദ്രവിക്കുകയല്ല, അവരുടെ മാനസികാരോഗ്യം വീണ്ടെടുക്കാൻ സഹായിക്കുകയാണു് ഉദ്യോഗസ്ഥന്മാരുടെ ജോലി. ജനാധിപത്യഗവർമെൻറുകൾ ആവശ്യമായ ഉത്തരവുകൾ പുറപ്പെടുവിക്കുന്നതിനകംതന്നെ തങ്ങളുടെ ഭരണവ്യവസ്ഥ മനുഷ്യത്വപരമാക്കിത്തീർക്കുന്ന കാര്യത്തിൽ ജയിൽജോലിക്കാർക്കു വളരെയേറെ ചെയ്യുവാൻ കഴിയും. തടവുകാരുടെ കർത്തവ്യമെന്താണ്? അവർ ആദർശത്തടവുകാരെന്ന നിലയിൽ പെരുമാറണം. ജയിൽ ശിക്ഷണം ലംഘിക്കരുതു്. ഏല്പിച്ച ജോലിയിൽ പൂർണമായി

---

31. Harijan, 5-5-1946 (India of My Dreams, p 265)
32. 25-10-1947, (Delhi Diary, pp.113-114)

മുഴകണം. ഉദാഹരണമായി തടവുകാരുടെ ആഹാരം അവർതന്നെ പാകം ചെയ്യുന്നു. കല്ലും കരടും ഇല്ലാത്തവിധം അരിയും പരിപ്പുംമററും അവർ കഴുകി വൃത്തിയാക്കുന്നു. എന്തെങ്കിലും പരാതി തടവുകാർക്കു് ഉണ്ടാകുന്നപക്ഷം. അതു് ഉചിതമായ രീതിയിൽ അധികാരികളെ ബോധിപ്പിക്കണം. പ്രവേശിച്ചപ്പോഴുള്ളതിനേക്കാൾ കൂടുതൽ മെച്ചപ്പെട്ടവരായിത്തീരത്തക്കവിധം അവരുടെ ആ ചെറിയ ലോകത്തിൽ അവർ പെരുമാറണം,.

33

പഞ്ചായത്തുരാജ് സ്ഥാപിച്ചുകഴിയുമ്പോൾ അക്രമത്തിനൊരിക്കലും ചെയ്യാൻ കഴിയാത്തതു് പൊതുജനാഭിപ്രായം നേടിക്കൊള്ളും, സാമാന്യജനങ്ങൾക്കു് അവരുടെ ശക്തിയെക്കുറിച്ചു ബോധമുണ്ടാകുന്നതുവരെ മാത്രമേ സെമിന്ദാർമാർക്കും രാജാക്കന്മാർക്കും മുതലാളിമാക്കും ആധിപത്യം പുലർത്താനൊക്കൂ. ജനങ്ങൾ സെമിന്ദാരി, മുതലാളിത്തം എന്നീ തിന്മകളുമായി സഹകരിക്കാതിരുന്നാൽ അവ താനേ ജീർണിച്ചു നശിച്ചുകൊള്ളും. പഞ്ചായത്തുരാജിൽ പഞ്ചായത്തുകൾ മാത്രമേ അനുസരിക്കപ്പെടുകയുള്ളൂ. പഞ്ചായത്തുകൾക്ക സ്വയം സൃഷ്ടിക്കുന്ന നിയമങ്ങളനുസരിച്ചേ പ്രവർത്തിക്കാനൊക്കൂ.

## അദ്ധ്യായം നാലു്

# രാഷ്ട്രീയ തത്ത്വസംഹിതകൾ

## ദേശീയത്വം, ജനാധിപത്യം, സർവ്വോദയം, കമ്മ്യൂണിസം

1

*ദേശീയത്വം*

എന്നെ സംബന്ധിച്ചിടത്തോളം രാജ്യസ്നേഹവും മനുഷ്യത്വവും ഒന്നുതന്നെയാണു്. എനിക്കു രാജ്യസ്നേഹമുള്ളതു് ഞാൻ മനുഷ്യനായതുകൊണ്ടും കരുണാർദ്രനായതുകൊണ്ടുമാണു്. അതു് മററെല്ലാം ഒഴിച്ചുനിർത്തിയുള്ളതല്ല. ഇന്ത്യയെ സേവിക്കാൻവേണ്ടി ഞാൻ ഇംഗ്ളണ്ടിനെയോ ജർമ്മനിയെയോ ഉപദ്രവിക്കുകയില്ല. എൻെറ ജീവിതപദ്ധതിയിൽ സാമ്രാജ്യത്തിനു സ്ഥാനമില്ല. ഒരു രാജ്യസ്നേഹിയുടെ നിയമം ഒരു കുടുംബത്തിലെ കാരണവരുടെ നിയമത്തിൽ നിന്നു വ്യത്യസ്തമല്ല. ഒരു രാജ്യസ്നേഹി, ഉദാസീനനായ മനുഷ്യസ്നേഹി മാത്രമാണെങ്കിൽ, തരംതാഴ്ന്നുപോകുന്നു. സ്വകാര്യവും രാഷ്ട്രീയവുമായ നിയമങ്ങൾ പരസ്പരവിരുദ്ധമല്ല.

33. Harijan, 1-7-1947 India of My Dreams p. 101)
1. Young India 16-3-1921 (India of My Dreams p. 13)

2

വ്യക്തി കുടുംബത്തിനുവേണ്ടിയും, കുടുംബം ഗ്രാമത്തിനുവേണ്ടിയും, ഗ്രാമം ഡിസ്ട്രിക്റ്റിനുവേണ്ടിയും, ഡിസ്ട്രിക്റ്റ് സംസ്ഥാനത്തിനുവേണ്ടിയും, സംസ്ഥാനം രാജ്യത്തിനുവേണ്ടിയും മരിക്കാൻ സന്നദ്ധമാകണമെന്ന് രാജ്യസ്നേഹസിദ്ധാന്തം നമ്മെ പഠിപ്പിക്കുന്നതുപോലെ, ലോകത്തിനുവേണ്ടി ഒരു രാജ്യവും മരണം വരിക്കണമെങ്കിൽ, ആ രാജ്യം സ്വതന്ത്രമായിരിക്കണം. അതുകൊണ്ടു മനുഷ്യരാശി പുലരുന്നതിനുവേണ്ടി ആവശ്യമായിത്തീർന്നാൽ സ്വയം നശിക്കാനൊരുങ്ങേണ്ടതിന് എന്റെ രാജ്യത്തിനു സ്വാതന്ത്ര്യം ലഭിക്കണമെന്നതാണ് ദേശീയത്വത്തെക്കുറിച്ചുള്ള എന്റെ സങ്കല്പം. അവിടെ വർഗവൈരത്തിനു യാതൊരു സ്ഥാനവുമില്ല. നമ്മുടെ ദേശീയത്വം അതായിരിക്കട്ടെ.

3

യൂറോപ്പിന്റെ കാല്ക്കൽ കുമ്പിട്ടുകിടക്കുന്ന ഒരു ഭാരതം മനുഷ്യരാശിക്കു യാതൊരാശയ്ക്കും വക നൽകുന്നില്ല. സ്വതന്ത്ര്യവും പ്രബുദ്ധവുമായ ഒരു ഭാരതത്തിനു സമാധാനത്തിന്റേയും സദ്ബുദ്ധിയുടേതുമായ ഒരു സന്ദേശം നൽകാനുണ്ട്.



ദേശസ്നേഹിയാവാതെ ഒരാൾക്ക് വിശ്വസ്നേഹിയാവുക സാദ്ധ്യമല്ല. ദേശീയത്വം ഒരു വസ്തുതയാകുമ്പോൾ, അതായത്, വിഭിന്നരാഷ്ട്രങ്ങളിലെ വിഭിന്നജനതകൾ സ്വയം സംഘടിതരാവുകയും ഏകഭാവേന പ്രവർത്തിക്കാൻ കഴിവുള്ളവരാവുകയും ചെയ്യുമ്പോൾ മാത്രമേ വിശ്വസ്നേഹം സാദ്ധ്യമാവൂ. ദേശീയത്വമല്ല, ആധുനികരാഷ്ട്രങ്ങൾക്കു വിനാശകരമായിത്തീർന്നിട്ടുള്ള സങ്കുചിതത്വം, സ്വാർത്ഥത, നിഷേധമനോഭാവം, എന്നിവയാണ് ഇന്നത്തെ ദോഷം. മററാരുടെയെങ്കിലും ചെലവിൽ ലാഭമുണ്ടാക്കാനും മററാരെയെങ്കിലും നശിപ്പിച്ച് ഉയരുവാനുമാണ് ഓരോരുത്തരുടെയും ശ്രമം. ഇന്ത്യൻ ദേശീയത്വം സ്വീകരിച്ചിട്ടുള്ള പാത വ്യത്യസ്തമാണ്. മനുഷ്യരാശിയുടെ പൊതുവായ നന്മയ്ക്കും സേവനത്തിനുംവേണ്ടി സ്വയം സംഘടിപ്പിക്കുവാൻ അഥവാ സ്വന്തം വ്യക്തിത്വം കണ്ടെത്തുവാനാണ് അതിന്റെ ശ്രമം.

5

ദൈവം എന്റെ ഭാഗധേയം നിശ്ചയിച്ചിട്ടുള്ളത് ഭാരതീയജനമദ്ധ്യത്തിലായതുകൊണ്ട്, ഞാൻ അവരെ സേവിക്കാതിരുന്നാൽ അതു സ്രഷ്ടാവിനോടുള്ള അപരാധമാവും. അവരെ സേവിക്കേണ്ട

2. Gandhiji in Indian Villages, p. 170 (India of My Dreams p. 13)
3. Young India, 1–6–1921 (India of My Dreams, p. 13)
4. Young India, 18–6–1925 (India of My Dreams, p. 14)
5. Young India, 18–6–1925 (India of My Dreams, p. 14)

തെങ്ങനെയാണെന്നറിഞ്ഞുകൂടെങ്കിൽ, മനുഷ്യരാശിയെ സേവിക്കേണ്ടതെങ്ങനെയെന്നു ഞാൻ ഒരിക്കലും മനസ്സിലാക്കുകയില്ല. എന്റെ രാജ്യത്തിനു ഞാൻ ചെയ്യുന്ന സേവനം മററു രാഷ്ട്രങ്ങൾക്കു് ഉപദ്രവമാകാത്തിടത്തോളംകാലം എനിക്കു തെററുപററാനിടയില്ല.

6

എന്റെ രാജ്യസ്നേഹം മറെറല്ലാം ഒഴിച്ചുനിർത്തിയുള്ളതല്ല. അതു് എല്ലാററിനെയും ആശ്ലേഷിക്കുന്ന ഒന്നാണു്. മററു ജനസമൂഹങ്ങളെ ചൂഷണംചെയ്തോ, അവരുടെ കഷ്ടതകളിൽനിന്നു മുതലെടുത്തോ ഉയരാൻ ശ്രമിക്കുന്നതരത്തിലുള്ള രാജ്യസ്നേഹം ഞാൻ വർജ്ജിക്കേണ്ടതാണു്. രാജ്യസ്നേഹത്തെപ്പററിയുള്ള എന്റെ സങ്കല്പം, എല്ലായ്പോഴും അന്യൂനമാംവണ്ണം മനുഷ്യരാശിയുടെ വിശാലമായ നന്മയുമായി പൊരുത്തപ്പെടുന്നതല്ലെങ്കിൽ, അതു് ഒന്നുമല്ല എന്നതാണു്. മാത്രമല്ല, എന്റെ മതവും അതിൽനിന്നുറവെടുത്ത രാജ്യസ്നേഹവും ജീവിതത്തെയാകെ ആശ്ലേഷിക്കുന്നു. നാം ഒരേ ദൈവത്തിന്റെ മക്കളാണെന്നവകാശപ്പെടുന്നതുകൊണ്ടും, അതിനാൽ ജീവൻ ഏതുരൂപത്തിലായാലും ഒന്നുതന്നെയായിരിക്കണമെന്നതുകൊണ്ടും, മനുഷ്യരെന്നു വിളിക്കപ്പെടുന്ന ജീവികളുമായി മാത്രമല്ല, ഇഴജന്തുക്കൾ ഉൾപ്പെടെയുള്ള സർവജീവികളുമായി സാഹോദര്യവും ഏകഭാവവും പുലർത്താൻ ഞാനാഗ്രഹിക്കുന്നു.

7

നാം ആരെയെങ്കിലും ചൂഷണം ചെയ്യുകയോ നമ്മെ ചൂഷണം ചെയ്യാൻ അനുവദിക്കുകയോ ചെയ്യുകയില്ലെന്നതുകൊണ്ടു്, നമ്മുടെ ദേശീയത്വം മററു രാഷ്ട്രങ്ങൾക്കു് ഒരു അപകടമാവുകയില്ല. സ്വരാജിലൂടെ നാം ലോകത്തെ മുഴുവൻ സേവിക്കും.

8

സ്വരാജ്യസേവനത്തിനും ലോകസേവനത്തിനും തമ്മിൽ പൊരുത്തക്കേടൊന്നുമില്ലെന്ന സിദ്ധാന്തത്തിലുള്ള വിശ്വാസം വർദ്ധിച്ചിട്ടുണ്ടെന്നു് ഏതാണ്ടു് അമ്പതുകൊല്ലത്തെ പൊതുജീവിതത്തിനുശേഷം, ഇന്നെനിക്കു പറയാൻ കഴിയും. അതൊരു നല്ല സിദ്ധാന്തമാണു്. അതു് സ്വീകരിച്ചാൽ മാത്രമേ ലോകത്തിലിന്നുള്ള പിരിമുറുക്കം അയയുകയും ഈ ഭൂമുഖത്തുള്ള വിഭിന്നരാഷ്ട്രങ്ങൾ പരസ്പരമുള്ള അസൂയ ഇല്ലാതാവുകയും ചെയ്യുകയുള്ളൂ.

---

6· Young India, 4-4-1929 (India of My Dreams, p. 14)
7· Young India, 16–4–1931 (India of My Dreams, p· 14)
8 Harijan, 17–11–1933 (India of My Dreams) p· 14)

9

*ജനാധിപത്യം*

സമുന്നതരൂപത്തിലുള്ള സ്വാതന്ത്ര്യത്തിന് ഉയർന്ന നിലവാരത്തിലുള്ള ശിക്ഷണവും വിനയവും കൂടിയേതീരൂ. ശിക്ഷണത്തിൽനിന്നും വിനയത്തിൽനിന്നും ഉയിർക്കൊള്ളുന്ന സ്വാതന്ത്ര്യം അനിഷേധ്യമാണ്. തനിക്കും തന്റെ അയൽക്കാരനും ഒന്നുപോലെ ആപത്കരമായ പ്രാകൃതത്വത്തിന്റെ ചിഹ്നമാണ് അനിയന്ത്രിതമായ പ്രവർത്തനാനുവാദം.

10

അപകടങ്ങളില്ലാത്ത മാനുഷികസ്ഥാപനങ്ങളൊന്നുമില്ല. സ്ഥാപനം എത്രത്തോളം മഹത്താണോ അത്രത്തോളം ദുരുപയോഗത്തിനുള്ള സാധ്യതകളും വർദ്ധിക്കും. ജനാധിപത്യം ഒരു മഹത്തായ സ്ഥാപനമെന്നനിലയ്ക്ക് ദുരുപയോഗപ്പെടുത്താനുള്ള സാധ്യതകൾ ഏറെയുള്ളതാണ്. അതുകൊണ്ട് അതിനുള്ള പ്രതിവിധി ജനാധിപത്യം ഒഴിവാക്കുകയല്ല. അതു ദുരുപയോഗപ്പെടുത്താനുള്ള സാദ്ധ്യതകൾ ഏററവും കുറയ്ക്കുകയാണ്.

11

ഒരു ജനാധിപത്യരാഷ്ട്രത്തിനു പൊതുജനാഭിപ്രായത്തിനതീതമായി പ്രവർത്തിക്കാൻ ഒരിക്കലും കഴിയുകയില്ല. അതിനെ (പൊതുജനാഭിപ്രായത്തെ) എതിർക്കാനൊരുങ്ങുന്നപക്ഷം അതു നശിക്കും. സുശിക്ഷിതവും പ്രബുദ്ധവുമായ ജനാധിപത്യം ലോകത്തിൽവച്ച്, ഏററവും വിശിഷ്ടമാണ്. പക്ഷപാതം, അജ്ഞത, അന്ധവിശ്വാസം എന്നിവ ചേർന്ന ജനാധിപത്യം കുഴപ്പത്തിലേക്കു നീങ്ങുകയും സ്വയം നശിക്കുകയും ചെയ്യാനിടയുണ്ട്.

12

ശരിയായ തീരുമാനം യാതൊരു ചിന്താശാഖയുടേയും കുത്തകയല്ലെന്നു ഞാൻ ആവർത്തിച്ചുപറഞ്ഞിട്ടുണ്ട്. നാമെല്ലാവരും തെററുപററുന്നവരും പലപ്പോഴും നമ്മുടെ തീരുമാനങ്ങൾ തിരുത്താൻ ബാദ്ധ്യസ്ഥരുമാണ്. നമ്മുടേതുപോലെ വിശാലമായൊരു രാജ്യത്തിൽ, സത്യസന്ധമായ എല്ലാ ചിന്താശാഖകൾക്കും സ്ഥാനമുണ്ടായിരിക്കണം. നമുക്കു നമ്മോടുള്ള ഏററവും ലഘുവായ കടപ്പാട് എതിരാളിയുടെ കാഴ്ചപ്പാടു മനസ്സിലാക്കാൻ ശ്രമിക്കുകയും, അതു സ്വീകാര്യമല്ലെങ്കിൽ നമ്മുടെ അഭിപ്രായം അയാളെങ്ങനെ ബഹുമാനിക്കണമെന്നു നാം പ്രതീക്ഷിക്കുന്നുവോ അതുപോലെ അയാളുടേതും

9. Young India, 3-6-1926 (India of My Dreams, p. 15)
10. Harijan, 7-5-1931 (India of My Dreams, p. 15)
11. Harijan, 20-7-1931 (India of My Dreams, p. 16)
12. Young India 17-4-1924 (India of My Dreams, p. 16)

ബഹുമാനിക്കുകയും ആണ്. അതു് ആരോഗ്യകരമായ പൊതുജീവിതത്തിന്റെയും സ്വരാജിനു നമുക്കുള്ള യോഗ്യതയുടെയും അവശ്യമായ ഉരകല്ലാണ്. നമുക്കു ദീനാനുകമ്പയും സഹിഷ്ണുതയുമില്ലെങ്കിൽ ഭിന്നതകൾ സൗഹൃദപൂർവം പറഞ്ഞൊതുക്കുവാൻ കഴിയാതെ വരികയും, മൂന്നാമതൊരു കക്ഷിയുടെ മാദ്ധ്യസ്ഥ്യത്തിനു് അഥവാ, വിദേശാധിപത്യത്തിനു വഴങ്ങുവാൻ നാം നിർബന്ധിതരാകയും ചെയ്യും.

## 13

രാഷ്ട്രീയാധികാരം ജനങ്ങളുടെ കൈവശമാകുമ്പോൾ ജനസ്വാതന്ത്ര്യത്തിലുള്ള ഇടപെടൽ തുലോം വിരളമാകും. സ്റ്റേറ്റ് അധികം ഇടപെടാതെതന്നെ അനായാസമായും ഫലപ്രദമായും കാര്യങ്ങൾ നടത്തുന്ന രാഷ്ട്രം യഥാർത്ഥത്തിൽ ജനാധിപത്യരാഷ്ട്രമാണ്. ആ അവസ്ഥയില്ലാത്തപ്പോൾ ഒരു ഗവർമെൻറിന്റെ ജനാധിപത്യസ്വഭാവം നാമമാത്രമാകുന്നു.

## 14

ജനാധിപത്യവും അക്രമവും തമ്മിൽ ഒരിക്കലും പൊരുത്തപ്പെടുകയില്ല. ഇന്നു നാമമാത്രമായി ജനാധിപത്യമുള്ള രാഷ്ട്രങ്ങൾ ഒന്നുകിൽ തുറന്ന സർവാധിപത്യരാഷ്ട്രങ്ങളാവാൻ നിർബദ്ധരാവുകയോ, അതല്ല യഥാർത്ഥ ജനാധിപത്യരാഷ്ട്രങ്ങളായിത്തീരണമെന്നുള്ളപക്ഷം ധീരതയോടെ അഹിംസ കൈക്കൊള്ളുകയോ ചെയ്യും. അഹിംസ വ്യക്തികൾക്കുമാത്രം പരിശീലിക്കാവുന്നതാണെന്നും, വ്യക്തികൾ ചേർന്നുള്ള രാഷ്ട്രങ്ങൾക്കു പ്രാവർത്തികമാക്കാൻ കഴിയുന്ന ഒന്നല്ലെന്നും പറയുന്നതു് ഈശ്വരനിന്ദയാണ്.

## 15

ഓരോ വ്യക്തിയും, രാഷ്ട്രത്തിന്റെ ഘടകങ്ങളായ വിഭിന്ന താൽപര്യങ്ങളെയെല്ലാം പ്രതിനിധാനം ചെയ്യുന്നുവെന്നതാണ് ജനാധിപത്യത്തിന്റെ കാതലായ തത്ത്വം. പ്രത്യേക താൽപര്യങ്ങളുടെ പ്രത്യേക പ്രാതിനിധ്യം അതു് ഒഴിച്ചുനിർത്തുന്നില്ലെന്നതോ, ഒഴിച്ചുനിർത്തരുതെന്നതോ ശരിയാണ്. പക്ഷേ അമ്മാതിരി പ്രാതിനിധ്യമല്ല അതിന്റെ ഉരകല്ല്. അതു് അതിന്റെ അപൂർണതയുടെ ചിഹ്നമാണ്.

---

13. Harijan, 11–1–1936 (India of My Dreams, p. 16)
14. Harijan, 12–11–'38 (India of My Dreams, p. 16)
15. Harijan, 22–4–'39 (India of My Dreams, p. 16)

## 16

സ്വതന്ത്രജനാധിപത്യഭാരതം ആക്രമണത്തിനെതിരായ പരസ്പര പ്രതിരോധത്തിലും സാമ്പത്തിക സഹകരണത്തിലും മററു സ്വതന്ത്രരാഷ്ട്രങ്ങളോടു കൂട്ടുചേരും. ലോകത്തിൻെറ വിജ്ഞാനവും വിഭവവും മനുഷ്യരാശിയുടെ പുരോഗതിക്കുവേണ്ടി വിനിയോഗിക്കുന്നതും, സ്വാതന്ത്ര്യം, ജനാധിപത്യം എന്നിവയിൽ അധിഷ്ഠിതവുമായ ഒരു യഥാൎത്ഥവിശ്വസംവിധാനം സുസ്ഥാപിതമാക്കുന്നതിനുവേണ്ടി ഇന്ത്യ അനവരതം പ്രയത്നിക്കും.

## 17

'എന്തുകൊണ്ടാണ് ജനാധിപത്യം അഹിംസയിലൂടെ മാത്രമേ രക്ഷിക്കാനാവൂ എന്നു നിങ്ങൾ പറയുന്നത്?' (ചോദ്യകർത്താവ് ഒരു അമേരിക്കൻ സുഹൃത്താണ്). കാരണം,ഹിംസ ജനാധിപത്യത്തെ നിലനിർത്തുന്നിടത്തോളംകാലം അതു ദുർബലർക്കെന്തെങ്കിലും സംഭാവന ചെയ്യുകയോ അവരെ സംരക്ഷിക്കുകയോ ഇല്ല. ജനാധിപത്യത്തെക്കുറിച്ചുള്ള എൻെറ സങ്കല്പമനുസരിച്ച് അതിൻെറ കീഴിൽ അശക്തനും ശക്തനും തുല്യമായ അവസരം ലഭിക്കണം. അത് അഹിംസയിലൂടെയല്ലാതെ ഒരിക്കലും സംഭവിക്കുകയില്ല. ഇന്ന് അശക്തനോടു രക്ഷാകർത്തൃസ്വഭാവേനയുള്ള ശ്രദ്ധയൊഴികെ ലോകത്തൊരു രാഷ്ട്രവും മറെറാന്നും കാട്ടുന്നില്ല. അശക്തൻ തള്ളപ്പെട്ടുമെന്നു നിങ്ങൾ പറയാറുണ്ട്. നിങ്ങളുടെ കാര്യം തന്നെയെടുക്കു. നിങ്ങളുടെ രാജ്യം ഏതാനും മുതലാളികളുടെ ഉടമയിലാണ്. ദക്ഷിണാഫ്രിക്കയെ സംബന്ധിച്ചും അതാണു പരമാൎത്ഥം. തുറന്നതോ മറച്ചതോ ആയ ഹിംസ കൂടാതെ ഈ വമ്പിച്ച ഭൂസ്വത്തവകാശം നിലനിത്താനാവില്ല, ഇന്നു പ്രവർത്തിക്കുന്ന രീതിയിലുള്ള പാശ്ചാത്യജനാധിപത്യം വെള്ളംചേർന്ന നാത്സിസമോ, ഫാസിസമോ ആണ്. അങ്ങേയററം സാമ്രാജ്യത്വത്തിൻെറ നാത്സി, ഫാസിസ്റ്റുപ്രവണതകൾ മറയ്ക്കാനുള്ള വെറുമൊരു മുഖംമൂടി മാത്രമാണത്. യുദ്ധത്തിൽ പിടിച്ചെടുക്കുന്ന ധനം പങ്കുവയ്ക്കാനുള്ള ആഗ്രഹത്തിൻെറ നിവൃത്തിയ്ക്കുവേണ്ടിയല്ലെങ്കിൽ ഇന്ന് എന്തിനാണീ യുദ്ധം? ബ്രിട്ടൻ ഇന്ത്യയെ സ്വന്തമാക്കിയതു ജനാധിപത്യരീതികളിലൂടെയായിരുന്നില്ല. ദക്ഷിണാഫ്രിക്കയിലെ ജനാധിപത്യത്തിനെന്തൎത്ഥം? യഥാൎത്ഥകൈവശക്കാരനായ കറുത്തവനെതിരായി, വെള്ളക്കാരനെ സംരക്ഷിക്കുവാൻ വേണ്ടി രചിച്ചിട്ടുള്ളതാണ് ആ രാജ്യത്തിൻെറ ഭരണഘടന. ഉത്തര സംസ്ഥാനങ്ങൾ അടിമത്തനിരോധനത്തിനുവേണ്ടി ചെയ്തതെല്ലാം ഓർമയിൽവച്ചുകൊണ്ടുതന്നെ പറയട്ടെ, നിങ്ങളുടെ ചരിത്രം ഒരു

---

16. Harijan, 23-9-'39 (India of My Dreams, p. 17)
17. Harijan, 18-5-'40 (Non-violence in Peace and War, Vol. I,p.269)

പക്ഷേ പൂർവാധികം തമോമയമാണു്. നിങ്ങഠംനീഗ്രോയോടു പെരുമാറിയ രീതി നിങ്ങഠംക്കശേഷം അഭിമാനജനകമല്ല. അത്തരം ജനാധിപത്യങ്ങഠം സംരക്ഷിക്കാനാണു് യുദ്ധം ചെയ്യുന്നതു്. അതിൽ ആത്മവഞ്ചനയുടെ അംശം കുറച്ചൊന്നുമല്ല. ഞാൻ ഇപ്പോഠം അഹിംസയുടെ പേരിൽ ചിന്തിക്കയും ഹിംസയെ അതിന്റെ പരിപൂർണ്ണനഗ്നതയിൽ കാട്ടുവാൻ ശ്രമിക്കയുമാണു്.

ഇന്ത്യ യഥാർത്ഥ ജനാധിപത്യം അഥവാ അഹിംസാത്മകമായ ജനാധിപത്യം ഉരുത്തിരിയിക്കുവാൻ ശ്രമിക്കുകയാണു്. ചർക്ക, ഗ്രാമവ്യവസായങ്ങഠം, കരകൗശലത്തിലൂടെയുള്ള പ്രാഥമികവിദ്യാഭ്യാസം, അയിത്തോച്ചാടനം, സമുദായമൈത്രി, മദ്യനിരോധനം, അഹമ്മദബാദിലെപ്പോലെ തൊഴിലാളികളെ അഹിംസാത്മകമായി സംഘടിപ്പിക്കൽ എന്നിവയിലൂടെ പ്രകാശിതമായ സത്യഗ്രഹായുധങ്ങളാണു് ഞങ്ങളുടേതു്. ജനസാമാന്യത്തിന്റെ പ്രയത്നവും ജനസാമാന്യത്തിന്റെ വിദ്യാഭ്യാസവുമാണിതിനാവശ്യം. അത്തരം പ്രവർത്തനങ്ങഠം നടത്തുവാൻ നമുക്കു വൻപിച്ച ഏജൻസികളുണ്ടു്. അവ തികച്ചും സ്വമനസ്സാലെയുള്ളതും അവയുടെ പ്രമാണം താഴ്ന്നവരെ സേവിക്കലുമാണു്,

18

ജനാധിപത്യവാദിയായുള്ളവൻ ജന്മനാ ശിക്ഷണ തത്പരനായിരിക്കും. മാനുഷികമോ ദൈവികമോ ആയ എല്ലാ നിയമങ്ങളെയും സ്വമനസ്സാലെ അനുസരിക്കുകയെന്നതു് സാധാരണശീലമാക്കിയിട്ടുള്ളവനു് ജനാധിപത്യം സ്വാഭാവികമായും കരഗതമാകുന്നു. ജനാധിപത്യത്തെ സേവിക്കണമെന്നു വാഞ്ഛിക്കുന്നവരെല്ലാം ജനാധിപത്യത്തിന്റെ ഈ അഗ്നിപരീക്ഷയിൽ വിജയിച്ചു തങ്ങളുടെ യോഗ്യത തെളിയിക്കട്ടെ. മാത്രമല്ല, ഒരു ജനാധിപത്യവാദി തികച്ചും നിസ്വാർത്ഥനായിരിക്കണം. തന്റെയോ തന്റെ കക്ഷിയുടേയോ പേരിലല്ല, ജനാധിപത്യത്തിന്റെ പേരിൽമാത്രമേ അയാഠം ചിന്തിക്കുകയും സ്വപ്നം കാണുകയും പാടുള്ളൂ. അപ്പോഠം മാത്രമേ അയാഠംക്കു സിവിഠംനിയമലംഘനാവകാശം ലഭിക്കുന്നുള്ളൂ.

19

തന്റെ കർത്തവ്യങ്ങഠം നിർവഹിക്കുന്നവനു് അവകാശങ്ങഠം താനേ വന്നു ചേർന്നുകൊള്ളും. വാസ്തവത്തിൽ ഏതെങ്കിലും അവകാശത്തിനുവേണ്ടി ജീവിക്കുകയും മരിക്കുകയും ചെയ്യേണ്ടതുണ്ടെങ്കിൽ അതു സ്വകർത്തവ്യനിർവഹണത്തിനുള്ള അവകാശം മാത്രമാണു്. ന്യായമായ എല്ലാ അവകാശങ്ങളും അതിലുഠംക്കൊള്ളുന്നു. മറ്റെല്ലാം

18. Harijan 27–6–'39 (India of My Dreams, p.18)
19. Harijan, 27-5-1939 (India of My Dreams, p. 19)

തന്നെ ഏതെങ്കിലും വേഷത്തിലുള്ള ബലാൽക്കാരമാണ്; അതിൽ ഹിംസയുടെ ബീജങ്ങളുണ്ടുതാനും.

## 20

ഒരു ജനാധിപത്യരാഷ്ട്രത്തിൽ തെററുകളുണ്ടായാൽ അവയിലേക്കു ഗവർമെൻറിൻെറ ശ്രദ്ധ ക്ഷണിക്കുന്നതുകൊണ്ടുമാത്രം ജനങ്ങൾ തൃപ്തിപ്പെട്ടേ തീരൂ. അവർക്കാവശ്യമുണ്ടെങ്കിൽ ഗവർമെൻറിനെ നീക്കം ചെയ്യാം. പക്ഷേ പ്രക്ഷോഭണങ്ങൾമൂലവും മററും തടസ്സങ്ങൾ സൃഷ്ടിക്കരുത്. വമ്പിച്ച കരസേനയും നാവികസേനയും താങ്ങായിട്ടുള്ള ഒരു വിദേശ ഗവർമെൻറല്ല നമ്മുടേത്. ജനങ്ങളിൽനിന്നുമാത്രമേ അവർക്കു ശക്തി സംഭരിക്കാനാവൂ.

## 21

കേന്ദ്രത്തിലിരിക്കുന്ന പത്തിരുപതുപേർക്കു യഥാർത്ഥ ജനാധിപത്യം പ്രവർത്തിപ്പിക്കാൻ കഴിയുകയില്ല. അതു് ഓരോ ഗ്രാമത്തിലെയും ജനങ്ങൾ അടിത്തട്ടിൽനിന്നു മുകളിലേക്കു പ്രവർത്തിപ്പിക്കേണ്ടതാണ്.

## 22

വ്യക്തിപരമായി പറഞ്ഞാൽ, സർക്കാരിൻെറ രോഷം, ജനരോഷത്തോളം ഞാൻ വകവയ്ക്കുന്നില്ല. ജനരോഷം ദേശീയമായ വൈകാരിക വിഭ്രമത്തിൻെറ ചിഹ്നമാണ്. അതുകൊണ്ടു ചെറിയൊരു മണ്ഡലത്തിൽ മാത്രമൊതുങ്ങുന്ന ആദ്യത്തേതിനെക്കാൾ രണ്ടാമത്തേതു കൈകാര്യം ചെയ്യുവാൻ പ്രയാസമാണ്. ഭരിക്കാൻ യോഗ്യതയില്ലെന്നു തെളിയിച്ച ഗവർമെൻറിനെ നിഷ്കാസനം ചെയ്യുന്നതു് ജനക്കൂട്ടത്തിലെ അപരിചിതരായ ആളുകളുടെ ഉന്മാദം ഇല്ലാതാക്കുന്നതിനെക്കാൾ എളുപ്പമാണ്.

## 23

വിശദാംശങ്ങളിൽ ഭൂരിപക്ഷത്തിനു കീഴ്വഴങ്ങേണ്ടതാണെന്ന സങ്കുചിതമായ അർത്ഥം ഭൂരിപക്ഷഭരണത്തിനു കൽപിക്കാറുണ്ട്. പക്ഷേ തീരുമാനങ്ങൾ എന്തുതന്നെയായാലും ഭൂരിപക്ഷത്തിനു വഴങ്ങിക്കൊടുക്കുന്നതു് അടിമത്തമാണ്. ജനങ്ങൾ കുഞ്ഞാടുകളെപ്പോലെ പ്രവർത്തിക്കുന്ന ഒരവസ്ഥാവിശേഷമല്ല ജനാധിപത്യം. ജനാധിപത്യത്തിൻകീഴിൽ അഭിപ്രായത്തിലും പ്രവർത്തനത്തിലുമുള്ള വ്യക്തിസ്വാതന്ത്ര്യം കരുതലോടെ സുരക്ഷിതമാക്കിയിട്ടുണ്ട്. അതു

20. Delhi Diary, p. 86
21. Harijan, 18-1-1948 (India of My Dreams, p. 19)
22. Young India, 28–7–1920 (India of My reams, p. 19)
23. Young India, 2-3-1922 (Sarvodaya, p. 76)

കൊണ്ടു് കോൺഗ്രസിന്റെ പേരിൽ പ്രവർത്തിക്കാത്തിടത്തോളം, ഭൂരിപക്ഷത്തെ അപേക്ഷിച്ചു വ്യത്യസ്തമായ രീതിയിൽ പ്രവർത്തിക്കാനുള്ള പരിപൂർണസ്വാതന്ത്ര്യം ന്യൂനപക്ഷത്തിനുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു.

## 24

ഇരുപത്തൊന്നുവയസ്സിനുമുകളിൽ അല്ലെങ്കിൽ പതിനെട്ടു വയസ്സിനുപോലും മുകളിൽ പ്രായമുള്ള എല്ലാ സ്ത്രീപുരുഷന്മാർക്കും വോട്ടവകാശമുണ്ടായിരിക്കുമെന്നു ഗാന്ധിജി ഉറപ്പിച്ചുപറഞ്ഞിട്ടുണ്ടു്. തന്നെപ്പോലെയുള്ള കിഴവന്മാരെ അദ്ദേഹം ഒഴിവാക്കും. വോട്ടർമാരെന്ന നിലയ്ക്കു് അവരെക്കൊണ്ടു പ്രയോജനമില്ല. മരണത്തോടടുത്തു കഴിഞ്ഞവർക്കുവേണ്ടിയുള്ളതല്ല ഇന്ത്യയും ശേഷം ലോകവും. അവർക്കുള്ളതു മരണമാണു്. ജീവിതം ചെറുപ്പക്കാർക്കുള്ളതും. അതുകൊണ്ടു് അൻപതുവയസ്സിനോ മറേറാ മുകളിലും പതിനെട്ടു വയസ്സിനു താഴെയും ഉള്ളവരെ ഒഴിവാക്കണമെന്നതാണു് അദ്ദേഹത്തിന്റെ നിലപാടു്.

പ്രായപൂർത്തി വോട്ടവകാശത്തോടൊത്തോ അതിനു മുൻപുതന്നെയോ അതിനൊരു സഹായമെന്ന നിലയ്ക്കല്ലാതെ സാഹിത്യപരമാവേണ്ടതില്ലാത്ത സാർവത്രിക വിദ്യാഭ്യാസം നടപ്പിലാക്കണമെന്നദ്ദേഹം വാദിച്ചു. ഏതു രാജ്യത്തിനും അഭിമാനിക്കാവുന്ന സമ്പന്നഭാഷകളിൽ വേണ്ട പരിജ്ഞാനം അവർക്കു നൽകും. അവർ സത്യസന്ധരും ആത്മാർത്ഥതയുള്ളവരുമാണെങ്കിൽ, പൗരത്വാവകാശങ്ങൾ ഗ്രഹിക്കുന്നതിനായുള്ള വിദ്യാഭ്യാസം കുറച്ചുകാലത്തേയ്ക്കേ വേണ്ടൂ.

## 25

ഇനി 'പ്രത്യേക താൽപര്യങ്ങൾക്കു പ്രത്യേക നിയോജകമണ്ഡല പ്രാതിനിധ്യം' എന്നതിനെപ്പററിയാണു്. പ്രായപൂർത്തിവോട്ടവകാശത്തിൻകീഴിൽ തൊഴിലാളിഘടകങ്ങൾക്കും മററും തീർച്ചയായും പ്രത്യേക പ്രാതിനിധ്യമാവശ്യമില്ല. ജന്മികൾക്കു് ഒരിക്കലും പാടില്ല. കാരണം പറയാം, ജന്മിമാരുടെ മുതലെല്ലാം കൈവശമാക്കണമെന്നു കോൺഗ്രസ്സിനോ ദരിദ്രരായ മൂകലക്ഷങ്ങൾക്കോ ആഗ്രഹമില്ല. ജന്മിമാർ കുടിയാന്മാർക്കുവേണ്ടി വസ്തു സൂക്ഷിക്കുന്ന ഊരായ്മക്കാരാവണമെന്നാണു് അവരാഗ്രഹിക്കുന്നതു്. ലക്ഷക്കണക്കിനു ഗ്രാമീണകർഷകർ മററു സ്ഥലങ്ങളിൽനിന്നു വരുന്നവർക്കോ തങ്ങളിൽ ഒരാൾക്കുതന്നെയോ പകരം ജന്മിമാരെത്തന്നെ സ്ഥാനാർത്ഥികളും പ്രതിനിധികളുമായി തെരഞ്ഞെടുക്കുന്നതിൽ ജന്മിമാർക്കു

---

24. Harijan, 2-3-'47 (Sarvodaya, p. 76)
25. Young India, 8-10-1931 (Towards Non-violent Socialism, p. 130)

തീർച്ചയായും അഭിമാനിക്കാൻ വകയുണ്ട്. അതുകൊണ്ട് ജന്മിമാർ കൃഷിക്കാരുമായി ഒത്തുചേർന്നു പ്രവർത്തിക്കേണ്ടിവരും. അതിനെക്കാൾ ശ്രേഷ്ഠമായും മെച്ചമായും എന്തുണ്ട്?

പക്ഷേ, ഇരുസഭകളുണ്ടെങ്കിൽ രണ്ടിലുമോ, അല്ലെങ്കിൽ ജനസഭയിലോ പ്രത്യേക പ്രാതിനിധ്യവും പരിഗണനയും വേണമെന്നു ജന്മിമാർ നിർബന്ധം പിടിച്ചാൽ, അവർ കലഹത്തിന്റെ വിത്തു വിതയ്ക്കുകയായിരിക്കും ചെയ്യുന്നത്. ജന്മിമാർക്കോ, മറ്റേതെങ്കിലും താൽപര്യങ്ങൾക്കോ വേണ്ടി അമ്മാതിരി അവകാശമുണ്ടാവുകയില്ലെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

## 26

പൊതുജനങ്ങളെ പരിശീലിപ്പിക്കുന്നതുപോലെ എളുപ്പമായി മറ്റൊന്നുമില്ല. അതിനുള്ള വ്യക്തമായ കാരണം അവർക്കു മനസ്സോ, മുൻകരുതലോ ഇല്ലെന്നുള്ളതാണ്. അവരെളുപ്പം പശ്ചാത്തപിക്കുന്നു. ജനാധിപത്യം ഉരുത്തിരിയിക്കുവാനാണ് ഞാൻ നിസ്സഹകരണം പ്രയോഗിക്കുന്നത്.

## 27

കാര്യങ്ങൾ ഗ്രഹിക്കാനും നയിക്കപ്പെടാനുമാഗ്രഹിക്കുന്നവരും രാജ്യത്തോടു കൂറും പൊന്നുപോലുള്ള ഹൃദയവുമുള്ളവരുമായ ബഹുജനങ്ങൾക്കു നാം പരിശീലനം നൽകേണ്ടതാണ്. സൂക്ഷ്മബുദ്ധികളും നിസ്വാർത്ഥരുമായ ഏതാനും പ്രവർത്തകരുമുണ്ടെങ്കിൽ ബുദ്ധിപൂർവം പ്രവർത്തിക്കുമാറു രാഷ്ട്രത്തെ സുസംഘടിതമാക്കാനും പ്രാകൃതജനാധിപത്യത്തി(മോബോക്രസി)ൽ നിന്നു ശരിയായ ജനാധിപത്യം (ഡമോക്രസി) വളർത്തിയെടുക്കാനും കഴിയും.

## 28

ഗവർമെൻറിൻെറയോ ജനങ്ങളുടെയോ ഭീകരപ്രവർത്തനങ്ങൾക്കിടയിൽ ജനാധിപത്യതത്ത്വം സംസ്ഥാപിക്കാൻ കഴിയുകയില്ല. ചില അംശങ്ങളിൽ ജനങ്ങളുടെ ഭീകരപ്രവർത്തനം ഗവർമെൻറിൻെറ ഭീകരപ്രവർത്തനത്തെക്കാളധികം ജനാധിപത്യതത്ത്വത്തിൻെറ വളർച്ചയ്ക്കു ഹാനി വരുത്തുന്നതാണ്. കാരണം രണ്ടാമത്തേതുമൂലം ജനാധിപത്യതത്ത്വത്തിനു ശക്തി വർദ്ധിക്കുമ്പോൾ ആദ്യത്തേതു് അതു നിശ്ശേഷം നശിപ്പിക്കുന്നു.

---

26. Young India, 8–9–'20 (India of My Dreams, p. 20)
27. Young India, 22–9'20 (India of My Dreams, p.20)
28. Young India, 23–2–1921 (India of My Dreams, p. 20)

## 29

യഥാർത്ഥ ജനാധിപത്യസ്വഭാവം വളർത്തിക്കൊണ്ടുവരണമെന്നുണ്ടെങ്കിൽ നാം അസഹിഷ്ണുക്കളാവരുത്. അസഹിഷ്ണുത, ഒരാൾക്ക തന്റെ ലക്ഷ്യത്തിലുള്ള വിശ്വാസമില്ലായ്മ വെളിപ്പെടുത്തുന്നു.

## 30

നാം ചെയ്യാറുള്ളതുപോലെ അഭിപ്രായസ്വാതന്ത്ര്യത്തിനും പ്രവർത്തനസ്വാതന്ത്ര്യത്തിനുംവേണ്ടി അവകാശവാദം നടത്തുമ്പോൾ, അവ മററുള്ളവർക്ക നാം നൽകേണ്ടവയാണെന്നുമോർക്കണം. ഭൂരിപക്ഷത്തിന്റെ ഭരണം മർദനസ്വഭാവമുള്ളതാകുമ്പോൾ, ഉദ്യോഗസ്ഥമേധാവികളായ ന്യൂനപക്ഷത്തിന്റെ ഭരണത്തെക്കാൾ അസഹ്യമാണ്. നാം ചെയ്യേണ്ടതു് സൗമ്യമായ അനുനയം, വാദം എന്നിവയിലൂടെ ന്യൂനപക്ഷത്തെ നമ്മുടെ കാഴ്ചപ്പാടിലേയ്ക്ക കൊണ്ടുവരാൻ ശ്രമിക്കുകയാണ്.

## 31

വ്യക്തിയെ കണക്കിലെടുക്കാതിരുന്നാൽ സമൂഹത്തിൽ പിന്നെ എന്തുണ്ട്? ഒരു വ്യക്തിക്ക് പരിപൂർണമായും സ്വമനസ്സാലെയും സമൂഹസേവനത്തിനുവേണ്ടി സ്വയം അർപ്പിക്കാനുള്ള പ്രേരണ നൽകുവാൻ വ്യക്തിസ്വാതന്ത്ര്യത്തിനുമാത്രമേ കഴിയൂ. അതയാളിൽനിന്നു പിടിച്ചെടുത്താൽ, അയാൾ സ്വയം പ്രവർത്തിക്കുന്ന യന്ത്രമായി മാറുകയും സമൂഹം നശിക്കുകയും ചെയ്യുന്നു. വ്യക്തിസ്വാതന്ത്ര്യം നിഷേധിച്ച് ഒരു സമൂഹത്തിനും രൂപം കൊടുക്കാനാവില്ല.

## 32

***സോഷ്യലിസം***

മതത്തെ അടിസ്ഥാനമാക്കിപ്പറഞ്ഞാൽ സോഷ്യലിസത്തിൽ ദ്വൈതഭാവമില്ല. ആകെ അതു് ഏകത്വമാണ്. ലോകത്തിലെവിടെയും ദ്വൈതഭാവമോ ബഹുത്വമോ മാത്രമേ കാണാനുള്ളൂ. ഐക്യത്തിന്റെ അഭാവം വ്യക്തമായറിയാം. ഒരാൾ ഉയർന്നവനും ഒരാൾ താഴ്ന്നവനുമാണ്, ഒരാൾ ഹിന്ദുവും, മറെറാരാൾ മുസ്ളീമും ഇനിയൊരാൾ ക്രിസ്ത്യാനിയും, നാലാമൻ പാഴ്സിയും, അഞ്ചാമൻ സിക്കുകാരനും, ആറാമൻ യഹൂദനുമാണ്. അവർക്കിടയിൽത്തന്നെ പല

29. Yonng India, 2-2-1921 (India of My Dreams, p. 30)
30. Young India, 26-1-1922 (India of My Dreams, p. 20)
31. Young India, 1-2-1942 (India of My Dreams, p. 20)
22. Harijan, 13-7-1947(Non-violence in Peace and War, Vol. 2, pp. 273-274)

ഉപവിഭാഗങ്ങളുമുണ്ട്. എന്റെ സങ്കൽപത്തിലുള്ള ഐക്യം നാനാത്വത്തിലുള്ള ഏകത്വമാണ്.

ആ സ്ഥിതിയിലെത്തിച്ചേരണമെങ്കിൽ നാം വസ്തുതകൾ ഒരു തത്ത്വജ്ഞാനിയുടെ മട്ടിൽ കണ്ടുകൊണ്ട്, എല്ലാവരും സോഷ്യലിസം സ്വീകരിക്കുന്നതുവരെ യാതൊന്നും ചെയ്യേണ്ടതില്ലെന്നു പറഞ്ഞിരുന്നാൽ പോരാ. അങ്ങനെയായാൽ നാം നമ്മുടെ ജീവിതരീതി മാററാതെതന്നെ പ്രസംഗങ്ങൾ ധാരാളം ചെയ്യുകയും, പാർട്ടികൾ രൂപീകരിക്കയും അവസരം വരുമ്പോൾ പരുന്തിനെപ്പോലെ ഇരയെ റാഞ്ചിപ്പിടിക്കുകയും ചെയ്യും. അതു സോഷ്യലിസമല്ല. അതിനെ റാഞ്ചിപ്പിടിക്കാനുള്ള ഇരയായി നാം എത്രത്തോളം കരുതുന്നുവോ, അത്രത്തോളം അതു നമ്മിൽനിന്നകന്നുകൊണ്ടിരിക്കും.

പരിവർത്തനം ചെയ്യപ്പെടുന്ന ആദ്യത്തെ ആളോടൊപ്പം സോഷ്യലിസം ആരംഭിക്കുന്നു. അങ്ങനെയൊരാളുണ്ടെങ്കിൽ ആ ഒന്നിനോടൊത്ത് നിങ്ങൾക്കു പൂജ്യങ്ങൾ കൂട്ടിച്ചേർക്കാം. ആദ്യത്തെ പൂജ്യം ചേർക്കുമ്പോൾ പത്തും പിന്നെയുള്ള ഓരോ പൂജ്യവും ചേർക്കുമ്പോൾ പിന്നിട്ട സംഖ്യയുടെ പത്തിരട്ടിവീതവും വർദ്ധിച്ചുകൊണ്ടിരിക്കും. എന്നാൽ, തുടങ്ങുന്നതു് പൂജ്യത്തിലാണെങ്കിൽ, അതായതു് ആരും തുടങ്ങുന്നില്ലെങ്കിൽ പൂജ്യങ്ങൾ എത്ര ചേർന്നാലും പൂജ്യം മാത്രമായിരിക്കും ഫലം. ആ പൂജ്യങ്ങളെഴുതാനുപയോഗിക്കുന്ന സമയവും കടലാസും വെറും നഷ്ടമായിരിക്കയും ചെയ്യും.

ഈ സോഷ്യലിസം സ്ഫടികസ്ഫുടമാണ്. അതുകൊണ്ട് അതു നേടാനും സ്ഫടികസ്ഫുടമായ മാർഗങ്ങളാണു സ്വീകരിക്കേണ്ടതു്. അശുദ്ധമാർഗം അശുദ്ധമായ ലക്ഷ്യത്തിലേക്കാണു നയിക്കുക. അതുകൊണ്ടു രാജാവിനെയും കൃഷിക്കാരനെയും സമന്മാരാക്കുന്നതു് രാജാവിന്റെ തലകൊയ്തല്ല. മുതലാളിയുടെയും തൊഴിലാളിയുടേയും കാര്യത്തിലും അതു പററുകയില്ല. അസത്യത്തിലൂടെ സത്യത്തിലെത്തിച്ചേരാനാവില്ല. സത്യപൂർണമായ പെരുമാററംമാത്രമേ സത്യത്തിലേക്കു നയിക്കൂ. അഹിംസയും സത്യവും ഇരട്ടപെററതല്ലേ? 'ഒരിക്കലുമല്ല' എന്നാണതിന്റെ ഉത്തരം. അഹിംസ സത്യത്തിലധിഷ്ഠിതവും സത്യം അഹിംസയിലധിഷ്ഠിതവുമാണ്. അതുകൊണ്ട് അവ ഒരേ നാണയത്തിന്റെ ഇരുവശങ്ങളാണെന്നു പറയപ്പെട്ടിട്ടുണ്ട്. രണ്ടും തമ്മിൽ വേർതിരിക്കാനാവില്ല. നാണയത്തിലെഴുതിയിട്ടുള്ളതു അങ്ങോട്ടുമിങ്ങോട്ടും വായിച്ചുനോക്കൂ. അക്ഷരക്രമത്തിനു വ്യത്യാസമുണ്ടായിരിക്കും. എന്നാൽ മൂല്യത്തിനു മാററമില്ല. തികഞ്ഞ നൈർമ്മല്യംകൂടാതെ ഈ അനുഗൃഹീതമായ സ്ഥിതിവിശേഷത്തിലെത്തിച്ചേരുകയില്ല. നിങ്ങളുടെ മനസ്സോ ശരീരമോ അശുദ്ധമാണെങ്കിൽ നിങ്ങളിൽ അസത്യവും ഹിംസയും കുടിയിരുപ്പുണ്ട്.

അതുകൊണ്ടു സത്യസന്ധരും അഹിംസാനിഷ്ഠരും നിർമലഹൃദയരുമായ സോഷ്യലിസ്ററുകൾക്കുമാത്രമേ ഭാരതത്തിലും ലോക

ത്തിലൊട്ടാകെയും സോഷ്യലിസ്ററു സമൂഹം കെട്ടിപ്പടുക്കുവാൻ കഴിയൂ. എൻെറ അറിവിൽ ശുദ്ധമായ സോഷ്യലിസം നിലവിലു ള്ള ഒരു രാഷ്ട്രവും ലോകത്തിലില്ല. മുകളിൽ വിവരിച്ച മാർഗങ്ങ ളിലൂടെയല്ലാതെ അത്തരമൊരു സമൂഹത്തിനു നിലനിൽപ്പില്ല.

## 33

സത്യവും അഹിംസയും സോഷ്യലിസത്തിനുള്ളിൽ ജന്മമെടുക്ക ണം. അങ്ങനെ സംഭവിക്കണമെങ്കിൽ ഉപാസകനു് അക്ഷയമായ ദൈവവിശ്വാസമുണ്ടായിരിക്കണം. സത്യത്തിൻെറയും അഹിംസ യുടെയും വെറും യാന്ത്രികമായ അവലംബം അടിയന്തരഘട്ട ത്തിൽ തകർന്നുവീണെന്നു വന്നേക്കാം. അതുകൊണ്ടാണു സത്യമാണു് ദൈവമെന്നു ഞാൻ പറഞ്ഞതു്. ആ ദൈവം സജീവമായ ഒരു ശക്തിയാണു്. ആ ശക്തിയുടേതാണു നമ്മുടെ ജീവൻ. ആ ശക്തി ശരീരത്തിലന്തർഭവിച്ചിട്ടുണ്ടു്. എന്നാൽ ശരീരമല്ലതാനും. ആ മഹ ത്തായ ശക്തിയുടെ അസ്തിത്വം നിഷേധിക്കുന്നവൻ, അക്ഷയമായ ആ ശക്തിയുടെ പ്രയോജനം തനിക്കു നിഷേധിക്കുന്നതുമൂലം ബല ഹീനനായിക്കഴിയുന്നു. ആടിയുലഞ്ഞു് ഒരിടത്തുമെത്താതെ തകൎന്നു ടിയുന്ന ചുക്കാനില്ലാത്ത കപ്പൽപോലെയാണയാാം. അവരുടെ സോഷ്യലിസം അവരെ ഒരിടത്തുമെത്തിക്കുന്നില്ല; അവർ ജീവിക്കു ന്ന സമൂഹത്തിൻെറ കാര്യം പറയാനുമില്ല.

അങ്ങനെയാണെങ്കിൽ ഒരു സോഷ്യലിസ്റ്റു ദൈവത്തിൽ വിശ്വ സിക്കുന്നില്ലെന്നാണോ അർത്ഥമാക്കുന്നതു്? വിശ്വസിക്കുന്നവരുണ്ടെ ങ്കിൽ അവർ പ്രകടമായ പുരോഗതി കൈവരിക്കാത്തതെന്തു്? കൂടാ തെ മുൻപും ദൈവവിശ്വാസികൾ ധാരാളമുണ്ടായിരുന്നിട്ടും ഒരു സോ ഷ്യലിസ്റ്റു രാഷ്ട്രം കെട്ടിപ്പടുക്കാനവർക്കു കഴിയാതിരുന്നതെന്തു്?

ഈ സംശയങ്ങൾ പൂർണമായി പരിഹരിക്കുക വിഷമമാണു്. ഏതായാലും തൻെറ സോഷ്യലിസവും ദൈവവിശ്വാസവും തമ്മിൽ ഏതെങ്കിലുംതരത്തിലുള്ള ബന്ധമുണ്ടെന്നു് ആസ്തികനായ ഒരു സോ ഷ്യലിസ്റ്റിനും ഇതുവരെ തോന്നിയിരിക്കയില്ലെന്നുമാത്രം പറയാം. ദൈവവിശ്വാസികൾ പൊതുവായി സോഷ്യലിസം ബഹുജന ങ്ങൾക്കു് ഉപദേശിച്ചുകൊടുത്തിരുന്നില്ലെന്നും വേണമെങ്കിൽ പറ യാം.

ദൈവവിശ്വാസമുള്ള സ്ത്രീപുരുഷന്മാരുണ്ടായിരുന്നിട്ടും ലോക ത്തിൽ അന്ധവിശ്വാസങ്ങൾ തഴച്ചുവളർന്നിട്ടുണ്ടു്. ഹിന്ദുമതത്തിൽ ത്തന്നെ അടുത്തകാലംവരെ തൊട്ടുകൂടായ്മ കൊടികുത്തി വാണി ട്ടുണ്ടു്.

---

33. Hari jan, 20-7-1947 (Non-violence in Peace and War, Vol. II pp. 275–276)

ഈ മഹാശക്തിയെയും അതിൽ നിലീനമായ സാധ്യതകളെയുംപററി അറിയുകയെന്നതു് എക്കാലവും ശ്രമകരമായ ഗവേഷണത്തിന്ന വിഷയമായിട്ടുണ്ടെന്നതാണ പരമാർത്ഥം.

ആ അന്വേഷണത്തിൻെറ മാർഗത്തിലാണു് സത്യഗ്രഹത്തിൻെറ കണ്ടെത്തൽ എന്ന ഞാൻ അവകാശപ്പെടുന്നു. ഏതായാലും സത്യഗ്രഹത്തിൻെറ എല്ലാ നിയമങ്ങളും രൂപീകരിച്ചിട്ടുണ്ടെന്നോ, കണ്ടുപിടിച്ചുവെന്നോ ഞാനവകാശപ്പെടുന്നില്ല. വിലയുററതെന്തും സത്യഗ്രഹത്തിലൂടെ നേടാൻ കഴിയുമെന്ന ഞാൻ ഭയരഹിതമായും ഉറച്ച സ്വരത്തിലും പ്രഖ്യാപിക്കുന്നു. അതു സമുന്നതവും പ്രമാദരഹിതവുമായ മാർഗമാണു്, മഹത്തമമായ ശക്തിയാണു്. മറെറാരു മാർഗത്തിലൂടെയും സോഷ്യലിസത്തിലെത്തിച്ചേരുകയില്ല. സമൂഹത്തിലുള്ള രാഷ്ട്രീയവും, സാമ്പത്തികവും, ധാർമികവുമായ എല്ലാ തിന്മകളേയും സത്യഗ്രഹം നീക്കം ചെയ്യുന്നു.

## 34

യഥാർത്ഥസോഷ്യലിസം നമുക്കു പകർന്നുതന്നുകൊണ്ടു് നമ്മുടെ പൂർവ്വികർ പഠിപ്പിച്ചതിങ്ങനെയാണു്: 'ഭൂമിയെല്ലാം ഗോപാലൻേറതാണു്. അപ്പോഠം അതിർത്തിരേഖയെവിടെ? ആ രേഖ സൃഷ്ടിച്ചതു് മനുഷ്യനാണു്. അതുകൊണ്ടു് അതില്ലാതാക്കാനും മനുഷ്യനു കഴിയും.' ഗോപാലൻ എന്നതിൻെറ വാച്യാർത്ഥം ഇടയനെന്നാണു്. ദൈവമെന്നും അതിനർത്ഥമുണ്ടു്. ആധുനികഭാഷയിൽ രാഷ്ട്രം അഥവാ ജനങ്ങഠം എന്നാണർത്ഥം. ഇന്നു് ഭൂമി ജനങ്ങളുടെ വകയല്ലെന്നതു പരമാർത്ഥമാണു്. പക്ഷേ, തെററു് ഉപദേശത്തിലല്ല; അതിനനുസരിച്ചു് ഉയരാത്ത നമ്മിൽത്തന്നെയാണു്. റഷ്യയുഠപ്പെടെ ഏതു രാഷ്ട്രത്തിനും അക്രമരഹിതമായി ആ ആശയത്തെ എങ്ങനെ സമീപിക്കാൻ കഴിയുമോ, അത്രത്തോളം മെച്ചമായ സമീപനം നമുക്കും സാധ്യമാണെന്ന കാര്യത്തിൽ എനിക്കു സംശയമില്ല. ബലം പ്രയോഗിച്ചുള്ള കൈവശപ്പെടുത്തലിൻെറ സ്ഥാനത്തു ഫലപ്രദമായി പകരം സ്വീകരിക്കാവുന്നതു് എല്ലാ അർത്ഥവ്യാപ്തിയോടുംകൂടിയ ചക്കയാണു്. ഭൂമിയും മററു വസ്തുവകകളും അവയ്ക്കുവേണ്ടി പണിയെടുക്കുന്നവർക്കുള്ളതാണു്. നിർഭാഗ്യവശാൽ ഈ ലളിതസത്യം പണിയെടുക്കുന്നവർ അറിയാതിരിക്കയോ, അവരിൽനിന്നതു മറച്ചു പിടിക്കുകയോ ചെയ്തിട്ടുണ്ടു്.

## 35

*സർവോദയം*

ഏററവും താണപടിയിലുള്ളവനുപോലും ലഭിക്കേണ്ട സാമൂഹ്യനീതി ബലംപ്രയോഗിച്ചു കൈവരുത്താവുന്നതല്ലെന്നു് ഞാൻ എല്ലാ

---

34. Harijan, 2-1-1937 (India of My Dreams, pp. 22-23)
35. Harijan, 20-4-1940 (India of My Dreams, p. 23)

യ്പോഴും അഭിപ്രായപ്പെട്ടിട്ടുണ്ട്. താണപടിയിലുള്ളവർക്ക് അഹിംസാമാർഗത്തിൽ പരിശീലനം നൽകിയാൽ അവരനുഭവിച്ച അനീതികൾക്ക പരിഹാരം കണ്ടെത്താൻ കഴിയുമെന്നും എനിക്ക വിശ്വാസമുണ്ട്. ആ മാർഗം അഹിംസാത്മകമായ നിസ്സഹകരണമാണ്. ചില സന്ദർഭങ്ങളിൽ സഹകരണത്തോളംതന്നെ നിസ്സഹകരണം ഒരു കർത്തവ്യമായിത്തീരുന്നു. സ്വന്തം നാശത്തിലോ അടിമത്തത്തിലോ സഹകരിക്കാൻ ആരും ബാദ്ധ്യസ്ഥരല്ല. മററുള്ളവരുടെ പ്രയത്നംമൂലം നേടിയ സ്വാതന്ത്ര്യം, എത്രത്തോളം ദയാപൂർണമായാലും ആ പ്രയത്നം പിൻവലിക്കുന്നതോടെ നിലനിർത്താൻ കഴിയാതാവുന്നു. അഥവാ ആ സ്വാതന്ത്ര്യം യഥാർത്ഥസ്വാതന്ത്ര്യമല്ല. പക്ഷേ, അഹിംസാത്മകമായ നിസ്സഹകരണത്തിലൂടെ അതു നേടുവാനുള്ള വിദ്യ അഭ്യസിച്ചാൽ താണപടിയിലുള്ളവനുപോലും അതിന്റെ ദീപ്തി ദൃശ്യമാകും. ഹിംസാമാർഗത്തിനൊരിക്കലും നേടാനാവാത്തതു്, അഹിംസാത്മകമായ നിസ്സഹകരണത്തിനു തെററു ചെയ്യുന്നവരുടെ മനഃപരിവർത്തനം വരുത്തിക്കൊണ്ട് നേടാൻ കഴിയുമെന്ന് എനിക്ക തീർച്ചയുണ്ട്. ഇന്ത്യയിൽ അഹിംസയ്ക്ക് അതർഹിക്കുന്ന വിധത്തിലുള്ള പരീക്ഷണം നാം നൽകിയിട്ടില്ല. എന്നിട്ടും കലർപ്പുചേർന്ന അഹിംസകൊണ്ടുതന്നെ ഇത്രത്തോളം നമുക്ക നേടാൻ കഴിഞ്ഞുവെന്നതാണ് അത്ഭുതം.

## 36

മാനമായി ജീവിക്കാൻ ആവശ്യമുള്ളതിലധികം ഭൂമി ആൎക്കും ഉണ്ടായിരിക്കരുതു്. സ്വന്തമെന്നു വിളിക്കാവുന്ന ഒരിഞ്ചുഭൂമിപോലും ഇല്ലാത്തതുകൊണ്ടാണ് സാമാന്യജനങ്ങൾ ഞെരിച്ചുകൊല്ലുന്ന ദാരിദ്ര്യം അനുഭവിക്കുന്നതെന്ന പരമാർത്ഥം ആർക്ക നിഷേധിക്കാൻ കഴിയും?

പക്ഷേ, പരിഷ്കാരം ധ്രുതഗതിയിൽ സാധ്യമല്ലെന്നതു മനസ്സിലാക്കണം. അതു് അഹിംസാത്മകമാർഗങ്ങളിലൂടെ കൈവരുത്തണമെങ്കിൽ 'ഉള്ളവരെ'യും 'ഇല്ലാത്തവരെ'യും കാര്യങ്ങൾ ഗ്രഹിപ്പിച്ചേ പററൂ. 'ഉള്ളവരോ'ട് അവർക്കെതിരായി ഒരിക്കലും ബലം പ്രയോഗിക്കുകയില്ലെന്ന് ഉറപ്പുപറയണം. 'ഇല്ലാത്തവരെ' പഠിപ്പിക്കേണ്ടതു് അവരുടെ ഇച്ഛയ്ക്കെതിരായി നിർബന്ധിച്ച് അവരെക്കൊണ്ട് എന്തെങ്കിലും ചെയ്യിക്കാൻ ആർക്കും കഴിയുകയില്ലെന്നും, അഹിംസ അഥവാ, ആത്മവേദനയെന്ന കല അഭ്യസിക്കുന്നതിലൂടെ അവർക്ക സ്വാതന്ത്ര്യം നേടാൻ കഴിയുമെന്നുമാണ്. ലക്ഷ്യം നേടണമെങ്കിൽ ഞാൻ സൂചിപ്പിച്ച തരത്തിലുള്ള വിദ്യാഭ്യാസം ഉടനെ ആരംഭിക്കേണ്ടിയിരിക്കുന്നു. പരസ്പരബഹുമാനത്തിന്റെയും വിശ്വാസത്തിന്റെയും അന്തരീക്ഷം ഒരു പ്രാഥമിക നടപടിയെന്ന

36. Harijan, 20–4–1920 (India of My Dreams, pp. 23–24)

നിലയ്ക്കു സൃഷ്ടിക്കേണ്ടിയിരിക്കുന്നു. സാമാന്യജനതയും മേലേക്കിടയിലുള്ളവരും തമ്മിൽ സായുധസമരത്തിനു യാതൊരു സാധ്യതയുമില്ല.

37

അഹിംസാത്മകമായ സ്വാതന്ത്ര്യത്തിലേക്കുള്ള മുഖ്യമായ താക്കോൽ സാമ്പത്തികസമത്വമാണ്. മുതലാളിയും തൊഴിലാളിയും തമ്മിലുള്ള നിത്യസമരം ഇല്ലാതാക്കുക എന്നതാണ് സാമ്പത്തികസമത്വത്തിനുവേണ്ടി പ്രവർത്തിക്കുക എന്നതിനർത്ഥം. ഒരുവശത്ത് രാഷ്ട്രസമ്പത്തിന്റെ സിംഹഭാഗവും സ്വന്തമാക്കിയിട്ടുള്ള ഏതാനും ധനികരെ സമീകരിച്ചു താഴ്ത്തുകയെന്നും, മറുവശത്ത് അർദ്ധപ്പട്ടിണിക്കാരും നഗ്നരുമായ ജനലക്ഷങ്ങളെ സമീകരിച്ച് ഉയർത്തുക എന്നുമാണതിനർത്ഥം. ധനികരും ക്ഷുധാർത്തരായ ജനലക്ഷങ്ങളും തമ്മിലുള്ള വലിയ വിടവു നികത്താത്തിടത്തോളം, അഹിംസാത്മകമായ ഭരണസമ്പ്രദായമെന്നതു വ്യക്തമായും അസാധ്യമാണ്. ദരിദ്രനും ധനികനും തുല്യപ്രാബല്യമുള്ള സ്വതന്ത്രഭാരതത്തിൽ, ന്യൂഡൽഹിയിലെ കൊട്ടാരങ്ങളും തൊട്ടടുത്തുള്ള തൊഴിലാളികളുടെ കഷ്ടസ്ഥിതിയിലായ കുടിലുകളും തമ്മിലുള്ള വൈജാത്യം ഒരുദിവസംപോലും നിലനിൽക്കുകയില്ല. സമ്പത്തും തജ്ജന്യമായ ശക്തിയും സ്വേച്ഛയാ പരിത്യജിച്ചു പൊതുനന്മയ്ക്കുവേണ്ടി പങ്കിടാൻ തയ്യാറാകുന്നില്ലെങ്കിൽ രക്തരൂഷിതവിപ്ലവമുണ്ടാകുന്ന ദിവസം വിദൂരമല്ലെന്നതു തീർച്ചയാണ്. വളരെയൊക്കെ പരിഹസിക്കപ്പെട്ടുവെങ്കിലും ഞാനിപ്പോഴും എന്റെ ട്രസ്റ്റിഷിപ്പു സിദ്ധാന്തത്തിൽ അടിയുറച്ചു നിൽക്കുന്നു. അതു കരഗതമാവാനെളുപ്പമല്ലെന്നതു ശരിയാണ്. അഹിംസയുടെയും കഥ അതുതന്നെ. എങ്കിലും ചെങ്കുത്തായ ആ മല കയറുവാൻതന്നെയാണ് 1920–ൽ നാം ദൃഢനിശ്ചയം ചെയ്തത്.

38

ടോംസ്റ്റോയി 'ആഹാരത്തിനുവേണ്ടി അദ്ധ്വാനിക്കുക' എന്ന തത്ത്വത്തെപ്പറ്റി എഴുതിയതു വായിച്ചപ്പോഴാണ് മനുഷ്യൻ പണിയെടുത്തു ജീവിക്കണമെന്ന നിയമം ആദ്യമായി തികച്ചും ബോദ്ധ്യമായത്. അതിനുമുൻപുതന്നെ റസ്കിന്റെ 'അൺടു ദിസ് ലാസ്റ്റ്' വായിച്ചപ്പോറം ആ ആശയം എന്നെ ആകർഷിച്ചുതുടങ്ങിയിരുന്നു. ഒരുവൻ അവനാവശ്യമായ ആഹാരം സ്വന്തം കൈകരംകൊണ്ടു വേല ചെയ്തുണ്ടാക്കണമെന്ന ദൈവികനിയമം ആദ്യമായി ഉറപ്പിച്ചുപറഞ്ഞതു് ററി. എം. ബോണ്ഡാരെഫ് എന്നു പേരുള്ള ഒരു റഷ്യൻ എഴുത്തുകാരനാണ്. ടോംസ്റ്റോയി അതിനു വേണ്ടത്ര പ്രചാരം നൽകി. എന്റെ അഭിപ്രായത്തിൽ, ഗീതയുടെ 3–ാം അദ്ധ്യായത്തിൽ യജ്ഞം

37. Harijan 25-8-1940 (Sarvodaya—Its principles and Programmes, p. 13)
38. From Yeravda Mandir, (1930), Ch. ix. (Towards Non-violent Socialism. p. 16)

ചെയ്യാതെ ഭുജിക്കുന്നവൻ കവർന്നെടുത്ത ആഹാരമാണ് ഭുജിക്കുന്നതെന്നു പറയുമ്പോഴും ഇതേ ആശയം തന്നെയാണ് ആവിഷ്കരിക്കപ്പെട്ടിരിക്കുന്നതു്. ഇവിടെ യജ്ഞമെന്നതിനു് 'ആഹാരത്തിനുവേണ്ടിയുള്ള തൊഴിൽ' എന്നാണർത്ഥം.

സാമാന്യബുദ്ധിയും നമ്മെ എത്തിക്കുന്നതു് അമ്മാതിരിയൊരു നിഗമനത്തിലാണു്. ശാരീരികാദ്ധ്വാനം ചെയ്യാത്തവനു് ആഹാരം കഴിക്കാനെന്താണവകാശം? 'മുഖത്തെ വിയർപ്പോടെ നീ ഉപജീവനം കഴിക്കും' എന്നാണു് ബൈബിളിൽ അരുളിച്ചെയ്തിട്ടുള്ളതു്. പകൽ മുഴുവൻ കിടക്കയിൽ കിടന്നുരുളുകയും പരസഹായത്തോടെ ഭക്ഷണം കഴിക്കുയും ചെയ്യുന്ന കോടീശ്വരനു് താമസിയാതെ തന്റെ ജീവിതത്തിൽ മടുപ്പുതോന്നും. അതുകൊണ്ടു് അയാൾ വ്യായാമം ചെയ്തു് വിശപ്പുണ്ടാക്കുകയും തന്നെത്താൻ ആഹാരം കഴിക്കുകയും ചെയ്യുന്നു. ദരിദ്രനായാലും ധനികനായാലും ഏതെങ്കിലും രൂപത്തിലുള്ള വ്യായാമം കൂടിയേതീരൂ എങ്കിൽ അതു് ഉത്പാദനത്തിന്റെ അഥവാ ആഹാരത്തിനുവേണ്ടിയുള്ള തൊഴിലിന്റെ രൂപം പൂണ്ടാലെന്തു്? കൃഷിക്കാരനോടു് ശ്വസനവ്യായാമം ചെയ്യണമെന്നോ, മാംസപേശികൾ ചലിപ്പിക്കണമെന്നോ ആരും ആവശ്യപ്പെടുന്നില്ല. മനുഷ്യരാശിയുടെ പത്തിലൊമ്പതു ഭാഗത്തിലുമധികം ആളുകൾ മണ്ണുഴുതുമറിച്ചു് ജീവിതം പുലർത്തുകയാണു്. ശേഷമുള്ള പത്തിൽ ഒരുഭാഗം പേരും സ്വന്തം ആഹാരത്തിനുള്ള വക സ്വയം പണിചെയ്തുണ്ടാക്കുകയും, അത്രത്തോളമെങ്കിലും ഭൂരിപക്ഷത്തിന്റെ മാതൃക അനുസരിക്കുകയും ചെയ്താൽ ലോകം എത്ര കൂടുതൽ സന്തുഷ്ടവും ആരോഗ്യകരവും ശാന്തിനിറഞ്ഞതുമായിത്തീരും? അത്തരക്കാർക്കുകൂടി പങ്കുണ്ടായാൽ കൃഷിപ്പണിയുമായി ബന്ധപ്പെട്ട പല വിഷമതകൾക്കും എളുപ്പത്തിൽ പരിഹാരമുണ്ടാകും. 'ആഹാരത്തിനുവേണ്ടിയുള്ള തൊഴിൽ' ഒരു കർത്തവ്യമായി എല്ലാവരും അംഗീകരിച്ചുകഴിയുമ്പോൾ ദ്വേഷജനകമായ സ്ഥാനഭേദങ്ങൾക്കു് അറുതിവരും. അതു് എല്ലാ വർഗ്ഗങ്ങൾക്കും പൊതുവായുള്ളതാണു്. ഇന്നു ലോകമാസകലം മുതലാളിയും തൊഴിലാളിയും തമ്മിൽ സംഘർഷം നിലവിലുണ്ടു്. ദരിദ്രൻ ധനികനോടു് അസൂയയുള്ളവനാണു്. എല്ലാവരും അവരവർക്കാവശ്യമായ ആഹാരത്തിനുവേണ്ടി പണിയെടുക്കുമ്പോൾ സ്ഥാനഭേദങ്ങൾ ഇല്ലാതാകും. പണക്കാർ പിന്നെയും അവശേഷിക്കും. പക്ഷേ, അവർ മുതലിന്റെ സൂക്ഷിപ്പുകാർ മാത്രമായി സ്വയം കണക്കാക്കുകയും മുതൽ പൊതുതാല്പര്യമനുസരിച്ചു് വിനിയോഗിക്കുകയും ചെയ്യും.

അഹിംസ ആചരിക്കുകയും, സത്യത്തെ ആരാധിക്കുകയും ബ്രഹ്മചര്യാനുഷ്ഠാനം സ്വാഭാവികമായി കരുതുകയും ചെയ്യുന്ന ഒരാൾക്കു് അപ്പത്തിനുവേണ്ടിയുള്ള തൊഴിൽ എന്നതു് യഥാർത്ഥത്തിലൊരു അനുഗ്രഹമാണു്. ഈ തൊഴിൽ വാസ്തവത്തിൽ കൃഷിയുമായി മാത്രമേ ബന്ധപ്പെട്ടതാനാവൂ. പക്ഷേ, തല്ക്കാലം അതിലേർപ്പെടാൻ എല്ലാവർക്കും കഴിയുകയില്ല. അതുകൊണ്ടു് ഒരാൾക്കു് കൃഷി ആദർ

മായി സദാ അംഗീകരിച്ചുകൊണ്ടുതന്നെ മണ്ണിൽ പണിയെടുക്കുന്നതിനു പകരം നൂൽ നൂൽക്കുകയോ, നെയ്യുകയോ, ആശാരിപ്പണി, കൊല്ലപ്പണി എന്നിവയിലേതെങ്കിലുമൊന്നു സ്വീകരിക്കുകയോ ആവാം. ഓരോരുത്തനും അവനവന്റെ തോട്ടിയായിരിക്കണം. ഭക്ഷണംപോലെതന്നെ ആവശ്യമുള്ളതാണ്, വിസർജനവും. ഏററവും നല്ലതു് ഓരോരുത്തരും അവരവരുടെ വിസർജിതം നീക്കം ചെയ്യുകയാണ്. അതു സാധ്യമല്ലെങ്കിൽ ഓരോ കുടുംബവും തോട്ടിവേല സ്വയം ചെയ്തുകൊള്ളണം. തോട്ടിവേല സമൂഹത്തിൽ ഒരു പ്രത്യേക വിഭാഗത്തെമാത്രം ബാധിക്കുന്നതാക്കിയതിൽ അടിസ്ഥാനപരമായി എന്തോ തകരാറുണ്ടെന്നു വർഷങ്ങളായി എനിക്കു തോന്നിയിട്ടുണ്ടു്. അത്യാവശ്യമായ ഈ ശുചീകരണസേവനത്തിനു് ആദ്യമായി താണ പദവി കൽപിച്ചയാരാം ആരാണെന്നറിയുവാൻ നമുക്കു ചരിത്രരേഖകളൊന്നുമില്ല. ആരായാലും അയാരം യാതൊന്നുകൊണ്ടും ഒരു നന്മയല്ല ചെയ്തതു്. നാമെല്ലാം തോട്ടികളാണെന്ന ബോധം ബാല്യംമുതൽക്കേ നമ്മുടെ മനസ്സിൽ പതിഞ്ഞിരിക്കണം. അതിനുള്ള എളുപ്പവഴി അതു മനസ്സിലാക്കിയവർ ആഹാരത്തിനുള്ള തൊഴിലായിത്തന്നെ തോട്ടിപ്പണി ആരംഭിക്കുകയെന്നതാണ്. ഇങ്ങനെ ബുദ്ധിപൂർവം സ്വീകരിക്കുന്നപക്ഷം മനുഷ്യസമത്വം ശരിയായി മനസ്സിലാക്കാൻ തോട്ടിവേല നമ്മെ സഹായിക്കും.

## 39

ബുദ്ധിപരമായി ജോലിചെയ്തു് ആഹാരം സമ്പാദിക്കാൻ പാടില്ലേ? 'പാടില്ല' എന്നുതന്നെയാണുത്തരം. ശരീരത്തിനാവശ്യമായവ ശരീരംതന്നെ നൽകണം. 'സീസർക്കുള്ളതു് സീസർക്കു നല്കുക' എന്ന ചൊല്ലു് ഇവിടെയും അർത്ഥവത്താണ്!

വെറും മാനസികമായ, അതായതു് ബുദ്ധിപരമായ തൊഴിൽ ആത്മാവിനുള്ളതാണ്; അതു സ്വയം സംതൃപ്തി നൽകുന്നതുമാണ്. അതിനു് ഒരിക്കലും പ്രതിഫലം ആവശ്യപ്പെട്ടുകൂടാ. ആദർശരാഷ്ട്രത്തിൽ ഭിഷഗ്വരർ, അഭിഭാഷകർ തുടങ്ങിയവർ തനിക്കുവേണ്ടിയല്ലാതെ സമൂഹനന്മയ്ക്കുവേണ്ടിമാത്രം പണിയെടുക്കും. 'ആഹാരത്തിനുവേണ്ടിയുള്ള തൊഴിൽ' എന്ന നിയമത്തിന്റെ അനുസരണം സമൂഹഘടനയിൽ ഒരു നിശ്ശബ്ദവിപ്ളവം സൃഷ്ടിക്കും. നിലനില്പിനുവേണ്ടിയുള്ള സമരം, പരസ്പരസേവനത്തിനുള്ള സമരമാക്കി മാററുന്നതിലാണ് മനുഷ്യന്റെ വിജയം സ്ഥിതിചെയ്യുന്നതു്. മൃഗീയനിയമത്തിന്റെ സ്ഥാനത്തു് മാനുഷികനിയമം പ്രതിഷ്ഠിക്കപ്പെടും.

ഗ്രാമത്തിലേക്കു മടങ്ങിപ്പോകുക എന്നതിനർത്ഥം 'ആഹാരത്തിനുവേണ്ടിയുള്ള തൊഴിൽ' എന്ന ചുമതലയുടേതും അതുരംക്കൊ

---

39. Harijan, 29-6-1935 (Towards Non-violent Socialism, p. 17)

ള്ളുന്ന എല്ലാററിൻെറയും നിശ്ചിതവും സ്വമനസ്സാലെയുള്ളതുമായ അംഗീകരണമെന്നാണ്. 'പക്ഷേ ഇന്ന് ഇന്ത്യയുടെ കോടാനുകോടി മക്കാം ഗ്രാമങ്ങളിൽ ജീവിച്ചിട്ടും അർദ്ധപ്പട്ടിണിയിലാണു കഴിയുന്നതു്'' എന്ന വിമർശനമുണ്ടായേക്കാം. അതു് അങ്ങേയററം പരമാർത്ഥമാണു്. അവരുടേതു് സ്വമനസ്സാലെയുള്ള അനുസരണമല്ലെന്നു ഭാഗ്യവശാൽ നമുക്കറിയാം. സാധ്യമാണെന്നു കണ്ടാൽ അവർ ശാരീരികാദ്ധ്വാനം ഉപേക്ഷിക്കുകയും അടുത്തുള്ള നഗരത്തിലേക്കു് ഓടിപ്പോവുകയും ചെയ്യുന്നവരും. യജമാനനോടുള്ള നിർബന്ധിതമായ അനുസരണം അടിമത്തവും, സ്വപിതാവിനോടുള്ള മനസ്സോടു കൂടിയ അനുസരണം പുത്രത്വത്തിൻെറ മഹത്വത്തിനു നിദാനവുമാണു്. അതുപോലെ 'ആഹാരത്തിനുവേണ്ടിയുള്ള തൊഴിൽ' എന്ന നിയമത്തിൻെറ നിർബന്ധിതമായ അനുസരണം ദാരിദ്ര്യം, രോഗം, അസംതൃപ്തി എന്നിവ സൃഷ്ടിക്കുന്നു. അതു് അടിമത്തമാണു്. സ്വേച്ഛയാ ഉള്ള അനുസരണം മാത്രമേ സംതൃപ്തിയും ആരോഗ്യവും പ്രദാനം ചെയ്യുകയുള്ളൂ. വെള്ളിയുടെയോ സ്വർണത്തിൻെറയോ തുണ്ടുകളല്ല, ആരോഗ്യമാണു് യഥാർത്ഥ സമ്പത്തു്. ഗ്രാമവ്യവസായസംഘമെന്നതു് സ്വേച്ഛയാ ആഹാരത്തിനുവേണ്ടി തൊഴിൽചെയ്യുന്നതു സംബന്ധിച്ചുള്ള ഒരു പരീക്ഷണമാണു്.

## 40

നിർമാണപരിപാടിയെപ്പററിയുള്ള കഴിഞ്ഞ ആഴ്ചത്തെ ലേഖനത്തിൽ* സമ്പത്തിൻെറ തുല്യമായ വിതരണം പതിമ്മൂന്നിനപരിപാടിയിലൊന്നായി ഞാൻ പരാമർശിച്ചിരുന്നു. തുല്യമായ വിതരണം എന്നതുകൊണ്ടു് യഥാർത്ഥത്തിലുദ്ദേശിക്കുന്നതു് ഓരോരുത്തർക്കും അവരവരുടെ സ്വാഭാവികമായ ആവശ്യങ്ങൾ നിറവേററാനുള്ള വക ഉണ്ടായിരിക്കണമെന്നും, അതിലധികം പാടില്ലെന്നുമാണു്. ഉദാഹരണമായി ദഹനക്കുറവുള്ള ഒരാൾക്കു് അപ്പമുണ്ടാക്കാൻ കാൽ പൗണ്ടു മാവും മറെറാരാൾക്കു് ഒരു പൗണ്ടു മാവും വേണമെങ്കിൽ ഇരുവർക്കും തങ്ങളുടെ ആവശ്യം നിറവേററാൻ കഴിയണം. ഈ ആദർശം യാഥാർത്ഥ്യമാക്കണമെങ്കിൽ സമൂഹക്രമമാകെ പുനഃസൃഷ്ടിക്കേണ്ടിയിരിക്കുന്നു. അഹിംസാധിഷ്ഠിതമായ സമൂഹത്തിനു് ഇതല്ലാതെ മറെറാരാദർശവും വളർത്താനാവില്ല. നമുക്കു് ഒരുപക്ഷേ ഈ ലക്ഷ്യം നേടാൻ കഴിയാതെ വന്നേക്കാം. പക്ഷേ നാമതു് മനസ്സിൽ സൂക്ഷിച്ചുകൊണ്ടു് അതിനുവേണ്ടി അനവരതം പ്രയത്നിക്കണം. നാം ലക്ഷ്യത്തോടു് എത്രത്തോളം സമീപിക്കുന്നുവോ അത്രത്തോളം സംതൃപ്തിയും, സുഖവും അനുഭവപ്പെടുകയും അത്രത്തോളം തന്നെ ഒരു അക്രമരഹിതരാഷ്ട്രം സൃഷ്ടിക്കുന്നതിനു സംഭാവന ചെയ്തിരിക്കയും ചെയ്യും.

---

40. Harijan, 25-8-1940 (Towards Non-violent Socialism, p. 21)
* Harijan, 18-8-1940, p. 252

മററുള്ളവർക്കുവേണ്ടി കാത്തിരിക്കാതെതന്നെ ഒരു വ്യക്തിക്ക് ഈ ജീവിതമാർഗം സ്വീകരിക്കാൻ തികച്ചും സാധ്യമാണ്. പെരുമാററം സംബന്ധിച്ചുള്ള ഒരു പ്രത്യേക നിയമം ഒരു വ്യക്തിക്ക് അനുഷ്ഠിക്കാമെങ്കിൽ, വ്യക്തികളുടെ ഒരു കൂട്ടത്തിനും അതു സാധ്യമാണെന്നതു സിദ്ധമാണ്. ശരിയായ മാർഗം സ്വീകരിക്കുന്ന കാര്യത്തിൽ ഒരാൾ മററുള്ളവരെ കാത്തിരിക്കേണ്ടതില്ലെന്ന വസ്തുത ഉറപ്പിച്ചു പറയേണ്ടതാവശ്യമാണ്. ഒരു ലക്ഷ്യം പൂർണമായി നേടാൻ സാധ്യമല്ലെന്നു തോന്നിയാൽ ആരംഭിക്കാൻപോലും മടിക്കുകയെന്നതു മനുഷ്യരുടെ ഒരു പൊതുസ്വഭാവമാണ്. അമ്മാതിരിയൊരു മനോഭാവം പുരോഗതിക്കു യഥാർത്ഥത്തിൽ തടസ്സമാണ്. ഇനി അഹിംസയിലൂടെ തുല്യമായ വിതരണം എത്രത്തോളം നടപ്പിലാക്കാമെന്നതിനെപ്പററി ചിന്തിക്കാം. ഈ ആദർശം സ്വന്തം അസ്തിത്വത്തിൻെറ ഭാഗമായി സ്വീകരിച്ചിട്ടുള്ളയാളെ സംബന്ധിച്ചിടത്തോളം സ്വന്തം വ്യക്തിപരമായ ജീവിതത്തിൽ വേണ്ട മാററങ്ങൾ വരുത്തുകയെന്നതാണ് ആദ്യമായി ചെയ്യേണ്ടതു്. ഇന്ത്യയുടെ ദാരിദ്ര്യം ഓർമയിൽ വച്ചുകൊണ്ടു്, അയാൾ തൻെറ ആവശ്യങ്ങൾ പരമാവധി കുറയ്ക്കും. അയാളുടെ സമ്പാദ്യം സത്യസന്ധമായ മാർഗങ്ങളിലൂടെയുള്ളതായിരിക്കും. അയാൾ ലാഭചിന്ത വെടിയും. പുതിയ ജീവിതരീതിക്കനുസരണമായിരിക്കും അയാളുടെ വാസസ്ഥാനം. അയാൾ ജീവിതത്തിലെ എല്ലാ മണ്ഡലങ്ങളിലും ആത്മനിയന്ത്രണം പാലിക്കും. സ്വജീവിതത്തിൽ ഇപ്പറഞ്ഞതെല്ലാം കൈവരുത്തുമ്പോൾമാത്രമേ ആ ആദർശം തൻെറ സഹചരന്മാർക്കും അയൽക്കാർക്കും ഉപദേശിക്കുവാനുള്ള അവകാശം അയാൾക്കു ലഭിക്കൂ. ധനികർ അവർക്കധികമുള്ള സമ്പത്തിൻെറ സൂക്ഷിപ്പുകാർ (ട്രസ്റ്റികൾ) ആയിരിക്കണമെന്നതാണ് തുല്യവിതരണമെന്ന സിദ്ധാന്തത്തിൻെറ അടിയിലുള്ള തത്ത്വം. കാരണം, ആ സിദ്ധാന്തമനുസരിച്ചു് അവർക്ക് അയൽപക്കക്കാരെക്കാൾ ഒരു രൂപപോലും കൂടുതൽ വച്ചുകൊണ്ടിരിക്കാൻ അവകാശമില്ല. ഇതെങ്ങനെ നടപ്പിലാക്കാം? അക്രമരഹിതമായിട്ടാണോ? അതോ ധനികരുടെ സ്വത്തു് ബലമുപയോഗിച്ചു കൈവശമാക്കണോ? അതിനു സ്വാഭാവികമായി അക്രമം പ്രയോഗിക്കേണ്ടിവരും. ആ അക്രമപ്രവൃത്തി സമൂഹത്തിനു നന്മ വരുത്തുന്നില്ല. ധനസമ്പാദനമാർഗങ്ങളറിയാവുന്ന ഒരാളുടെ കഴിവുകൾ നഷ്ടപ്പെട്ടുമെന്നതുകൊണ്ടു സമൂഹം കൂടുതൽ ദരിദ്രമാകും. അതുകൊണ്ട് അഹിംസയുടെ മാർഗമാണ് തീർച്ചയായും ശ്രേഷ്ഠം. ധനികൻ അയാളുടെ വ്യക്തിപരമായ ആവശ്യങ്ങൾക്കു ന്യായമായി വേണ്ടതെടുത്തിട്ടു ശേഷമുള്ളതു സമൂഹനന്മയ്ക്കു വിനിയോഗിക്കുവാൻവേണ്ടി അതിൻെറ സൂക്ഷിപ്പുകാരനായി വർത്തിക്കും. സൂക്ഷിപ്പുകാരൻ സത്യസന്ധനായിരിക്കുമെന്ന മുൻവിധിയോടെയാണ് ഈ വാദം ഉന്നയിച്ചിട്ടുള്ളതു്.

ഒരു മനുഷ്യൻ സ്വയം സമൂഹസേവകനായി കണക്കാക്കുകയും അതിനുവേണ്ടി സമ്പാദിക്കുകയും, അതിന്റെ നന്മയ്ക്കുവേണ്ടി ചെലവാക്കുകയും ചെയ്യുമ്പോൾ അയാളുടെ സമ്പാദ്യത്തിനു പരിശുദ്ധിയുണ്ടാവുകയും, അയാളുടെ ഉദ്യമം അഹിംസ ഉൾക്കൊള്ളുകയും ചെയ്യുന്നു. മാത്രമല്ല, മനുഷ്യമനസ്സുകൾ ഈ ജീവിതമാർഗത്തിലേയ്ക്കു തിരിഞ്ഞാൽ സമൂഹത്തിൽ വിദ്വേഷംകൂടാതെതന്നെ സമാധാനപരമായ ഒരു വിപ്ളവമുണ്ടാകുന്നു.

മനുഷ്യസ്വഭാവത്തിൽ അമ്മാതിരിയൊരു മാററം എന്നെങ്കിലും ഉണ്ടായിട്ടുള്ളതിനു ചരിത്രത്തിൽ രേഖകളുണ്ടോ എന്നു ചോദിച്ചേക്കാം. ആ വിധത്തിലുള്ള മാററങ്ങൾ വ്യക്തികളിൽ തീർച്ചയായും ഉണ്ടായിട്ടുണ്ട്. ഒരു സമ്പൂർണസമൂഹത്തെ സംബന്ധിച്ചിടത്തോളം ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാൻ കഴിഞ്ഞില്ലെന്നുവരാം. അഹിംസയെ സംബന്ധിച്ച വൻതോതിലുള്ള പരീക്ഷണങ്ങളൊന്നും ഇതുവരെ ഉണ്ടായിട്ടില്ലെന്നുമാത്രമേ അതുകൊണ്ട് അർത്ഥമാക്കേണ്ടതുള്ളു. അഹിംസ പ്രധാനമായും വ്യക്തികളുടെ ആയുധമാണെന്നും അതുകൊണ്ട് അതിന്റെ ഉപയോഗം വ്യക്തികളിൽ മാത്രം ഒതുങ്ങിനിൽക്കണമെന്നുമുള്ള തെററുധാരണ എങ്ങനെയോ നമ്മെ പിടികൂടിയിട്ടുണ്ട്. അതു വാസ്തവമല്ല. അഹിംസ നിശ്ചയമായും സമൂഹത്തിന്റെ ഒരു ഗുണവിശേഷമാണ്. ഈ സത്യം ജനങ്ങളെ ബോധ്യപ്പെടുത്താനാണ് ഒരേസമയം എന്റെ പ്രയത്നവും പരീക്ഷണവും. അത്ഭുതങ്ങളുടെ ഈ കാലഘട്ടത്തിൽ ഒരു വസ്തുവോ ആശയമോ പുതിയതായതുകൊണ്ടുമാത്രം വിലയില്ലാത്തതാണെന്നാരും പറയുകയില്ല. വിഷമകരമായതുകൊണ്ടുമാത്രം ഒന്ന് അസാധ്യമാണെന്നു പറയുന്നതും ഈ കാലഘട്ടത്തിന്റെ ചൈതന്യവുമായി പൊരുത്തപ്പെടാത്തതാണ്. സ്വപ്നേപി വിചാരിക്കാത്തതു പലതും അനുദിനം ഉണ്ടായിക്കൊണ്ടിരിക്കയും അസാധ്യമെന്നു കരുതപ്പെട്ടിരുന്നതു പലതും സാധ്യമായിക്കൊണ്ടിരിക്കയുമാണ്. ഹിംസയുടെ രംഗത്തുണ്ടാകുന്ന വിസ്മയകരമായ കണ്ടുപിടുത്തങ്ങൾ നമ്മെ നിരന്തരം അത്ഭുതപ്പെടുത്തുന്നുണ്ട്. പക്ഷേ അത്രപോലും സ്വപ്നം കാണാതിരുന്നതും അസാധ്യമെന്നു വിചാരിച്ചിരുന്നതുമായ കണ്ടുപിടുത്തങ്ങൾ അതിനെക്കാൾ അധികം അഹിംസയുടെ രംഗത്തുണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നു. മതചരിത്രത്തിൽ അത്തരം ഉദാഹരണങ്ങൾ നിരവധിയുണ്ട്. സമൂഹത്തിൽനിന്നു മതത്തെ തുടച്ചുനീക്കാൻ ശ്രമിക്കുന്നതു നിഷ്പ്രയോജനമാണ്. അമ്മാതിരിയൊരു ശ്രമം വിജയിച്ചാൽ അതു സമൂഹത്തിന്റെ നാശം കുറിക്കും. അന്ധവിശ്വാസം, ദുരാചാരങ്ങൾ തുടങ്ങിയ അപൂർണതകൾ വന്നുപെട്ട് പല കാലങ്ങളിലും മതത്തിനു താൽക്കാലികമായ കളങ്കം വരുത്തുന്നുണ്ട്. അവ വന്നും പോയുമിരിക്കും. പക്ഷേ വിശാലമായ അർത്ഥത്തിൽ ലോകത്തിന്റെ അസ്തിത്വംതന്നെ മതത്തെ

ആശ്രയിച്ചായതുകൊണ്ട്, മതം പിന്നെയും അവശേഷിക്കും. മതത്തിൻെറ ആത്യന്തികമായ നിർവചനം ദൈവികനിയമമനുസരിക്കൽ എന്നായിരിക്കുമെന്നു പറയാം. ദൈവവും ദൈവികനിയമവും പര്യായപദങ്ങളാണ്. അതുകൊണ്ടു പരിവർത്തനമില്ലാത്തതും ജീവത്തായതുമായ നിയമത്തിൻെറ പ്രതീകമാണ് ദൈവം. ആരും ഒരിക്കലും അദ്ദേഹത്തെ യഥാർത്ഥത്തിൽ കണ്ടെത്തിയിട്ടില്ല. പക്ഷേ അവതാരങ്ങളും പ്രവാചകന്മാരും അവരുടെ തപസ്യമൂലം ആ നിത്യനിയമത്തിൻെറ ഒരു അവ്യക്ത രൂപം മനുഷ്യരാശിക്കു കാട്ടിക്കൊടുത്തിട്ടുണ്ട്.

ഈ ശ്രമങ്ങളെല്ലാമുണ്ടായിരുന്നിട്ടും ധനികർ ശരിയായ അർത്ഥത്തിൽ ദരിദ്രരുടെ രക്ഷാകർത്താക്കളാവാതിരിക്കയും ദരിദ്രർ ചവുട്ടിമെതിക്കപ്പെടുകയും വിശപ്പുമൂലം തകർന്നടിയുകയും ചെയ്താൽ എന്തു ചെയ്യണം? ഈ പ്രശ്നത്തിനു ഉത്തരം കണ്ടെത്താനുള്ള ശ്രമത്തിനിടയ്ക്കാണു ശരിയായതും പ്രമാദരഹിതവുമായ മാർഗങ്ങളെന്ന നിലയ്ക്ക് അഹിംസാത്മകമായ നിസ്സഹകരണം, സിവിൽനിയമലംഘനം എന്നിവയിൽ ഞാനെത്തിച്ചേർന്നത്. മനുഷ്യൻ ആദിമുതൽക്കേ ഹിംസയുമായി പൊരുത്തപ്പെട്ടിട്ടുള്ളവനാണ്. കാരണം, ആ ശക്തി അവനിലുള്ള മൃഗത്തിൻേറതാണ്. അവൻ നാൽക്കാലി (മൃഗം)യുടെ സ്ഥിതിയിൽനിന്നു ഇരുകാലി (മനുഷ്യൻ)യുടെ സ്ഥിതിയിലേക്കുയർന്നപ്പോഴാണ് അഹിംസയുടെ ശക്തിയെപ്പററിയുള്ള അറിവ് അവൻെറ ആത്മാവിൽ കടന്നുകൂടിയത്. ആ അറിവ് ദരിദ്രർക്കിടയിൽ പ്രവേശിക്കുകയും പ്രചരിക്കുകയും ചെയ്താൽ അവർ ശക്തരാവുകയും തങ്ങളെ പട്ടിണിയിലേക്കു തള്ളിവിട്ട അസമത്വങ്ങളുടെ ചവിട്ടടിയിൽനിന്നു അഹിംസാത്മകമായ മാർഗത്തിലൂടെ വിമോചിതരാകേണ്ടതെങ്ങനെയെന്നു അവർ പഠിക്കുകയും ചെയ്യും.

## 41

'സാമ്പത്തികസമത്വമെന്നതുകൊണ്ടു താങ്കൾ സൂക്ഷ്മമായി ഉദ്ദേശിക്കുന്നതെന്താണ്?' മദ്രാസുപര്യടനവേളയിലുണ്ടായ നിർമാണപ്രവർത്തകരുടെ സമ്മേളനത്തിൽവച്ച് ഗാന്ധിജിയോടു പലരും ചോദിച്ചു.

തൻെറ സങ്കൽപത്തിലുള്ള സാമ്പത്തികസമത്വത്തിനു വാച്യാർത്ഥമനുസരിച്ച് എല്ലാവർക്കും സ്വത്തു തുല്യമായിരിക്കണമെന്ന് അർത്ഥമില്ലെന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി. സ്വന്തം ആവശ്യത്തിനുവേണ്ടിടത്തോളം ഓരോരുത്തർക്കും ഉണ്ടായിരിക്കണം എന്നാണതിനർത്ഥം. ഉദാഹരണമായി ഗാന്ധിജിക്കു ശീതകാലത്തു രണ്ടു പുതപ്പുകൾ ആവശ്യമുണ്ടായിരുന്നുവെങ്കിലും അദ്ദേഹത്തിൻെറ

---

41. Harijan, 31–3–1947 (Towards Non-violent Socialism, pp. 23–24)

കൂടെ താമസിച്ചിരുന്നയാളും അദ്ദേഹം പുത്രനെപ്പോലെ കരുതി വന്നിരുന്നയാളുമായ ചെറുമരുമകൻ കനുഗാന്ധിക്കു പുതപ്പുകളൊന്നും വേണ്ടിയിരുന്നില്ല. ഗാന്ധിജിക്കു് ആട്ടിൻപാലും ഓറഞ്ചും മററു പഴങ്ങളും വേണമായിരുന്നു. കനുവിനു സാധാരണ ആഹാരം ധാരാളം മതി. അദ്ദേഹത്തിനു കനുവിനോടു് അസൂയയുണ്ടായിരുന്നുവെങ്കിലും അതു തികച്ചും അർത്ഥശൂന്യമായിരുന്നു. കനു ഒരു ചെറുപ്പക്കാരനും ഗാന്ധിജി എഴുപത്തെട്ടുകാരനായ കിഴവനുമാണു്. ഗാന്ധിജിക്കു് ഒരു മാസത്തെ ആഹാരത്തിനുള്ള ചെലവു കനുവിൻേറതിനെക്കാം വളരെയധികമായിരുന്നു. പക്ഷേ അതുകൊണ്ടു് അവർക്കിടയിൽ സാമ്പത്തികമായ അസമത്വം നിലവിലിരുന്നുവെന്നർത്ഥമില്ല. ആനക്കു് ഉറുമ്പിനെക്കാം ആയിരംമടങ്ങു് ആഹാരം വേണമെന്നതു് അസമത്വമല്ല സൂചിപ്പിക്കുന്നതു്. അതിനാൽ സാമ്പത്തികസമത്വത്തിൻെറ ശരിയായ അർത്ഥം 'ഓരോരുത്തർക്കും അവനവനാവശ്യമുള്ളിടത്തോളം' എന്നാണു്. അതു മാർക്സ് നൽകിയ നിർവചനമാണു്. ഭാര്യയും നാലു കുട്ടികളുമുള്ളയാം ആവശ്യപ്പെടുന്നിടത്തോളംതന്നെ ഒരൊററ മനുഷ്യൻ ആവശ്യപ്പെട്ടാൽ അതു സാമ്പത്തികസമത്വത്തിൻെറ ലംഘനമാകും.

അദ്ദേഹം തുടർന്നു: 'മേലേക്കിടയിലുള്ളവരും സാമാന്യജനതയും തമ്മിലും അരചനും ഏഴയും തമ്മിലും ഉള്ള പ്രകടമായ വ്യത്യാസം, ആദ്യത്തെക്കൂട്ടർക്കു കൂടുതൽ ആവശ്യമുണ്ടെന്നു പറഞ്ഞു് ആരും നീതീകരിക്കാൻ ശ്രമിക്കാതിരിക്കട്ടെ! അതു വ്യർത്ഥമായ കുതർക്കവും എൻെറ വാദത്തെ അപഹസിക്കലുമാവും. ധനികനും ദരിദ്രനും തമ്മിൽ ഇന്നുള്ള വൈജാത്യം വേദനയുണ്ടാക്കുന്ന ഒരു ദൃശ്യമാണു്. പാവപ്പെട്ട ഗ്രാമീണരെ വിദേശസർക്കാരും നഗരവാസികളായ സ്വജനങ്ങളും ചൂഷണം ചെയ്യുകയാണു്. അവർ ഭക്ഷ്യോത്പാദനം നടത്തുന്നു എങ്കിലും വിശന്നു വലയുകയാണു്. അവർ ഉത്പാദിപ്പിക്കുന്നുവെങ്കിലും അവരുടെ കുട്ടികാംക്കു് അതല്പവും ലഭിക്കുന്നില്ല. ഇതു് അപമാനകരമാണു്. ഓരോരുത്തർക്കും സമീകൃതാഹാരവും മാന്യമായി ജീവിക്കാനുള്ള വീടും കുട്ടികളെ പഠിപ്പിക്കാനുള്ള സൗകര്യവും ആവശ്യമായ ചികിത്സാസൗകര്യവും കൂടിയേ തീരൂ.' ഇതാണു് സാമ്പത്തികസമത്വത്തെപ്പററിയുള്ള ഗാന്ധിജിയുടെ ചിത്രം. കേവലാവശ്യങ്ങളാംക്കപ്പുറമുള്ള എല്ലാററിനും വിലക്കു കൽപ്പിക്കണമെന്നദ്ദേഹം ആഗ്രഹിച്ചില്ല. പക്ഷേ അവ ദരിദ്രൻെറ അത്യന്താപേക്ഷിതമായ ആവശ്യങ്ങളെല്ലാം നിറവേററിക്കഴിഞ്ഞിട്ടാവണമെന്നുമാത്രം. ആദ്യം വേണ്ടതു് ആദ്യംതന്നെ വേണം.

## 42

ചോദ്യം: കൃഷിക്കാരനോ, തോട്ടിയോ, എഞ്ചിനീയറോ, അക്കൌണ്ടൻേറാ, ഡോക്ടറോ, അദ്ധ്യാപകനോ ആരുതന്നെയായാലും

42. Harijan, 16-3-1947 (Towards Non-violent Socialism, p. 24)

പ്രയോജനപ്രദവും അത്യന്താപേക്ഷിതവുമായ സമൂഹസേവനം അനു ഷ്ഠിക്കുന്നവർക്കു മററുള്ളവരോടൊപ്പം തുല്യവേതനം ലഭിക്കുന്നതിനു മാത്രമേ ധാർമികമായി അവകാശമുള്ളുവെന്ന് അങ്ങയ്ക്കഭിപ്രായ മുണ്ടോ? വിദ്യാഭ്യാസം തുടങ്ങിയവയ്ക്കു വേണ്ടിവരുന്ന ചെലവു കഠം സ്റ്റേററുതന്നെ വഹിച്ചുകൊള്ളുമെന്നതു പറയാതെതന്നെ അറി യാം. എല്ലാവർക്കും അവരവരുടെ വ്യക്തിപരമായ ആവശ്യങ്ങഠം നിർവഹിക്കാൻ തുല്യവേതനം ലഭിക്കണ്ടേ, എന്നാണു ഞങ്ങളുടെ ചോദ്യം. ഈ വിധത്തിലുള്ള സമത്വത്തിനുവേണ്ടി ശ്രമിച്ചാൽ മറേറതു പ്രക്രിയയെക്കാളുമധികമായി അതു് എളുപ്പത്തിൽ തൊട്ടുകൂടായ്മ യുടെ വേരിൽ കത്തിവയ്ക്കുമെന്ന് അങ്ങു വിചാരിക്കുന്നില്ലേ?

ഉത്തരം: മററു രാജ്യങ്ങളുടെ അസൂയ ആർജിക്കത്തക്കവിധം ഇന്ത്യയ്ക്കു മാതൃകാപരമായി സ്വതന്ത്രജീവിതം നയിക്കണമെന്നു ണ്ടെങ്കിൽ തോട്ടികഠംക്കും, ഡോക്ടർമാർക്കും, അദ്ധ്യാപകർക്കും, വ്യാപാരികഠംക്കുമെല്ലാം ഒരു ദിവസത്തെ സത്യസന്ധമായ ജോലി ക്കു തുല്യമായ വേതനം കൊടുക്കേണ്ടിവരുമെന്ന കാര്യത്തിൽ എനി ക്കു സംശയമില്ല. ഇന്ത്യൻസമൂഹം ഒരിക്കലും ആ ലക്ഷ്യത്തിലെ ത്തിച്ചേർന്നില്ലെന്നുവരാം. പക്ഷേ ഇന്ത്യ ഒരു സന്തുഷ്ടി നിറഞ്ഞ രാജ്യമായിത്തീരണമെങ്കിൽ ആ ലക്ഷ്യത്തിലേക്കു സഞ്ചരിക്കേ ണ്ടതു് ഓരോ ഇന്ത്യക്കാരൻെറയും കർത്തവ്യമാണ്.

## 43

ഉൽകൃഷ്ടമായ പരിതഃസ്ഥിതികളിൽ ബാരിസ്റ്റർക്കും തോട്ടി ക്കും തുല്യമായ വേതനം ലഭിക്കണമെന്നാണ് താൻ വിശ്വസിക്കുന്ന തെന്നു പ്രാർത്ഥനയ്ക്കുശേഷമുള്ള പ്രസംഗത്തിൽ ഗാന്ധിജി അഭിപ്രാ യപ്പെട്ടു. ലോകമൊട്ടാകെയുള്ള സമൂഹം ഈ ആദർശത്തിൽനിന്നു ബഹുദൂരം പിന്നിലാണെന്ന വസ്തുത മററുള്ളവർക്കെന്നപോലെ ത നിക്കും അറിയാം. എല്ലാവർക്കും ദിവസംതോറും നൂറുരൂപാവീതം കൊടുക്കുക സാധ്യമല്ല. ബാരിസ്റ്റർക്കു കൊടുക്കുന്നിടത്തോളം അയാഠം അർഹിക്കുന്നില്ലെന്നു തനിക്കറിയാം. പക്ഷേ കക്ഷികഠം സന്തോഷ ത്തോടെ വൻതുകകഠം കൊടുക്കും, കുറേക്കൂടി താഴോട്ടുവന്നാൽ ജന ങ്ങഠം ഒരു തയ്യൽക്കാരന് ഒരു ദിവസം സന്തോഷത്തോടെ നാലു രൂപാ കൊടുക്കുമെങ്കിലും ഒരു തൂപ്പുകാരന് എട്ടണയിൽക്കവിഞ്ഞൊ ന്നും കൊടുക്കുകയില്ല. സമ്പാദ്യത്തിൻെറ കാര്യത്തിൽ തുല്യമായ നിലവാരം വരണമെങ്കിൽ സമൂഹത്തിനു ക്ഷമാപൂർണവും നീണ്ടു നിൽക്കുന്നതുമായ വിദ്യാഭ്യാസം നൽകിയേ പററൂ. ആ സ്ഥിതിയി ലുള്ള സമത്വം നടപ്പിലാക്കാൻ കുറേക്കൂടി ഉയർന്ന നിലവാരത്തിലു

43. Harijan, 10-8-1947 (Towards Non-violent Socialism, p. 27)

ള്ള പരിശീലനം ആവശ്യമാണ്. അതിനിടയിൽ മേലേക്കിടയിലുള്ളവരും താണപടിയിലുള്ളവരും തമ്മിലുള്ള വിടവു നികത്താൻ എല്ലാ ശ്രമങ്ങളും ചെയ്യേണ്ടതാണ്. ശമ്പളക്കമ്മീഷൻ അതു ചെയ്തിട്ടുണ്ട്. അതു തൃപ്തികരമല്ലെങ്കിൽ അതിന്റെ കാരണം അന്വേഷിക്കേണ്ടതാണ്. അധികഭാരം ചുമക്കുവാൻ രാജ്യത്തിനു കഴിവുണ്ടോ എന്നതും ഇതിലുൾപ്പെടുന്നു. ജീവിതത്തിൽ പൊടുന്നനേയുള്ള ഉയർച്ചയെന്നൊന്നില്ല. പൊന്മുട്ടയിട്ട താറാവിനെ അവർ കൊല്ലാതിരിക്കട്ടെ. ആ പ്രക്രിയ രാജ്യത്തെ പാപ്പരത്തത്തിലേക്കു തള്ളിവിടും.

## 44

നാമെല്ലാം ജന്മനാ സമന്മാരാണെങ്കിലും, അതായത് നമുക്കെല്ലാം തുല്യമായ അവസരം ലഭിക്കാൻ അവകാശമുണ്ടെങ്കിലും, എല്ലാവർക്കും തുല്യമായ കഴിവില്ലെന്നതാണ് സമൂഹത്തെപ്പററിയുള്ള എന്റെ സങ്കല്പം. അത് സ്വാഭാവികമായിത്തന്നെ സാധ്യമല്ല. ഉദാഹരണമായി എല്ലാവർക്കും തുല്യമായ ഉയരവും നിറവും ബുദ്ധിപരമായ നിലവാരവും ലഭിക്കുകയില്ല. അതുകൊണ്ടു സ്വാഭാവികമായി ചിലർക്ക് കൂടുതൽ സമ്പാദിക്കാനും ചിലർക്കു കുറച്ചുമാത്രം സമ്പാദിക്കാനും കഴിവുണ്ടായിരിക്കും. വാസനാസമ്പന്നർക്കു കൂടുതൽ നേടാനാവും. അവർ അതിനുവേണ്ടി അവരുടെ വാസനകൾ വിനിയോഗിക്കും. അവർ അവരുടെ വാസനകൾ പരോപകാരപ്രദമാംവണ്ണം വിനിയോഗിച്ചാൽ, രാഷ്ട്രസേവനം നിർവഹിക്കുകയായിരിക്കും ചെയ്യുന്നത്. അത്തരം ആളുകൾ തീർച്ചയായും ട്രസ്റ്റികളാണ്. ബുദ്ധിമാനു കൂടുതൽ സമ്പാദിക്കാൻ ഞാൻ അവസരം നൽകും. അയാളുടെ വാസനകൾ കൂമ്പടഞ്ഞുപോകാനനുവദിക്കുകയില്ല. പക്ഷേ, ഒരച്ഛന്റെ പണിയെടുക്കുന്ന പുത്രന്മാരുടെയെല്ലാം വരവ് പൊതുവായ കുടുംബഫണ്ടിലേക്കു വന്നുചേരുന്നതുപോലെ ബുദ്ധിമാന്റെ വർദ്ധിച്ച സമ്പാദ്യത്തിൽ വലിയ പങ്ക് രാഷ്ട്രനന്മയ്ക്കുവേണ്ടി ഉപയോഗിക്കണം.

## 45

മുതലാളിയും തൊഴിലാളിയും തമ്മിൽ അടിസ്ഥാനപരമായി ഞാനംഗീകരിക്കേണ്ട സമത്വം അംഗീകരിക്കുന്നപക്ഷം, മുതലാളിയുടെ നാശമാവരുത് എന്റെ ലക്ഷ്യം. അയാളുടെ മനംമാററത്തിനുവേണ്ടിയാവണം എന്റെ ശ്രമം. എന്റെ നിസ്സഹകരണം സ്വന്തം തെററുകളിലേക്ക് അയാളുടെ കണ്ണുകൾ തുറപ്പിക്കും. ഞാൻ നിസ്സഹകരിക്കുമ്പോൾ മററാരെങ്കിലും എന്റെ സ്ഥാനത്തു വരുമെന്ന് ഭയപ്പെടേണ്ടതില്ല. കാരണം മുതലാളിയുടെ തെററുകളിൽ സഹകരിക്കാതിരിക്കാൻ എന്റെ സഖാക്കളെ പ്രേരിപ്പിക്കാനെനിക്കു കഴിയു

44. Young India, 26–11–1931 (Sarvodaya, p 34)
45. Young India, 26–3–1931 (Towards Non-violent Socialism, p. 156)

മെന്നു് പ്രതീക്ഷയുണ്ടു്. തൊഴിലാളികളെ ഈ വിധത്തിൽ പഠിപ്പിച്ചുകൊണ്ടുവരുന്നതു് മന്ദമായ ഒരു പ്രക്രിയയാണു്. പക്ഷേ, അതു് ഏററവും നിശ്ചിതമായതുകൊണ്ടു് ഏററവും ശീഘ്രതയുള്ളതുമാണു്. മുതലാളിയെ നശിപ്പിക്കുന്നതു് അവസാനം തൊഴിലാളിയുടെതന്നെ നാശത്തിനാണെന്നു് വളരെയെളുപ്പം തെളിയിക്കാൻ കഴിയും. മനുഷ്യരാരുംതന്നെ പാപമോചനത്തിനതീതരാകത്തക്കവിധം ദുഷിച്ചവരല്ലാത്തതുപോലെതന്നെ, തനിക്കു പൂർണമായും തിന്മയുടെ പ്രതീകമാണെന്നു് തെററായിത്തോന്നുന്ന ഒരാളെ നശിപ്പിക്കണമെന്നു് അവകാശപ്പെടത്തക്കവിധം ആരും പൂർണരുമല്ല.

## 46

ട്രസ്റ്റിഷിപ്പിനെപ്പററിയുള്ള എൻെറ സിദ്ധാന്തം ഒരു താല്ക്കാലികോപായമല്ല; തീർച്ചയായും ഒരു കപടവേഷവുമല്ല. അതു മറെറല്ലാ സിദ്ധാന്തങ്ങളേയും അതിജീവിക്കുമെന്നെനിക്കുറപ്പുണ്ടു്. അതിനു് തത്വശാസ്ത്രത്തിൻേറയും മതത്തിൻേറയും പൂർണമായ അനുമതിയുണ്ടു്. സ്വത്തുടമകൾ ആ സിദ്ധാന്തമനുസരിച്ചു് പ്രവർത്തിച്ചിട്ടില്ലെന്നുള്ളതു് സിദ്ധാന്തത്തിൻെറ തകരാറല്ല, ധനികരുടെ ദൗർബല്യമാണതു തെളിയിക്കുന്നതു്. മറെറാരു സിദ്ധാന്തവും അഹിംസയുമായി പൊരുത്തപ്പെടുകയില്ല.

## 47

(1) ഇന്നത്തെ മുതലാളിത്തസമൂഹവ്യവസ്ഥയെ സമത്വാധിഷ്ഠിതമായ ഒന്നാക്കി മാററുവാനുള്ള മാർഗങ്ങൾ 'ട്രസ്റ്റിഷിപ്പു്' സിദ്ധാന്തം കാട്ടിത്തരുന്നുണ്ടു്. അതു മുതലാളിത്തത്തിനു് യാതൊരിടവും നൽകാതിരിക്കുമെങ്കിലും, ഇന്നത്തെ ഉടമവർഗത്തിനു് സ്വയം നന്നാവാനുള്ള അവസരം നൽകും. മനുഷ്യസ്വഭാവം പാപമോചനത്തിനതീതമല്ലെന്ന വിശ്വാസത്തിലാണു് അതു് അധിഷ്ഠിതമായിട്ടുള്ളതു്.

(2) സമൂഹം അതിൻെറതന്നെ ക്ഷേമത്തിനായി അനുവദിച്ചേക്കാവുന്നതിൽക്കവിഞ്ഞുള്ള സ്വകാര്യസ്വത്തുടമസമ്പ്രദായത്തെ അതു് അംഗീകരിക്കുന്നില്ല.

(3) സ്വത്തുടമയുടെയും സ്വത്തു വിനിയോഗിക്കുന്നതിൻെറയും നിയമനിർമ്മാണംകൊണ്ടുള്ള നിയന്ത്രണം അതൊഴിവാക്കുന്നില്ല.

(4) ഈ വിധത്തിൽ നിയന്ത്രിതമായ 'ട്രസ്റ്റിഷിപ്പിൽ' ഒരു വ്യക്തിക്കു് സ്വാർത്ഥതാൽപര്യങ്ങൾക്കായോ, സമൂഹതാൽപര്യങ്ങളെ അവഗണിച്ചോ സ്വത്തു കൈവശം വയ്ക്കാനും വിനിയോഗിക്കാനുമുള്ള സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതല്ല.

(5) മാന്യമായി ജീവിക്കാനുതകുന്ന കുറഞ്ഞ വേതനം നിശ്ചയിക്കുവാൻ നിർദേശിച്ചിട്ടുള്ളതുപോലെതന്നെ, സമൂഹത്തിലേ

46. Harijan, 16–12–1939 (Sarvodaya, p. 49)
47. Harijan, 25–10–1952 (Sarvodaya, pp. 50–51)

ഏതെങ്കിലും വ്യക്തിക്ക് അനുവദിക്കാവുന്ന ഏററവും കൂടിയ വേതനത്തിനും ഒരു പരിധി കൽപിക്കേണ്ടതുണ്ട്. കുറഞ്ഞ വരുമാനവും കൂടിയ വരുമാനവും തമ്മിലുള്ള വ്യത്യാസം കാലക്രമേണ ഇല്ലാതാകത്തക്കവിധം, ന്യായയുക്തവും കാലാനുഗതികമായി മാറുന്നതുമായിരിക്കണം.

(6) ഗാന്ധിയൻ സാമ്പത്തികവ്യവസ്ഥയനുസരിച്ച് ഉത്പാദനത്തിൻെറ സ്വഭാവം നിശ്ചയിക്കുന്നത് വ്യക്തികളുടെ ഹിതമോ അത്യാഗ്രഹമോ അനുസരിച്ചല്ല, സമൂഹത്തിൻെറ ആവശ്യങ്ങളനുസരിച്ചാണ്.

48

അനന്തരാവകാശമായോ, വ്യാപാരം, വ്യവസായം എന്നിവ മൂലമോ ഞാൻ വമ്പിച്ച സ്വത്തിൻെറ ഉടമസ്ഥനായെന്നിരിക്കട്ടെ. ആ സ്വത്തെല്ലാം എൻേറതല്ലെന്നും, എനിക്കുള്ളത് കോടിക്കണക്കിനു മററാളുകളോടൊപ്പം മാന്യമായി ജീവിക്കുവാനുള്ള വക മാത്രമാണെന്നും ഞാൻ മനസ്സിലാക്കേണ്ടതാണ്. ശേഷമുള്ളത് സമൂഹത്തിൻേറതാണ്. അവ സമൂഹനന്മയ്ക്കുവേണ്ടി വിനിയോഗിക്കപ്പെടേണ്ടതുമാണ്. സെമീന്ദാർമാരുടെയും ഭരണത്തലവന്മാരുടെയും സ്വത്തിനെ സംബന്ധിച്ച് സോഷ്യലിസ്റ്റ് സിദ്ധാന്തം രാജ്യത്തിനു മുമ്പാകെ അവതരിപ്പിക്കപ്പെട്ട വേളയിലാണ് ഞാൻ ഈ സിദ്ധാന്തം പ്രഖ്യാപിച്ചത്. അവർ വിശേഷാധികാരമുള്ള വർഗത്തെ ഇല്ലാതാക്കും. ഞാൻ ആവശ്യപ്പെടുന്നത് അവർ അവരുടെ ദുരാഗ്രഹത്തിനും കൈവശാവകാശബോധത്തിനും അതീതരാവണമെന്നും, സമ്പന്നരാണെങ്കിൽപ്പോലും പണിയെടുത്ത് ആഹാരത്തിനുള്ള വക സമ്പാദിക്കുന്നവരുടെ നിലവാരത്തിലേയ്ക്ക് ഇറങ്ങിവരണമെന്നുമാണ്. തനിക്കു തൻെറ സ്വത്തായ പണിയെടുക്കാനുള്ള ശക്തിയുടെ മേലുള്ളത്ര ഉടമാവകാശം ധനികന് അയാളുടെ സ്വത്തിന്മേലില്ലെന്നത് തൊഴിലാളി മനസ്സിലാക്കേണ്ടതാണ്.

ഈ നിർവചനമനുസരിച്ച് എങ്ങനെ യഥാത്ഥ ട്രസ്റ്റിമാരാകാമെന്ന ചോദ്യം അസ്ഥാനത്താണ്. സിദ്ധാന്തം സത്യമാണെങ്കിൽ വളരെപ്പേരാണോ അതോ ഒരാറം മാത്രമാണോ അതു വേണ്ടപോലെ അനുഷ്ഠിക്കുന്നതെന്നുള്ളത് അസംഗതമാണ്. ഇതു് ദൃഢവിശ്വാസത്തിൻെറ പ്രശ്നമാണ്. നിങ്ങറംക്കു അഹിംസാതത്ത്വം സ്വീകരിച്ചാൽ, വിജയിച്ചാലും പരാജയപ്പെട്ടാലും അതു വേണ്ടപോലെ അനുഷ്ഠിക്കുവാൻ ശ്രമിക്കേണ്ടതാണ്. ഈ സിദ്ധാന്തം പ്രായോഗികമാക്കാൻ പ്രയാസമുള്ളതാണെന്നു നിങ്ങറം അഭിപ്രായപ്പെട്ടേക്കാമെങ്കിലും, ബുദ്ധിക്കു നിരക്കാത്തതാണെന്നു പറയാവുന്നതായി ഇതിൽ യാതൊന്നുമില്ല.

---

**48. Harijan, 3-6-1939 (India of My Dreams, p. 66)**

## 49

ട്രസ്റ്റിഷിപ്പെന്നതു് നിയമസംബന്ധമായ ഒരു കല്പനാസൃഷ്ടിയാണെന്നു നിങ്ങരം പറഞ്ഞേക്കാം. പക്ഷേ, ജനങ്ങരം അതിനെപ്പററി നിരന്തരം ചിന്തിക്കയും, അതു പ്രവൃത്തിപഥത്തിൽ കൊണ്ടുവരാൻ ശ്രമിക്കയും ചെയ്താൽ, ഭൂമുഖത്തു ജീവിതം ഇന്നത്തേക്കാരം വളരെയധികമായി സ്നേഹത്തിനധീനമായിരിക്കും. സമ്പൂർണമായ ട്രസ്റ്റിഷിപ്പു് എന്നതു് യൂക്ളിഡ് ബിന്ദുവിൽ നൽകിയ നിർവചനംപോലെ അമൂർത്തമാണു്; അത്രത്തോളം അതു് അപ്രാപ്യവുമാണു്. പക്ഷേ നാം അതിനുവേണ്ടി ശ്രമിച്ചാൽ മറേറതുമാർഗമവലംബിച്ചാലും ഉള്ളതിനേക്കാളുമധികം ലോകത്തു സമത്വധിഷ്ഠിതമായ വ്യവസ്ഥിതി കൈവരുത്തണമെന്ന ലക്ഷ്യത്തോടടുക്കാൻ കഴിയും. രാഷ്ട്രം ബലംപ്രയോഗിച്ചു് മുതലാളിത്തത്തെ അടിച്ചമർത്തിയാൽ ആ അക്രമച്ചുഴിയിൽത്തന്നെ രാഷ്ട്രം പെട്ടുപോകുമെന്നും, പിന്നീടൊരിക്കലും അഹിംസ വികസിപ്പിച്ചെടുക്കാൻ കഴിയാതാവുമെന്നും എനിക്കു ദൃഢവിശ്വാസമുണ്ടു്. രാഷ്ട്രം ഏകീകൃതവും സുസംഘടിതവുമായ രൂപത്തിലുള്ള ഹിംസയെ പ്രതിനിധാനം ചെയ്യുന്നു. വ്യക്തിക്കു് ഒരാത്മാവുണ്ടു്. പക്ഷേ രാഷ്ട്രം ആത്മാവെന്നൊന്നില്ലാത്ത യന്ത്രമാണു്. അതുകൊണ്ടു സ്വന്തം നിലനില്പിനുതന്നെ കടപ്പെട്ടിരിക്കുന്ന ഹിംസയിൽനിന്നു രാഷ്ട്രത്തെ അകററുക സാധ്യമല്ല. അതിനാൽ ഞാൻ ട്രസ്റ്റിഷിപ്പു സിദ്ധാന്തംതന്നെ അഭിലഷണീയമായി കരുതുന്നു. അഭിപ്രായവ്യത്യാസമുള്ളവരോടു രാഷ്ട്രം കൂടുതൽ അക്രമമനോഭാവം പ്രദർശിപ്പിച്ചേക്കാമെന്ന ഭയവും പലർക്കുമുണ്ടു്. ബന്ധപ്പെട്ട ആളുകരം ട്രസ്റ്റികളെന്ന നിലയ്ക്കുതന്നെ പെരുമാറിയാൽ ഞാൻ സന്തോഷിക്കും. പക്ഷേ, അവർ പരാജയപ്പെടുന്നപക്ഷം ഏററവും കുറച്ചുമാത്രം ബലമുപയോഗിച്ചു് അവരുടെ സ്വത്തു് രാഷ്ട്രം മുഖേന നമുക്കു കൈവശപ്പെടുത്തേണ്ടിവരുമെന്നു് ഞാൻ വിശ്വസിക്കുന്നു. (അതുകൊണ്ടാണു് എല്ലാ സ്ഥാപിത താത്പര്യങ്ങളേയും നിഷ്കൃഷ്ടമായി പരിശോധിക്കണമെന്നും, സന്ദർഭത്തിനനുസരിച്ചു നഷ്ടപരിഹാരം കൊടുത്തോ കൊടുക്കാതെയോ വേണ്ടിവന്നാൽ കണ്ടുകെട്ടാൻ ആജ്ഞ നൽകണമെന്നും വട്ടമേശസമ്മേളനത്തിൽവച്ചു ഞാൻ പറഞ്ഞതു്).

## 50

ഇന്നു് അത്യധികമായ സാമ്പത്തിക അസമത്വം നിലവിലുണ്ടു്. സോഷ്യലിസത്തിനടിസ്ഥാനം സാമ്പത്തികസമത്വമാണു്. ഒരു ന്യൂനപക്ഷം പട്ടണത്തിൽ കിടന്നു മറിയുമ്പോരം സാമാന്യജന

49. The Modern Review. 1935 p. 412, (India of My Dreams, p. 67)

50. Harijan, 1-6-1947 (India of My Dreams, p. 72)

ത്തു വിശപ്പടക്കുവാൻപോലും കഴിയാതിരിക്കുന്നതുപോലുള്ള അന്യായമായ അസമത്വങ്ങൾ നിലനിൽക്കുമ്പോൾ രാമരാജ്യത്തിനു യാതൊരു സാധ്യതയുമില്ല.

## 51

ഇന്ത്യയ്ക്കാവശ്യം മൂലധനം ഏതാനുംപേരിൽ കേന്ദ്രീകരിക്കലല്ല; 1900 മൈൽ നീളവും 1500 മൈൽ വീതിയും ഉള്ള ഈ ഭൂഖണ്ഡത്തിലെ ഏഴരലക്ഷം ഗ്രാമങ്ങൾക്ക് എളുപ്പത്തിൽ ലഭിക്കാനാവുന്ന വിധത്തിൽ വിതരണം ചെയ്യലാണ്.

## 52

നമുക്ക് സർവ്വോദയത്തെപ്പററി, അതായത് യഥാർത്ഥജനാധിപത്യത്തെപ്പററി ഉള്ള സ്വപ്നം സഫലമായാൽ ഏററവും താണപടിയിലുള്ളവനേയും സമുന്നതനോടൊപ്പം ഇന്ത്യയുടെ ഭരണാധികാരിയായി നാം പരിഗണിക്കും. എല്ലാവരും നിർമ്മലരാണെന്നോ നിർമ്മലരാകുമെന്നോ ഉള്ള മുൻവിശ്വാസത്തോടെയാണിത്. നൈർമ്മല്യവും വിവേകവും തോളോടുതോൾ ചേർന്നുപോകണം. ജാതിവർഗഭേദമൊന്നും ആരും കൽപ്പിക്കുകയില്ല. എല്ലാവരും എല്ലാവരെയും തുല്യരായി പരിഗണിക്കുകയും സ്നേഹത്തിൻെറ ശീതളച്ഛായയിൽ ഏകീഭാവം പുലർത്തുകയും ചെയ്യും. ആരും ആരെയും തൊട്ടുകൂടാത്തവരായി കണക്കാക്കുകയില്ല. പണിയെടുക്കുന്ന തൊഴിലാളിയേയും ധനികനായ മുതലാളിയേയും നാം തുല്യരായി പരിഗണിക്കും. വിയർപ്പുചിന്തി മാന്യമായ ജീവിതത്തിനുള്ള വക സമ്പാദിക്കുകയും, ബുദ്ധിപരവും ശാരീരികവുമായ തൊഴിലുകൾ തമ്മിൽ ഭേദം കൽപ്പിക്കാതിരിക്കുകയും ചെയ്യും. ഇതെളുപ്പം സഫലമാകുവാൻ നാം സ്വമനസ്സാലെ തോട്ടിപ്പണി സ്വീകരിക്കും. പ്രജ്ഞയുള്ളവരാരും കറുപ്പ്, മദ്യം തുടങ്ങിയ ലഹരിസാധനങ്ങൾ സ്പർശിക്കപോലുമില്ല. സ്വദേശിയെന്നത് എല്ലാവരും ജീവിതനിയമമായി അനുഷ്ഠിക്കുകയും, ഭാര്യയൊഴിച്ചുള്ള മററു സ്ത്രീകളെ പ്രായഭേദമനുസരിച്ച് അമ്മമാരായോ, സഹോദരിമാരായോ, പുത്രിമാരായോ പരിഗണിക്കുകയും ചെയ്യും. അല്ലാതെ ഹൃദയത്തിൽ അവരുടെനേരേ വിഷയാസക്തി പുലർത്തുകയില്ല. മറെറാരാളുടെ ജീവൻ നശിപ്പിക്കുകയില്ലെന്നു മാത്രമല്ല, സന്ദർഭമാവശ്യപ്പെട്ടാൽ സ്വജീവൻ ത്യജിക്കാൻ അവർ സന്നദ്ധരാവുകയും ചെയ്യും.

## 53

പാശ്ചാത്യരുടെ സോഷ്യലിസവും കമ്മ്യൂണിസവും നമ്മുടേതിൽനിന്നു തികച്ചും വ്യത്യസ്തമായ ചില ആശയങ്ങളിലാണ് അധിഷ്ഠിതമായിട്ടുള്ളത്. അതിലൊന്നാണു മനുഷ്യസ്വഭാവത്തിൻെറ

51. Young India, 23–3–1921 (India of My Dreams, p. 75)
52. Harijan 18–1–1948 (Sarvodaya, p. 5)
53. Amrita Bazar Patrika, 2–8–1934 (India of My Dreams, p. 27)

അവശ്യമായ സ്വാർത്ഥതയിലുള്ള അവരുടെ വിശ്വാസം. മനുഷ്യനും മൃഗവും തമ്മിലുള്ള കാതലായ വ്യത്യാസം, മനുഷ്യൻ ആത്മാവിന്റെ ആഹ്വാനം ചെവിക്കൊള്ളുമെന്നതും മൃഗതുല്യമായ വികാരങ്ങൾക്കതീതനാവാൻ അവനു കഴിവുണ്ടെന്നതും, തന്മൂലം മാനുഷികമായ അനശ്വരചൈതന്യവുമായി പൊരുത്തപ്പെടാത്തതും മൃഗീയവുമായ ഹിംസ, സ്വാർത്ഥത തുടങ്ങിയവയ്ക്കു് അവൻ അതീതനാണെന്നുള്ളതും ആണെന്നു് അറിയാവുന്നതുകൊണ്ടു് ഞാൻ അവരുടെ അഭിപ്രായത്തോടു യോജിക്കുന്നില്ല. വളരെക്കാലത്തെ വ്രതതപസ്യകൾമൂലം കണ്ടെത്തിയ ഈ സത്യമാണു് ഹിന്ദുമതത്തിന്റെ അടിസ്ഥാനതത്വം. അതുകൊണ്ടാണു് ആത്മരഹസ്യാന്വേഷണത്തിനുവേണ്ടി ശരീരം സ്വയം പീഡിപ്പിക്കുകയും, ജീവൻ ത്യജിക്കുകയും ചെയ്ത സന്യാസിമാർ നമുക്കുള്ളപ്പോൾത്തന്നെ, പാശ്ചാത്യനാടുകളിലെപ്പോലെ ഭൂമിയുടെ അതിവിദൂരവും അത്യുന്നതവുമായ മേഖലകളിൽ പര്യവേഷണം നടത്തി ജീവൻവെടിഞ്ഞവർ നമുക്കില്ലാതാതെപോയതു്. അതുകൊണ്ടു നമ്മുടെ സോഷ്യലിസം അഥവാ കമ്മ്യൂണിസം അഹിംസയിലും, തൊഴിലാളിയും മുതലാളിയും തമ്മിലും ജന്മിയും കുടിയാനും തമ്മിലുമുള്ള സൗഹൃദപൂർണമായ സഹകരണത്തിലും അധിഷ്ഠിതമായിരിക്കണം.

## 54

***കമ്മ്യൂണിസം***

ചോദ്യം:—സാമ്പത്തികസമത്വം നേടുവാനുള്ള നിങ്ങളുടെ സമ്പ്രദായവും കമ്മ്യൂണിസ്റ്റുകാരുടെയോ സോഷ്യലിസ്റ്റുകാരുടെയോ സമ്പ്രദായവും തമ്മിലുള്ള വ്യത്യാസമെന്താണു്?

ഉത്തരം:—സോഷ്യലിസ്റ്റുകാരും കമ്മ്യൂണിസ്റ്റുകാരും പറയുന്നതു് അവർക്കു് ഇന്നുതന്നെ സാമ്പത്തികസമത്വം നടപ്പിലാക്കാൻ സാധ്യമല്ലെന്നാണു്. അവർ പ്രചരണം തുടരെ നടത്തിക്കൊണ്ടിരിക്കും. അതിനുവേണ്ടി വിദ്വേഷം ജനിപ്പിക്കുകയും വളർത്തുകയും ചെയ്യുന്നതിലവർ വിശ്വസിക്കുന്നു. രാഷ്ട്രത്തിന്റെ നിയന്ത്രണം അവരുടെ കൈയിലാവുമ്പോൾ സമത്വം അടിച്ചേൽപ്പിക്കുമെന്നാണവർ പറയുന്നതു്. എന്റെ പദ്ധതിയനുസരിച്ചു രാഷ്ട്രം, ജനങ്ങളെക്കൊണ്ടു് എന്തെങ്കിലും അനുസരിപ്പിക്കുന്നതിനുപകരം, ജനഹിതം നടപ്പിലാക്കുകയായിരിക്കും ചെയ്യുക. വിദ്വേഷത്തിനുപകരം സ്നേഹത്തിന്റെ ശക്തിയുപയോഗിച്ചു് എന്റെ കാഴ്ചപ്പാടിലേക്കു ജനങ്ങളുടെ മനസ്സു് തിരിച്ചു്, തികച്ചും അക്രമരഹിതമായിട്ടായിരിക്കും ഞാൻ സാമ്പത്തികസമത്വം കൈവരുത്തുന്നതു്. സമൂഹം

---

54. Harijan, 31-3-1946 (Non-violence in Peace and War, p. 73)

മുഴവൻ എന്റെ കാഴ്ചപ്പാടിലേക്ക വരുന്നതുവരെ കാത്തിരിക്കുന്നതി ന പകരം ഞാൻ സ്വയം അതിനൊരാരംഭമിടും. അൻപതു മോട്ടോർ കാറിന്റെയോ, പത്തു ബീഘാ (ഒരു ബീഘാ=5/8 ഏക്കർ) നില ത്തിന്റെയോ ഉടമയാണ ഞാനെങ്കിൽ എന്റെ സങ്കൽപത്തിലുള്ള സാമ്പത്തിക സമത്വം കൈവരുത്താമെന്ന ഞാൻ പ്രതീക്ഷിക്കേണ്ട തില്ലെന്ന പ്രത്യേകിച്ച പറയേണ്ടതില്ലല്ലോ. അതിന ഞാൻ ദരിദ്ര രിൽ ദരിദ്രന്റെ നിലവാരത്തിലേക്ക് ഇറങ്ങിവരേണ്ടിയിരിക്കുന്നു. കഴിഞ്ഞ അൻപതോളമോ മറേറാ വർഷങ്ങളായി ഞാൻ ചെയ്യാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നത് അതാണ്. അതുകൊണ്ട ധനികർ നൽകുന്ന കാറുകളും മററു സൗകര്യങ്ങളും ഉപയോഗിക്കുന്നുണ്ടെങ്കിൽ പോലും ഞാൻ ഒരു മുന്തിയ കമ്യൂണിസ്റ്റാണെന്ന് അവകാശപ്പെടുന്നു. ധനികക്ക് എന്റെമേൽ യാതൊരു സ്വാധീനവുമില്ല. സാമാന്യജനത യുടെ താൽപര്യങ്ങൾക്കാവശ്യമായി വന്നാൽ ധനികരെ എളുപ്പത്തി ലെനിക്ക കുടഞ്ഞുകളയാം.

## 55

ബോൾഷെവിസത്തിന്റെ അർത്ഥം എനിക്കിനിയും പൂർണമാ യി മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ലെന്ന സമ്മതിക്കുന്നു. സ്വകാര്യ സ്വത്തു സമ്പ്രദായം തുടച്ചുനീക്കലാണ് അതിന്റെ ലക്ഷ്യം എന്നു മാത്രം എനിക്കറിയാം. അപരിഗ്രഹം എന്ന സദാചാരപരമായ ആദ ർശത്തിന്റെ അർത്ഥശാസ്ത്രരംഗത്തുള്ള പ്രയോഗം മാത്രമാണിതു്. ഈ ആദർശം ജനങ്ങൾ സ്വമനസ്സാലെ സ്വീകരിക്കുകയോ, സമാധാനപ രമായ പ്രേരണയിലൂടെ ജനങ്ങളെക്കൊണ്ട സ്വീകരിപ്പിക്കുകയോ ചെ യ്താൽ അതിനെക്കാളും ശ്രേഷ്ഠമായ മറെറാന്നില്ല. പക്ഷേ, ബോൾഷെ വിസം, അതിനെപ്പററി എനിക്കറിയാവുന്നിടത്തോളം ബലപ്രയോ ഗം നിരോധിച്ചിട്ടില്ലെന്നുമാത്രമല്ല, സ്വകാര്യസ്വത്തു കൈവശപ്പെടു ത്താനും അതു രാഷ്ട്രത്തിന്റെ ഉടമയിലാക്കി നിലനിർത്താനും തടവി ല്ലാതെ ബലം പ്രയോഗിക്കാമെന്ന് അനുശാസിക്കുന്നുമുണ്ട്. അങ്ങ നെയാണതിന്റെ സ്വഭാവമെങ്കിൽ ബോൾഷെവിസം അതിന്റെ ഇപ്പോഴത്തെ രൂപത്തിൽ നീണ്ടുനിൽക്കുകയില്ലെന്ന പറയുവാനെനി ക്ക മടിയില്ല. കാരണം നീണ്ടുനിൽക്കുന്നതൊന്നുംതന്നെ ഹിംസയു ടെമേൽ പടുത്തുയർത്തുവാനാവില്ലെന്ന ഞാൻ ദൃഢമായി വിശ്വസി ക്കുന്നു. ഇങ്ങനെയെല്ലാമായാലും ആദർശത്തിനുവേണ്ടി സർവവും ത്യജിച്ച അസംഖ്യം സ്ത്രീപുരുഷന്മാരുടെ ത്യാഗത്തിന്മേൽ കെട്ടിപ്പടു ത്ത ബോൾഷെവിക് ആദർശം ലെനിനെപ്പോലെയുള്ള ചൈതന്യ ധന്യന്മാരുടെ ത്യാഗങ്ങൾകൊണ്ട് അനുഗൃഹീതമായ ആദർശം, നിഷ്ഫ ലമായിപ്പോവുകയില്ലെന്ന വസ്തുത വളരെയാർക്കും ചോദ്യം ചെയ്യാ നാവില്ല. അവരുടെ ത്യാഗത്തിന്റെ മഹത്തായ മാതൃക സദാ സമു

55. **Young India, 15-11-1928 (India of My Dreams, p. 26)**

ജ്വലിക്കുകയും കാലക്രമേണ അവരുടെ ആദർശത്തിന്റെ പവിത്രീകരണം ത്വരിതപ്പെടുത്തുകയും ചെയ്യും.

## 56

ബോൾഷെവിസമെന്നാൽ നിയതമായി എന്താണെന്ന് എനിക്കിപ്പോഴും അജ്ഞാതമാണ്. അതു പഠിക്കാനെനിക്കു കഴിഞ്ഞിട്ടില്ല. അത് ഒടുവിൽ റഷ്യയ്ക്കു നന്മ വരുത്തുമോ എന്നെനിക്കറിഞ്ഞുകൂടാ, പക്ഷേ ഹിംസയിലും ഈശ്വരനിഷേധത്തിലും അധിഷ്ഠിതമായിരിക്കുവോളം അതെന്നെ വെറുപ്പിക്കുമെന്നുമാത്രം എനിക്കറിയാം. വിജയത്തിലേക്കുള്ള ലഘുവും ഹിംസാത്മകവുമായ മാർഗങ്ങളിലെനിക്കു വിശ്വാസമില്ല. സദുദ്ദേശ്യങ്ങളോടു സഹതാപവും ബഹുമാനവും എനിക്ക് എത്രത്തോളമുണ്ടെങ്കിലും ശ്രേഷ്ഠമായ ലക്ഷ്യത്തിനുവേണ്ടിപ്പോലും ഹിംസ ഉപയോഗിക്കുന്നതിനോടും രാജിയില്ലാത്ത ശത്രുത എനിക്കുണ്ടെന്ന്, എന്റെമേൽ ശ്രദ്ധ ചൊരിയുന്ന എന്റെ ബോൾഷെവിക്കു സുഹൃത്തുക്കൾ മനസ്സിലാക്കേണ്ടതുണ്ട്. അതുകൊണ്ടു ഹിംസയിൽ വിശ്വസിക്കുന്നവരും ഞാനുമായി യോജിക്കാവുന്ന രംഗമൊന്നുംതന്നെയില്ല. പക്ഷേ, അരാജകവാദികളുമായും ഹിംസയിൽ വിശ്വസിക്കുന്ന എല്ലാവരുമായും കൂട്ടുചേരണമെന്ന് എന്റെ അഹിംസാധർമം എന്നെ നിർബന്ധിക്കുന്നുണ്ട്. പക്ഷേ ആ കൂട്ടുചേരൽ, എനിക്കു തെറ്റാണെന്നു തോന്നുന്ന ഒന്നിൽനിന്ന് അവരെ അകറ്റുവാൻവേണ്ടി മാത്രമുള്ളതായിരിക്കും. കാരണം, സുസ്ഥിരമായ നന്മ ഒരിക്കലും അസത്യത്തിന്റെയും ഹിംസയുടെയും ഫലമായി ഉണ്ടാവുകയില്ലെന്ന് അനുഭവങ്ങൾ എന്നെ പഠിപ്പിക്കുന്നുണ്ട്. എന്റെ വിശ്വാസം വിമൂഢമായ വ്യാമോഹമാണെങ്കിൽത്തന്നെയും അതൊരു ഹൃദയാവർജകമായ വ്യാമോഹമാണെന്നു ഞാൻ പറയും.

## 57

നിങ്ങൾ കമ്യൂണിസ്റ്റുകളാണെന്ന് അവകാശപ്പെടുന്നു. പക്ഷേ കമ്യൂണിസ്റ്റുജീവിതം നയിക്കുന്നതായി തോന്നുന്നില്ല. കമ്യൂണിസ്റ്റാദർശം അതിന്റെ ഏറ്റവും ശ്രേഷ്ഠമായ അർത്ഥത്തിൽത്തന്നെ അനുസരിച്ചു ജീവിക്കാനാണ് ഞാൻ ശ്രമിക്കുന്നതെന്നറിയിക്കട്ടെ.... നിങ്ങൾക്കു രാജ്യത്തിന്റെ പൂർണപിന്തുണ വേണമെങ്കിൽ നിങ്ങൾ നിങ്ങളുടെ നിലപാടു കാര്യകാരണപൂർവം രാജ്യത്തെ ബോധ്യപ്പെടുത്തി അതിന്റെ അനുഭാവം സമ്പാദിക്കണം. ഇതു ബലാൽക്കാരം

56. Young India, 11–12–1924 (Non-violence in Peace and War Vol. I, p. 27)
57. Young India, 26–3–1931 (Towards Non-violent Socialism, p. 167)

കൊണ്ടു സാധ്യമല്ല. രാജ്യത്തെ നിങ്ങളുടെ കാഴ്ചപ്പാടിനു് അനുകൂലമാക്കാൻവേണ്ടി നിങ്ങൾ രാജ്യത്തിനു നാശമുണ്ടാക്കിയേക്കാം. പക്ഷേ എത്രപേരെ നശിപ്പിക്കും? കോടിക്കണക്കിനാളുകളെ തീർച്ചയായും സാധ്യമല്ല. ലക്ഷക്കണക്കിനാളുകൾ നിങ്ങളോടൊത്തുണ്ടായിരുന്നെങ്കിൽ നിങ്ങൾ ഏതാനും ആയിരങ്ങളെ കൊന്നൊടുക്കിയേനെ. പക്ഷേ ഇന്നു നിങ്ങൾ വളരെ കുറച്ചുപേരെയുള്ളൂ. നിങ്ങൾക്കു കഴിയുമെങ്കിൽ കോൺഗ്രസ്സിൻെറ മനംമാററി അതിൻെറ ഉത്തരവാദിത്വമേറെറടുത്തുകൊള്ളൂ. നിങ്ങളുടെ അഭിപ്രായങ്ങൾ പൂർണമായി പ്രകാശിപ്പിക്കാൻ നിങ്ങൾക്കു സ്വാതന്ത്ര്യമുണ്ടു്. സ്പഷ്ടമായി ആരു സംസാരിച്ചാലും അതു ക്ഷമാപൂർവം സഹിക്കാനുള്ള സഹിഷ്ണുത ഇന്ത്യയ്ക്കുണ്ടു്.

## 58

കമ്യൂണിസ്റ്റുകാർ കുഴപ്പമുണ്ടാക്കൽ ഒരു തൊഴിലാക്കിയിരിക്കയാണെന്നു തോന്നുന്നു. അവർക്കിടയിൽ എനിക്കു സുഹൃത്തുക്കളുണ്ടു്. അവരിൽ ചിലരെ ഞാൻ മക്കളെപ്പോലെ കരുതുന്നു. പക്ഷേ അവർ നന്മയും തിന്മയും തമ്മിലും സത്യവും അസത്യവും തമ്മിലും യാതൊരു ഭേദവും കൽപ്പിക്കുന്നില്ലെന്നു തോന്നിപ്പോകുന്നു. അവർ ഈ ആരോപണം നിഷേധിക്കുന്നുണ്ടു്. പക്ഷേ അവർ ചെയ്യുന്നതായറിയുന്ന പ്രവൃത്തികൾ അതു പ്രബലമാക്കുന്നുണ്ടു്. മാത്രമല്ല, അവർ ഭാരതത്തിൽനിന്നല്ല, അവരുടെ ആത്മീയഭവനമായി കരുതുന്ന റഷ്യയിൽനിന്നാണു നിർദേശങ്ങൾ സ്വീകരിക്കുന്നതു്. ഇങ്ങനെ വിദേശശക്തിയെ ആശ്രയിക്കുന്നതു് അനുകൂലിക്കാനെനിക്കു സാധ്യമല്ല. ഇപ്പോഴുള്ള ഭക്ഷ്യക്ഷാമം പരിഹരിക്കാൻ റഷ്യൻഗോതമ്പിനെ ആശ്രയിക്കരുതെന്നുപോലും ഞാൻ പറഞ്ഞിട്ടുണ്ടു്. വിദേശസൗജന്യത്തെ ആശ്രയിക്കുന്നതിനുപകരം സ്വന്തം മണ്ണിൽനിന്നു ലഭിക്കുന്നവമാത്രംകൊണ്ടു ജീവിതം പുലർത്താനുള്ള കഴിവും ധീരതയും നമുക്കുണ്ടാകണം. വിദേശതത്ത്വസംഹിതകളെ സംബന്ധിച്ചും ഇതു ബാധകമാണു്. ഭാരതീയാന്തരീക്ഷത്തിനു് അവ എത്രത്തോളം അനുയോജ്യമാക്കാനും നടപ്പിലാക്കാനും കഴിയുമോ അത്രത്തോളംമാത്രമേ അവ ഞാൻ സ്വീകരിക്കൂ. പക്ഷേ, അവയ്ക്കധീനനാകാൻ ഞാൻ വിസമ്മതിച്ചേ പററൂ.

അതുകൊണ്ടു് അവരുടെ കൈകൊണ്ടു മരിക്കാൻ ഇഷ്ടപ്പെടുകയും ഒരിക്കലും തിരിച്ചടിക്കാതിരിക്കുകയും ചെയ്യുമെന്നതാണു് കമ്യൂണിസ്റ്റുകാർക്കായി ഞാൻ നൽകുന്ന പ്രമാണം.

58. Harijan, 6-10-1946 (Towards Non-violent Socialism, p. 165).

## 59

അവസാന വിശകലനത്തിൽ കമ്യൂണിസത്തിന്റെ അർത്ഥമെന്ത്? വർഗരഹിതസമൂഹമെന്നാണിതിനർത്ഥം. സാക്ഷാൽക്കരണയത്നത്തിനു കൊള്ളാവുന്ന ഒരാദർശം. അതു നേടാൻ ബലപ്രയോഗത്തിന്റെ സഹായം തേടുമ്പോഴാണ് ഞാൻ അതിനോടു യാത്ര പറയുന്നത്. നാമെല്ലാം ജന്മനാ തുല്യരാണ്. എന്നിട്ടും നാം ശതാബ്ദങ്ങളായി ദൈവേച്ഛയെ മറുത്തുപോരികയാണ്. അസമത്വമെന്ന ആശയം, ഉയർന്നവനെന്നും താണവനെന്നുമുള്ള ആശയം, തിന്മയാണ്. പക്ഷേ, മനുഷ്യഹൃദയത്തിനുനേരെ ബയണററു കാട്ടി തിന്മയെ നീക്കം ചെയ്യുന്നതിൽ ഞാൻ വിശ്വസിക്കുന്നില്ല. ആ മാർഗം അവലംബിക്കാൻ മനുഷ്യഹൃദയം സ്വയം വിട്ടുകൊടുക്കുകയില്ല.

## 60

റഷ്യൻരീതിയിലുള്ള കമ്യൂണിസം, അതായതു ജനങ്ങളുടെമേൽ അടിച്ചേൽപിക്കുന്ന കമ്യൂണിസം ഇന്ത്യയ്ക്കു ചേരാത്തതാണ്. അക്രമം കൂടാതെ കമ്യൂണിസം വന്നാൽ അതു സ്വാഗതാർഹമാണ്. കാരണം, അങ്ങനെ വന്നാൽ ജനങ്ങളെ പ്രതിനിധീധാനംചെയ്തും ജനങ്ങൾക്കു വേണ്ടിയും അല്ലാതെ യാതൊരു വസ്തുവും ആരും കൈവശം വച്ചുകൊണ്ടിരിക്കുകയില്ല. ഒരു കോടീശ്വരന് അയാളുടെ കോടികൾ സൂക്ഷിക്കാം. പക്ഷേ അതു ജനങ്ങൾക്കുവേണ്ടിയായിരിക്കുമെന്നുമാത്രം. പൊതുതാൽപര്യത്തിനാവശ്യമായിവരുമ്പോൾ രാഷ്ട്രം അതേറെറടുത്തുകൊള്ളും.

## 61

ചോദ്യം: തൊഴിലാളിക്കും കൃഷിക്കാരനും ഫാക്ടറിജോലിക്കാരനും നന്മവരുത്തണമെന്നുണ്ടെങ്കിൽ താങ്കൾക്കു വർഗസമരം ഒഴിവാക്കാൻ കഴിയുമോ?

ഉത്തരം: അഹിംസയുടെ മാർഗം അനുസരിക്കാൻ ജനങ്ങൾ തയ്യാറാകുന്നപക്ഷം തീർച്ചയായും കഴിയും. ഒരു നയമെന്ന നിലയ്ക്കും അഹിംസയ്ക്കുള്ള സാധ്യതകൾ കഴിഞ്ഞ പന്ത്രണ്ടു മാസങ്ങൾ വേണ്ടപോലെ വ്യക്തമാക്കിയിട്ടുണ്ട്. ജനങ്ങൾ അതു പെരുമാററത്തിന്റെ തത്വമായി സ്വീകരിക്കുമ്പോൾ വർഗസമരം അസാധ്യ

---

59. Harijan, 13–3–1937. (India of My Dreams, p. 27)
60. Harijan, 13–3–'37 (India of My Dreams, p. 27)
61. Young India, 26–3–1931 (Towards Non-violent Socialism pp. 155–156)

മായിത്തീരുന്നു. ആ വഴിക്കുള്ള പരീക്ഷണം അഹമ്മദബാദിൽ നടന്നുകൊണ്ടിരിക്കയാണ്. അതു വളരെ തൃപ്തികരമായ ഫലങ്ങൾ നൽകിക്കഴിഞ്ഞു. അതു തികച്ചും നിർണ്ണായകമായ ഒന്നാണെന്നു തെളിയാനുള്ള എല്ലാ സാധ്യതകളുമുണ്ട്. അഹിംസയുടെ രീതി ഉപയോഗിച്ചു നാം മുതലാളിയെയല്ല മുതലാളിത്തത്തെയാണു നശിപ്പിക്കാനുദ്ദേശിക്കുന്നത്. മുതൽ ഉണ്ടാക്കാനും, നിലനിർത്താനും വർദ്ധിപ്പിക്കാനും ആരെയാണോ ആശ്രയിക്കുന്നത്, അവരുടെ ട്രസ്റ്റിയാവാൻ ഞങ്ങൾ മുതലാളിയെ ക്ഷണിക്കുന്നു. അയാളുടെ മനം മാറാൻ തൊഴിലാളി കാത്തിരിക്കേണ്ടയാവശ്യമില്ല. മൂലധനം ശക്തിയാണെങ്കിൽ തൊഴിലും ശക്തിതന്നെയാണ്. രണ്ടു ശക്തികളും നാശത്തിനുവേണ്ടിയും സൃഷ്ടിക്കുവേണ്ടിയും ഉപയോഗിക്കാൻ കഴിയും. രണ്ടും അന്യോന്യം ആശ്രയിക്കുന്നവയാണ്. സ്വന്തം ശക്തി തൊഴിലാളി മനസ്സിലാക്കുന്ന നിമിഷം മുതൽ അയാൾ മുതലാളിയുടെ അടിമയായിരിക്കുന്നതിനുപകരം, മുതലാളിയുടെ പങ്കാളിയെന്ന നിലയിലേക്കുയരുന്നു, ഏക ഉടമസ്ഥനായി മാറാനാണ് അയാളുടെ ഉദ്ദേശ്യമെങ്കിൽ അയാൾ മിക്കവാറും പൊന്മുട്ടയിടുന്ന താറാവിനെ കൊല്ലുകയായിരിക്കും ചെയ്യുന്നത്. ബുദ്ധിപരമായും അവസരം സംബന്ധിച്ചുപോലും ഉള്ള അസമത്വങ്ങൾ എല്ലാക്കാലവും നിലനിൽക്കും. നദീതീരവാസിക്കു വരണ്ട മരുഭൂമിയിൽ അധിവസിക്കുന്നവനേക്കാൾ കൃഷിചെയ്യാനുള്ള സൗകര്യം എക്കാലത്തും കൂടുതലുണ്ട്. പക്ഷേ ഇമ്മാതിരി അസമത്വങ്ങൾ നമ്മെ തുറിച്ചുനോക്കുന്നെങ്കിലും അവശ്യമായ സമത്വത്തിന്റെ കാര്യം വിട്ടുപോകരുത്. പക്ഷികൾക്കും മൃഗങ്ങൾക്കുമെന്നപോലെ എല്ലാ മനുഷ്യർക്കും ജീവിതത്തിലെ അവശ്യവസ്തുക്കളെ സംബന്ധിച്ചിടത്തോളം തുല്യമായ അവകാശമാണുള്ളത്. ഓരോ അവകാശത്തിലും തദനുസൃതമായ ഓരോ കർത്തവ്യവും എതിർപ്പിനെ നേരിടാനുള്ള ഓരോ പ്രതിവിധിയുമുൾപ്പെടുന്നതുകൊണ്ടു മൗലികമായ സമത്വം സ്ഥാപിച്ചെടുക്കണമെങ്കിൽ ആ കർത്തവ്യവും പ്രതിവിധിയും കണ്ടുപിടിക്കേണ്ട കാര്യമേയുള്ളു. ആ കർത്തവ്യം ശരീരംകൊണ്ടു പണിയെടുക്കണമെന്നതും, ആ പ്രതിവിധി എന്റെ തൊഴിലിന്റെ ഫലം എന്നിൽനിന്നപഹരിക്കുന്നവനോടു നിസ്സഹകരിക്കണമെന്നതുമാണ്.

62

ഒരു വർഗത്തെ മറ്റൊരു വർഗത്തിനെതിരായി തിരിച്ചുവിടുന്നതല്ല, തൊഴിലാളികൾക്ക് അവരുടെ തൊഴിലിന്റെ മഹത്വം മനസ്സിലാക്കിക്കൊടുക്കുകയെന്നതാണു പ്രശ്നം. പണക്കാർ വാസ്തവത്തിൽ ലോകത്ത് വളരെ വളരെ ചെറിയ ഒരു ന്യൂനപക്ഷംമാത്രമേ

62 Harijan, 16–10–1945 (Sarvodaya, p.96)

ഉള്ളൂ. തൊഴിലാളികൾ അവരുടെ ശക്തി മനസ്സിലാക്കിയ ശേഷവും നീതിപൂർവം പ്രവർത്തിക്കുന്നതു കാണുമ്പോൾ അവരും നീതിപൂർവ്വം പ്രവർത്തിക്കും. തൊഴിലാളികളെ പണക്കാർക്കെതിരായി ആളിക്കത്തിക്കുന്നതു വർഗവിദ്വേഷവും അതിൽനിന്നുദിക്കുന്ന എല്ലാ തിന്മകളും വളർത്തുവാൻമാത്രമേ ഉപകരിക്കു. ഏതുവിധത്തിലെങ്കിലും ഒഴിവാക്കേണ്ടതായ ഒരു ദൂഷിതവലയമാണു് സ്പർദ്ധ. അതു ദൗർബല്യം സമ്മതിക്കലാണു്; അപകർഷതാബോധത്തിന്റെ ചിഹ്നമാണു്. തൊഴിലാളി അവന്റെ മഹത്വം മനസ്സിലാക്കുന്നതനുസരിച്ചു പണം ശരിയായ സ്ഥാനത്തു വന്നു ചേർന്നുകൊള്ളും. അതായതു്, അവ തൊഴിലാളികൾക്കുവേണ്ടി സൂക്ഷിച്ചുവയ്ക്കപ്പെടും. കാരണം, തൊഴിലാളികളാണു് പണത്തെക്കാൾ പ്രധാനം.

## 63

വർഗസമരം ഇന്ത്യയുടെ യഥാർത്ഥസ്വഭാവവുമായി ഒരു തരത്തിലും പൊരുത്തപ്പെട്ടതല്ല. എല്ലാവർക്കും തുല്യനീതിയും മൗലികാവകാശങ്ങളും അനുവദിച്ചുകൊണ്ടുതന്നെ കമ്യൂണിസത്തിനു രൂപം കൊടുക്കുവാൻ ഇന്ത്യയ്ക്കു കഴിവുണ്ടു്. അരചനും ഏഴയ്ക്കും തുല്യമായ അവകാശങ്ങൾ വാഗ്ദാനം ചെയ്യുന്നുണ്ടു് എന്റെ സ്വപ്നത്തിലുള്ള രാമരാജ്യം. ഒരു വർഗസമരം തടയാൻ ഞാൻ എന്റെ മുഴുവൻ സ്വാധീനവും വിനിയോഗിക്കുമെന്നു നിങ്ങൾക്കു തീർച്ചയായും വിശ്വസിക്കാം.

## 64

'ഈയിടെയായി ഇന്ത്യയിൽ പ്രത്യേകിച്ചും, സംഖ്യയിലും അളവിലും വർദ്ധിച്ചുവരുന്ന തൊഴിലാളികളുടെ പണിമുടക്കുകൾ പ്രത്യേകമായി എന്തെങ്കിലും സൂചിപ്പിക്കുന്നുണ്ടെന്നു് അങ്ങു വിചാരിക്കുന്നുണ്ടോ? ഇന്ത്യയിലെ ഈ തൊഴിൽക്കുഴപ്പത്തിന്റെ അനന്തരഫലം എന്തായിരിക്കുമെന്നാണു് അങ്ങു വിചാരിക്കുന്നതു്?' ഗാന്ധിജിക്കു നേരിടേണ്ടിവന്ന പ്രശ്നമാണിതു്.

അദ്ദേഹം ഇങ്ങനെ മറുപടി നൽകി: 'ഈയിടെയായി പണിമുടക്കുകൾ വിശ്വവ്യാപകമായ ഒരു പകർച്ചവ്യാധിയായിത്തീർന്നിരിക്കുകയാണു്. അമേരിക്കയിലും ഇംഗ്ളണ്ടിലുമുൾപ്പെടെ എല്ലായിടത്തും പണിമുടക്കുകളുണ്ടാവുന്നു. പക്ഷേ ഇന്ത്യയിൽ അവയ്ക്കു പ്രത്യേകിച്ചൊരർത്ഥമുണ്ടു്. നാം പ്രകൃതിവിരുദ്ധമായ പരിതഃസ്ഥിതിയിലാണു പുലരുന്നതു്, പുറംമൂടി മാററുകയും, സ്വാതന്ത്ര്യത്തിന്റെ ശുദ്ധവായു കടക്കത്തക്കവിധത്തിലുള്ള ചെറുവിടവുകളുണ്ടാവു

63. Amrita Bazar Patrika, 2-8-1934 (Sarvodaya, p. 94)
64. Harijan, 22-9-'46 (Non-violence in Peace and War, Vol. II, p. 83)

കയും ചെയ്യാലുടൻ പണിമുടക്കുകളുടെ സംഖ്യ പൂർവാധികം വർധിക്കും. പണിമുടക്ക് ഇങ്ങനെ പടർന്നുപിടിക്കുവാനുള്ള അടിസ്ഥാന കാരണം മററെല്ലായിടത്തുമെന്നപോലെ ഇവിടെയും മതത്തിനുപകരം പണമിടപാടുകൾ ജീവിതത്തിൻെറ അധിഷ്ഠാനമായിത്തീർന്നു വെന്നതാണ്. അതു വളരെ അസ്ഥിരമായ ആധാരമാണുതാനും. പക്ഷേ, മതപരമായ അടിസ്ഥാനമുള്ളപ്പോഴുംതന്നെ, എല്ലാവരുടെയും ജീവിതാധിഷ്ഠാനം മതമായിരിക്കുമെന്നു സങ്കൽപിക്കാൻ സാധ്യതയില്ലാത്തതുകൊണ്ട് പണിമുടക്കുകൾ പിന്നെയും കാണും. ഒരു വശത്തു ചൂഷണത്തിനുള്ള ശ്രമങ്ങളും, മറുവശത്തു പണിമുടക്കുകളും ഉണ്ടായിരിക്കും. പക്ഷേ ആ പണിമുടക്കുകൾക്ക് അപ്പോൾ തികച്ചും അക്രമരഹിതമായ സ്വഭാവമായിരിക്കും ഉള്ളതു്. അവ ആക്കും ഉപദ്രവം സൃഷ്ടിക്കുകയില്ല. അമ്മാതിരിയൊരു പണിമുടക്കാണ് ജനറൽ സ്മട്സിനെ മുട്ടുകുത്തിച്ചതു്. 'നിങ്ങൾ ഒരു ഇംഗ്ലീഷുകാരനെ ഉപദ്രവിച്ചിരുന്നെങ്കിൽ, ഞാൻ നിങ്ങളെ വെടിവച്ചു കൊല്ലുകയും നിങ്ങളുടെയാളുകളെ നാടുകടത്തുകയും ചെയ്യുമായിരുന്നു. സംഭവിച്ചിടത്തോളം നിങ്ങളെ തടവിലിടുകയും നിങ്ങളെയും നിങ്ങളുടെ സഹചരന്മാരെയും കീഴടക്കുകയുംമാത്രമേ ഞാൻ ചെയ്യുള്ളൂ. പക്ഷേ നിങ്ങൾ തിരിച്ചടിക്കാതിരുന്നാൽ എത്ര നാളിങ്ങനെ തുടരാനെനിക്കു കഴിയും?' എന്നാണ് ജനറൽ സ്മട്സ് പറഞ്ഞതു്. അങ്ങനെ ദക്ഷിണാഫ്രിക്കയിൽ അന്നു കൂലികൾ എന്നറിയപ്പെട്ടിരുന്ന ഇന്ത്യക്കാരുടെ പ്രതിനിധിയായ ഒരു കൂലിയുമായി അദ്ദേഹത്തിന് ഒത്തുതീപ്പിലെത്തേണ്ടിവന്നു.'

## 65

മുതലാളികളെ ശത്രുക്കളായി കരുതാൻ ഞാൻ സാമാന്യജനങ്ങളെ പഠിപ്പിക്കുന്നില്ല. അവർ തന്നെയാണവരുടെ ശത്രുക്കളെന്നാണു ഞാൻ പഠിപ്പിക്കുന്നതു്.

## 66

ചൂഷണവും ചൂഷണേച്ഛയും നിലനിൽക്കുവോളം ചൂഷകരും ചൂഷിതരും തമ്മിൽ സഹകരിക്കണമെന്നു ഞാനൊരിക്കലും പറഞ്ഞിട്ടില്ല. എല്ലാ മുതലാളികളും ജന്മിമാരും സ്വാഭാവികമായ ആവശ്യമെന്ന നിലയ്ക്കുതന്നെ ചൂഷകരാണെന്നോ, അടിസ്ഥാനപരവും അനുരഞ്ജനാതീതവുമായ വൈരുദ്ധ്യം അവരുടെ താൽപര്യങ്ങൾക്കും സാമാന്യജനതയുടെ താൽപര്യങ്ങൾക്കും തമ്മിലുണ്ടെന്നോ ഞാൻ വിശ്വസിക്കുന്നില്ലെന്നുമാത്രം. എല്ലാ ചൂഷണവും ചൂഷിതരുടെ ഇച്ഛാപൂർവ്വമോ നിർബന്ധിതമോ ആയ സഹകരണത്തിലാണ് അധിഷ്ഠിതമാ

65. Young India, 26-11-'31 (India of My Dreams, p. 33)
66. Amrita Bazar Patrika, 3-8-1934 (India of My Dreams, p. 34)

യിട്ടുള്ളതു്. നമുക്കു സമ്മതിക്കാൻ മടിയുണ്ടെങ്കിലും, ജനങ്ങൾ ചൂഷകനെ അനുസരിക്കാതിരുന്നാൽ ചൂഷണം താനേ ഇല്ലാതായിക്കൊള്ളുമെന്ന വസ്തുത അവശേഷിക്കുന്നു. പക്ഷേ സ്വാത്മപ്രേരിതരായി നാം നമ്മെ ബന്ധിച്ചിരിക്കുന്ന ചങ്ങലയെ തഴുകുന്നു. ഇതവസാനിച്ചേതീരൂ. മുതലാളികളുടെയും ജന്മിമാരുടേയും ഉന്മൂലനമല്ല നമുക്കാവശ്യം. അവരും സാമാന്യജനതയും തമ്മിലുള്ള ബന്ധം കൂടുതൽ ആരോഗ്യകരവും ശുദ്ധവുമായിത്തീരുകയാണു വേണ്ടതു്.

വർഗസമരമെന്ന ആശയം എന്നെ ആകർഷിക്കുന്നില്ല. ഇന്ത്യയിൽ വർഗസമരം അനിവാര്യമല്ലെന്നു മാത്രമല്ല, നാം അഹിംസയുടെ സന്ദേശം മനസ്സിലാക്കുന്നപക്ഷം, അതൊഴിവാക്കാവുന്നതുമാണു്. വർഗസമരം അനിവാര്യമാണെന്നു പറയുന്നവർ അഹിംസയുടെ സാധ്യതകൾ മനസ്സിലാക്കിയിട്ടില്ലെന്നോ, അല്ലെങ്കിൽ തൊലിപ്പുറത്തു മാത്രമേ മനസ്സിലാക്കിയിട്ടുള്ളുവെന്നോ മാത്രമേ അർത്ഥമുള്ളു.

പടിഞ്ഞാറു നിന്നിറക്കുമതിചെയ്ത ആകർഷകമായ മുദ്രാവാക്യങ്ങളും മോഹനപദങ്ങളും നമ്മെ ആവേശിക്കാതിരിക്കട്ടെ! നമുക്കു് നമ്മുടേതും വ്യതിരിക്തവുമായ പൗരസ്ത്യപാരമ്പര്യമില്ലേ? മൂലധനത്തിന്റേയും തൊഴിലിനേയും സംബന്ധിച്ച പ്രശ്നങ്ങൾക്കു നമ്മുടേതായ പരിഹാരം കണ്ടെത്താൻ നമുക്കു കഴിയുകയില്ലേ? മൂലധനവും തൊഴിലും തമ്മിലെന്നപോലെ ഉയർന്നവനും താണവനും തമ്മിലുള്ള വ്യത്യാസം സമരസപ്പെടുത്താനുള്ള മാർഗമല്ലാതെ മററെന്താണു് വർണാശ്രമസമ്പ്രദായം? ഈ വിഷയം സംബന്ധിച്ച പടിഞ്ഞാറുനിന്നു ലഭിക്കുന്നതെല്ലാം ഹിംസകൊണ്ടു കളങ്കിതമാണു്. ആ മാർഗത്തിന്റെ അവസാനമുള്ള തകർച്ച കണ്ടതുകൊണ്ടാണു് ഞാൻ അതിനെ എതിർക്കുന്നതു്. ആ സമ്പ്രദായം തങ്ങളെ വലിച്ചിഴയ്ക്കുന്നതു് ഏതു പടുകുഴിയിലേക്കാണെന്നു കണ്ടു് ചിന്താശീലരായ പാശ്ചാത്യർപോലും അന്ധാളിച്ചുനിൽക്കുകയാണു്. എനിക്കു് പാശ്ചാത്യദേശത്തു് എന്തെങ്കിലും സ്വാധീനമുണ്ടെങ്കിൽ അതിനു കാരണം, ഹിംസയുടെയും ചൂഷണത്തിന്റെയും ദൂഷിതവലയത്തിൽനിന്നുള്ള രക്ഷാമാർഗം കണ്ടുപിടിക്കാനുള്ള എന്റെ ശ്രമമാണു്. ഞാൻ പാശ്ചാത്യസമൂഹക്രമത്തെപ്പററി അനുഭാവപൂർവം ചിന്തിച്ചിട്ടുള്ളവനാണു്. പാശ്ചാത്യദേശത്തിന്റെ ആത്മാവിൽ പടർന്നുപിടിച്ചിട്ടുള്ള വ്യാധിയുടെ അടിയൊഴുക്കായി സത്യത്തിനുവേണ്ടിയുള്ള അസ്വസ്ഥമായ അന്വേഷണമുണ്ടെന്നു ഞാൻ കണ്ടെത്തിയിട്ടുണ്ടു്. ആ ചൈതന്യത്തെ ഞാൻ മാനിക്കുന്നു. ആ ശാസ്ത്രീയഗവേഷണബുദ്ധിയോടെ നമുക്കു് പൗരസ്ത്യമായ സ്ഥാപനങ്ങളെപ്പററിയും പഠിക്കാം. അങ്ങനെ ലോകമിന്നോളം സ്വപ്നംകാണാത്ത തരത്തിൽ യഥാർത്ഥമായ സോഷ്യലിസവും യഥാർത്ഥമായ കമ്യൂണിസവും നമുക്കു രൂപപ്പെടുത്തിയെടുക്കാം. സാമാന്യജനതയുടെ ദാരിദ്ര്യമെന്ന പ്രശ്നത്തിനു് പടിഞ്ഞാററൻ സോഷ്യലിസമോ കമ്മ്യൂണിസമോ അവസാനവാക്കാണെന്നു ധരിക്കുന്നതു് തീർച്ചയായും തെററാണു്,

67

സെമിന്ദാരെ നശിപ്പിക്കാൻ ഞാനാഗ്രഹിക്കുന്നില്ല. പക്ഷേ, സെമിന്ദാർ കൂടിയേ തീരൂ എന്നും ഞാൻ വിചാരിക്കുന്നില്ല. അക്രമരഹിതമാർഗത്തിലൂടെ സെമിന്ദാരുടെയും മററു മുതലാളിമാരുടെയും മനംമാററാമെന്നാണ് ഞാൻ പ്രതീക്ഷിക്കുന്നത്. അതുകൊണ്ട് എന്നെ സംബന്ധിച്ചിടത്തോളം വർഗസമരത്തിന്റെ അനിവാര്യതയെന്നൊന്നില്ല. ഏററവും എതിർപ്പുകുറഞ്ഞ മാർഗമവലംബിക്കുകയെന്നത് അഹിംസയുടെ അത്യാവശ്യഘടകമാണ്. മണ്ണിൽ പണിയെടുക്കുന്നവർ അവരുടെ ശക്തി മനസ്സിലാക്കുന്ന നിമിഷത്തിൽ സെമിന്ദാരിസമ്പ്രദായമെന്ന തിന്മ തകർന്നടിയും. തങ്ങൾക്കും തങ്ങളുടെ കുട്ടികൾക്കും വേണ്ടവണ്ണം ആഹാരം കഴിക്കാനും, വസ്ത്രം ധരിക്കാനും, വിദ്യ അഭ്യസിക്കാനും മതിയാകത്തക്ക ശമ്പളം തന്നില്ലെങ്കിൽ പണി തുടരാൻ സാധ്യമല്ലെന്നവർ പറഞ്ഞാൽ പാവം സെമിന്ദാർ എന്തുചെയ്യും? വാസ്തവത്തിൽ വിളവിന്റെ ഉടമ പണിയെടുക്കുന്നവനാണ്. പണിയെടുക്കുന്നവർ ബുദ്ധിപൂർവ്വം സംഘടിച്ചാൽ അവർ ഒരു അപ്രതിരോദ്ധ്യമായ ശക്തിയായിത്തീരും. ഈ വിധത്തിലാണ് വർഗസമരം ആവശ്യമില്ലാത്തതാണെന്ന് എനിക്കു തോന്നുന്നത്. അത് അനിവാര്യമാണെന്നു തോന്നിയാൽ, അതുപദേശിക്കുവാനും പഠിക്കുവാനും ഞാൻ മടിക്കരുതല്ലോ.

68

പണിമുടക്കുകൾ ഇന്നൊരു സാധാരണ സംഭവമാണ്. അവ നിലവിലുള്ള അസ്വാസ്ഥതയുടെ സൂചനയാണ്. പലവിധത്തിലുമുള്ള അവ്യക്തമായ ആശയങ്ങൾ വായുവിൽ അലയടിക്കുന്നുണ്ട്. അവ്യക്തമായ ഒരു പ്രതീക്ഷ എല്ലാവർക്കും പ്രചോദനം നൽകുന്നുണ്ട്. ആ പ്രതീക്ഷ ഫലവത്താകാതെയിരുന്നാൽ വർദ്ധിച്ച നിരാശയുണ്ടാകും. ഇന്ത്യയിലെ തൊഴിലാളിലോകം മറെറല്ലായിടത്തുമുള്ളതുപോലെ, സ്വയം ഉപദേശകരും വഴികാട്ടികളും ആയിച്ചമയുന്നവരുടെ കരുണയിലാണ്. ആ ഉപദേശകരും വഴികാട്ടികളും എല്ലായ്പോഴും മനസ്സാക്ഷിയുള്ളവരായിരിക്കുകയില്ല. അഥവാ മനസ്സാക്ഷിയുള്ളവരായാൽത്തന്നെ എല്ലായ്പോഴും ബുദ്ധിയുള്ളവരായിരിക്കുകയില്ല. തൊഴിലാളികൾ അവരുടെ വിധിയിൽ അസംതൃപ്തരാണ്. അസംതൃപ്തരാവാൻ അവർക്കു ന്യായമായ കാരണങ്ങളുണ്ട്. തങ്ങളുടെ മുതലാളിമാരുടെ സമ്പത്തു വർദ്ധിക്കുന്നതിന്റെ പ്രധാന കാരണക്കാർ തങ്ങളാണെന്നു കരുതാൻ, ന്യായമായിത്തന്നെ അവരെ പഠിപ്പിക്കുന്നുണ്ട്. അതുകൊണ്ട് അവരുടെ പണിയായുധങ്ങൾ താഴെ വയ്പിക്കുവാൻ വലിയ പ്രയത്നമൊന്നുമാവശ്യമില്ല.

---

67. Harijan, 5–12–1936 (India of My Dreams, p. 34)
68. Speeches and Writings of Mahatma Gandhi, p. 1049, (India) of My Dreams, p. 36)

രാഷ്ട്രീയപരിതസ്ഥിതിയും ഇന്ത്യയിലെ തൊഴിലാളികളെ ബാധിച്ചു തുടങ്ങിയിട്ടുണ്ട്, രാഷ്ട്രീയമുതലെടുപ്പിനുവേണ്ടി പണിമുടക്കുകൾ ആയുധമാക്കാൻ മടിക്കാത്ത തൊഴിലാളിനേതാക്കളും ഒട്ടും കുറവല്ല.

എൻെറ അഭിപ്രായത്തിൽ രാഷ്ട്രീയോദ്ദേശ്യങ്ങൾക്കുവേണ്ടി തൊഴിലാളികളുടെ പണിമുടക്കുകൾ ഉപയോഗിക്കുന്നതു് തികച്ചും ഗൗരവാവഹമായ ഒരു തെററായിരിക്കും. അമ്മാതിരി പണിമുടക്കുകൾക്കു് രാഷ്ട്രീയലക്ഷ്യങ്ങളെ സഹായിക്കാൻ കഴിയുമെന്നതു് ഞാൻ നിഷേധിക്കുന്നില്ല. പക്ഷേ അവ അക്രമരഹിതമായ നിസ്സഹകരണപദ്ധതിയുമായി പൊരുത്തപ്പെടുന്നില്ല. തൊഴിലാളികൾ രാജ്യത്തെ രാഷ്ട്രീയസ്ഥിതി മനസ്സിലാക്കുകയും പൊതുനന്മയ്ക്കു വേണ്ടി പ്രവർത്തിക്കാൻ തയ്യാറാവുകയും ചെയ്യുന്നതുവരെ അവരെ രാഷ്ട്രീയോദ്ദേശ്യങ്ങൾക്കുവേണ്ടി ഉപയോഗിക്കുന്നതു് ഏററവും അപകടകരമാണെന്നു മനസ്സിലാക്കാൻ ബുദ്ധിയെ അത്രയധികം ആയാസപ്പെടുത്തേണ്ട കാര്യമൊന്നുമില്ല. നേരാംവണ്ണം ജീവിതം പുലർത്താൻ കഴിയുമാറു് സ്വന്തം സ്ഥിതി അവർ മെച്ചപ്പെടുത്തുന്നതുവരെ മുകളിൽ പറഞ്ഞതു് പെട്ടെന്നൊന്നും അവരിൽനിന്നു പ്രതീക്ഷിച്ചുകൂടാ.

69

തൊഴിലാളികൾക്കു് സ്വന്തമായി നൽകാൻ കഴിയുന്ന ഏററവും മികച്ച രാഷ്ട്രീയസംഭാവന, അവരുടെ സ്ഥിതി സ്വയം നന്നാക്കുകയും, അവകാശങ്ങൾ മുറുകെപ്പിടിക്കാൻ കഴിയുമാറു് കാര്യവിവരം ഉണ്ടാക്കുകയും, അവർക്കുകൂടി സൃഷ്ടിയിൽ പങ്കുള്ള ഉൽപന്നങ്ങൾ ഉചിതമായ വിധത്തിൽ ഉപയോഗിക്കണമെന്നു മുതലാളിമാരോടു് ആവശ്യപ്പെടുകയും ചെയ്യുകയാണു്. അതുകൊണ്ടു് തൊഴിലാളികൾ ഉടമയുടെ അംശമാകത്തക്കവിധം തങ്ങളെത്തന്നെ ഉയർത്തുകയെന്നതാണു് ഉചിതമായ പരിണാമം.

അതുകൊണ്ടു തൽക്കാലം തൊഴിലാളികളുടെ സ്ഥിതി നേരിട്ടു മെച്ചപ്പെടുത്തുന്നതിനും, അവർക്കു രാജ്യസ്നേഹബോധമുദിച്ചുകഴിഞ്ഞാൽ ഉൽപന്നങ്ങളുടെ വില നിയന്ത്രിക്കുന്നതിനും മാത്രമേ പണിമുടക്കുകൾ ഉണ്ടാകാവൂ.

വിജയകരമായ പണിമുടക്കിനുള്ള ഉപാധികൾ തികച്ചും ലളിതമാണു്. അവ പാലിച്ചാൽ പണിമുടക്കു് ഒരിക്കലും പരാജയപ്പെടുകയില്ല.

1. പണിമുടക്കിനുള്ള കാരണം നീതിപൂർവകമായിരിക്കണം.

2. പണിമുടക്കുന്നവർക്കിടയിൽ പ്രായോഗികമായ യോജിപ്പു വേണം.

---

69. Young India, 16-2-1921 (India of My Dreams, p. 37)

3. പണിമുടക്കാൻ വിസമ്മതിക്കുന്നവരോടു ബലപ്രയോഗമരുത്.

4. യൂണിയൻഫണ്ടിനെ ആശ്രയിക്കാതെതന്നെ പണിമുടക്കുകാലത്തു ജീവിതം പുലർത്തുവാൻ പണിമുടക്കുകാർക്കു കഴിയണം. അതിനുവേണ്ടി അവർ ഉപയോഗകരവും ഉത്പാദനപരവും ആയ എന്തെങ്കിലും താൽക്കാലികതൊഴിലിലേർപ്പെടണം.

5. പണിമുടക്കുന്നവർക്കു പകരം ജോലിചെയ്യാൻ തൊഴിലാളികൾ വേറെ ധാരാളമുള്ളപ്പോൾ പണിമുടക്ക് ഒരു പ്രതിവിധിയല്ലാതാവുന്നു. അത്തരം ചുററുപാടിൽ അനീതിപരമായ പെരുമാററമോ, മതിയാവാത്ത ശമ്പളമോ മറേറാ നേരിടേണ്ടിവരുമ്പോഴുള്ള ഏക പ്രതിവിധി രാജിവയ്ക്കലാണ്.

മുകളിൽ പറഞ്ഞ ഉപാധികളെല്ലാം പാലിക്കാതിരുന്നിട്ടുള്ളപ്പോഴും പണിമുടക്കുകൾ വിജയിച്ചിട്ടുണ്ട്. പക്ഷേ, അതു മുതലാളികളുടെ ദൗർബല്യവും കുററബോധവും മാത്രമാണ് തെളിയിക്കുന്നത്.

## 70

ഗുണദോഷവിചിന്തനത്തിൽ ന്യായീകരിക്കാനാവാത്ത പണിമുടക്കുകൾ തീർച്ചയായും ഉണ്ടാവരുത്. ന്യായമല്ലാത്ത പണിമുടക്കുകൾ ഒരിക്കലും വിജയിച്ചുകൂടാ. അമ്മാതിരി പണിമുടക്കുകൾക്ക് പൊതുജനങ്ങൾ പിന്തുണ നൽകരുത്. പൊതുജനങ്ങളുടെ വിശ്വാസമാർജ്ജിച്ചിട്ടുള്ള നിഷ്പക്ഷമതികളുടെ സഹായംകൂടാതെ ഒരു പണിമുടക്ക് ന്യായമാണോ അല്ലയോ എന്നു തീരുമാനിക്കാൻ പൊതുജനങ്ങൾക്ക് മാർഗമൊന്നുമില്ല. സ്വന്തം പ്രശ്നത്തിന്റെ ഗുണദോഷങ്ങൾ അതിൽ താൽപരരായവർക്കു തീരുമാനിക്കാൻ കഴിയുകയില്ല. അതുകൊണ്ട് ഇരുകക്ഷികൾക്കും സ്വീകാര്യമായ മധ്യസ്ഥതീരുമാനത്തിന് (ആർബിട്രേഷൻ) വിടുകയോ നിയമക്കോടതിയുടെ തീർപ്പിനു (ജുഡിഷ്യൽ അഡ്ജുഡിക്കേഷൻ) വിടുകയോ ചെയ്യണം.

സ്വീകാര്യമായ മധ്യസ്ഥതീരുമാനമോ നിയമപരമായ തീർപ്പോ ഉണ്ടാവുമ്പോൾ, സാധാരണമായി പ്രശ്നം പൊതുജനങ്ങളുടെ മുമ്പാകെ വരുന്നില്ല. പക്ഷേ, ഉദ്ധതരായ മുതലാളിമാർ ന്യായമായ തീരുമാനങ്ങളെ അവഗണിച്ചിട്ടുള്ളതിനു ഉദാഹരണങ്ങളുണ്ട്. അതുപോലെതന്നെ വഴിതെററിക്കപ്പെട്ട തൊഴിലാളികൾ തങ്ങളുടെ അവകാശങ്ങളിൽ ഉറച്ചുനിൽക്കാനുള്ള ശക്തിയെപ്പററിയുള്ള ബോധം നിമിത്തം ന്യായമായ തീരുമാനങ്ങളെ അവഗണിക്കുകയും അവകാശങ്ങൾ ബലാൽക്കാരമായി കൈവശപ്പെടുത്താൻ മുതിരുകയും ചെയ്തിട്ടുണ്ട്.

---

70. Harijan, 11-8-1946 (India of My Dreams, p. 38)

## 71

സാമ്പത്തികസ്ഥിതി മെച്ചപ്പെടുത്തുന്നതിനുവേണ്ടിയുള്ള പണിമുടക്കുകൾക്ക് അതിനപ്പുറത്തൊരു രാഷ്ട്രീയലക്ഷ്യമുണ്ടാവരുത്. അമ്മാതിരി കൂട്ടിക്കലർത്തൽ രാഷ്ട്രീയലക്ഷ്യത്തിനു പുരോഗതിയുണ്ടാക്കുന്നില്ലെന്നു മാത്രമല്ല, പണിമുടക്കുന്നവർക്കു മിക്കവാറും ഹാനികരവുമാണ്. തപാൽപോലെ പൊതുജനങ്ങൾക്ക് അത്യാവശ്യമുള്ള സേവനത്തുറകളിലുണ്ടാകുന്ന പണിമുടക്കുകൾപോലെ പൊതുജീവിതത്തെ താറുമാറാക്കാത്ത പണിമുടക്കുകളെ സംബന്ധിച്ചും ഇപ്പറഞ്ഞതു ശരിയാണ്. ഇവകൊണ്ടു ഗവർമെൻറിനു ചില അസൗകര്യങ്ങളുണ്ടായേക്കാമെന്നല്ലാതെ, അതു സ്തംഭിച്ചുപോവുകയൊന്നുമില്ല. ധനികർ കൂടുതൽ പണംമുടക്കി സ്വന്തമായ പോസ്റ്റൽസൗകര്യങ്ങളുണ്ടാക്കും. പക്ഷേ, ദരിദ്രരായ ബഹുഭൂരിപക്ഷത്തിനു തലമുറകളായി പരിചയിച്ചുപോന്ന പ്രാഥമിക പ്രാധാന്യമുള്ള ഒരു സൗകര്യമാണ് പണിമുടക്കുമൂലം ഇല്ലാതെയാകുന്നത്. അമ്മാതിരി പണിമുടക്കുകൾ, ന്യായമായ മറെറല്ലാ മാർഗങ്ങളുമനുവർത്തിച്ചു പരാജയപ്പെട്ടാൽ മാത്രമേ പ്രാവർത്തികമാക്കാവൂ.

രാഷ്ട്രീയപണിമുടക്കുകൾ അവയുടേതായ ഗുണദോഷങ്ങളെ ആസ്പദമാക്കി കൈകാര്യം ചെയ്യണമെന്നും യാതൊരു കാരണവശാലും അവയെ സാമ്പത്തികകാര്യങ്ങൾക്കുവേണ്ടിയുള്ള പണിമുടക്കുകളുമായി കൂട്ടിക്കലർത്തുകയോ ബന്ധിപ്പിക്കുകയോ ചെയ്യരുതെന്നും മുകളിൽ പറഞ്ഞതിൽ നിന്നു സിദ്ധിക്കുന്നു. രാഷ്ട്രീയപണിമുടക്കുകൾക്ക് അക്രമരഹിതമായ കർമപരിപാടിയിൽ നിയതമായ ഒരു സ്ഥാനമുണ്ട്. അവ യദൃച്ഛയാ നടപ്പിലാക്കാനുള്ളതല്ല. അവ തുറന്നതും, ഗുണ്ടായിസത്താൽ നയിക്കപ്പെടാത്തതുമായിരിക്കണം. ഒരിക്കലും ഹിംസയിലേക്ക് നയിക്കപ്പെടാത്തവിധമാണ് അവ രൂപപ്പെടുത്തിയിട്ടുള്ളത്.

## 72

ഇന്ന് ഇന്ത്യയുടെ മുമ്പിൽ രണ്ടു മാർഗങ്ങൾ തുറന്നുകിടപ്പുണ്ട്. ഒന്നുകിൽ 'ശക്തിയാണു ശരി' എന്ന പാശ്ചാത്യതത്ത്വം സ്വീകരിക്കണം. അല്ലെങ്കിൽ സത്യംമാത്രമേ വിജയിക്കുകയുള്ളുവെന്നും, സത്യം ഒരിക്കലും വിപല്ക്കരമല്ലെന്നും, ശക്തനും അശക്തനും നീതി ലഭിക്കാൻ തുല്യമായ അവകാശമുണ്ടെന്നും ഉള്ള പൗരസ്ത്യതത്ത്വം മുറുകെപ്പിടിക്കണം. രണ്ടിലൊന്നു തിരഞ്ഞെടുക്കേണ്ടതു തൊഴിലാളിവർഗമാണ്. സാധ്യമാണെന്നിരുന്നാൽത്തന്നെയും ഹിംസ ഉപയോഗിച്ചു തൊഴിലാളികൾക്കു വേതനവർദ്ധനവു ലഭിക്കണോ? അവ

71. Harijan, 11-8-1946 (India of My Dreams, p. 38)
72. Young India, 11-2-1920 (India of My Dreams, p. 39-41)

കാശങ്ങരം എത്രത്തോളം ന്യായമായാലും, ഹിംസപോലെയുള്ള തൊന്നും അവർ അവലംബിക്കാൻ പാടില്ല. അവകാശങ്ങരം അനു വദിച്ചുകിട്ടുന്നതിനുവേണ്ടി ഹിംസയുപയോഗിക്കുന്നതു് ഒരു എളുപ്പ വഴിയാണെന്നു തോന്നിയേക്കാം. പക്ഷേ അതു മുള്ളുനിറഞ്ഞ പാ തയാണെന്നു പിന്നീടു മനസ്സിലായിക്കൊള്ളും. വാളുപയോഗിച്ചു ജീവിക്കുന്നവൻ വാളാൽത്തന്നെ നശിക്കുന്നു. നീന്തൽക്കാരൻ പല പ്പോഴും മുങ്ങിമരിക്കുന്നു. യൂറോപ്പിനെ നോക്കൂ. അവിടെ ആരും സന്തുഷ്ടരല്ല. കാരണം ആരും സംതൃപ്തരല്ലെന്നതുതന്നെ. തൊഴി ലാളികൾ മുതലാളിയേയും മുതലാളികൾ തൊഴിലാളിയേയും വിശ്വാസ മില്ല. ഇരുകൂട്ടർക്കും ഒരുതരം വീര്യവും ശക്തിയുമുണ്ടു്. പക്ഷേ, അതു കാളകരംക്കുപോലുമുണ്ടു്. അവർ അവസാനംവരെ പൊരുതി മരിക്കുന്നു. എല്ലാ ചലനവും പുരോഗതിയല്ല. യൂറോപ്യൻജനത പുരോഗമിക്കുകയാണെന്നു് വിശ്വസിക്കാൻ യാതൊരു കാരണവുമി ല്ല. അവർക്കു സമ്പത്തുള്ളതുകൊണ്ടു ധാർമികമോ ആത്മീയമോ ആയ ഗുണങ്ങളുണ്ടെന്നു വരുന്നില്ല. ദുര്യോധനരാജാവു് വമ്പിച്ച സ്വ ത്തിന്റെ ഉടമസ്ഥനായിരുന്നുവെങ്കിലും വിദുരരുമായോ, സുദാമാവു മായോ താരതമ്യപ്പെടുത്തിയാൽ അദ്ദേഹമൊരു ഏഴയാണു്. ഇന്നു ലോകം വിദുരരേയും സുദാമാവിനേയും ആരാധിക്കുമ്പോരം, ഒരുവൻ വെടിയേണ്ട ദുർഗ്ഗുണങ്ങളുടെ പര്യായമായിട്ടാണു് ദുര്യോധനന്റെ പേരു് ഓർമിക്കുന്നതു്.

....തൊഴിലാളി മുതലാളിസമരത്തിൽ പലപ്പോഴും മുതലാളി യാണു് തെററായ മാർഗത്തിലൂടെ ചരിക്കുന്നതെന്നു സാമാന്യമായി പറയാം. പക്ഷേ തൊഴിലാളികരം അവരുടെ ശക്തി പൂർണമാ യി ഗ്രഹിക്കുമ്പോരം അതു് മുതലാളികളുടേതിനേക്കാരം സ്വേച്ഛാധി പത്യസ്വഭാവം കൈക്കൊള്ളുമെന്നെനിക്കറിയാം. തൊഴിലാളികരം ക്കു മില്ലുടമകളുടെ ബുദ്ധിശക്തിലഭിച്ചാൽ തൊഴിലാളികരം മുന്നോ ട്ടുവയ്ക്കുന്ന വ്യവസ്ഥയനുസരിച്ചു മില്ലുടമകരം പണിയെടുക്കേണ്ടിവ രും. തൊഴിലാളികരംക്കു് ആ ബുദ്ധിശക്തി ഒരിക്കലും ലഭിക്കുക യില്ലെന്നതു് ഏതായാലും വ്യക്തമാണു്. അങ്ങനെ ലഭിച്ചാൽ തൊ ഴിലാളി തൊഴിലാളിയല്ലാതാവുകയും യജമാനനാവുകയുംചെയ്യും. മുതലാളികരം പണത്തിന്റെമാത്രം ബലത്തിലല്ല സമരംചെയ്യു ന്നതു്. അവർക്കു ബുദ്ധിശക്തിയും കൗശലവുമുണ്ടു്.

നമ്മുടെ മുമ്പിലുള്ള പ്രശ്നമിതാണു്. തൊഴിലാളികരംക്കു് അവ രുടേതായ സ്വഭാവവിശേഷങ്ങളോടുകൂടിത്തന്നെ പ്രത്യേകബോ ധോദയമുണ്ടായാൽ അവർ അവലംബിക്കേണ്ട മാർഗമേതു്? അവർ അവരുടെ സംഖ്യയേയോ മൃഗീയശക്തി (ഹിംസ) യേയോ ആശ്ര യിക്കുന്നപക്ഷം അതു ആത്മഹത്യാപരമാകും. അങ്ങനെ ചെയ്യുന്നതു മൂലം അവർ രാജ്യത്തിലെ വ്യവസായങ്ങരംക്കു് ഉപദ്രവം സൃഷ്ടി ക്കുന്നു. നേരേമറിച്ചു് അവർ ശുദ്ധമായ നീതിയിലുറച്ചുനില്ക്കു

കയും അതു നേടുന്നതിനുവേണ്ടി സ്വയം വേദനയനുഭവിക്കുകയും ചെയ്താൽ, അവർ എപ്പോഴും വിജയിക്കുമെന്നുമാത്രമല്ല, യജമാനന്മാരെ നല്ലവരാക്കുകയും, വ്യവസായങ്ങാംക്ക വികാസമുണ്ടാക്കുകകയും, അവരും യജമാനന്മാരും ഒരേ കുടുംബത്തിലെ അംഗങ്ങളെന്ന നിലയിലായിത്തീരുകയും ചെയ്യും. തൊഴിലാളികളുടെ സ്ഥിതിക്കുള്ള തൃപ്തികരമായ പരിഹാരത്തിൽ താഴെപ്പറയുന്നവ തീർച്ചയായും ഉൾപ്പെട്ടിരിക്കണം.

1. ജോലിസമയത്തിനുപുറമേ വിശ്രമത്തിനു് ഏതാനും മണിക്കൂറുകൾ അവർക്കു ലഭിക്കണം.

2. അവക്കു വിദ്യാഭ്യാസത്തിനുള്ള സൗകര്യങ്ങളുണ്ടായിരിക്കണം. പാലും വസ്ത്രവും മററും ആവശ്യമനുസരിച്ചു ലഭിക്കണം. കുട്ടികളുടെ വിദ്യാഭ്യാസത്തിനുള്ള ഏർപ്പാടുകൾ ചെയ്തിരിക്കണം.

3. പണിക്കാർക്കു് ആരോഗ്യകരമായ പാർപ്പിടങ്ങളുണ്ടായിരിക്കണം.

4. വാദ്ധക്യത്തിൽ തങ്ങളെ പോററുവാൻ തക്കവണ്ണം അവക്കു സമ്പാദിക്കാൻ കഴിയണം.

ഈ വ്യവസ്ഥകളൊന്നും ഇന്നു സാധിച്ചുകിട്ടിയിട്ടില്ല. അതിനുള്ള ഉത്തരവാദിത്വം ഇരുകക്ഷികൾക്കുമുണ്ടു്. യജമാനന്മാർക്കു് അവക്കു ലഭിക്കുന്ന സേവനത്തിൽമാത്രമേ ശ്രദ്ധയുള്ളു. തൊഴിലാളിക്കെന്തു സംഭവിച്ചാലും അതവരെ ബാധിക്കയില്ല. കുറഞ്ഞ ശമ്പളംകൊണ്ടു് കൂടുതൽ സേവനം ലഭിക്കാൻവേണ്ടിയാണു് മിക്കവാറും അവരുടെ എല്ലാ ശ്രമങ്ങളും. നേരേമറിച്ചു് കുറച്ചു ജോലി ചെയ്തു കൂടുതൽ ശമ്പളം ഈടാക്കാനുള്ള സൂത്രങ്ങളെപ്പററിയാണു് തൊഴിലാളിയുടെ ചിന്ത മുഴുവനും. അതിൻെറ ഫലമായി തൊഴിലാളികൾക്കു ശമ്പളവർദ്ധനവുണ്ടാകുന്നുണ്ടെങ്കിലും അവർ ചെയ്യുന്ന ജോലിക്കൊരു മെച്ചവുമില്ല. ഇരുകക്ഷികളും തമ്മിലുള്ള ബന്ധം പവിത്രീകരിക്കപ്പെടുന്നില്ല. തൊഴിലാളികൾ അവരുടെ ശമ്പളവർദ്ധനവു് ഉചിതമായ രീതിയിൽ വിനിയോഗിക്കുന്നുമില്ല.

ഈ ഇരുകക്ഷികൾക്കും മദ്ധ്യേ മൂന്നാമതൊരു കക്ഷി കടന്നുകൂടിയിട്ടുണ്ടു്. അതു തൊഴിലാളിയുടെ സുഹൃത്തായിത്തീർന്നിരിക്കുന്നു. അത്തരമൊരു കക്ഷിയുടെ ആവശ്യമില്ല. തൊഴിലാളികളോടു് ഈ കക്ഷിക്കു് നിസ്വാർത്ഥമായ സൗഹൃദം എത്രത്തോളമുണ്ടോ അത്രത്തോളം മാത്രമേ അവരുമായി കൂട്ടുചേരാനാവൂ.

ഒന്നിലധികം രീതിയിൽ തൊഴിലാളികളെ ആയുധമാക്കാനുള്ള ശ്രമങ്ങൾ നടക്കാൻപോകുന്ന സമയം സമാഗതമായിരിക്കുന്നു.

രാഷ്ട്രീയ രംഗത്തു പ്രവർത്തിക്കുന്നവർ വേണ്ടവണ്ണം ചിന്തിക്കേണ്ട സമയമാണിതു്. അവരേതു മാർഗമവലംബിക്കും? സ്വന്തം താല്പര്യമോ, അതോ തൊഴിലാളികളുടേയും രാഷ്ട്രത്തിന്റേയും സേവനമോ? തൊഴിലാളികൾക്ക സുഹൃത്തുക്കൾ കൂടിയേതീരൂ എന്നുള്ള അവസ്ഥയാണുള്ളതു്. ഒരു നേതൃത്വമില്ലാതെ അവക്ക മുന്നോട്ടു പോകാനാവില്ല. ഏതു തരത്തിലുള്ളവരാണു് ഈ നേതൃത്വം കൊടുക്കുന്നതെന്നതിനെ ആശ്രയിച്ചിരിക്കും അവരുടെ പരിതഃസ്ഥിതികൾ.

പണിമുടക്കുകൾ, ജോലി നിർത്തിവയ്ക്കൽ, ഹർത്താൽ എന്നിവ അത്ഭുതകരമായ സാദ്ധ്യതകളുള്ളവയാണു്, സംശയമില്ല, എന്നാൽ അവ ദുരുപയോഗപ്പെടുത്തുവാനും വിഷമമില്ല. പണിക്കാർ സുശക്തമായ തൊഴിലാളിയൂണിയനുകളായി സ്വയം സംഘടിക്കുകയും, ആ സംഘടനകളുടെ സമ്മതം കൂടാതെ യാതൊരു കാരണവശാലും പണിമുടക്കാതിരിക്കുകയും വേണം. മില്ലുടമകളുമായി കൂടിയാലോചിക്കുന്നതിനുമുമ്പു പണിമുടക്കിലേപ്പെടരുതു്. മില്ലുടമകൾ പ്രശ്നം മദ്ധ്യസ്ഥതീരുമാനത്തിനു വിട്ടുകൊടുക്കാൻ തയ്യാറായാൽ, പഞ്ചായത്തിന്റെ തത്ത്വം സ്വീകരിക്കണം. ഒരിക്കൽ പഞ്ചായത്തുസമിതിയെ നിയമിച്ചുകഴിഞ്ഞാൽ, പിന്നീടു് ഇഷ്ടപ്പെട്ടാലുമില്ലെങ്കിലും, അവരുടെ തീരുമാനം ഇരുകക്ഷികളും സ്വീകരിച്ചേതീരൂ.

## 73

തൊഴിലാളികൾ മുതലാളികളോടുള്ള തങ്ങളുടെ കടമ നിർവഹിക്കുന്നതു്, തത്തുല്യമായ കടമ മുതലാളിമാർ ഇങ്ങോട്ടു നിർവഹിക്കുന്നതിനേക്കാളധികം ഫലപ്രദമായും ശുദ്ധമനസ്സോടെയും ആണെന്നതാണു് സാധാരണമായി എല്ലായിടത്തും എന്റെയനുഭവം. അതുകൊണ്ടു് എത്രത്തോളം തങ്ങളുടെ ഇച്ഛ മുതലാളികളുടെമേൽ ചുമത്താമെന്നു കണ്ടുപിടിക്കേണ്ടതു തൊഴിലാളികൾക്കാവശ്യമാണു്. നമുക്ക മതിയായ ശമ്പളമോ പാർപ്പിടസൗകര്യമോ ഇല്ലെന്നു കണ്ടാൽ, എങ്ങനെയാണു നാം മതിയായ ശമ്പളവും മതിയായ പാർപ്പിടസൗകര്യവും നേടുക? തൊഴിലാളികൾക്കാവശ്യമായ സുഖസൗകര്യങ്ങളുടെ തോതു് നിർണ്ണയിക്കുന്നതാരാണു്? ഏററവും നല്ലതു്, തൊഴിലാളികൾതന്നെ അവരുടെ അവകാശങ്ങളെക്കുറിച്ചും അതു സാധിച്ചുകിട്ടുവാനുള്ള മാർഗ്ഗങ്ങളെക്കുറിച്ചും മനസ്സിലാക്കുകയും അവ പ്രയോഗത്തിൽ വരുത്തുകയുമാണു്. പക്ഷേ, അതിനു് അവർക്കു് അൽപ്പം പൂർവപരിശീലനം—വിദ്യാഭ്യാസം—ലഭിച്ചേ പററൂ.

എന്റെ വിനീതമായ അഭിപ്രായത്തിൽ, മുതലാളികൾ എത്ര നിഷ്ഠുരരായാലും, തൊഴിലാളികൾ വേണ്ടവണ്ണം സംഘടിച്ചുനിൽക്ക

73. Speeches and Writings of Mahatma Gandhi, p. 1046 (India of My Dreams p. 42)

കയും ആത്മത്യാഗത്തിനു സന്നദ്ധരാവുകയും ചെയ്താൽ വിജയം എപ്പോഴും അവരുടേതാണു്. തൊഴിലാളികൾക്കു സ്വായത്തമാക്കാവുന്നതും, മുതലാളികൾക്കു് ഒരിക്കലും സ്വായത്തമാക്കാൻ കഴിയാത്തുമായ വൈഭവത്തെപ്പററി തൊഴിലാളികളുമായി ബന്ധപ്പെട്ടവർക്കും തൊഴിലാളിപ്രസ്ഥാനങ്ങൾ നയിക്കുന്നവർക്കുംകൂടി യാതൊരു ബോധവുമില്ലെന്നു് എനിക്കു ബോദ്ധ്യമായിട്ടുണ്ടു്. തൊഴിലാളികളെ കൂടാതെ മുതലാളിമാർ തികച്ചും നിസ്സഹായരാണെന്നു തൊഴിലാളികൾ മനസ്സിലാക്കുകയും അംഗീകരിക്കുകയും ചെയ്താൽ തൊഴിലാളികൾക്കു് അവരുടെ നില വീണ്ടെടുക്കാൻ എളുപ്പം കഴിയും.

## 74

നിർഭാഗ്യവശാൽ നാം മൂതലിന്റെ മാസ്മരശക്തിക്കും മാസ്മര സ്വാധീനത്തിനും അധീനരാവുകയും ഈ ലോകത്തു സർവപ്രധാനമായതു് മുതലാണെന്നു ധരിച്ചുവശാവുകയും ചെയ്തിട്ടുണ്ടു്. മുതലാളിക്കൊരിക്കലും കൈവശമാവാത്ത മുതൽ തൊഴിലാളിക്കു് എപ്പോഴും കൈവശമുണ്ടെന്നു് ഒരു നിമിഷം ചിന്തിച്ചാൽ മനസ്സിലാകും. ഇംഗ്ലീഷിലും ഫ്രഞ്ചിലും മററെല്ലാ ലോകഭാഷകളിലും ശക്തിയേറിയ ഒരു പദമുണ്ടു്—'ഇല്ല' എന്നതാണതു്. തൊഴിലാളി 'ഉവ്വ്' എന്നു പറയണമെന്നു മുതലാളി ആഗ്രഹിക്കുമ്പോൾ തയ്യാറില്ലെന്നു പറയുവാനാണു തൊഴിലാളി ഉദ്ദേശിക്കുന്നതെങ്കിൽ, 'ഇല്ല' എന്നു തൊഴിലാളികൾ ഒന്നിച്ചലറുമെന്നതാണു നാം ഉദ്ദേശിക്കുന്ന രഹസ്യം. തനിക്കു് 'ഉവ്വ്' എന്നു പറയണമെന്നു തോന്നുമ്പോൾ 'ഉവ്വ്' എന്നും, 'ഇല്ല' എന്നു പറയണമെന്നു തോന്നുമ്പോൾ 'ഇല്ല' എന്നും പറയുവാനുള്ള സ്വാതന്ത്ര്യമുണ്ടെന്നു് തൊഴിലാളി മനസ്സിലാക്കുമ്പോൾ അയാൾ മുതലാളിയിൽനിന്നു സ്വതന്ത്രനാവുകയും മുതലാളിക്കയാളെ അനുനയിപ്പിക്കേണ്ടിവരികയും ചെയ്യും. മുതലാളിക്കു തോക്കുകളും വിഷവാതകവും മററും ഉണ്ടെന്നുള്ളതു് അൽപ്പവും സാരമായ സംഗതിയല്ല. തൊഴിലാളി താൻ 'ഇല്ല' എന്നു പറഞ്ഞതിലുറച്ചുനിന്നു തന്റെ അന്തസ്സു് സ്ഥാപിക്കുന്ന പക്ഷം മുതലാളി തികച്ചും നിസ്സഹായനാകും. അപ്പോൾ തൊഴിലാളിക്കു തിരിച്ചടിക്കേണ്ടിവരുന്നില്ലെന്നു മാത്രമല്ല, വെടിയുണ്ടകളും വിഷവാതകങ്ങളുമേററുകൊണ്ടു തന്നെ യാതൊന്നും വകവയ്ക്കാതെ 'ഇല്ല' എന്നതിൽ അയാൾ പിന്നെ ഉറച്ചു നിൽക്കുകയും ചെയ്യുന്നു. തൊഴിലാളികൾ മിക്കപ്പോഴും പരാജയപ്പെടുന്നതിന്റെ പൂർണകാരണം അവർ (ഞാനുമൊരു തൊഴിലാളിയാണെന്ന നിലയ്ക്കാണു ഞാൻ സംസാരിക്കുന്നതു്) മുതലാളികളെ ഞാൻ നിർദേശിച്ച രീതിയിൽ നിർവീര്യരാക്കുന്നതിനു പകരം, ആ മുതൽ കൈവശപ്പെടുത്തി തങ്ങളെത്തന്നെ മുതലാളി

---

74. Young India, 14-1-1932 (India of My Dreams, p. 42)

(അതിന്റെ ഏററവും ദുഷിച്ച അർത്ഥത്തിൽ) കളുടെ സ്ഥാനത്തു സ്വയം പ്രതിഷ്ഠിക്കുവാൻ ശ്രമിക്കുന്നതുകൊണ്ടാണ്. അതുകൊണ്ടു വേണ്ടപോലെ സുരക്ഷിതരും സുസംഘടിതരുമായ മുതലാളികൾ, തങ്ങളുടെ സ്ഥാനമാഗ്രഹിക്കുന്നവർ തൊഴിലാളികൾക്കിടയിലു ണ്ടെന്നു മനസ്സിലാക്കി, തൊഴിലാളികളെ അടിച്ചമർത്താൻ അവരിൽ ചിലരെത്തന്നെ ഉപയോഗിക്കുന്നു. നാം യഥാർത്ഥത്തിൽ ആ മാത്സര ശക്തിക്കധീനരാവാതിരുന്നെങ്കിൽ നാമെല്ലാവരും അൽപ്പംപോലും വിഷമംകൂടാതെ അടിത്തട്ടിലുള്ള ഈ സത്യം കണ്ടെത്തുമായിരുന്നു.

## 75

ഭൂമിയില്ലാത്ത തൊഴിലാളിയെന്ന നിലയ്ക്കായാലും, തൊഴിൽ ചെയ്യുന്ന ഉടമയെന്ന നിലയ്ക്കായാലും കർഷകൻ പ്രഥമപരിഗണന അർഹിക്കുന്നു. യഥാർത്ഥത്തിൽ തന്റേതായ, അല്ലെങ്കിൽ തന്റേ താവേണ്ടതായ ഭൂമിയുടെ ഉപ്പാണയാൾ. ആ ഭൂമി അവിടെയില്ലാ ത്ത ജന്മിയുടെയോ സെമീന്ദാരുടെയോ അല്ല. പക്ഷേ, അക്രമരഹിത മാർഗമനുസരിച്ചു സ്ഥലത്തില്ലാത്ത ജന്മിയെ ബലപ്രയോഗംകൊ ണ്ടു നിരാകരിക്കാൻ തൊഴിലാളിക്കു സാധ്യമല്ല, തന്നെ ചൂഷണംചെ യ്യുവാൻ ജന്മിക്കു സാധ്യമല്ലാതാകുന്നതിന് അയാൾ പ്രവർത്തിക്ക ണം. കൃഷിക്കാർക്കിടയിൽ സമ്പൂർണസഹകരണം അത്യന്താപേ ക്ഷിതമാണ്. അതിനുവേണ്ടി, പ്രത്യേക സംഘാടകസമിതികൾ ഇല്ലാത്തിടത്ത് അവ രൂപീകരിക്കുകയും, ഉള്ളവ വേണ്ട വിധത്തിൽ പരിഷ്കരിക്കുകയും വേണം. കൃഷിക്കാർ ഭൂരിപക്ഷവും അക്ഷരാ ഭ്യാസമില്ലാത്തവരാണ്. പ്രായമായവരെയും സ്കൂൾകുട്ടികളുടെ പ്രായത്തിലുള്ള ചെറുപ്പക്കാരെയും വിദ്യ അഭ്യസിപ്പിക്കണം. ഇതു പുരുഷന്മാർക്കും സ്ത്രീകൾക്കും ബാധകമാണ്. സ്വന്തമായി ഭൂമിയി ല്ലാത്ത തൊഴിലാളികളെ സംബന്ധിച്ചിടത്തോളം അവർക്കു സമീ കൃതാഹാരവും, പാർപ്പിടങ്ങളും, വസ്ത്രവും, ആരോഗ്യപരമായ ആവ ശ്യങ്ങളും ലഭിക്കത്തക്കവിധം മാന്യമായ ജീവിതം നയിക്കാനുതകുന്ന വേതനം കൊടുക്കണം.

## 76

അഹിംസയിലൂടെ സ്വാതന്ത്ര്യം നേടുന്ന പക്ഷം ഉണ്ടാവുമെന്നു തീർച്ചയുള്ള ജനാധിപത്യസ്വരാജ് നമുക്കു കൈവരുമ്പോൾ കർഷ കനു രാഷ്ട്രീയാധികാരം ഉൾപ്പെടെയുള്ള എല്ലാ മണ്ഡലങ്ങളിലും വേണ്ടത്ര അധികാരമുണ്ടായിരിക്കും.

---

75. The Bombay Chronicle, 28–10–1944 (India of My Dreams, p. 89)
76. The Bombay Chronicle, 12–1–1945 (India of My Dreams p.90)

77

അക്രമരഹിതസ്വഭാവമനുസരിച്ച് മുഴുവൻ ജനങ്ങളുടെയും പ്രയത്നംകൊണ്ട് സ്വരാജ് കൈവരുമ്പോൾ, കർഷകർ അവരുടെ സ്ഥാനം വീണ്ടെടുക്കുകയും, അവരുടെ ശബ്ദം സുപ്രധാനമാവുകയും ചെയ്യും. അങ്ങനെയല്ലാതെ പരിമിതമായ വോട്ടവകാശത്തിന്റെ അടിസ്ഥാനത്തിൽ ഗവർമെൻറും ജനങ്ങളും ഒരുതരം പ്രായോഗികമായ ഒത്തുതീർപ്പിലെത്തിയാൽ മണ്ണിൽ പണിയെടുക്കുന്നവന്റെ താൽപര്യങ്ങളെ സംബന്ധിച്ച് പ്രത്യേകം ശ്രദ്ധ ചെലുത്തേണ്ടിവരും. നിയമനിർമാണസഭയ്ക്ക് കർഷകരുടെ താൽപര്യങ്ങൾ സംരക്ഷിക്കുവാൻ കെൽപ്പില്ലെന്നു തെളിയിക്കുന്ന പക്ഷം, തീർച്ചയായും അവർക്ക് പരമപ്രധാനമായ പ്രതിവിധിയായ സിവിൽ നിയമലംഘനവും നിസ്സഹകരണവും എല്ലായ്പ്പോഴും പ്രയോഗിക്കാം. പക്ഷേ.... ആത്യന്തികമായി, കടലാസിലുള്ള നിയമനിർമാണമോ ധീരമായ വാക്കുകളോ തീപ്പൊരിപ്രസംഗങ്ങളോ അല്ല, അഹിംസാത്മകമായ സംഘടനയുടെയും ശിക്ഷണത്തിന്റെയും ത്യാഗത്തിന്റെയും ശക്തിയാണ്, അനീതിക്കും മർദനത്തിനുമെതിരായി ജനങ്ങൾക്ക് യഥാർത്ഥ ഉരുക്കുകോട്ടയായി വർത്തിക്കുന്നത്.

## അദ്ധ്യായം അഞ്ച്

# രാഷ്ട്രങ്ങൾ തമ്മിലുള്ള സമരം

1

എന്തെങ്കിലും ചരിത്രരേഖകളുള്ള അതിപ്രാചീനമായ കാലം മുതൽ ഇന്നുവരെ നാമൊന്നു കണ്ണോടിച്ചാൽ, മനുഷ്യൻ അഹിംസയിലേക്ക് നിരന്തരമായി പുരോഗമിക്കുകയായിരുന്നുവെന്നു കാണാം. നമ്മുടെ ഏററവും പുരാതനരായ പൂർവികർ നരഭോജികളായിരുന്നു. അതിനുശേഷം അവർക്കു നരഭോജനത്തിൽ മടുപ്പുതോന്നുകയും അവർ വേട്ടയാടി ജീവിക്കുവാനാരംഭിക്കുകയും ചെയ്തു. പിന്നീട് അലഞ്ഞുതിരിയുന്ന വേട്ടക്കാരന്റെ ജീവിതം ലജ്ജാകരമായി മനുഷ്യനു തോന്നിയ ഘട്ടം വന്നു. അതുകൊണ്ട് അവൻ കൃഷിപ്പണിയിലേർപ്പെടുകയും ആഹാരത്തിന് ഭൂമിദേവിയെ ആശ്രയിക്കുകയും ചെയ്തു. അങ്ങനെ അവൻ ഒരു നാടോടിയുടെ അവസ്ഥയിൽനിന്നു പരിഷ്കൃതവും ദൃഢവുമായ ജീവിതം നയിക്കുന്ന സ്ഥിതിയിലെത്തിച്ചേരുകയും, ഗ്രാമങ്ങളും നഗരങ്ങളും കെട്ടിപ്പടുക്കുകയും, കുടുംബാംഗമെന്ന നില

77 The Bombay Chronicle, 12-1-1945 (India of My Dreams, p. 90)
1. Harijan, 11-8-1940 (Sarvodaya, p. 9)

യിൽനിന്നു സമൂഹത്തിലെയും രാഷ്ട്രത്തിലെയും അംഗമെന്ന നില കൈവരികയും ചെയ്തു. ഇപ്പറഞ്ഞതെല്ലാം മുന്നേറുന്ന അഹിംസയുടെയും ക്ഷയിക്കുന്ന ഹിംസയുടെയും ചിഹ്നങ്ങളാണ്. നേരേമറിച്ചായിരുന്നുവെങ്കിൽ മററു പല താണ ജന്തുവർഗങ്ങളും അപ്രത്യക്ഷമായതുപോലെ മനുഷ്യവർഗവും എന്നന്നേക്കുമായി നാമാവശേഷമാകുമായിരുന്നു.

പ്രവാചകന്മാരും അവതാരങ്ങളും ഏറെക്കുറെ അഹിംസയുടെ പാഠങ്ങൾ പഠിപ്പിച്ചിട്ടുണ്ട്. പക്ഷേ, അവരിലൊരാൾപോലും അഭ്യസിപ്പിച്ചിട്ടില്ല. അതെങ്ങനെ മറെറാരുവിധമാവും? ഹിംസ ആരും പഠിപ്പിക്കേണ്ടതില്ല. മനുഷ്യൻ മൃഗമെന്ന നിലയ്ക്കു ഹിംസാസ്വഭാവിയും, ആത്മാവെന്ന നിലയ്ക്ക് അഹിംസാസ്വഭാവിയുമാണ്. അന്തരാത്മാവിന്റെ വിളികേട്ടുണരുന്ന നിമിഷം മുതൽ അക്രമം തുടരാൻ സാധ്യമല്ലാതെയാവുന്നു. ഒന്നുകിൽ അഹിംസയിലേക്കു പുരോഗമിക്കും. അല്ലെങ്കിൽ നാശത്തിലേക്കു വീണടിയും. അതുകൊണ്ടാണു പ്രവാചകന്മാരും അവതാരങ്ങളും അഹിംസയുടെ ഗുണവിശേഷങ്ങളായ സത്യം, യോജിപ്പ്, സൗഭ്രാത്രം, നീതി എന്നിവയെപ്പററി ഉദ്ബോധിപ്പിച്ചതു്.

മനുഷ്യൻ അഹിംസയിലേക്കു നിരന്തരം പുരോഗമിക്കുന്നുണ്ടെന്നു നാം വിശ്വസിക്കുന്ന പക്ഷം, ഇനിയും തുടർന്നു മുന്നേറണമെന്നുള്ളതു സിദ്ധമാകുന്നു. ഈ ലോകത്തിൽ യാതൊന്നും നിശ്ചലമല്ല. എല്ലാം ചലനാത്മകമാണ്. പുരോഗതിയുണ്ടാകുന്നില്ലെങ്കിൽ അനിവാര്യമായുള്ളതു പശ്ചാൽഗതിയാണ്.

2

എന്റെ രാജ്യസ്നേഹം മറെറല്ലാം ഒഴിച്ചുനിറുത്തിയുള്ളതല്ല മറെറാരു രാജ്യത്തെ ഉപദ്രവിക്കാതിരിക്കാൻമാത്രമല്ല, യഥാർത്ഥമായ അർത്ഥത്തിൽത്തന്നെ എല്ലാവർക്കും ഗുണകരമാകാൻ ഉദ്ദേശിച്ചുകൂടിയുള്ളതാണതു്. ഞാൻ വിഭാവനംചെയ്യുന്ന തരത്തിലുള്ള ഭാരതീയസ്വാതന്ത്ര്യം ലോകത്തിനു് ഒരിക്കലും ഒരു ഭീഷണിയാവുകയില്ല.

3

ഞാൻ വിഭാവനം ചെയ്യുന്ന സ്വരാജിൽ ആയുധങ്ങളുടെ ആവശ്യമേയില്ല. പക്ഷേ, ഇപ്പോഴുള്ള ശ്രമംകൊണ്ടുതന്നെ ആ സ്വപ്നം

2. Young India, 3-4-1924 (Sarvodaya, p. 79)
3. Young India, 17-11-'21 (Sarvodaya, p. 117)

പൂർണമായി സഫലീകരിക്കപ്പെട്ടുമെന്ന് എനിക്കു പ്രതീക്ഷയില്ല. അതിനു കാരണം, ഒന്നാമതായി ഉടനടിയുള്ള ലക്ഷ്യമായി അതംഗീകരിച്ചുകൊണ്ടുള്ളതല്ല ഇപ്പോഴത്തെ ശ്രമം എന്നതും, രണ്ടാമതായി അമ്മാതിരിയൊന്നിനു തയ്യാറാകുവാൻവേണ്ടി രാഷ്ട്രത്തിനു പെരുമാററം സംബന്ധിച്ച വിശദപരിപാടി നിർദേശിക്കാൻ തക്കവണ്ണം ഞാൻ വളർന്നിട്ടില്ലെന്ന് എനിക്കു തോന്നുന്നതും ആണ്. ആ ആഹ്വാനമനുസരിക്കുവാൻ പ്രാപ്തനാകുമാറ് വികാരാദി മാനുഷിക ദൗർബല്യങ്ങൾക്ക് അതീതനായിട്ടില്ല ഞാൻ. അതുകൊണ്ടു പ്രായോഗികമായി, പരിപൂർണമായി അഹിംസയിലേക്കുള്ള മാർഗം ഉടനടി രാഷ്ട്രത്തിനു കാട്ടിക്കൊടുക്കാൻ എനിക്കു കഴിയുകയില്ല.

4

യുദ്ധഭടന്മാർക്കും അഹിംസയുടെ പടയാളികൾക്കും പൊതുവായ രണ്ടു മാർഗങ്ങളുണ്ട്. ഞാൻ സ്വിററ്സർലണ്ടിലെ ഒരു പൗരനും ആ ഫെഡറൽ സംസ്ഥാനത്തിൻെറ പ്രസിഡണ്ടുമായിരുന്നെങ്കിൽ, ആക്രമണസേനയ്ക്കുള്ള അവശ്യസാധനങ്ങളുടെ വിതരണം തടഞ്ഞു് അവർക്കു വഴി കൊടുക്കാതിരിക്കുമായിരുന്നു. രണ്ടാമതായി, സ്ത്രീപുരുഷന്മാരും കുട്ടികളുമുൾപ്പെടെ നിങ്ങൾ ഒരു ജീവനുള്ള ഭിത്തിയുണ്ടാക്കുകയും, നിങ്ങളുടെ ശവശരീരങ്ങൾക്കുമീതെക്കൂടി കടന്നുപൊയ്ക്കൊള്ളുവാൻ, ആക്രമിച്ചവരെ ക്ഷണിക്കുകയും ചെയ്തു് സ്വിററ്സർലണ്ടിൽ ഒരു രണ്ടാം തെർമോപലേ സൃഷ്ടിക്കുമായിരുന്നു. അങ്ങനെയൊന്നു മനുഷ്യൻെറ അനുഭവത്തിനും സഹനശീലത്തിനും അതീതമാണെന്ന് നിങ്ങൾ പറയുമായിരിക്കും. അതു ശരിയല്ലെന്ന് ഞാൻ പറയുന്നു. തീർച്ചയായും അതു സാധ്യമാകുമായിരുന്നു. കഴിഞ്ഞ കൊല്ലം ഗുജറാത്തിൽ സ്ത്രീകൾ ക്ഷമസാതെനിന്നു ലാത്തിയടിയേററു. പെഷവാറിൽ, ആയിരക്കണക്കിനാളുകൾ അക്രമാസക്തരാവാതെ വെടിയുണ്ടകളെ നേരിട്ടു. മറെറാരു രാജ്യത്തേക്ക് സൗകര്യപൂർവം കടന്നുപോകണമെന്നാഗ്രഹിക്കുന്ന ഒരു സേനയുടെ മുമ്പിൽ ഈ സ്ത്രീപുരുഷന്മാർ നിൽക്കുന്നതായി സങ്കൽപ്പിക്കു. അവരുടെ മീതെക്കൂടി കടന്നുപോകുവാനുള്ള മൃഗീയത സേനയ്ക്കുണ്ടാകുമെന്ന് നിങ്ങൾ പറഞ്ഞേക്കാം. നിങ്ങളെ കൊന്നൊടുക്കാനനുവദിച്ചതിലൂടെത്തന്നെ: നിങ്ങൾ നിങ്ങളുടെ കർത്തവ്യം അപ്പോഴേയ്ക്കും നിറവേററിക്കഴിഞ്ഞിരിക്കുന്നു എന്നു ഞാൻ പറയും. നിഷ്കളങ്കരായ സ്ത്രീപുരുഷന്മാരുടെ ശവശരീരങ്ങൾക്കുമീതെക്കൂടി കടന്നുപോകുവാൻ ധൈര്യപ്പെടുന്ന സേനയ്ക്ക് ആ പരീക്ഷണം ആവർത്തിക്കുവാൻ കഴിയുകയില്ല. സ്ത്രീപുരുഷസംഘങ്ങളുടെ അമ്മാതിരി ധീരതയിൽ നിങ്ങൾക്കു വേണമെങ്കിൽ വിശ്വസിക്കാതിരിക്കാം. പക്ഷേ, അപ്പോൾ അഹിംസ

4 Young India, 31–12–'31 (Sarvodaya, p. 117)

കുറേക്കൂടി കടുത്ത പദാർത്ഥങ്ങൾകൊണ്ടു നിർമിച്ചതാണെന്നു നിങ്ങൾ സമ്മതിക്കേണ്ടിവരും. അതു ദുർബലരുടെ ആയുധമായിത്തീരാനുദ്ദേശിച്ചുള്ളതല്ല, ബലിഷ്ഠഹൃദയർക്കുവേണ്ടിയുള്ളതാണ്.

## 5

യൂറോപ്പിലെ യുദ്ധവിരോധികൾ, അവരും ഞാനും തമ്മിലുള്ള ഒരു സുപ്രധാന വ്യത്യാസം മനസ്സിലാക്കിയിരിക്കട്ടെ. അവർ ചൂഷിതരാഷ്ട്രങ്ങളെയല്ല പ്രതിനിധാനം ചെയ്യുന്നത്. ഞാൻ ലോകത്തിൽ ഏററവുമധികം ചൂഷിതമായ ഒരു രാഷ്ട്രത്തെ പ്രതിനിധാനം ചെയ്യുന്നു. പ്രശംസാത്മകമല്ലാത്ത ഒരു ഉപമ പറയുകയാണെങ്കിൽ, അവർ പൂച്ചയേയും ഞാൻ എലിയേയും പ്രതിനിധാനം ചെയ്യുന്നു. ഒരെലിക്കു് അഹിംസയെക്കുറിച്ചുള്ള ബോധമെങ്കിലുമുണ്ടോ? യുദ്ധരംഗത്തു് അഹിംസാതത്വത്തിനുള്ള വൈശിഷ്ട്യവും വൈഭവവും ഔന്നത്യവും മനസ്സിലാക്കാൻ എലിയെ പഠിപ്പിക്കുന്നതുവരെ വിജയകരമായി ഹിംസയുപയോഗിക്കാൻ ശ്രമിക്കുകയെന്നതു് അതിന്റെ അടിസ്ഥാനപരമായ ആവശ്യമായിരിക്കുകയില്ലേ? എലിവർഗത്തിന്റെ പ്രതിനിധിയെന്ന നിലക്കു നശിപ്പിക്കാതിരിക്കലിന്റെ മാഹാത്മ്യം മനസ്സിലാക്കിക്കൊടുക്കാനായാൽപ്പോലും നാശം വരുത്താനൊരുങ്ങേണ്ടതു് എന്നെ സംബന്ധിച്ചിടത്തോളം ആവശ്യമല്ലേ?

പൂച്ചയുടേയും എലിയുടേയും ഉപമ ഇവിടെ അവസാനിക്കുന്നു. ഒരെലിക്കു് അതിന്റെ സ്വഭാവം മാററുവാനുള്ള കഴിവൊന്നുമില്ല. വർഗവർണ ഭേദമെന്യേ, എപ്പോഴെങ്കിലും ഏതെങ്കിലും മനുഷ്യർ എത്തിയിട്ടുള്ള ഏററവും സമുന്നതമായ സ്ഥാനത്തെത്തുവാൻ അധമനും അധഃപതിച്ചവനുമായ മനുഷ്യനുപോലും കഴിവുണ്ട്. അതുകൊണ്ടു യുദ്ധത്തിനു തയ്യാററായിരിക്കണമെന്ന എന്റെ നാട്ടുകാരുടെ ആവശ്യം തൃപ്തിപ്പെടുത്തുവാൻ ഞാൻ അവരുമായി കഴിവതു സഹകരിക്കുമെങ്കിലും, ഒരിക്കൽ യുദ്ധത്തിന്റെ പൂർണമായ നിരർത്ഥകത അവർ കണ്ടെത്തുമെന്നും അവരെ യുദ്ധത്തിൽനിന്നകററുവാൻ കഴിയുമെന്നുമുള്ള പരിപൂർണമായ പ്രതീക്ഷയോടെയായിരിക്കും അങ്ങനെ ചെയ്യുന്നതു്. യുദ്ധത്തെ സഹായിക്കുകയാണെന്ന തോന്നലുളവാക്കുമ്പോൾത്തന്നെ, ചരിത്രം ഇതുവരെ കണ്ടിട്ടുള്ളതിലേററവും മികച്ച പരീക്ഷണമാണു കൂട്ടംചേർന്നുള്ള അഹിംസയെ സംബന്ധിച്ചു ഞാൻ നടത്തുന്നതെന്നുള്ളതു് ഓർമയിരിക്കട്ടെ. സാമർത്ഥ്യമില്ലായ്മ കൊണ്ടു് ഈ പരീക്ഷണം പരാജയപ്പെട്ടുവെന്നുവരാം. ഒരേ മനുഷ്യർതന്നെ യുദ്ധത്തിനൊരുമ്പെടുന്നവരുമായി ഗാഢമായ സൗഹൃദം

---

5. Young India, 6-5-1919 (Non-violence in Peace and War, Vol. I, p. 86)

പുലർത്തുകയും അതേസമയം അഹിംസയിൽ ധീരമായ പരീക്ഷണം നടത്തുകയും ചെയ്യുന്ന ഈ പ്രതിഭാസം മനസ്സിലാക്കുകയും ആദരിക്കുകയും ചെയ്യണമെങ്കിൽ യൂറോപ്പിലെ യുദ്ധവിരോധികൾ ഓരോ ഞരമ്പും ആയാസപ്പെടുത്തേണ്ടിവരും.

എന്റെ നാട്ടുകാരെ എന്നെങ്കിലും അഹിംസയിലേയ്ക്കു കൊണ്ടു വരണമെന്ന് ഞാൻ പ്രതീക്ഷിക്കുന്നുണ്ടെങ്കിൽ അവരുടെ വികാരങ്ങളുമായി പങ്കുചേർന്നേ മതിയാവൂ എന്നതു് അഹിംസാപദ്ധതിയുടെ ഒരു ഘടകമാണ്. ശതാബ്ദങ്ങളായി അനുഭവിച്ചുപോരുന്ന അടിമത്തത്തിൽനിന്നു മോചിപ്പിക്കുവാൻ അഹിംസയ്ക്കേ കഴിയൂ എന്ന വിശ്വാസത്തിൽ, സ്വമനസ്സാലെയോ അല്ലാതെയോ, വിദ്യാസമ്പന്നനായ രാഷ്ട്രീയപ്രവർത്തകനുൾപ്പെടെ ഇന്ത്യയിലെല്ലാവരും എത്തിച്ചേരുന്നുവെന്നതാണ് ശ്രദ്ധാർഹമായ വസ്തുത. അഹിംസയുടെ അനന്തരനിയമങ്ങൾ എല്ലാവരും പിന്തുടർന്നിട്ടില്ലെന്നുള്ളതു സത്യമാണ്, അതാർക്കു കഴിയും? അഹിംസയുടെ സത്യമെനിക്കറിയാമെന്നു ഞാൻ അഹങ്കരിക്കുന്നുണ്ടെങ്കിലും, അതു് അനുഷ്ഠിക്കുവാൻ കഴിവതു് ശ്രമിക്കുന്നുണ്ടെങ്കിലും, ആ സിദ്ധാന്തം സംബന്ധിച്ച യുക്തിയുക്തമായ നിഗമനങ്ങൾ അനുസരിക്കുന്നതിൽ ഞാൻ പലപ്പോഴും പരാജയപ്പെട്ടിട്ടുണ്ട്. മനുഷ്യഹൃദയത്തിലുള്ള പ്രകൃതിയുടെ പ്രക്രിയകൾ നിഗൂഢവും അവ്യാഖ്യേയവുമാണ്.

## 6

ഒരു പ്രസിദ്ധ കോൺഗ്രസ്സുകാരൻ ഇങ്ങനെ ചോദിച്ചു:

1—അഹിംസയുടെ അടിസ്ഥാനത്തിൽ, താങ്കൾക്ക് ഈ യുദ്ധത്തോടുള്ള വ്യക്തിപരമായ മനോഭാവമെന്താണ്?

അതു്, കഴിഞ്ഞ യുദ്ധത്തോടുള്ള താങ്കളുടെ മനോഭാവംതന്നെയാണോ, അതോ വ്യത്യസ്തമാണോ?

ഇപ്പോഴത്തെ പ്രതിസന്ധിഘട്ടത്തിൽ ഹിംസയിലധിഷ്ഠിതമായ നയങ്ങൾ സ്വീകരിച്ചിട്ടുള്ള കോൺഗ്രസ്സിന്, അഹിംസയിൽ വിശ്വസിക്കുന്ന താങ്കൾ എങ്ങനെ സഹായസഹകരണങ്ങൾ നൽകും?

ഈ യുദ്ധത്തെ എതിർക്കാനോ തടയാനോ അഹിംസയിലധിഷ്ഠിതമായ വ്യക്തമായ പദ്ധതി താങ്കൾക്കെന്തുണ്ട്?

എനിക്കുണ്ടെന്നു തോന്നാവുന്ന പരസ്പരവൈരുദ്ധ്യങ്ങളെപ്പററിയും ദുർഗ്രാഹ്യതയെപ്പററിയും ഉള്ള സൗഹൃദപൂർണമായ പരാതി

6. 25-9-1939 Harijan, 30-9-1939, p. 230 (Non-violence in Peace and War, Vol. I, pp. 228-230)

കൾ ആണ് ഈ ചോദ്യങ്ങളുടെ രൂപം പൂണ്ടിട്ടുള്ളത്. രണ്ടും പഴയ പരാതികളാണ്. അവ പരാതിക്കാരുടെ കാഴ്ചപ്പാടിൽ തികച്ചും ന്യായീകരിക്കാവുന്നതും എൻെറ കാഴ്ചപ്പാടിൽ ഒട്ടും ന്യായീകരിക്കാനാവാത്തതുമാണ്. അതുകൊണ്ടു പരാതിക്കാരും ഞാനും അന്യോന്യം ബോദ്ധ്യപ്പെടുത്താനുള്ള ശ്രമം ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. ഇത്രമാത്രം ഞാൻ പറഞ്ഞുകൊള്ളട്ടെ. എഴുതുന്ന സമയത്തു മുമ്പു പറഞ്ഞിട്ടുള്ളതിനെപ്പററി ഞാൻ ചിന്തിക്കാറില്ല. ഏതെങ്കിലും പ്രശ്നം സംബന്ധിച്ചു മുമ്പുള്ള പ്രസ്താവനകളുമായി വൈരുദ്ധ്യമുണ്ടാവാതിരിക്കണമെന്നതല്ല, ഒരു പ്രത്യേക നിമിഷത്തിൽ ഞാൻ കാണുന്ന സത്യവുമായി പൊരുത്തപ്പെട്ടതായിരിക്കണമെന്നതാണെൻെറ ലക്ഷ്യം. അതിൻെറ ഫലമായി ഞാൻ സത്യത്തിൽനിന്നു സത്യത്തിലേക്കു വളരുകയും എൻെറ ഓർമശക്തിക്കു അനാവശ്യമായ അയാസം നൽകാതിരിക്കുകയും ചെയ്തിട്ടുണ്ടു്. മാത്രവുമല്ല, അമ്പതുകൊല്ലം മുൻപ് എഴുതിയിട്ടുള്ളതുപോലും ഈയിടെയെഴുതിയതുമായി താരതമ്യപ്പെടുത്തേണ്ടി വന്നിട്ടുള്ളപ്പോൾ, അവസ്സു തമ്മിൽ വൈരുദ്ധ്യം കാണിക്കുകയും ചെയ്തിട്ടുണ്ടു്. പക്ഷേ, പരസ്പരവൈരുദ്ധ്യം കാണുന്ന സുഹൃത്തുക്കൾ, പണ്ടെഴുതിയതിനോടു് പ്രത്യേകിച്ചു താൽപര്യമൊന്നുമില്ലാത്തപക്ഷം, ഒടുവിലെഴുതിയവയുടെ അർത്ഥംതന്നെ കണക്കിലെടുക്കുന്നതു നന്നായിരിക്കും. ഏതായാലും രണ്ടിലൊന്നു തെരഞ്ഞെടുക്കുന്നതിനുമുൻപ് പുറമേയുള്ള വൈരുദ്ധ്യങ്ങളുടെ അടിയൊഴുക്കായി ഒരു ചേർച്ചയില്ലേ എന്നു കണ്ടുപിടിക്കാൻ ശ്രമിക്കേണ്ടതാണ്.

ദുർഗ്രാഹ്യതയെ സംബന്ധിച്ചിടത്തോളം പ്രസക്തമാണെന്നുള്ളപ്പോൾ എൻെറ ചിന്തയെ മറച്ചുപിടിക്കാൻ ഞാനൊരു ശ്രമവും നടത്തിയിട്ടില്ലെന്നുള്ള എൻെറ ഉറപ്പ് സുഹൃത്തുക്കൾ സ്വീകരിക്കണം. ചിലപ്പോൾ ചുരുക്കിപ്പറയാനുള്ള ആഗ്രഹത്തിൻെറ ഫലമാവാം അതു്. മററുചില സന്ദർഭങ്ങളിൽ അഭിപ്രായം പറയേണ്ടിവരുന്ന വിഷയത്തെപ്പററി എനിക്കുള്ള അറിവില്ലായ്മകൊണ്ടുമാണതു്.

പററിയ ഒരുദാഹരണം പറയാം. അന്യോന്യം ഗോപ്യമായി യാതൊന്നുമില്ലാത്തവിധം എനിക്കടുപ്പമുള്ള ഒരു സുഹൃത്ത് കോപത്തെക്കാളധികം മനോവേദനയോടെ ഇപ്രകാരമെഴുതുന്നു:

'ഇന്ത്യ ഒരു യുദ്ധരംഗമാവുകയെന്ന അസാധ്യമല്ലാത്ത സംഭവമുണ്ടാകുന്നപക്ഷം, ശത്രുവിൻെറ വാളിനുമുൻപിൽ ധീരമായി മാറു കാട്ടാൻ തൻെറ നാട്ടുകാർക്കുപദേശം നൽകാൻ ഗാന്ധിജി തയ്യാറാണോ? കുറച്ചു മുൻപായിരുന്നെങ്കിൽ അദ്ദേഹം അങ്ങനെ ചെയ്യുമെന്ന് ഞാൻ തീർത്തുപറയുമായിരുന്നു. പക്ഷേ, ഇനി എനിക്കത്ര തീർച്ചയില്ല.'

ഈയിടെ ഞാനെഴുതിയതു കണക്കിലെടുക്കാതെതന്നെ, ഞാൻ മുൻപു നൽകുമായിരുന്നുവെന്നദ്ദേഹം പ്രതീക്ഷിക്കുന്നതും ചെക്കോസ്ലോവാക്കിയക്കാർക്കും അബിസീനിയക്കാർക്കും ഞാൻ നൽകിയതുമായ അതേ ഉപദേശംതന്നെ ഇപ്പോഴും നൽകുമെന്നു് അദ്ദേഹത്തിനു ധൈര്യമായി വിശ്വസിക്കാമെന്നു ഞാൻ ഉറപ്പിച്ചുപറയുന്നു. എന്റെ അഹിംസ ഉറപ്പുള്ള പദാർത്ഥംകൊണ്ടു സൃഷ്ടിച്ചതാണു്. ശാസ്ത്രജ്ഞന്മാർക്കു പരിചയമുള്ള ഏററവും കട്ടികൂടിയ ലോഹത്തെക്കാളും കട്ടികൂടിയതാണതു്. എന്നിട്ടും അതിന്റെ സ്വാഭാവികമായ ഉറപ്പു് അതിനിതുവരെ ആർജിക്കാൻ കഴിഞ്ഞിട്ടില്ല എന്ന വേദനാജനകമായ വസ്തുത എനിക്കു ബോദ്ധ്യമുണ്ടു്. അതു കഴിഞ്ഞിരുന്നുവെങ്കിൽ ദിനംപ്രതി ഞാൻ നിസ്സഹായനായി കണ്ടുകൊണ്ടിരിക്കുന്ന പ്രാദേശികമായ ഹിംസയുടെ നിരവധി ഉദാഹരണങ്ങളെ നേരിടേണ്ട മാർഗം ദൈവം കാണിച്ചുതരുമായിരുന്നു. ഇതു പറഞ്ഞതു് അഹങ്കാരംകൊണ്ടല്ല, പൂർണമായ അഹിംസയുടെ ശക്തിയെപ്പററി നന്നായറിയാവുന്നതുകൊണ്ടാണു്. എന്റെ പരിമിതികളോ ദൗർബല്യങ്ങളോ മറയ്ക്കാൻവേണ്ടി അഹിംസയുടെ ശക്തിയെ വിലകുറച്ചു കാണുവാൻ ഞാനനുവദിക്കുകയില്ല.

ഇനി മുൻപു പറഞ്ഞ പ്രശ്നത്തിനുത്തരമായ ചിലതു പറയാം.

1. ഈ യുദ്ധത്തോടുള്ള എന്റെ വ്യക്തിപരമായ മനോഭാവം എപ്പോഴത്തേക്കാളുമധികം നടുക്കത്തിന്റേതാണു്. ഞാൻ ഇന്നത്തേപ്പോലെ മുമ്പൊരിക്കലും വിഷാദാത്മകനായിട്ടില്ല. പക്ഷേ, ഈ വർദ്ധിച്ച നടുക്കം, കഴിഞ്ഞ യുദ്ധകാലത്തെപ്പോലെ സ്വയം നിയമിതനായ ഒരു റിക്രൂട്ടിംഗ്സർജന്റായിത്തീരുന്നതിൽനിന്നെന്നെ തടയും. എന്നിട്ടും, വിചിത്രമായി തോന്നിയാലും, ഞാൻ സഖ്യകക്ഷികൾക്കു പൂർണപിന്തുണ നൽകുന്നു. ഏതായാലും ഈ യുദ്ധം പാശ്ചാത്യർ വികസിപ്പിച്ചെടുത്ത ജനാധിപത്യവും ഹെർ ഹിററ്ലർ പ്രതിനിധാനം ചെയ്യുന്ന സ്വേച്ഛാധിപത്യവും തമ്മിലുള്ള സമരമായി രൂപം പ്രാപിക്കുകയാണു്. ഇതിൽ റഷ്യ വഹിക്കുന്ന പങ്കു് വേദനാജനകമാണെന്നിരുന്നാലും ഈ അസ്വാഭാവികമായ കൂട്ടുകെട്ടിന്റെ ഫലം, ആർക്കും പ്രവചിക്കാനാവാത്ത രൂപത്തിലുള്ളതും സന്തോഷകരവുമായ യോജിപ്പായിരിക്കുമെന്നു പ്രതീക്ഷിക്കുക. സഖ്യകക്ഷികൾ പതറിപ്പോകാതിരുന്നാൽ, (അങ്ങനെ സംഭവിക്കുമെന്നതിനു യാതൊരു സൂചനകളുമില്ല) ഈ യുദ്ധം എല്ലാ യുദ്ധങ്ങളും അവസാനിപ്പിക്കുന്നതിനുവേണ്ടി, കുറഞ്ഞപക്ഷം നാമിന്നു കാണുന്ന തരത്തിലുള്ള അത്യുഗ്രമായ യുദ്ധം അവസാനിപ്പിക്കുന്നതിനുവേണ്ടിയായിത്തീർന്നേക്കാം. ഈ ലക്ഷ്യം ഉറപ്പുവരുത്തുന്നതിലും ഇതുവരെയുള്ളതിനേക്കാളും നിർമ്മലമായ ജനാധിപത്യത്തിന്റെ പ്രചാരം നടപ്പിലാക്കുന്നതിലും, ആന്തരികകലഹങ്ങളുടെ നടുവിലാണെങ്കിൽപോലും

ഇന്ത്യ ഫലപ്രദമായ ഒരു പങ്കു വഹിക്കുമെന്ന് എനിക്കു പ്രതീക്ഷയുണ്ട്. ലോകവേദിയിൽ നടന്നുകൊണ്ടിരിക്കുന്ന ദുരന്തനാടകത്തിൽ അവസാനം പ്രവർത്തകസമിതി എങ്ങനെ അഭിനയിക്കുമെന്നതിനെ ആശ്രയിച്ചിരിക്കും അതു് എന്നതു നിസ്സംശയമാണു്. നാം ഒരേ സമയം നാടകത്തിലെ നടന്മാരും പ്രേക്ഷകരുമാണു്. എൻെറ ഭാഗം നിശ്ചയിച്ചുകഴിഞ്ഞിട്ടുണ്ട്. ഞാൻ പ്രവർത്തിക്കുന്നതു പ്രവർത്തക സമിതിയുടെ ഒരു എളിയ വഴികാട്ടിയെന്ന നിലയ്ക്കായാലും, ഗവർമെൻറിൻെറ—അവമാനോദ്ദേശ്യം കൂടാതെ അതെ ഭാഷതന്നെ ഞാൻ ഉപയോഗിക്കാമെങ്കിൽ—ഒരെളിയ വഴികാട്ടിയെന്ന നിലയ്ക്കായാലും, ഏതെങ്കിലുമൊന്നിനെയോ ഇരുകൂട്ടരെയുമോ അഹിംസയുടെ പാതയിലേക്കു നയിക്കുവാൻ കരുതിക്കൂട്ടി ഉദ്ദേശിച്ചുള്ളതാണെൻെറ നേതൃത്വം, അതെത്ര അവ്യക്തമായിരുന്നാലും ശരി. രണ്ടു വഴിക്കായാലും ഗതിവേഗം കൂട്ടാനെനിക്കു കഴിയുകയില്ലെന്നതു വ്യക്തമാണു്. ആ നിമിഷത്തിൽ ദൈവം എൻെറ ശിരസ്സിലോ, ഹൃദയത്തിലോ അർപ്പിച്ചേക്കാവുന്ന ശക്തിയുപയോഗിക്കാനേ എനിക്കു കഴിയൂ.

2. രണ്ടാമത്തെ ചോദ്യത്തിൻെറ ഉത്തരം ഒന്നാമത്തേതിൽ അടങ്ങിയിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നു.

3. അഹിംസയ്ക്കെന്നപോലെ ഹിംസയ്ക്കും പല അവസ്ഥാഭേദങ്ങളുണ്ട്. പ്രവർത്തകസമിതി സ്വമനസ്സാലെ അഹിംസയുടെ നയത്തിൽനിന്നു വ്യതിചലിച്ചിട്ടില്ല. അഹിംസയുടെ യഥാർത്ഥമായ അർത്ഥവ്യാപ്തികം സത്യസന്ധമായി സ്വീകരിക്കുവാൻ സമിതിക്കു കഴിയുകയില്ല. വെളിയിൽനിന്നു് അപകടമുണ്ടായാൽ അഹിംസാത്മകമാർഗങ്ങളിലൂടെയാണു് അവർ രാജ്യത്തെ സംരക്ഷിക്കേണ്ടതെന്നതു ഭൂരിപക്ഷം കോൺഗ്രസ്സുകാർക്കും ഒരിക്കലും വ്യക്തമായി മനസ്സിലായിട്ടില്ലെന്നു സമിതിക്കു തോന്നിയിട്ടുണ്ട്. വാസ്തവത്തിൽ അവർക്കു് ആകെ മനസ്സിലായിട്ടുള്ളതു്, ബ്രിട്ടീഷ് ഗവർമെൻറിനെതിരെ പൊതുവിൽ അഹിംസാത്മകമായ സമരം വിജയകരമായി നയിക്കാൻ കഴിയുമെന്നതുമാത്രമാണു്. മററു രംഗങ്ങളിൽ അഹിംസ പ്രയോഗിക്കുന്നതു സംബന്ധിച്ച കോൺഗ്രസ്സുകാർക്കു യാതൊരു പരിശീലനവും ലഭിച്ചിട്ടില്ല. ഉദാഹരണമായി, അക്രമരഹിതമാർഗത്തിലൂടെ വർഗീയലഹളകളെയോ ഗുണ്ടായിസത്തെയോ വിജയകരമായി നേരിടാനുള്ള ഒരു നിയതമായ മാർഗം അവരിതുവരെ കണ്ടുപിടിച്ചിട്ടില്ല. യഥാർത്ഥമായ അനുഭവത്തിൽ അധിഷ്ഠിതമായതുകൊണ്ടു് ഈ വാദം നിഷേധിക്കാനാവാത്തതാണു്. അഹിംസയുടെ അർത്ഥവ്യാപ്തിയുടെ കാര്യത്തിൽ എന്നോടു യോജിക്കാൻ കഴിയാത്തതുകൊണ്ടു് എൻെറ ഏററവും നല്ല സഹപ്രവർത്തകരെ ഞാനുപേക്ഷിച്ചാൽ അതു് അഹിംസയ്ക്കു നൽകുന്ന സേവനമാ

യിരിക്കുകയില്ല. അതുകൊണ്ട് അഹിംസാമാർഗത്തിൽനിന്നുള്ള അവരുടെ വ്യതിചലനം ഏററവും പരിമിതവും താൽക്കാലികവു മായിരിക്കുമെന്ന വിശ്വാസത്തോടുകൂടി ഞാൻ അവരോടൊത്തു നിൽ ക്കുന്നു.

എനിക്കു മുൻകൂട്ടി തയ്യാറാക്കിയ വ്യക്തമായ പരിപാടിയൊ ന്നുമില്ല. എന്നെ സംബന്ധിച്ചും ഇതൊരു പുതിയ രംഗമാണ്. മാർഗങ്ങളെ സംബന്ധിച്ച് എനിക്കു സംശയമൊന്നുമില്ലെന്നുമാത്രം. പ്രവർത്തകസമിതിയംഗങ്ങളോടൊത്തായാലും വൈസ്രോയിയുടെ സന്നിധിയിലായാലും അതെപ്പോഴും തികച്ചും അക്രമരഹിതമായി രിക്കണം. അതുകൊണ്ടു ഞാൻ ചെയ്യുന്നതുതന്നെ ഒരു വ്യക്തമായ പരിപാടിയുടെ ഭാഗമാണ്. ദിവസങ്ങൾ പിന്നിടുന്തോറും അതു കൂടുതൽ എനിക്കു വ്യക്തമായിക്കൊണ്ടിരിക്കും. എന്റെ എല്ലാ പരിപാടികളും അങ്ങനെയാണ് ആയിരുന്നിട്ടുള്ളത്. 1920–ൽ കൽക്കത്തായിൽവച്ച് അവതരിപ്പിച്ച സുപ്രസിദ്ധമായ നിസ്സഹക രണ പ്രമേയം എ. ഐ. സി. സി. സമ്മേളനം ആരംഭിക്കുന്നതിനു മുൻപു് ഏതാണ്ട് ഇരുപത്തിനാലു മണിക്കൂറിനുള്ളിലാണ് എന്നിലു ദിച്ചതു്. ദണ്ഡിയാത്രയുടെയും കഥയതുതന്നെ. ഏഷ്യാവിരുദ്ധ നടപടികളെ എതിർക്കേണ്ട മാർഗങ്ങളെപ്പററി പരിചിന്തിക്കുവാൻ 1906_ൽ സംഘടിപ്പിക്കപ്പെട്ട ജോഹാനസ്ബർഗിലെ ഇന്ത്യക്കാ രുടെ ഒരു സമ്മേളനത്തിൽവച്ചാണ്, അന്നു സഹനസമരം എന്ന പേരിൽ അറിയപ്പെട്ട ആദ്യത്തെ സിവിൽനിയമലംഘനത്തിനു യാദൃച്ഛികമായി അസ്തിവാരമിട്ടതു്. നേരത്തെകൂട്ടി തയ്യാറാക്കിയ പ്രമേയങ്ങളൊന്നുംകൂടാതെയാണ് ഞാൻ ആ സമ്മേളനത്തിനു ചെന്നി രുന്നതു്. അതു് ആ സമ്മേളനത്തിൽവച്ചുതന്നെ രൂപമെടുത്തു. ആ സൃഷ്ടി ഇപ്പോഴും വളർന്നുകൊണ്ടിരിക്കുകയാണ്. ദൈവം എനിക്കു പൂർണാധികാരങ്ങൾ നൽകുന്നപക്ഷം (അതു് ഒരിക്കലും നൽകുകയില്ല) ആയുധങ്ങൾ അടിയറവയ്ക്കുവാനും അടിമകളെയെല്ലാം മോചിപ്പിക്കുവാനും 'ചെറിയ ഇംഗ്ലണ്ടുകാർ' എന്നു വിളിക്കപ്പെടുന്ന തിൽ അഭിമാനിക്കുവാനും; ലോകത്തിലെ എല്ലാ സ്വേച്ഛാധിപതിക ളെയും വെല്ലുവിളിക്കുവാനും ഉടനടി ഞാൻ ഇംഗ്ലീഷുകാരോടാവശ്യ പ്പെടും. അപ്പോൾ ഇംഗ്ലീഷുകാർ എതിരിടാതെ മരണം കൈവരി ക്കുകയും അഹിംസയുടെ വീരന്മാരെന്ന നിലയ്ക്കു ചരിത്രത്തിൽ സ്ഥലം പിടിക്കുകയും ചെയ്യും. ഈ ദൈവികമായ രക്തസാ ക്ഷിത്വത്തിൽ ഇംഗ്ലീഷുകാരോടു സഹകരിക്കുവാൻ ഞാൻ ഇന്ത്യക്കാ രെ ക്ഷണിക്കും. ശത്രുക്കളെന്നു വിളിക്കപ്പെടുന്നവരുടേതിനു പകരം അവരുടെ സ്വന്തം രക്തത്തിൽത്തന്നെ എഴുതപ്പെട്ട അഭേദ്യമായ ഒരു പങ്കാളിത്തമായിരിക്കും അതു്. പക്ഷേ, എനിക്കു് അത്രമാത്രം സാർവത്രികശക്തിയില്ല. അഹിംസ മെല്ലെ വളർച്ചപ്രാപിക്കുന്ന ഒരു ചെടിയാണ്. അതു അഗോചരമായിട്ടാണെങ്കിലും, നിയത

മായി വളരുന്നുണ്ട്. തെററുധരിക്കപ്പെട്ടാലും ശരി 'നിശ്ചലമായ സൂക്ഷ്മശബ്ദ'ത്തെ അനുസരിച്ചുതന്നെ ഞാൻ പ്രവർത്തിച്ചേ തീരൂ.

7

'ഹിററ്ലർ വിജയിക്കുകയും ഇന്ത്യ യുദ്ധത്തിൽ പ്രവേശിക്കാതിരിക്കയും ചെയ്യുന്നപക്ഷം ഇന്ത്യയെ അദ്ദേഹം വെറുതെ വിടുമോ? ഇല്ല, മിസ്റ്റർ ഗാന്ധി, തീർച്ചയായും ഇല്ല. ബ്രിട്ടനു് ഇപ്പോഴുള്ളതിനെക്കാളും ആധിപത്യം അദ്ദേഹത്തിനുണ്ടായിരിക്കും. വ്യത്യാസമിതാണ്. ഇംഗ്ലീഷുകാരോടു നിങ്ങൾക്കു സമരം ചെയ്യാം. പക്ഷേ, ജർമ്മൻകാരൻ ഇന്ത്യയുടെ മണ്ണിൽ കാൽ ചവുട്ടിയാൽ പിന്നെ സമരമൊന്നും വിലപ്പോവുകയില്ല. ഇംഗ്ലീഷുകാരനു ഭീതി ജനിപ്പിക്കുന്നതാണു സിവിൽനിയമലംഘനമെങ്കിലും നാത്സികളുടെ ദൈനന്ദിനാഹാരമാണതു്.'

ദക്ഷിണാഫ്രിക്കയിലെ ഒരിംഗ്ലീഷു പത്രപ്രതിനിധി എഴുതിയ സുദീർഘവും ആത്മാർത്ഥവുമായ കത്തിൽനിന്നെടുത്ത ഒരു ചോദ്യമാണിതു്. ഒന്നാമത്തെ പിശകു് ഇന്ത്യ യുദ്ധത്തിൽ പ്രവേശിച്ചിട്ടില്ലെന്ന അഭിപ്രായമാണ്. കോൺഗ്രസ്സിൻെറ ശക്തമായ പ്രതിഷേധമുണ്ടെങ്കിൽപോലും ഫലത്തിൽ ഇന്ത്യ യുദ്ധത്തിൻെറ നടുവിലാണു് ബ്രിട്ടൻ സാധ്യമാവുന്നിടത്തോളം ഭാരതീയ സേനാദളങ്ങൾ സൃഷ്ടിക്കുകയും പരിശീലനം നൽകുകയും പണം ധൂർത്തടിക്കുകയും ചെയ്യുന്നവെന്നുള്ളതുതന്നെ മുകളിൽ പറഞ്ഞതു വ്യക്തമാക്കുന്നുണ്ടു്. ഭരണാധികാരിയുടെ ഗുമസ്തപ്പണി ചെയ്യുവാനല്ലാതെ രാഷ്ട്രീയബോധമുള്ള ഭാരതീയർക്കു മററൊന്നിനും പരിശീലനം ലഭിച്ചിട്ടില്ല. അവശ്യം വേണ്ടതായ ചില പരിതഃസ്ഥിതികൾ രൂപംകൊള്ളാത്തതുകൊണ്ടു് അവർ സ്വയം അകന്നുനിൽക്കുകയാണ്. സ്വാതന്ത്ര്യം സംരക്ഷിക്കുവാൻവേണ്ടിയാണു സഖ്യകക്ഷികൾ സമരംചെയ്യുന്നതെന്നു പറയുമ്പോൾ ആ സ്വാതന്ത്ര്യം ഇന്നാട്ടുകാരാവശ്യപ്പെടുന്നതു കുററകരമാവുന്നതെങ്ങനെയെന്നു മനസ്സിലാകുന്നില്ല. അവകാശങ്ങൾ അനുവദിച്ചുകിട്ടിയാൽത്തന്നെയും സമരത്തിനു ധാർമ്മികപിന്തുണ നൽകാനേ ഭാരതീയർക്കു കഴിയൂ. അതു ഭരണകർത്താക്കൾക്കാവശ്യമില്ല. അതുകൊണ്ടു് വിജയമുണ്ടാകണമെന്നില്ലെന്നാണു് അവരുടെ പക്ഷം. ഇരുകക്ഷികളും ഭൗതികവിഭവങ്ങളെച്ചൊല്ലി ആണയിടുമ്പോൾ ധാർമ്മികമൂല്യങ്ങൾക്കു സ്ഥാനമില്ലാതാവുന്നു. നാത്സിസത്തെ പരാജയപ്പെടുത്തണമെന്നു കോൺഗ്രസ്സിനു് എത്രമാത്രം ആഗ്രഹമുണ്ടെങ്കിലും ഗ്രേററുബ്രിട്ടനു വേണ്ടാത്ത സഹായമെത്തിച്ചുകൊടു

7. Harijan, 15–2–1942 ( Non-violence in Peace and War, **Vol. I, pp**. 373–374)

ക്കാൻ കോൺഗ്രസിനു കഴിയുകയില്ല. അതുകൊണ്ടു ഗ്രേററുബ്രിട്ടൻ പരാജയപ്പെട്ടാൽ, അതു കോൺഗ്രസ്സിൻെറ സഹകരണക്കുറവുകൊണ്ടായിരിക്കുകയില്ല. കോൺഗ്രസ്സിൻെറ പിടിയിലൊതുങ്ങാത്ത മററന്തെങ്കിലും കാരണങ്ങൾ മൂലമായിരിക്കും.

നാത്സികൾ ഇന്ത്യയിലേക്കു വന്നാൽ, ഗ്രേററുബ്രിട്ടനെ എതിർത്തുപോലെ കോൺഗ്രസ്സ് അവരേയും എതിർക്കും. ഞാൻ, ചോദ്യകർത്താവിനെപ്പോലെ സത്യഗ്രഹത്തിൻെറ ശക്തി കുറച്ചു കാണുന്നില്ല. പക്ഷേ, അതു് ഏതായാലും ഊഹംമാത്രമാണല്ലോ. സാമ്രാജ്യത്വം കഴിഞ്ഞ നൂററമ്പതോളം കൊല്ലമായി ഇന്ത്യയെ ഗ്രസിച്ചിരിക്കയാണു്. കൂടുതൽ ദുഷിച്ച മററൊരുതരത്തിലുള്ള ദുർഭരണം അതിനൊരവസാനമിട്ടാൽ, ഇന്ത്യയിൽ കാലുറപ്പിക്കുന്ന യാതൊരു ഇസവും അധികകാലം നീണ്ടുനിൽക്കുകയില്ലെന്നു് അറിയുന്നതിലുള്ള നിഷേധാത്മകമായ സംതൃപ്തിയെങ്കിലും കോൺഗ്രസ്സിനു ലഭിക്കും. കോൺഗ്രസ്സിൻെറ ചിന്താഗതി ഞാനറിയുന്നിടത്തോളമാണിതു്. വ്യക്തിപരമായി, ഈ മഹായുദ്ധം, ഐതിഹാസികമായ ഭാരതമഹായുദ്ധംപോലെ അവസാനിക്കുമെന്നാണു് ഞാൻ കരുതുന്നതു്. മഹാഭാരതം മനുഷ്യൻെറ ശാശ്വതചരിത്രമാണെന്നു് ഒരു തിരുവിതാംകൂറുകാരൻ ഉചിതമായിത്തന്നെ വിശേഷിപ്പിച്ചിട്ടുണ്ടു്. ആ മഹത്തായ ഇതിഹാസത്തിൽ വിവരിച്ചിട്ടുള്ളതു് ഇന്നു നമ്മുടെ കൺമുമ്പിൽ സംഭവിച്ചുകൊണ്ടിരിക്കുകയാണു്. അവസാനം ഇരുകൂട്ടരും നശിക്കത്തക്കവിധം അത്രമാത്രം ഉഗ്രതയോടെയും ക്രൗര്യത്തോടെയുമാണു തമ്മിലടിക്കുന്ന രാഷ്ട്രങ്ങൾ സ്വയം നശിപ്പിച്ചുകൊണ്ടിരിക്കുന്നതു്. വിജയികൾ ശേഷിച്ച പാണ്ഡവരുടെ വിധിയിൽ പങ്കുപററും. മഹായുദ്ധവീരനായ അർജ്ജുനൻ ഒരു വെറും മോഷ്ടാവിനാലാണു പട്ടാപ്പകൽ കൊള്ളയടിക്കപ്പെട്ടതു്. ചൂഷിതരായ അദ്ധ്വാനിക്കുന്ന ജനലക്ഷങ്ങൾ വളരെക്കാലമായി ദാഹിച്ചുകൊണ്ടിരിക്കുന്നവിധത്തിലുള്ള ഒരു പുതിയ സംവിധാനം ഈ നരബലിയിൽനിന്നു് ഉയിർക്കൊള്ളണം. സമാധാനകാംക്ഷികളുടെ പ്രാർത്ഥനകൾ വെറുതെയാവുകയില്ല. സത്യഗ്രഹംതന്നെ വേദനിക്കുന്ന ആത്മാവിൻെറ സുസ്പഷ്ടമായ പ്രാർത്ഥനയാണു്.

8

ഒരു സുഹൃത്തു് ഇപ്രകാരമെഴുതുന്നു:

'യുദ്ധപ്രഖ്യാപനം സംബന്ധിച്ചു ബ്രിട്ടനു് ധാർമ്മികപിന്തുണ നൽകാൻ അങ്ങുപദേശിച്ചിരുന്നു. ആ പിൻതുണയുടെ പൊരുളെ

8. Harijan, 18–8–1940 (Non-violence in Peace and War, Vol I pp. 314–316)

ന്താണെന്ന പലർക്കും ഇതുവരെ മനസ്സിലായിട്ടില്ല. ഞാനറിയുന്നിടത്തോളം, അങ്ങ് അവയെ വിശദീകരിച്ചിട്ടുമില്ല. ഞാൻ 'ഹരിജൻബന്ധു' പതിവായി വായിക്കാറുണ്ടെങ്കിലും വ്യക്തമായ ഒരു വിശദീകരണം അതിൽ ഇതുവരെ കണ്ടില്ല. ഓരോരുത്തരും അവരവർക്കു തോന്നിയ മട്ടിൽ അതു വ്യാഖ്യാനിക്കുകയാണ്. ഗുജറാത്ത് സംസ്ഥാനകോൺഗ്രസ്സ് സമിതിയുടെ കഴിഞ്ഞ സമ്മേളനത്തിൽ നേതാക്കന്മാർ ഇങ്ങനെ അഭിപ്രായപ്പെട്ടു: 'ബ്രിട്ടന ധാർമ്മികപിന്തുണ നൽകാൻ ബാപ്പു തയ്യാറായിരുന്നു. കോൺഗ്രസ്സ് അതിന്റെ ഒടുവിലത്തെ പ്രമേയത്തിൽ മറെറന്താണു ചെയ്തിരിക്കുന്നതു്? വാസ്തവത്തിൽ കൊടുക്കാമെന്ന് ഉറപ്പുനൽകുന്നതിലുമധികം ആവശ്യപ്പെടുകയാണ് കോൺഗ്രസ്സ് ചെയ്യുന്നതു്. യാതൊന്നും ലഭിക്കാതെ എല്ലാം നൽകാൻ ബാപ്പു ഒരുക്കമായിരുന്നു. യുദ്ധംതന്നെ ഒരു തെററായ പ്രവൃത്തിയാണെങ്കിൽ പിന്നെ ധാർമികപിന്തുണയ്ക്കും അനുഗ്രഹങ്ങൾക്കും സ്ഥാനമെവിടെ? മഹാഭാരതത്തിൽ ശ്രീകൃഷ്ണൻ അർജ്ജുനന നൽകിയ സഹായം, ധാർമ്മികമായിരുന്നോ, അതോ യുദ്ധത്തിലെ ഏററവും മാരകമായ ആയുധത്തെക്കാളും നശീകരണസാധ്യതകൾ ഉൾക്കൊള്ളുന്നവയായിരുന്നോ?'

'ധാർമ്മികപിന്തുണ' എന്നതുകൊണ്ടു ഞാൻ ഉദ്ദേശിക്കുന്നതെന്താണെന്ന് 'ഹരിജ'നിൽ ഞാൻ വിശദീകരിച്ചിരുന്നു. ഒരുപക്ഷേ, ആ വിശദീകരണം 'ഹരിജൻബന്ധു'വിൽ പ്രസിദ്ധീകരിച്ചിരുന്നില്ലായിരിക്കാം. എന്റെ ഇംഗ്ലീഷുലേഖനങ്ങളിൽ വിശദീകരിക്കാതെതന്നെ മനസ്സിലാക്കാവുന്ന കാര്യങ്ങൾ പലപ്പോഴും ഒഴിച്ചുനിത്താറുണ്ടു്. എങ്കിലും പരിഭാഷകളിൽ അവകൂടി ഉൾപ്പെടുത്തേണ്ടതാണ്.

സാമാന്യമായിപ്പറഞ്ഞാൽ, ഇന്ത്യയോടു നീതിപൂർവം പെരുമാറിയിരുന്നുവെങ്കിൽ ബ്രിട്ടന കോൺഗ്രസ്സിന്റെ ധാർമ്മികപിന്തുണ ലഭിക്കുമായിരുന്നു. പകരം മറെറാന്നും ആവശ്യപ്പെടാതെയുള്ളതായിരുന്നു എന്റെ സഹായവാഗ്ദാനമെന്നതുകൊണ്ടു്, അതിൽ കച്ചവടമനോഭാവമൊന്നും ഉണ്ടായിരുന്നില്ല.

എന്റെ സുഹൃത്തിനു തപസ്യയിലൂടെ നേടിയ ധാർമ്മികശക്തിയുണ്ടെന്നു സങ്കൽപ്പിക്കുക. എനിക്കതു് ആവശ്യമുള്ളതാണെന്നുമിരിക്കട്ടെ. ചോദിച്ചാലുടനെ അദ്ദേഹത്തിൽനിന്ന് എനിക്കതു ലഭിക്കുകയില്ല. അദ്ദേഹം എനിക്കു് അതു് എപ്പോഴും വേണമെങ്കിലും നൽകാൻ സന്നദ്ധനായിരിക്കും. പക്ഷേ, അതു സ്വീകരിക്കുവാനുള്ള ആന്തരികമായ കഴിവു് എനിക്കില്ലെങ്കിൽ എങ്ങനെ എന്നെങ്കിലും എനിക്കതു ലഭിക്കും? 'ദാനം' എന്ന അർത്ഥത്തിൽ നൽകാൻ സാധ്യമായ ഒന്നല്ല ധാർമ്മികപിന്തുണ. അതു സ്വീകരിക്കാൻ യോഗ്യതയുള്ളവർക്കു തനിയേ അതു ലഭിക്കുന്നു. അങ്ങനെയുള്ള ആൾക്കു് അതു് അളവില്ലാതെ സ്വീകരിക്കുവാനും കഴിയും.

കോൺഗ്രസ്സിന്ന് ഈ ധാർമ്മികസംഭരണകേന്ദ്രമുണ്ട്. സത്യം, അഹിംസ എന്നീ ധർമ്മങ്ങളുടെ സ്വീകരണമായിരുന്നു അതിൻെറ തപസ്യ. ലക്ഷ്യപ്രാപ്തിക്കു സത്യം, അഹിംസ എന്നിവ സ്വീകരിച്ചതുകൊണ്ടു കോൺഗ്രസ്സ് അഖിലലോകപ്രശംസക്കു പാത്രീഭവിച്ചിട്ടുണ്ട്. ബ്രിട്ടന്ന് അനുഗ്രഹങ്ങൾ നൽകാൻ കോൺഗ്രസ്സിനു കഴിഞ്ഞിരുന്നുവെങ്കിൽ, ബ്രിട്ടൻെറ ലക്ഷ്യം നീതിപൂർവകമാണെന്നു ലോകം വിധിയെഴുതുമായിരുന്നു. കോൺഗ്രസ്സിൻെറ കൊടിക്കീഴിൽ അണിനിരന്നിട്ടുള്ള സാമാന്യജനതയും ബ്രിട്ടൻെറ പക്ഷത്താണ് നീതിയെന്നു സമ്മതിക്കുമായിരുന്നു. പക്ഷേ, ഇതിലെല്ലാം ഭൗതികമായി ഒന്നുംതന്നെ കോൺഗ്രസ്സിനു നൽകാനുണ്ടാകുമായിരുന്നില്ല. ബ്രിട്ടീഷുഗവർമെൻറ് സ്വന്തം പ്രവൃത്തിയിലൂടെ, ധാർമ്മികമായ അന്തസ്സും ശക്തിയും ആർജിക്കുമായിരുന്നു. കോൺഗ്രസ്സ് ഒരു വ്യക്തിയെയോ ഒരു പൈസപോലുമോ കൊടുത്തു സഹായിക്കുമായിരുന്നില്ലെങ്കിൽക്കൂടി, അതിൻെറ ധാർമികപിന്തുണയും അനുഗ്രഹങ്ങളും ബ്രിട്ടനെ വിജയത്തിലേക്കു തീർച്ചയായും നയിക്കുമായിരുന്നു. ഇതെൻെറ വിശ്വാസമാണ്. ഈ വിശ്വാസം അടിസ്ഥാനരഹിതമാവാം. കോൺഗ്രസ്സിന്ന് ഒരിക്കലും ധാർമ്മികമായ അന്തസ്സ് ഉണ്ടായിരുന്നിട്ടില്ലെന്നുവരാം. എൻെറ വാദത്തെ സംബന്ധിച്ചിടത്തോളം, അതിനുത്തരം കാണേണ്ടയാവശ്യമില്ല

പക്ഷേ, ധാർമികപിന്തുണ നൽകാനുള്ള സാഹചര്യം ഇന്നു മിക്കവാറും ഇല്ലാതായിരിക്കുന്നുവെന്നു തോന്നുന്നു. ഞാൻ കാണിച്ച മാർഗം സ്വീകരിക്കുവാൻ കഴിയുകയില്ലെന്നു കോൺഗ്രസ്സിനു തോന്നി. ആ മാർഗം യാന്ത്രികമായി സ്വീകരിക്കുവാനാവില്ല. സത്യത്തിലും അഹിംസയിലും സജീവമായ വിശ്വാസം മുൻകൂട്ടിത്തന്നെ വേണം. യഥാർത്ഥത്തിൽ സ്വന്തമായി ഇല്ലാത്തതൊന്നും ഒരിക്കലും ഉണ്ടെന്ന് അവകാശപ്പെട്ടിട്ടില്ലെന്നതാണ് കോൺഗ്രസ്സിൻെറ മഹത്തരമായ ഗുണം. അതുകൊണ്ട് അതിൻെറ പ്രമേയങ്ങൾ ശ്രേഷ്ഠവും ശക്തിയുൾക്കൊള്ളുന്നതുമാണ്.

കോൺഗ്രസ്സ് ഒടുവിലത്തെ പ്രമേയത്തിൽ വാഗ്ദാനം ചെയ്തിട്ടുള്ള സഹായം സാരവത്താണ്. ഒരുതരത്തിലാലോചിച്ചാൽ, അതു നീതീകരിക്കത്തക്കതാണെന്നതിനും സംശയമില്ല. പക്ഷേ, നിരുപാധികമല്ല, ആവാനും സാധ്യമല്ല. ഈ നിലപാട് സമർത്ഥിക്കാനാവാത്തതോ ധാർമ്മികമായി തെററോ ആണെന്ന് ഞാൻ അഭിപ്രായപ്പെടുന്നില്ല. ഭൂരിപക്ഷത്തിൻെറ സുചിന്തിതാഭിപ്രായമെന്ന നിലയ്ക്ക് അതിനു ശ്രേഷ്ഠതയുണ്ടുതാനും. പക്ഷേ, അതു പാസാക്കിയതുകൊണ്ട് കോൺഗ്രസ് അതിനുണ്ടായിരുന്നതോ, ഉണ്ടെന്നു സങ്കൽപ്പിച്ചിട്ടുള്ളതോ ആയ അന്തസ്സ് അടിയറവച്ചുവെന്ന് എനിക്കഭിപ്രായമുണ്ട്. അഹിംസയിലൂടെ സ്വരാജ് നേടാൻ സാധ്യമാണെന്ന് ഉറച്ച

വിശ്വാസമുണ്ടെങ്കിലും അഹിംസയിലൂടെതന്നെ അവർക്കതു നില നിർത്താനും കഴിയുമെന്ന ധാരണയുളവാക്കാൻ ഉദ്ദേശിച്ചിട്ടില്ലെന്നു പല കോൺഗ്രസ്സുകാരും പറയുന്നുണ്ട്. യുദ്ധമില്ലാതാക്കുവാനുള്ള വിശിഷ്ടമാർഗമാണു കോൺഗ്രസ്സ് കാട്ടിത്തരുന്നതെന്നു ബാഹ്യലോകം മുഴുവൻ, ഏതായാലും വിശ്വസിച്ചിട്ടുണ്ട്, തികച്ചും അഹിംസയിലൂടെത്തന്നെ ബ്രിട്ടനെപ്പോലെ ശക്തമായ ഒരു രാഷ്ട്രത്തിൽ നിന്നു സ്വാതന്ത്ര്യം നേടുവാൻ കോൺഗ്രസ്സിനു കഴിഞ്ഞാൽ അതേ മാർഗങ്ങളുപയോഗിച്ച് അതു സംരക്ഷിക്കുവാൻ അതിനു കഴിയുകയില്ലെന്ന് ഇന്ത്യയ്ക്കു വെളിയിലാരും സ്വപ്നം കണ്ടിട്ടുപോലുമില്ല.

എന്റെ അഭിപ്രായത്തിൽ ഭഗവാൻ കൃഷ്ണൻ അർജ്ജുനനു നല്കിയ സഹായം ധാർമ്മികമാണെന്നു പറഞ്ഞുകൂടാ. കാരണം, അദ്ദേഹത്തിനുതന്നെ സ്വന്തമായൊരു സേനയും ആയോധനവിദ്യയിൽ സാമർത്ഥ്യവും ഉണ്ടായിരുന്നു. ദുര്യോധനൻ ശ്രീകൃഷ്ണന്റെ സേനയാവശ്യപ്പെട്ടതു വിസ്ഥിത്തംകാണിക്കലായിരുന്നു. എന്നാൽ അർജ്ജുനനാകട്ടെ യുദ്ധശാസ്ത്രനിപുണനായ കൃഷ്ണനിലൂടെ താൻ അഭിലഷിച്ചതുതന്നെ ലഭിച്ചു. അതുകൊണ്ടു മഹാഭാരതം നാം പ്രത്യക്ഷരം വ്യാഖ്യാനിച്ചാൽ, ശ്രീകൃഷ്ണഭഗവാന്റെ ശക്തി, അദ്ദേഹത്തിന്റെ സേനയെക്കാറം പതിന്മടങ്ങു വിനാശകരമായിരുന്നു. ഏഴു ദളങ്ങളുള്ള സേനകൊണ്ടു പതിനൊന്നു ദളങ്ങളുള്ള ദുര്യോധനസേനയെ നശിപ്പിക്കുവാൻ ശാസ്ത്രനൈപുണ്യംമൂലം ശ്രീകൃഷ്ണനു കഴിഞ്ഞു. പക്ഷേ, വെറുമൊരു സാധാരണയുദ്ധത്തിന്റെ രേഖയായി മഹാഭാരതത്തെ ഞാൻ കണക്കാക്കിയിട്ടില്ലെന്നതു് എല്ലാവർക്കുമറിയാം. വ്യക്തിയിലും സമൂഹത്തിലും അന്തർഹിതമായിട്ടുള്ളതും, സത്യവും അസത്യവും തമ്മിലും, ഹിംസയും അഹിംസയും തമ്മിലും,ശരിയും തെററും തമ്മിലും ഉള്ളതും ആയ ശാശ്വതസമരമാണ് ഒരു ഇതിഹാസത്തിന്റെ രൂപത്തിൽ കവി ചിത്രീകരിച്ചിട്ടുള്ളതു്. ഈ യുദ്ധത്തിൽ വിജയിയുടെ അവസ്ഥ പരാജിതന്റേതിനേക്കാറം ഒട്ടും മെച്ചപ്പെട്ടതല്ലെന്നാണ് മഹാനായ വ്യാസൻ വ്യക്തമാക്കിയിട്ടുള്ളതെന്ന് ആ ഇതിഹാസത്തിലൂടെ ഒന്നു കണ്ണോടിക്കുന്നവർക്കുപോലും മനസ്സിലാകും. അനേകം പടയാളികളുടെ കൂട്ടത്തിൽ വെറും ഏഴുപേർമാത്രമേ അതിന്റെ കഥ പറയാൻ ശേഷിച്ചുള്ളു. ആ ഏഴുപേരുടെ ഭയങ്കരമായ മാനസികാവസ്ഥ കവി യഥാർത്ഥമായി ചിത്രീകരിക്കുന്നുമുണ്ട്. സായുധസമരത്തിൽ അധമമായ രീതികളും, കൗശലങ്ങളും പ്രയോഗിക്കുവാൻ ഇരുകൂട്ടരും മടിക്കാറില്ലെന്നു കവി വ്യക്തമാക്കുന്നു. അവസരം വന്നപ്പോറം മഹാനായ യുധിഷ്ഠിരനുപോലും പരാജയമൊഴിവാക്കാൻ അസത്യത്തെ ആശ്രയിക്കേണ്ടിവന്നു.

ഒരു ചോദ്യത്തിനുംകൂടി ഉത്തരം പറയേണ്ടതുണ്ട്. യുദ്ധം തന്നെ ഒരു തെററായ പ്രവൃത്തിയാണെങ്കിൽ, പിന്നെ അതെങ്ങനെ ധാർമ്മിക

പിന്തുണയ്ക്കും അനുഗ്രഹങ്ങൾക്കും അർഹമാകും? എല്ലാ യുദ്ധങ്ങളും പൂർണമായും തെററാണെന്നു ഞാൻ വിശ്വസിക്കുന്നു. പക്ഷേ, തമ്മിൽത്തല്ലുന്ന കക്ഷികളുടെ ഉദ്ദേശ്യങ്ങൾ നാം പരിശോധിക്കുമ്പോൾ ഒന്നു ശരിയുടെ പക്ഷത്തും ഒന്നു തെററിന്റെ പക്ഷത്തും ആണെന്നു കാണാം. ഉദാഹരണമായി 'എ' 'ബി'യുടെ രാജ്യം കൈവശപ്പെടുത്താനാഗ്രഹിച്ചാൽ 'ബി' തെററിനിരയാകുന്നയാളാണ്. ഇരുകൂട്ടരും ആയുധങ്ങളുപയോഗിച്ച സമരം ചെയ്യുന്നു. ഞാൻ ഹിംസാത്മകമായ സമരത്തിൽ വിശ്വസിക്കുന്നില്ലെങ്കിലും, നീതി 'ബി'യുടെ പക്ഷത്തായതുകൊണ്ടു 'ബി' എന്റെ ധാർമ്മികപിന്തുണയ്ക്കും അനുഗ്രഹങ്ങൾക്കും അർഹനാകും.

9

ചോദ്യം: ഏതെങ്കിലും ആക്രമണകാരി ഇന്ത്യയിൽ എത്തുകയാണെങ്കിൽ അയാൾക്കു് എതിരായി പ്രയോഗിക്കുന്നതിനു് അക്രമരഹിതമായ നിസ്സഹകരണത്തിന്റെ ഒരു പുതിയ പദ്ധതി ഒരു ഹരിജൻലേഖനംവഴി ആവിഷ്കരിക്കുന്നതിനു് അങ്ങു് ഉദ്ദേശിക്കുന്നതായി റിപ്പോർട്ടുണ്ടല്ലോ. അതേപ്പററി ഏകദേശം ഒരു രൂപം ഞങ്ങൾക്കു നൽകുമോ?

ഉത്തരം: അതു തെററാണ്. അങ്ങനെയൊരു പദ്ധതി എനിക്കില്ല. ഉണ്ടായിരുന്നെങ്കിൽ അതു നിങ്ങൾക്കു തരേണ്ടതാണ്. കലർപ്പില്ലാത്ത അക്രമരഹിതമായ നിസ്സഹകരണമാണു വേണ്ടതെന്നും ഇന്ത്യ ഒരുമിച്ചു് അത്തരത്തിൽ ഒരെതിർപ്പിനു സന്നദ്ധമാണെങ്കിൽ ഒരൊററ തുള്ളി രക്തംപോലും ചിന്താനിടവരാതെതന്നെ ജപ്പാന്റെയോ, ഏതെങ്കിലും കൂട്ടുകെട്ടിന്റെയോ ആയുധശക്തി നിഷ്ക്രിയമാക്കാൻ സാധിക്കുമെന്നും ഞാൻ പറഞ്ഞിട്ടുണ്ടു്. ഇതിൽ കൂടുതലായി ഒന്നും പറയേണ്ടതില്ല എന്നാണ് എനിക്കു തോന്നുന്നതു്. ഒരൊററ കാര്യത്തിൽപ്പോലും വഴങ്ങിക്കൊടുക്കാതിരിക്കാനും ലക്ഷക്കണക്കിനാളുകളുടെ ജീവഹാനിക്കുള്ള സാധ്യത നേരിടുന്നതിനും ഉള്ള ഇന്ത്യയുടെ നിശ്ചയദാർഢ്യം ഇതിൽ അന്തർലീനമാണ്. എന്നാൽ അങ്ങനെ കൊടുക്കേണ്ടിവരുന്ന ആ വില സാരമില്ലെന്നും ആ വില കൊടുത്തു നേടുന്ന വിജയം മഹനീയമാണെന്നും ഞാൻ കരുതും. അത്തരത്തിലൊരു വില കൊടുക്കാൻ ഇന്ത്യ തയ്യാറല്ല എന്നു പറയുന്നതു ശരിയായിരിക്കാം. അതു ശരിയാകാതിരിക്കട്ടെ എന്നു ഞാൻ പ്രത്യാശിക്കട്ടെ. എന്നാൽ സ്വന്തം സ്വാതന്ത്ര്യം പരിരക്ഷിക്കുന്നതിനു് അഭിലഷിക്കുന്ന ഏതു രാജ്യവും അങ്ങനെ ഒരു വില കൊടുത്തേ പററൂ. വാസ്തവം പറഞ്ഞാൽ റഷ്യക്കാരും ചൈനക്കാരും അനുഷ്ഠിച്ചിട്ടുള്ള ത്യാഗം നിസ്സീമമാണ്. എല്ലാംതന്നെ ബലി അർപ്പി

9. Harijan, 24–5–1942 (Sarvodaya, p. 118)

ക്കുന്നതിനു് അവർ തയ്യാറാണു്. ആക്രമകാരികളോ സ്വാതന്ത്ര്യപരിരക്ഷകരോ ആയ മററു രാജ്യങ്ങളെ സംബന്ധിച്ചും ഇതു വാസ്തവമാണു്. കൊടുക്കേണ്ടിവരുന്ന വില ഭീമംതന്നെയാണു്. എന്നാൽ അതുകൊണ്ടു് അക്രമരഹിതമാർഗത്തിൽക്കൂടി ഇന്ത്യ സഹിക്കണമെന്നു ഞാൻ ആവശ്യപ്പെടുന്ന ആ ത്യാഗം മററു രാജ്യങ്ങൾ അനുഭവിക്കുന്നതോ, സായുധശക്തി പ്രയോഗിച്ചു് എതിരിടുന്നുവെങ്കിൽ ഇന്ത്യതന്നെ അനുഭവിക്കേണ്ടിവരുന്നതോ ആയ നഷ്ടത്തേക്കാൾ ഒട്ടും കൂടുതലല്ല.

10

'എവല്യൂഷൻ' എന്ന ഫ്രഞ്ചുപ്രസിദ്ധീകരണത്തിൽ റവറണ്ടു് ബി. ഡിലൈററു് എന്ന ആൾ എനിക്കൊരു തുറന്ന കത്തെഴുതിയിട്ടുണ്ടു്. അതിൻെറ ഒരു തർജമ അദ്ദേഹം ദയവായി എനിക്കയച്ചുതന്നിട്ടുമുണ്ടു്. ഈ തുറന്ന കത്തു് 'ബൂവർ'യുദ്ധത്തിലും 1914—ലെ മഹായുദ്ധത്തിലും ഞാൻ സഹകരിച്ചതിനെ ശക്തിയായി വിമർശിച്ചിട്ടുണ്ടു്. മാത്രമല്ല, അഹിംസയുടെ വെളിച്ചത്തിൽ എൻെറ ഈ നടപടി സാധൂകരിക്കുന്നതിനു് എന്നോടാവശ്യപ്പെട്ടിട്ടുമുണ്ടു്. മററു സ്നേഹിതന്മാരും ഇതേ ചോദ്യം എന്നോടു ചോദിച്ചിട്ടുണ്ടു്. എൻെറ വിശദീകരണം ഈ പംക്തികളിൽ നൽകുന്നതിനു് ഒന്നിലധികം പ്രാവശ്യം ഞാൻ ശ്രമിക്കുകയുണ്ടായി.

അഹിംസയുടെ ത്രാസിൽമാത്രം തൂക്കപ്പെട്ട ഒരു ന്യായീകരണം എനിക്കില്ല. നശീകരണ ആയുധങ്ങൾ പ്രയോഗിക്കുന്നവരെയും റെഡ്ക്രോസ്സു് ജോലി ചെയ്യുന്നവരെയും തമ്മിൽ ഞാൻ വേർതിരിക്കുന്നില്ല. രണ്ടുകൂട്ടരും യുദ്ധത്തിൽ സഹകരിക്കുന്നു, യുദ്ധലക്ഷ്യത്തെ സഹായിക്കുന്നു; രണ്ടുകൂട്ടരും യുദ്ധകുററവാളികളാണു്. എന്നാൽ ഞാൻ എത്രകണ്ടു് ആലോചിച്ചുനോക്കിയിട്ടും, ഞാൻ കണ്ട പ്രത്യേകപരിതസ്ഥിതികളിൽ ബൂവർയുദ്ധത്തിലാണെങ്കിലും, യൂറോപ്യൻമഹായുദ്ധത്തിലാണെങ്കിലും, എന്നുവേണ്ട 1906_ലെ നെററാലിലെ സുളുവിപ്ളവം എന്നു പറയപ്പെടുന്ന സംഭവത്തിലാണെങ്കിലും, ഞാൻ കൈക്കൊണ്ട മാർഗം അവലംബിക്കേണ്ടതുതന്നെയായിരുന്നു എന്നാണു് എനിക്കു തോന്നുന്നതു്.

ജീവിതം വിവിധ നിയാമക ശക്തികൾക്കധീനമാണു്. ഏതെങ്കിലും ഒരു പ്രത്യേകസന്ദർഭത്തിൽ കൂടുതൽ ആലോചനയൊന്നും കൂടാതെ പ്രയോഗിക്കത്തക്കവണ്ണം അത്രമാത്രം പ്രകടമായ ഒരൊററ സാമാന്യനിയമം അനുസരിച്ചു് ഒരുവൻെറ പ്രവർത്തനപദ്ധതി രൂപപ്പെടുത്തുന്നതിനു് സാധ്യമാണെങ്കിൽ സംഗതികൾ വളരെ എളുപ്പമാണു്. എന്നാൽ അങ്ങനെ രൂപപ്പെടുത്തത്തക്ക ഒരൊററ പ്രവൃത്തിപദ്ധതിയും എൻെറ ഓർമയിൽ വരുന്നില്ല.

---

10. Young India, 13-9-1928 (Non-violence in Peace and War, p.74)

ഒരു ഉറച്ച യുദ്ധവിരോധിയായതുകൊണ്ടു നശീകരണ ആയുധങ്ങരം ഉപയോഗിക്കുന്നതിൽ ഞാൻ എനിക്കുതന്നെ പരിശീലനം നൽകിയിട്ടില്ല, അതിനുള്ള സൗകര്യം ഉണ്ടായിരുന്നിട്ടുകൂടി. ഒരു പക്ഷേ, അതുകൊണ്ടായിരിക്കാം നേരിട്ടു മനുഷ്യജീവൻ നശിപ്പിക്കുകയെന്ന കൃത്യത്തിൽനിന്നു ഞാൻ രക്ഷപ്പെട്ടിട്ടുള്ളത്. എന്നാൽ സായുധശക്തി അടിസ്ഥാനപ്പെടുത്തിയുള്ള ഒരു ഭരണയന്ത്രത്തിൻകീഴിൽ കഴിഞ്ഞുകൂടുകയും അങ്ങനെയുള്ള ഗവർമെൻറു സൃഷ്ടിക്കുന്ന സൗകര്യങ്ങളും അവകാശങ്ങളും അനുഭവിക്കുകയും ചെയ്യുന്നിടത്തോളം ആ ഗവണ്മെൻറിനെ സഹായിക്കുകയും, ആ ഗവണ്മെൻറു നൽകിയ അവകാശങ്ങരം എൻെറ കഴിവിനു തക്കവണ്ണം ത്യജിക്കുകയും ചെയ്യുക എന്നതു് എൻെറ ചുമതലയായിരുന്നു.

ഒരുദാഹരണം പറയാം. കുരങ്ങുകരംമൂലം ഉടനടി വിളവുനാശം ഉണ്ടാകാൻപോകുന്ന കുറേ ഏക്കർ ഭൂമിയുടെ ഉടമയായ ഒരു സ്ഥാപനത്തിലെ അംഗമാണു് ഞാൻ എന്നു വയ്ക്കുക. ഞാൻ എല്ലാ ജീവൻേറയും വിശുദ്ധിയിൽ വിശ്വസിക്കുകയും, കുരങ്ങുകളെ ഏതെങ്കിലും വിധത്തിൽ ക്ഷതപ്പെടുത്തുന്നതു് അഹിംസയുടെ ലംഘനമാണെന്നു കരുതുകയും ചെയ്യുന്നു. എന്നാൽ വിളവു സംരക്ഷിക്കുന്നതിനുള്ള ഉദ്ദേശ്യത്തോടുകൂടി കുരങ്ങുകളെ ആക്രമിക്കാൻ പ്രേരിപ്പിക്കുകയും, നിയോഗിക്കുകയും ചെയ്യുന്നതിനു് ഞാൻ മടിക്കുന്നില്ല. ഈ തിന്മ ഒഴിവാക്കുന്നതിനു് ഞാൻ ആഗ്രഹിക്കുന്നുണ്ടു്. പ്രസ്തുത സ്ഥാപനം വിട്ടുപോയിട്ടോ അതിനെ നശിപ്പിച്ചിട്ടോ അതു് ഒഴിവാക്കാം. എന്നാൽ ഞാൻ അതു ചെയ്യുന്നില്ല. എന്തുകൊണ്ടു്? കൃഷിയില്ലാത്തതോ തന്മൂലം ഏതെങ്കിലും ജീവനു നാശമില്ലാത്തതോ ആയ ഒരു സമുദായം കാണുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നില്ല. അതുകൊണ്ടു് എന്തെങ്കിലും ഒരു പോംവഴിയുണ്ടാകുമെന്ന ആശയിൽ, ഭയത്തോടും, വിറയലോടും, എളിമയോടും അനുതാപത്തോടുംകൂടി കുരങ്ങുകരംക്കെതിരായിട്ടുള്ള സമരത്തിൽ ഞാൻ ഭാഗഭാക്കാകുന്നു.

ഈ മനോഭാവത്തോടെയാണു് മുൻപറഞ്ഞ മൂന്നു യുദ്ധങ്ങളിലും ഞാൻ പങ്കുകൊണ്ടതു്. ഞാനുരംപ്പെട്ടിരിക്കുന്ന സമൂഹവുമായുള്ള ബന്ധം വിച്ഛേദിക്കുക സാധ്യമല്ല. അതു ഭ്രാന്തായിരിക്കും. ആ മൂന്നവസരങ്ങളിലും ബ്രിട്ടീഷുഗവണ്മെൻറുമായി നിസ്സഹകരിക്കുന്നതിനു് എനിക്കുദ്ദേശ്യമില്ലായിരുന്നു. ആ ഗവണ്മെൻറിനോടുള്ള എൻെറ ഇന്നത്തെ നിലപാടു് തികച്ചും വിഭിന്നമാണു്. അതുകൊണ്ടു് ആ ഗവണ്മെൻറു നടത്തുന്ന യുദ്ധത്തിൽ സ്വമനസ്സാലെ ഭാഗഭാക്കാകാൻ എനിക്കു സാധ്യമല്ല. ആയുധം ധരിക്കുന്നതിനോ ആ ഗവണ്മെൻറിൻെറ യുദ്ധപരിപാടികളിൽ സഹകരിക്കുന്നതിനോ എന്നെ നിർബന്ധിക്കുകയാണെങ്കിൽ അവയെ എതിർത്തു കാരാഗൃഹവാസമോ, കഴുമരംതന്നെയുമോ സ്വാഗതം ചെയ്യേണ്ടതായിവരും.

എന്നാൽ ഇതും പ്രശ്നത്തിന്ന പരിഹാരമാകുന്നില്ല. ഒരു ദേശീയഗവർമെൻറാണ് നിലവിലുള്ളതെങ്കിൽ, ഏതെങ്കിലും യുദ്ധത്തിൽ ഞാൻ പങ്കെടുക്കുകയില്ലെങ്കിൽത്തന്നെയും യുദ്ധത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവരെ അതിലേക്കു പരിശീലിപ്പിക്കേണ്ടതാണ് എന്നതിനോടനുകൂലിച്ച് വോട്ടുചെയ്യുകയെന്നതു് എൻെറ കർത്തവ്യമായിത്തീരുന്ന സന്ദർഭങ്ങാം എനിക്കു വിഭാവനം ചെയ്യാൻ കഴിയും. എന്തെന്നാൽ ഒരു ദേശീയഗവണ്മെൻറിലെ എല്ലാ അംഗങ്ങളും എന്നോളംതന്നെ അക്രമരാഹിത്യത്തിൽ വിശ്വസിക്കുന്നില്ല എന്നു് ഞാനറിയുന്നുണ്ടു്. ഒരു വ്യക്തിയെയോ സമുദായത്തെയോ നിർബന്ധിച്ചു് അക്രമരാഹിത്യത്തിൽ വിശ്വസിപ്പിക്കാൻ സാധ്യമല്ല. അതുപോലെതന്നെ പലപ്പോഴും ഒരുവൻ പരിപൂർണമായും അക്രമരഹിതമായി—അതിൻെറ അത്യുന്നതമായ അർത്ഥത്തിൽത്തന്നെ—പ്രവർത്തിക്കുകയും അങ്ങനെ പ്രവർത്തിച്ചുവെന്നു് അവസാനം കാണപ്പെടുകയും ചെയ്യുന്നുവെങ്കിൽപ്പോലും, അവൻെറ പ്രവൃത്തികാം അക്രമത്തിൻെറ വേഷം അണിഞ്ഞിരിക്കുന്നതായി തോന്നാറുണ്ടു്. അങ്ങനെയുള്ള സന്ദർഭങ്ങളിൽ എനിക്കവകാശപ്പെടാൻ ഇതൊന്നേയുള്ളു; എൻെറ പ്രവൃത്തി അഹിംസയുടെ താൽപര്യങ്ങാം ഉദ്ദേശിച്ചുണ്ടായതാണെന്ന മാത്രം. വൃത്തികെട്ടതരം ദേശീയമോ അല്ലാതെയോ ഉള്ള താൽപര്യങ്ങളെ സംബന്ധിച്ച ചിന്ത അവിടെയില്ല. ദേശീയമോ മറേറതെങ്കിലും തരത്തിലോ ഉള്ള താൽപര്യങ്ങാം സംരക്ഷിക്കുവാൻ വേറെ ചില താൽപര്യങ്ങാം ബലികഴിക്കുക എന്നതിൽ ഞാൻ വിശ്വസിക്കുന്നില്ല.

11

യുദ്ധത്തിൽ സഹകരിക്കുന്നതിന്നു് എന്നെ പ്രേരിപ്പിച്ചതു് മിശ്രമായ ഉദ്ദേശ്യമായിരുന്നു എന്നുള്ളതു നിസ്സംശയമാണു്. രണ്ടു കാര്യങ്ങാം ഞാനോർമിക്കുന്നു. ഒരു വ്യക്തിയെന്ന നിലയിൽ ഞാൻ യുദ്ധത്തിനെതിരായിരുന്നുവെങ്കിലും, അക്രമരഹിതമായ എതിർപ്പു് ഫലപ്രദമായി നടപ്പിൽവരുത്തുന്നതിനുള്ള യോഗ്യത എനിക്കില്ലായിരുന്നു. ഏതെങ്കിലും നിസ്വാർത്ഥസേവനത്തിൻെറയോ ഹൃദയപൂർവമായ സ്നേഹപ്രകടനത്തിൻെറയോ പിന്നാലെ മാത്രമേ അക്രമരഹിതമായ എതിർപ്പുണ്ടാവാൻ സാധ്യമാവൂ. ഉദാഹരണമായി മൃഗബലി അർപ്പിക്കുന്ന ഒരു കിരാതനെ എതിർക്കുന്നതിനുള്ള യോഗ്യത എനിക്കുണ്ടാകണമെങ്കിൽ എൻെറ സ്നേഹപൂർവമായ ഏതെങ്കിലും പ്രവൃത്തികൊണ്ടോ മററുതരത്തിലോ ഞാൻ അവൻെറ സ്നേഹിതനാണെന്നു് അവനു തോന്നണം. ഞാൻ ലോകത്തിൻെറമേൽ അതിൻെറ വിവിധ തെററുകളെ സംബന്ധിച്ച വിധിയെഴുതുന്നില്ല. കുററവും കുറവും ഉള്ളവനായ ഞാൻ, സഹിഷ്ണുതയും ഔദാര്യവും വേണ്ടത്ര ഇല്ലാത്ത ഞാൻ, ലോകത്തിൻെറ കുററങ്ങളെയും കുറവുകളെയും (ആവക കുററങ്ങളിൽനിന്നും കുറവുകളിൽനിന്നും ലോകത്തെ

11. Young India, 15-3-1928, (Non-violence in Peace and War, p. 72).

ഫലപ്രദമായി പിന്തിരിപ്പിക്കുന്നതിനു സാധിക്കുന്ന ഒരവസരം കാണുകയോ ഉണ്ടാക്കുകയോ ചെയ്യുന്നതുവരെ) സഹിഷ്ണുതയോടെ വീക്ഷിക്കുന്നു. വേണ്ടത്ര സേവനം അനുഷ്ഠിച്ചതിൻെറ ഫലമായി സാമ്രാജ്യയുദ്ധങ്ങളെയും യുദ്ധസംരംഭങ്ങളെയും എതിർക്കുന്നതിനുള്ള ശക്തിയും, മററുള്ളവരുടെ വിശ്വാസവും സംഭരിക്കുന്നതിനു സാധിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നുവെന്നു് എനിക്കു തോന്നി. എന്തെന്നാൽ എൻെറ സ്വന്തം ജീവിതത്തിൽ അക്രമരാഹിത്യം നടപ്പിൽ വരുത്താൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന എനിക്കു് സാമാന്യജനങ്ങളുടെ ഇടയ്ക്കു് അതെത്രയ്ക്കു സാധ്യമാകുമെന്നു പരീക്ഷിക്കുവാൻ സൗകര്യം ലഭിക്കുമായിരുന്നു.

മറേറ ലക്ഷ്യം സാമ്രാജ്യത്തിലെ രാജ്യതന്ത്രജ്ഞന്മാരുടെ സഹായത്തോടുകൂടി സ്വരാജിനുള്ള യോഗ്യതയുണ്ടാവാൻ ശ്രമിക്കുക എന്നതായിരുന്നു. അങ്ങനെ എനിക്കു യോഗ്യതയുണ്ടാകണമെങ്കിൽ സാമ്രാജ്യത്തെ അതിൻെറ ജീവന്മരണയുദ്ധത്തിൽ ഞാൻ സഹായിക്കണം. ഈയവസരത്തിൽ ഒരു കാര്യം പ്രത്യേകം ഓർക്കണം. ഞാൻ 1914—ലെ എൻെറ മനഃസ്ഥിതിയെപ്പററിയാണു് എഴുതുന്നതു്. അന്നു ഞാൻ സാമ്രാജ്യത്തിലും ഇന്ത്യയെ അവളുടെ സ്വാതന്ത്ര്യസമരത്തിൽ സന്തോഷപൂർവം സഹായിക്കുന്നതിനുള്ള സാമ്രാജ്യത്തിൻെറ കഴിവിലും വിശ്വസിച്ചിരുന്നവനാണു്. ഇന്നത്തെപ്പോലെ അന്നു ഞാൻ അക്രമരാഹിത്യത്തിൽ വിശ്വസിക്കുന്ന വിപ്ളവകാരിയായിരുന്നുവെങ്കിൽ, സാമ്രാജ്യത്തെ നിശ്ചയമായും സഹായിക്കാൻ പാടുള്ളതല്ലായിരുന്നു. പ്രത്യുത, അക്രമരാഹിത്യത്തിനു സ്വാധീനമായ എല്ലാ മാർഗങ്ങളും ഉപയോഗിച്ചു സാമ്രാജ്യത്തിൻെറ ലക്ഷ്യത്തെ പരാജയപ്പെടുത്തുമായിരുന്നു.

യുദ്ധത്തിലുള്ള എൻെറ അവിശ്വാസവും അതിനോടുള്ള എൻെറ എതിർപ്പും ഇന്നത്തെപ്പോലെതന്നെ അന്നും ശക്തമായിരുന്നു. എന്നാൽ ഒരു കാര്യം നാം മനസ്സിലാക്കണം. ലോകത്തിൽ നമുക്കു ചെയ്യാൻ ഇഷ്ടമില്ലാത്ത പലതും നാം ചെയ്തുപോകുന്നുണ്ടു്. ഒരു നിസ്സാരജീവിയുടെപോലും ജീവൻ അപഹരിക്കുന്നതിനോടു്, യുദ്ധത്തോടുള്ളതുപോലെതന്നെ എനിക്കെതിർപ്പുണ്ടു്. എങ്കിലും ഞാൻ അങ്ങനെയും ജീവൻ അപഹരിക്കുന്നുണ്ടു്. ഇന്നല്ലെങ്കിൽ നാളെ ഈ ദുഷ്കൃത്യം ചെയ്യാതിരിക്കാൻ സാധിക്കും എന്നുള്ള പ്രതീക്ഷയിലാണു് അങ്ങനെ ഞാൻ ചെയ്യുന്നതു്. എങ്കിലും അഹിംസയുടെ ഉപാസകനെന്നു വിളിക്കപ്പെടുവാൻ ഞാൻ യോഗ്യനാകണമെങ്കിൽ എൻെറ ശ്രമം സത്യസന്ധവും ഊർജസ്വലവും നിരന്തരവുമായിരിക്കണം. മോക്ഷത്തെപ്പററി അഥവാ ശാരീരികമായ ഈ ജീവിതത്തിൽനിന്നുള്ള വിടുതലിനെപ്പററിയുള്ള നമ്മുടെ സങ്കൽപത്തിൻെറ അടിസ്ഥാനം ശ്രേഷ്ഠരായ സ്ത്രീപുരുഷന്മാർ പരിപൂർണമായും അക്രമരഹിതരാ

യിരിക്കണം എന്നുള്ളതാണെന്നു തോന്നുന്നു. ഒരു ശരീരം ഉണ്ടായിരിക്കുക എന്ന അവസ്ഥ മറേറതെങ്കിലും വസ്തു ഉണ്ടായിരിക്കുന്നതു പോലെതന്നെ ബലപ്രയോഗത്തെ അനിവാര്യമാക്കുന്നു. പരസ്പരവിരുദ്ധമായ അവകാശങ്ങളുടെയിടയ്ക്കു നമ്മുടെ കത്തവ്യമെന്തെന്നു കണ്ടുപിടിക്കുക അത്ര എളുപ്പമല്ല എന്നുള്ളതാണു വാസ്തവം.

12

ഐ. എൻ. എ. തടവുകാരെ സന്ദർശിച്ചതിൻെറ പിറേറദിവസം ഗാന്ധിജി സായാഹ്നപ്രാത്ഥനാസമയത്തു് ഇങ്ങനെ പറഞ്ഞു:- ഇന്നലെ മുതൽ എൻെറ മനസ്സിൽ തിങ്ങിക്കവിഞ്ഞുകൊണ്ടിരുന്ന വിചാരങ്ങൾ നിങ്ങളേയുംകൂടി അറിയിക്കട്ടെ. ഇന്ത്യ വിമുക്തരായ ഐ. എൻ. എ. ഭടന്മാർക്കു തികച്ചും രാജകീയമായ സ്വാഗതം നൽകി. അവരെ ദേശീയവീരന്മാരായി പ്രശംസിച്ചു. പൊതുജനവികാരത്തിൻെറ പ്രവാഹത്തിൽ എല്ലാവരും ഒഴുകിപ്പോയതായിത്തോന്നി. എന്നാൽ ഞാൻ സത്യം പറഞ്ഞുകൊള്ളട്ടെ. ഈ അതിരു കടന്ന വീരാരാധനയിൽ ഞാൻ പങ്കാളിയല്ല. ഐ. എൻ. എയുടെയും, നേതാജി ബോസിൻെറയും കഴിവിനെയും ത്യാഗത്തെയും ദേശാഭിമാനത്തെയും ഞാൻ പ്രശംസിക്കുന്നു. എന്നാൽ അവർ സ്വീകരിച്ചതും, സ്വാതന്ത്ര്യലബ്ധിക്കുവേണ്ടി കഴിഞ്ഞ ഇരുപത്തിയഞ്ചുകൊല്ലം കോൺഗ്രസ് പിൻതുടർന്നിരുന്നതിനു വിരുദ്ധവുമായ മാർഗത്തോടു ഞാൻ വിയോജിക്കുകയാണ്. ഇന്നലെ ഞാൻ നിങ്ങളോടു് ഒരു 'സ്ഥിതപ്രജ്ഞനെ' (അതായതു് 'ദൃഢമായ ജ്ഞാനമുള്ള പുരുഷൻ' അല്ലെങ്കിൽ 'സത്യഗ്രഹി')പ്പററി പറഞ്ഞു. ആ ആശയം നാം സ്വീകരിക്കുന്നുവെങ്കിൽ നാം ഒരുത്തനെയും ശത്രുവായിട്ടു ഗണിക്കുകയില്ല. എല്ലാ ശത്രുതയും വെറുപ്പും നാം വിട്ടുകളയണം. ഈ ആശയം തിരഞ്ഞെടുക്കപ്പെട്ട കുറെ ആളുകൾക്കോ, വിശുദ്ധനോ, ജ്ഞാനിക്കോ മാത്രമുള്ളതല്ല. എല്ലാവർക്കും വേണ്ടിയുള്ളതാണ്. ഫിനിക്സിലായിരുന്നപ്പോൾ ഞാൻ എന്നെ തോട്ടിയെന്നു വിളിച്ചു. യഥാർത്ഥത്തിൽ ഒരു തോട്ടിയായതിനുശേഷം ആണ് ഞാൻ അങ്ങനെ ചെയ്തതു്. ഏററവും താണവനുമായി സാത്മ്യം പ്രാപിക്കണമെന്നുള്ള ആന്തരിക പ്രചോദനത്താൽ തൊട്ടിയും ചൂലും ഞാൻ കൈയിലെടുത്തതു് അവിടെവച്ചാണ്. ഒരെളിയ കൂട്ടുതൊഴിലാളിയെന്ന നിലയിൽ ഞാൻ സാക്ഷിപ്പെടുത്തട്ടെ, ആർക്കുതന്നെയും ഒരു സാധാരണഗ്രാമീണനുതന്നെയും അവനു വേണമെങ്കിൽ,അവൻ ശ്രമിക്കുകയാണെങ്കിൽ പ്രാർത്ഥനാസമയങ്ങളിൽ ഉച്ചരിക്കപ്പെടുന്ന ഗീതാശ്ലോകങ്ങളിൽ വിവരിക്കുന്ന സമചിത്തത കൈവരുത്താൻ സാധിക്കുന്നതാണ്. നാമെല്ലാം ചിലപ്പോൾ സമചിത്തത കൈവെടിയാറുണ്ടു്. അതു നമ്മൾ

---

12. Harijan, 14-4-1946 (New Delhi, 8-4-46) (Non-violence in Peace and War, Vol. II, pp. 33-35)

സമ്മതിക്കുന്നില്ലായിരിക്കും. ചിലപ്പോഠം അറിയുകതന്നെയില്ലായിരിക്കാം. ഇടറാത്ത മനസ്സോടുകൂടിയ ഒരു മനുഷ്യൻ ഒരു കുഞ്ഞിനോടുപോലും അക്ഷമനാകുകയില്ല; കോപിഷ്ഠനാകുകയോ, അസഭ്യം പറയുകയോ ചെയ്യുകയില്ല. ഗീതയിൽ ഉപദേശിച്ചിരിക്കുന്ന തരത്തിലുള്ള മതം ജീവിതത്തിൽ പകർത്താനുള്ള ഒന്നാണു്. ഈ ലോകത്തിൽ എന്തുതന്നെ ചെയ്താലും അങ്ങേ ലോകത്തിൽ സ്ഥാനമാനം കിട്ടുന്നതിനുള്ള ഒരു ഉപാധിയല്ല മതം. അങ്ങനെയുള്ള ഒന്നു് മതത്തിന്റെ നിഷേധമായിരിക്കും.

തടങ്കലിൽവച്ചിരുന്ന ഐ. എൻ. എ. ഭടന്മാരെ സന്ദർശിക്കുക എന്നതു് എന്നെ സംബന്ധിച്ചിടത്തോളം ഒരു കർത്തവ്യം മാത്രമായിരുന്നു. അവരെ സഹായിക്കാൻ കഴിഞ്ഞു എന്നതിൽ എനിക്കു പരിപൂർണ സംതൃപ്തിയുണ്ടായി. അവരാകട്ടെ ഞാൻ എന്നും വിലമതിക്കുന്ന തരത്തിലുള്ള സ്നേഹത്തോടുകൂടി എന്നെ സ്വീകരിച്ചു. രാജ്യസേവനത്തിനു് അർപ്പണം ചെയ്യപ്പെട്ടിട്ടുള്ള ഒരു സേവകനെ എന്നിൽ അവർ കാണുന്നു എന്നതിന്റെ പ്രതീകമായിട്ടു് ഞാൻ അവരുടെ സ്വാഗതത്തെ വ്യാഖ്യാനിക്കുന്നു.

നേതാജി എനിക്കു് ഒരു പുത്രനെപ്പോലെയായിരുന്നു. ഞാൻ അദ്ദേഹത്തെ ആദ്യമായറിയുന്നതു പരേതനായ ദേശബന്ധുദാസിന്റെ പ്രഗത്ഭനും പ്രമുഖനുമായ ഒരനുയായിയായിട്ടാണു്. വിദേശത്തു സായുധസമരം ചെയ്തെങ്കിലും ഇന്ത്യയിൽ തിരിച്ചെത്തുമ്പോഠം കോൺഗ്രസ്സിന്റെ നേതൃത്വത്തിലും മാർഗദർശനമനുസരിച്ചും അഹിംസയുടെ ഭടന്മാരായി സേവനം ചെയ്യണമെന്നതായിരുന്നു ഐ. എൻ. എയ്ക്കു് അദ്ദേഹത്തിന്റെ അവസാന സന്ദേശം. ഇന്ത്യയ്ക്കു് ഐ. എൻ. എയുടെ സന്ദേശം തർക്കങ്ങഠം പരിഹരിക്കുന്നതിനു് ആയുധത്തിന്റെ മാർഗം സ്വീകരിക്കണമെന്നല്ല (അതു പരീക്ഷണത്തിൽ പരാജയപ്പെട്ടതാണു്), പിന്നെയോ അക്രമരാഹിത്യവും ഐക്യവും പുലർത്തുന്ന സംഘടന വളർത്തണമെന്നുള്ളതായിരുന്നു. ഐ. എൻ. എ. അവരുടെ തത്കാലലക്ഷ്യത്തിൽ പരാജയപ്പെട്ടെങ്കിലും അവർക്കു ന്യായമായി അഭിമാനിക്കത്തക്ക പലതും അവർ ചെയ്തിട്ടുണ്ടു്. ഇതിൽ ഏററവും വലുതു് ഇന്ത്യയിലെ എല്ലാ ജാതിയിലും മതത്തിലുമുള്ള ആളുകളെ ഒരു കൊടിക്കീഴിൽ കൊണ്ടുവന്നു്, സാമുദായികവും പ്രാദേശികവുമായ മനോഭാവത്തെ പാടേ അകററി ഏകമനോഭാവം അവരിലുളവാക്കാൻ സാധിച്ചു എന്നതാണു്. നാമെല്ലാവരും പിന്തുടരേണ്ട ഒരു മാതൃകയാണിതു്. സമരത്തിന്റെ സാഹസികവും സമ്മോഹനവുമായ അന്തരീക്ഷത്തിൽ അവർക്കു് ഇതു സാധിച്ചുവെന്നുള്ളതുകൊണ്ടുമാത്രം കാര്യമായില്ല, അതു സമാധാനകാലത്തും തുടരണം. അതു കുറച്ചുകൂടി മഹനീയവും പ്രയാസമേറിയതുമാണു്. നമ്മുടെ കർത്തവ്യങ്ങഠം ചെയ്തും ഹിംസ ചെയ്യാതെയും നാം മരിക്കണം.

അതിന്ന ഗീതയിൽ പറഞ്ഞിട്ടുള്ള 'സ്ഥിതപ്രജ്ഞ'ന്റെ ഗുണങ്ങൾ വളർത്തേണ്ടതു് ആവശ്യമാണു്.

വാളിന്റേതിനേക്കാൾ ബലമേറിയതാണു് സത്യഗ്രഹത്തിന്റെ ശക്തി. ഞാനിതു് ഐ. എൻ. എ.ഭടന്മാരോടു പറഞ്ഞു. അവർ സന്തോഷത്തോടുകൂടി എന്നെ അറിയിച്ചു. (എനിക്കു് അതു കേൾക്കുന്നതു വളരെ സന്തോഷമായിരുന്നു) അവർ അതു മനസ്സിലാക്കിയെന്നും ഇനിമേൽ കോൺഗ്രസ്സിന്റെ കൊടിക്കീഴിൽ അക്രമരാഹിത്യത്തിന്റെ യഥാർത്ഥഭടന്മാരെന്ന നിലയ്ക്കു സേവനം ചെയ്യുന്നതിന്ന ശ്രമിക്കാമെന്നും.

## 13

ഗാന്ധിജി അദ്ദേഹത്തിന്റെ പ്രാർത്ഥനായോഗത്തിലെ പ്രസംഗത്തിൽ പറയുകയുണ്ടായി, എല്ലാത്തരത്തിലുമുള്ള യുദ്ധത്തിന്ന താൻ എതിരാണെന്നു്. എന്നാൽ പാകിസ്ഥാനിൽനിന്ന മറ്റൊരു തരത്തിലും നീതി ലഭിക്കുവാൻ സാദ്ധ്യമല്ലെങ്കിൽ, പാകിസ്ഥാൻ അതിന്റെ പ്രകടമായ തെറ്റു കാണാൻ മനഃപൂർവം വിസമ്മതിക്കുകയാണെങ്കിൽ ഇന്ത്യൻ യൂണിയൻ ഗവർമെൻറിന്ന പാകിസ്ഥാനുമായി യുദ്ധം ചെയ്യേണ്ടതായിവരും. യുദ്ധം ഒരു തമാശയല്ല. ആർക്കും യുദ്ധം ആവശ്യമില്ല. ആ വഴിക്കു നാശമേയുള്ളു. എന്നാൽ അനീതി പൊറുക്കാൻ അദ്ദേഹം ആരെയും ഉപദേശിക്കുകയില്ല. നീതിപൂർവമായ ഒരു കാര്യത്തിനുവേണ്ടി ഹിന്ദുക്കളെ മുഴുവൻ ഉന്മൂലനാശം ചെയ്യാലും അദ്ദേഹം വകവയ്ക്കുകയില്ല. ഒരു യുദ്ധമുണ്ടാവുകയാണെങ്കിൽ പാകിസ്ഥാനിലെ ഹിന്ദുക്കൾ അവിടെ അഞ്ചാം പത്തിക്കാരാവാൻ പാടുള്ളതല്ല. അതിന്നു് അവരെ ആരും അനുവദിക്കുകയില്ല. അവർക്കു പാകിസ്ഥാനോടു കൂറില്ലെങ്കിൽ അവിടം വിടണം. അതുപോലെതന്നെ പാകിസ്ഥാനോടാണു കൂറെങ്കിൽ, അത്തരം മുസ്ലീംകൾ ഇന്ത്യൻ യൂണിയനിലും താമസിച്ചുകൂടാ. ഹിന്ദുക്കൾക്കും സിക്കുകാർക്കും നീതി ലഭിക്കുമാറാക്കുകയെന്നതാണു് ഗവർമെൻറിന്റെ കർത്തവ്യം. ജനങ്ങൾക്കു ഗവർമെൻറിനെക്കൊണ്ടു തങ്ങളുടെ ഹിതം നടപ്പിൽ വരുത്താം. ഗാന്ധിജിയെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ മാർഗം വിഭിന്നമായിരുന്നു. അദ്ദേഹം ദൈവത്തെ, അതായതു സത്യത്തെയും അഹിംസയെയും ആരാധിച്ചു.

## 14

കാഷ്മീരിലെ സ്ഥിതിഗതികളെ പരാമർശിച്ചു ഗാന്ധിജി പറഞ്ഞു, മഹാരാജാസാഹേബ് അദ്ദേഹത്തിന്റെ വിഷമഘട്ടത്തിൽ ഇന്ത്യൻ യൂണിയനിൽ ചേരണമെന്നു് അഭിലാഷം പ്രകടിപ്പിച്ചു

13. Harijan, 5–10–1947 (Non-violence in Peace and War, vol. II, p. 316.
14. Delhi Diary. 29-10-1947. pp 122–123

പ്പോഠം അതു നിരാകരിക്കുന്നതിനു ഗവർണർ ജനറലിനു സാധിക്കുമായിരുന്നില്ല എന്നു്. അദ്ദേഹവും അദ്ദേഹത്തിൻെറ മന്ത്രിസഭയും കാഷ്മീരിലേക്കു പട്ടാളങ്ങളെ അയച്ചുകൊണ്ടു് മഹാരാജാവിനോടു പറഞ്ഞതു്, കാഷ്മീരിനെ ഇന്ത്യൻയൂണിയനിൽ ഘടകമായി ചേർത്തു താൽക്കാലികമായിട്ടും, മതത്തെ ഒഴിച്ചുനിർത്തി കാഷ്മീരികളുടെ നിഷ്പക്ഷമായ ഒരു ഹിതപരിശോധനയ്ക്കു വിധേയമായിട്ടും ആണെന്നായിരുന്നു. മഹാരാജാവു ബുദ്ധിപൂർവം ഷേക്കു് അബ്ദുള്ളായെ സമുചിതമായ അധികാരങ്ങളോടുകൂടി തൻെറ മന്ത്രിയായി നിയമിച്ചു. ഷേക്കു് സാഹേബു് സന്ദർഭത്തിനു തക്കവണ്ണം ഉയന്നു് ഈ ക്ഷണം ഹൃദയപൂർവം സ്വീകരിച്ചതായി ഗാന്ധിജി പത്രങ്ങളിൽ വായിച്ചു. അവിടത്തെ സ്ഥിതിയെന്തായിരുന്നു? ആഫ്രിഡികളെപ്പോലുള്ളവർ ഉഠംപ്പെട്ട ഒരു വിപ്ളവസേന കഴിവുററ ഉദ്യോഗസ്ഥന്മാരുടെ നേതൃത്വത്തിൽ ശ്രീനഗറിലേക്കു വരുന്നുണ്ടെന്നും, അവർ വഴിക്കുള്ള ഗ്രാമങ്ങഠം കവർച്ചചെയ്യുകയും ചുട്ടെരിക്കുകയും ചെയ്യുന്നുവെന്നും, വൈദ്യുതശക്തികേന്ദ്രം നശിപ്പിച്ചു ശ്രീനഗറിനെ അന്ധകാരത്തിൽ ആഴ്ത്തുന്നുവെന്നും പ്രസ്താവിക്കപ്പെട്ടിരുന്നു. ഇങ്ങനെയൊരു ഉദ്യമം പാകിസ്ഥാൻ ഗവർമെൻറിൻെറ ഏതെങ്കിലുമൊരു സഹായമില്ലാതെ സാധ്യമാണെന്നു വിശ്വസിക്കാൻ പ്രയാസമായിരുന്നു. ഇക്കാര്യത്തെപ്പററി ഒരു വിധി കൽപിക്കുന്നതിനു വേണ്ടത്ര തെളിവുകഠം അദ്ദേഹത്തിൻെറ കൈയിലുണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ ഉദ്ദേശ്യം സംബന്ധിച്ചിടത്തോളം അതിൻെറ ആവശ്യവുമില്ലായിരുന്നു. അദ്ദേഹം അറിഞ്ഞിടത്തോളം യൂണിയൻ ഗവർമെൻറു ചെറിയ തോതിലെങ്കിലും ഒരു പട്ടാളത്തെ ശ്രീനഗറിലേയ്ക്കു് ഉടനടി അയച്ചുകൊടുത്തതു് ശരിയായ നടപടിയായിരുന്നു. കാഷ്മീരികഠംക്കു്, പ്രത്യേകിച്ചു് 'ഷേർ—ഈ_കാഷ്മീർ' അല്ലെങ്കിൽ 'കാഷ്മീറിലെ സിംഹം' എന്ന വാൽസല്യപുരസ്സരമായ അപരനാമം ഉണ്ടായിരുന്ന ഷേക്കു് സാഹേബിനു്, ആത്മവിശ്വാസം ഉണ്ടാകത്തക്കവിധമെങ്കിലും കാഷ്മീറിൻെറ നില പരിരക്ഷിക്കാൻ ഇതു സഹായിച്ചു. ഫലം ദൈവത്തിൻെറ കൈകളിലായിരുന്നു. മനുഷ്യർക്കു പ്രവർത്തിക്കുകയോ മരിക്കുകയോ മാത്രമേ സാദ്ധ്യമായിരുന്നുള്ളു. കാഷ്മീറിനെ ധീരമായി പരിരക്ഷിക്കുന്ന യത്നത്തിൽ ആ കൊച്ചു യൂണിയൻ പട്ടാളം സ്പാർട്ടാക്കാരെപ്പോലെ നിർമാർജനം ചെയ്യപ്പെടുകയോ, ഷേക്കു് സാഹേബും അദ്ദേഹത്തിൻെറ മുസ്ലീങ്ങളും ഹിന്ദുക്കളും സിക്കുകാരുമായ സഖാക്കളും സ്ത്രീപുരുഷഭേദമെന്യേ മരിക്കുകയോ ചെയ്തിരുന്നെങ്കിൽത്തന്നെ അദ്ദേഹം (ഗാന്ധിജി) ഒരൊററത്തുള്ളി കണ്ണുനീർപോലും പൊഴിക്കുമായിരുന്നില്ല. അത്തരം ധീരമായ രാജ്യരക്ഷാവ്യഗ്രത ഇന്ത്യയെ മുഴുവൻ പ്രചോദിപ്പിക്കുമായിരുന്നു. ഹിന്ദുക്കളും മുസ്ലീങ്ങളും സിക്കുകാരും എന്നെങ്കിലും ശത്രുതയിൽ വർത്തിച്ചിരുന്നുവെന്ന കാര്യമേ നാം മറന്നുപോകുമായിരുന്നു. അപ്പോഠം നാം മനസ്സിലാക്കുമായിരുന്നു, എല്ലാ മുസ്ലീങ്ങളും ഹിന്ദു

ക്കളും സിക്കുകാരും സ്നേഹിതന്മാരല്ലെന്നു്. എല്ലാ മതത്തിലും ജാതിയിലും നല്ല പുരുഷന്മാരും സ്ത്രീകളുമുണ്ടു്. പ്രപഞ്ചത്തിന്റെ അസ്തിത്വംതന്നെ നല്ല പുരുഷന്മാരിലും സ്ത്രീകളിലുമാണു്. വിപ്ളവസേനസ്സുതന്നെ സ്വബോധം തെളിഞ്ഞിരുന്നെങ്കിൽ അദ്ദേഹത്തിനത്ഭുതം ഉണ്ടാകുമായിരുന്നില്ല. ഭജനത്തിന്റെ പല്ലവി അവർ ഓക്കട്ടെ. എന്തുപേരിൽ ആരാധിച്ചാലും ഒരേ ദൈവത്തിന്റെ ആരാധകരാണു്, ഒരേ ദൈവത്തിൽനിന്നു് ഉണ്ടായവരാണു് നാമെല്ലാവരും.

## 15

അനന്തരം അദ്ദേഹം കാഷ്മീരിനെപ്പററിയും അവിടത്തെ ജനങ്ങളുടെ സ്ഥിതിയെപ്പററിയും ഓർത്തുനോക്കുവാൻ ജനങ്ങളോടാവശ്യപ്പെട്ടു. കാഷ്മീരിലേക്കു പോകുന്ന വിമാനങ്ങളുടെ ഇരമ്പൽ ശ്രവിച്ചപ്പോഠം അദ്ദേഹത്തിന്റെ ഹൃദയം പ്രധാനമന്ത്രി ഷേക്ക് അബ്ദുള്ളായുടേയും അദ്ദേഹത്തിന്റെ ആളുകളുടേയും സമീപത്തേക്കു കുതിച്ചു. അദ്ദേഹം എല്ലാവരുടെയും സ്നേഹിതനാണു്; അദ്ദേഹത്തിന മനുഷ്യനും മനുഷ്യനും തമ്മിൽ ഭേദചിന്ത ഇല്ല; അദ്ദേഹം അമുസ്ലീങ്ങളേയും മുസ്ലീങ്ങളേയും ഒരുപോലെ പ്രതിനിധാനം ചെയ്യുന്നു. ഭയംകൊണ്ടു കാഷ്മീരിൽനിന്നു് ഓടിപ്പോകുന്നവർ അങ്ങനെ ചെയ്യരുതു് എന്നു ഗാന്ധിജി പറഞ്ഞു. ധീരന്മാരും ഭയരഹിതരും ആകുവാൻ അവർ പഠിക്കണം, സ്വന്തം ഭവനങ്ങഠം സംരക്ഷിക്കുന്നതിനു ജീവത്യാഗം ചെയ്യാൻകൂടി അവർ തയ്യാറാകണം. സ്ത്രീപുരുഷഭേദമോ പ്രായഭേദമോ കൂടാതെ എല്ലാവരുടെ കാര്യത്തിലും ഇതു ശരിയാണു്. മനോഹരമായ കാഷ്മീരിന്റെ സംരക്ഷണത്തിനുവേണ്ടി പട്ടാളം മുഴുവനും, കാഷ്മീർജനത മുഴുവനും മരണം വരിച്ചാലും അദ്ദേഹം വകവയ്ക്കുകയില്ല. ആഫ്രിഡികളും അവരെപ്പോലുള്ള കൊള്ളക്കാരും കാഷ്മീരികളെ വെറുതെ വിട്ടിട്ടു പോകാനുള്ള വിവേചനബുദ്ധി കാണിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നുവെന്നു് അദ്ദേഹം ആഗ്രഹിച്ചു.

## 16

കാഷ്മീർകുഴപ്പത്തെ പരാമർശിച്ചു ഗാന്ധിജി പറഞ്ഞു: ഇന്ത്യൻ യൂണിയൻ തുടർന്നു കൂടുതൽ പട്ടാളത്തെയും മററു സഹായവും അയച്ചുകൊണ്ടിരിക്കുന്നു എന്നു്. ഗവർമെൻറിനു സ്വന്തമായി വിമാനങ്ങഠം ഇല്ലായിരുന്നു. എന്നാൽ പ്രൈവററു കമ്പനികഠം അവരുടെ വിമാനങ്ങഠം ഗവർമെൻറിനു വിട്ടുകൊടുത്തു എന്നറിഞ്ഞു് അദ്ദേഹം സന്തോഷിച്ചു. കാലംതന്നെ, സുസജ്ജരായ ഭടന്മാർക്കും സുസ്ഥാപിതമായ ഗവർമെൻറിനും അനുകൂലവും കൊള്ളക്കാർക്കു പ്രതികൂലവുമായിരുന്നു.

---

15. Delhi Diary, 1–11–147, p. 128
16. Delhi Diary, 2–11–1947, pp. 131—132

*ആസാദ് ഹിന്ദ് ഫൗജ് ഉദ്യോഗസ്ഥന്മാർ*

പക്ഷേ കാഷ്മീറിൽ കൊള്ളക്കാരെ നയിച്ചിരുന്നത് പരേതനായ ശ്രീ സുബാഷ്ബോസിൻെറ കഴിവുററ നേതൃത്വത്തിൻകീഴിൽ ധീരമായി പോരാടിയ ആസാദ് ഹിന്ദ് ഫൗജിൽ ജോലി നോക്കിയിരുന്ന രണ്ടുദ്യോഗസ്ഥന്മാരായിരുന്നു എന്നു ഗാന്ധിജി സങ്കടത്തോടുകൂടിയാണറിഞ്ഞത്. ഹിന്ദുക്കളും മുസ്ലീങ്ങളും സിക്കുകാരും മററുള്ളവരും അതിലുണ്ടായിരുന്നു. സ്വന്തം മതത്തിൽത്തന്നെ നിന്നുകൊണ്ട് ജാതിചിന്തയോ വിഭാഗീയചിന്തയോ കൂടാതെ അവർ കഴിഞ്ഞുകൂടിയിരുന്നു. സ്നേഹത്താലും സാഹോദര്യത്താലും അവർ ബന്ധപ്പെട്ടിരുന്നു. ഇന്ത്യക്കാരെന്ന നിലയിൽ അവർ അഭിമാനം കൊണ്ടിരുന്നു. അദ്ദേഹം അവരെ (അവർ തന്നെയാണെങ്കിൽ) ദില്ലികോട്ടയിൽ വച്ചും, മോചനത്തിനുശേഷം വെളിയിൽവച്ചും കണ്ടിട്ടുണ്ടായിരുന്നു. കൊള്ളക്കാരെ നയിക്കുന്നതിനും ഗ്രാമങ്ങരം കൊള്ളിവയ്ക്കുന്നതിനും കൊള്ളചെയ്യുന്നതിനും നിരപരാധികളായ സ്ത്രീപുരുഷന്മാരെ വധിക്കുന്നതിനും അവർ എന്തിനു തയ്യാറായിയെന്ന് അദ്ദേഹത്തിനു മനസ്സിലായില്ല. നിരോധിക്കപ്പെട്ട കാര്യങ്ങരം ചെയ്യുന്നതിനു പ്രോത്സാഹനം നൽകി, അവർ ആഫ്രിഡികളെയും മററു ഗിരിവർഗക്കാരെയും അപകടപ്പെടുത്തുകയായിരുന്നു. അവരുടെ സ്ഥാനത്തായിരുന്നെങ്കിൽ അദ്ദേഹം ഗിരിവർഗക്കാരെ അവരുടെ തെററായ മാർഗത്തിൽനിന്നു പിൻതിരിപ്പിക്കുമായിരുന്നു. ഷേക്ക് അബ്ദുള്ളാ ഇസ്ലാമിനെയും ഇന്ത്യയെയും ദോഷപ്പെടുത്തുന്നു എന്നവർക്കു വിചാരമുണ്ടെങ്കിൽ അവർക്കു് അദ്ദേഹത്തെ കണ്ടു് വേണ്ടതു ചെയ്യിക്കാമായിരുന്നു. തൻെറ ഈ അപേക്ഷ ഈ ഉദ്യോഗസ്ഥന്മാരും ഗിരിവർഗക്കാരും ചെവിക്കൊള്ളുമെന്നും അവരുടെ കാലടികരം പുറകോട്ടു വയ്ക്കുമെന്നും അദ്ദേഹം പ്രത്യാശിച്ചു.

## 17

ഇന്നു സായാഹ്നത്തിൽ പ്രാർത്ഥനയ്ക്കുശേഷമുള്ള പ്രസംഗത്തിനിടയ്ക്കു ഗാന്ധിജി കാഷ്മീറിനെപ്പററി സംസാരിച്ചു: കാഷ്മീർ പ്രശ്നത്തെ സംബന്ധിച്ച് ഏതോ മാദ്ധ്യസ്ഥ്യത്തെപ്പററി പത്രങ്ങളിൽ വായിക്കയുണ്ടായി. ഇന്ത്യയും പാകിസ്ഥാനും അവരുടെ തർക്കങ്ങരം പരിഹരിക്കാൻ എപ്പോഴും മൂന്നാമതൊരാളെ ആശ്രയിക്കണമെന്നോ? അവർ എത്ര കാലത്തേയ്ക്കാണ് വഴക്കടിച്ചുകൊണ്ടിരിക്കുന്നതു്? കാഷ്മീറിനെ വിഭജിച്ചാലോ എന്നൊരഭിപ്രായമുള്ളതായി കേട്ടു. അതു വെറും വ്യാമോഹമാണ്. ഇന്ത്യ രണ്ടായി വിഭജിക്കപ്പെട്ടുവെന്നതുതന്നെ കുഴപ്പമായിപ്പോയി, ദൈവം ഒന്നാക്കിയ ഒരു രാജ്യം വിഭജിക്കുവാൻ മനുഷ്യനു സാധ്യമല്ല എന്നാണു കരുതിയിരുന്നതു്. എങ്കിലും അതു സംഭവിച്ചു. കോൺഗ്രസ്സും ലീഗും

17. Delhi Diary, 25-12-1947, pp. 282—284

വിഭിന്നകാരണങ്ങരം വച്ചുകൊണ്ടാണെങ്കിലും അതിനു തീരുമാനിച്ചു. ഇക്കാരണത്താൽ വിഭജനം ഇനിയും തുടർന്നുകൊണ്ടുപോകണമെന്നർത്ഥമില്ല. കാഷ്മീർ വിഭജിക്കുകയാണെങ്കിൽ മററു സംസ്ഥാനങ്ങരം എന്തുകൊണ്ടു വിഭജിച്ചുകൂടാ. ഈ പോക്കു് എവിടെ അവസാനിക്കും?

കാഷ്മീർ കൊള്ളക്കാരാൽ ആക്രമിക്കപ്പെട്ടുവെന്നാണു് ആദ്യം പറഞ്ഞതു്. പക്ഷേ, കാലം പോകുന്തോറും തെളിഞ്ഞു, ആക്രമണത്തിനു പിന്നിൽ പാക്കിസ്ഥാനുണ്ടെന്നു്. ജമിന്ദാർ എന്ന ഒരു ഉറുദു ദിനപ്പത്രത്തിൽനിന്നു് ഒരു ഭാഗം ആരോ അന്നു് അദ്ദേഹത്തെ വായിച്ചു കേരംപ്പിച്ചു. അതിൽ ഒരു ജഹാദിൽ (കുരിശ്ശുയുദ്ധത്തിൽ) ചേരാൻ മുസ്ലീങ്ങളെ പരസ്യമായി ക്ഷണിച്ചിരുന്നു. സകലരുടേയുംമേൽ അസഭ്യം വർഷിച്ചിരുന്നു. അദ്ദേഹം സഫറാലിഖാനെ ഖിലാഫത്തു കാലം മുതൽ അറിയുമായിരുന്നു. അക്കാലത്തും അയാളുടെ നാക്കിനെ നിയന്ത്രിക്കുക വിഷമമായിരുന്നു. ഇപ്പോഴാകട്ടെ, സ്വന്തം നാവിന്മേലോ തൂലികയിലോ അയാരംക്കു് ഒട്ടും നിയന്ത്രണം ഉള്ളതായി തോന്നിയില്ല. ഹിന്ദുക്കളും സിക്കുകാരും മുസ്ലീങ്ങളും എക്കാലത്തും ശത്രുതയിൽ കഴിയണമെന്നാണോ അയാളുടെ വിവക്ഷ. എന്തെല്ലാം പ്രകോപനങ്ങരം ഉണ്ടായാലും പ്രതിക്രിയ ചെയ്യരുതെന്നു ഗാന്ധിജി ഹിന്ദുക്കളേയും സിക്കുകാരേയും ഉപദേശിച്ചു. കാഷ്മീർ കൈയേററത്തിനു പിറകിൽ പാക്കിസ്ഥാനുണ്ടെന്നുള്ളതാണു വാസ്തവമെന്നു തോന്നി. യൂണിയൻപട്ടാളം അവിടെ പോയതു തങ്ങളുടെ മനോഹരമായ താഴ്‌വര സംരക്ഷിക്കുന്നതിനു ചെല്ലണമെന്നുള്ള കാഷ്മീർജനതയുടെയും മഹാരാജാവിന്റെയും അഭ്യർത്ഥനയനുസരിച്ചാണു്. കാഷ്മീറിന്റെ യഥാർത്ഥ നായകൻ ഷേക്ക്അബ്ദുള്ളായാണെന്നാണു് അദ്ദേഹം കരുതിയതു്. കാഷ്മീറിലെ മുസ്ലീംജനതയുടേയും അവിടെയുള്ള ചെറിയ അമുസ്ലീംസമൂഹത്തിന്റേയുംമേൽ ഷേക്ക്അബ്ദുള്ളാക്കു് എത്രമാത്രം അജയ്യമായ സ്വാധീനശക്തി ഉണ്ടെന്നു് കാഷ്മീറിൽ പോയിട്ടുള്ള ഓരോരുത്തരും അദ്ദേഹത്തോടു പറഞ്ഞിട്ടുണ്ടു്. ഇന്നത്തെ കാലത്തു് ഒരു ഇന്ത്യൻരാജാവിനു് ഇംഗ്ലീഷ് രാജാവിനെപ്പോലെ പേരിനുമാത്രമേ രാജാവായിരിക്കാൻ സാധ്യമാകൂ.

ജമ്മുവിൽ നിരവധി മുസ്ലീങ്ങളുടെ വധത്തെപ്പററിയും മുസ്ലീം പെൺകുട്ടികളുടെ അപഹരണത്തെപ്പററിയും അദ്ദേഹം കേട്ടിരുന്നു. ഇതിനുള്ള ഉത്തരവാദിത്വം മഹാരാജാസാഹേബ്ബു് ഏറെറടുക്കണം. ഡോഗ്രാപട്ടാളങ്ങരം അദ്ദേഹത്തിന്റെ നേരിട്ടുള്ള നിയന്ത്രണത്തിലായിരുന്നു. അദ്ദേഹം വെറുമൊരു വ്യവസ്ഥാപിതഭരണാധികാരി മാത്രമായിത്തീർന്നിരുന്നില്ല. അതുകൊണ്ടു തന്റെ ഭരണത്തിൻ കീഴിലുള്ള ജനങ്ങളുടെ നല്ലതും ചീത്തയുമായ എല്ലാ പ്രവൃത്തികരംക്കുമുള്ള ഉത്തരവാദിത്വം അദ്ദേഹത്തിനാണു്. ഷേക്ക്അബ്ദുള്ള ജമ്മു

വിൽ പോകുകയും ജനങ്ങളുടെ വികാരങ്ങൾ തണുപ്പിക്കാൻ ശ്രമിക്കുകയും ചെയ്യു. ജമ്മുവിൽ സംഭവിച്ചതിനെ പരിഗണിച്ച് മഹാരാജാവും മന്ത്രിയും സ്ഥാനമൊഴിഞ്ഞു്, സ്ഥിതിഗതികൾ നേരിടുന്നതിനു് ഷേക്ക്അബ്ദുള്ളായ്ക്കും കാഷ്മീർജനതയ്ക്കും പരിപൂർണ അവസരം അനുവദിക്കണമെന്നാണു തൻെറ ഉപദേശം. അവ്വിധത്തിലുള്ള ഒരു ഉചിതപ്രവൃത്തി ഇന്ത്യയിലെ മഹത്തും പ്രധാനപ്പെട്ടതുമായ ഒരു സംസ്ഥാനത്തിൻെറ നായകനെന്ന നിലയിൽ അദ്ദേഹത്തിനു തികച്ചും ഭൂഷണമായിരിക്കും.

18

കാഷ്മീറിനേയും മഹാരാജാസാഹേബ്ബിനേയും സംബന്ധിച്ച് എനിക്കു തോന്നിയതു പറയാൻ ധൈര്യപ്പെട്ടതിനു ചിലർ എന്നെ കുററപ്പെടുത്തുന്നുണ്ടു്. അങ്ങനെ ചെയ്തിട്ടുള്ളവർ എൻെറ പ്രസ്താവന സൂസൂക്ഷ്മം വായിച്ചിട്ടില്ലെന്നതു വ്യക്തമാണു്. എത്ര താണ നിലയിലുള്ളവനും അനുവർത്തിക്കാവുന്ന ഉപദേശം നൽകുക മാത്രമേ ഞാൻ ചെയ്തിട്ടുള്ളു. എൻെറ കാര്യത്തിലെന്നപോലെ, ആവിധം ചെയ്യുക എന്നതു ചിലപ്പോൾ ഒരു കർത്തവ്യംതന്നെയായിത്തീരുന്നു. എന്തിനുവേണ്ടിയായിരുന്നു അതു്? ആ ഉപദേശം കൊടുത്തതു്, അതു സ്വീകരിക്കപ്പെടുന്നുവെങ്കിൽ, മഹാരാജാവിനെ അദ്ദേഹത്തിൻെറ തന്നെയും ലോകത്തിൻെറയും ദൃഷ്ടിയിൽ സമുന്നതനാക്കണമെന്നുള്ള ഉദ്ദേശ്യത്തിലായിരുന്നു. അദ്ദേഹവും അദ്ദേഹത്തിൻെറ സംസ്ഥാനവും ഇന്നു് ഒട്ടും അസൂയാവഹമായ നിലയിലല്ല സ്ഥിതി ചെയ്യുന്നതു്. സ്വന്തം ആധിപത്യത്തിൻകീഴിൽ ബഹുഭൂരിപക്ഷം മുസ്ലീങ്ങളുള്ള ഒരു ഹിന്ദുരാജാവാണദ്ദേഹം. ഹിന്ദുദുർഭരണത്തിൻകീഴിൽ ചവുട്ടിമെതിക്കപ്പെടുന്നു എന്നു പറയപ്പെടുന്ന മുസ്ലീങ്ങളെ സംരക്ഷിക്കുന്നതിനുവേണ്ടിയുള്ള ഒരു വിശുദ്ധസമരമാണു തങ്ങളുടേതെന്നാണു് ആക്രമണകാരികൾ പറയുന്നതു്. ഷേക്ക്അബ്ദുള്ളായെ അദ്ദേഹത്തിൻെറ കർത്തവ്യാനുഷ്ഠാനത്തിനു ഭരണാധികാരി ക്ഷണിച്ചിരിക്കുന്നതു് ഒരു വലിയ ആപൽഘട്ടത്തിലാണു്. അദ്ദേഹത്തിനു് ഈ ചുമതല പുത്തനാണു്. അതു നിർവഹിക്കാൻ അദ്ദേഹം പററിയ ആളാണെന്നു മഹാരാജാവു കരുതുന്നുണ്ടെങ്കിൽ അദ്ദേഹം സകല പ്രോത്സാഹനവും അർഹിക്കുന്നുണ്ടു്. മുസ്ലീങ്ങളേയും ന്യൂനപക്ഷത്തേയും മൈത്രിയിൽ നിർത്തുന്നതിനുള്ള ഷേക്സാഹേബ്ബിൻെറ ശ്രമം പരാജയപ്പെടുന്നെങ്കിൽ കാഷ്മീർ ആക്രമണകാരികൾക്കധീനമാകുമെന്നുള്ളതു് എനിക്കും വിദേശികൾക്കും ഒരുപോലെ വ്യക്തമാണു്. യൂണിയൻപട്ടാളത്തിനു് ഇതു സാധ്യമാണെന്നു വിചാരിക്കുന്നതു തെററായിരിക്കും. ആക്രമണത്തെ തടയുന്നതിനു സഹായിക്കണ

18. Delhi Diary, 29-12-1947, pp 294—295

മെന്നു മഹാരാജാവിൻേറയും ഷേക്സാഹേബ്ബിൻേറയും ഏകോപിച്ചുള്ള അഭ്യർത്ഥനയുടെ ഫലമായിട്ടാണു പട്ടാളത്തെ അയച്ചതു്. അതുകൊണ്ടു സന്ദർഭത്തിനനുസൃതമായി ഉയർന്നു്,ഇംഗ്ലണ്ടിലെ രാജാവിനെപ്പോലെ ആയിത്തീൎന്നു്, സ്വന്തം ഭരണാധികാരവും, ഡോഗ്രാകുപ്പിണിയും ഷേക്സാഹേബ്ബിൻേറയും അദ്ദേഹത്തിൻെറ മന്ത്രിസഭയുടേയും ഉപദേശമനുസരിച്ചുമാത്രം ഉപയോഗിക്കാൻ ഞാൻ ഭരണാധികാരിയെ ഉപദേശിച്ചതിൽ അത്ഭുതത്തിനു വകയുണ്ടോ?

യൂണിയനിൽ ചേരുന്നതിനുള്ള പ്രവേശനപ്രമാണം യാതൊരു വ്യത്യാസവുംകൂടാതെ നിലവിലുണ്ടു്. അതു ഭരണാധികാരിക്കു ചില അവകാശങ്ങറം നൽകുന്നു. ഈ അവകാശങ്ങറം വകവയ്ക്കാതെ ഒരു ഹിന്ദുരാജാവിൻെറ സ്ഥാനത്തിനുചേർന്ന ചുമതല നിർവഹിക്കണമെന്നു് ഉപദേശിക്കുവാൻ ഞാൻ ഒരു സാധാരണവ്യക്തിയെന്ന നിലയിൽ ധൈര്യപ്പെട്ടു. ഞാൻ പറഞ്ഞ വസ്തുതകളിൽ എനിക്കു തെറുപററിയിട്ടുണ്ടെങ്കിൽ എൻെറ തെററു തിരുത്തണം. ഹിന്ദുമതത്തെപ്പററിയും ഒരു ഹിന്ദുരാജാവിൻെറ കർത്തവ്യത്തെപ്പററിയുമുള്ള എൻെറ സങ്കൽപ്പം തെററാണെങ്കിൽ എൻെറ നിലപാടും തെററാണു്. മന്ത്രിസഭയുടെ മേധാവി എന്ന നിലയിലോ ഒരു യഥാൎത്ഥ മുസ്ലീം എന്ന നിലയിലോ തൻെറ കൎത്തവ്യനിർവഹണത്തിൽ ഷേക്അബ്ദുള്ളായ്ക്കു തെററു പററുന്നെങ്കിൽ അദ്ദേഹം തന്നെക്കാറം ഉത്തമനായിട്ടുള്ള മറെറാരാറംക്കുവേണ്ടി സ്ഥാനം ഒഴിഞ്ഞു കൊടുക്കേണ്ടതാണു്. കാഷ്മീറിൻെറ മണ്ണിലാണു് ഇസ്ലാമും ഹിന്ദുമതവും ത്രാസിൽ തൂങ്ങുന്നതു്. രണ്ടും ഒരേ നിലയിൽ ശരിയായി തൂക്കം കാണിക്കുന്നുവെങ്കിൽ അവിടത്തെ പ്രധാനനടന്മാർ കീർത്തികൊണ്ടു മൂടപ്പെട്ടും. അന്ധകാരാവൃതമായ ഈ ഭൂഖണ്ഡത്തിനു് കാഷ്മീർ ഒരു ദീപസ്തംഭമായിത്തീരട്ടെ എന്നാണു് എൻെറ ഏക പ്രത്യാശയും പ്രാൎത്ഥനയും.

മഹാരാജാസാഹേബ്ബിനെപ്പററിയും ഷേക്സാഹേബ്ബിനെപ്പററിയും ഇത്രമാത്രം. പാകിസ്ഥാൻ ഗവർമെൻറും യൂണിയൻ ഗവർമെൻറും യോജിച്ചു നിഷ്പക്ഷമതികളായ ഇന്ത്യക്കാരുടെ സഹായത്തോടുകൂടി സൗഹൃദപൂർണമായ ഒരു തീരുമാനത്തിലെത്തുകയില്ലേ? അതോ, നിഷ്പക്ഷത ഇന്ത്യയിൽനിന്നു കടന്നുകളഞ്ഞോ? കടന്നിട്ടില്ല എന്നെനിക്കു നിശ്ചയമുണ്ടു്.

## 19

ഗാന്ധിജി ലാഹോറിൽനിന്നു തനിക്കു ലഭിച്ച ഒരു കമ്പിസന്ദേശത്തെപ്പററി പറഞ്ഞു. സന്ദേശമയച്ചയാറം കാഷ്മീർ ഫ്രീഡം ലീഗിൻെറ പ്രസിഡൻറ് എന്ന നിലയിലാണു് അയച്ചിരിക്കുന്നതു്. സന്ദേശം ഇങ്ങനെയാണു്:

9. Delhi Diary, 20-1-1948 pp. 363—364

'ഹിന്ദുമുസ്ലീം മൈത്രിക്കുവേണ്ടി മഹാമനസ്കതയോടുകൂടിയു ള്ള അങ്ങയുടെ ശ്രമങ്ങളെ ഞാൻ ഏററവും വിലമതിക്കുന്നു. ഇപ്പോഴത്തെ പിരിമുറുക്കത്തിന്റെ മൂലകാരണം കാഷ്മീറാണ്. മൈത്രിയെ തടസ്സപ്പെടുത്തുന്നതും അതുതന്നെയാണ്. സമാധാനം യഥാർത്ഥത്തിൽ ആഗ്രഹിക്കുന്നുവെങ്കിൽ ഇതിനു മുൻഗണന നൽകണം. പ്രശ്നത്തിന്റെ ഏററവും തൃപ്തികരമായ പരിഹാരം ആക്രമണോദ്യുക്തരായ ഇന്ത്യൻ പട്ടാളങ്ങളെ കാഷ്മീരിൽനിന്നു പിൻവലിക്കുകയും കാഷ്മീരിനെ അതിന്റെ യഥാർത്ഥ അവകാശികൾ ആരെന്നു വച്ചാൽ അവർക്കു വിട്ടുകൊടുക്കുകയും ആണ്.'

ഇതു് അദ്ദേഹത്തെ വേദനിപ്പിച്ചു. കാഷ്മീർപ്രശ്നത്തിനു തീരുമാനം ഉണ്ടായില്ലെങ്കിൽ ഹിന്ദുക്കളേയും സിക്കുകാരേയും മുസ്ലീങ്ങളും, മുസ്ലീങ്ങളെ ഹിന്ദുക്കളും സിക്കുകാരും ശത്രുക്കളായി തുടർന്നു പരിഗണിക്കുമോ? ഇന്ത്യൻയൂണിയൻ പട്ടാളം കാഷ്മീരിൽ പ്രവേശിച്ചതു സ്വമേധയാ അല്ല. താനറിഞ്ഞിടത്തോളം അവർ അവിടെ പോയതു രാഷ്ട്രത്തലവന്റെയും കാഷ്മീർ മുസ്ലീങ്ങളുടെ നേതാവായ ഷേക്അബ്ദുള്ളായുടെയും അഭീഷ്ടമനുസരിച്ചാണ്. ആക്രമണകാരികളും ഗിരിവർഗക്കാരും മററുള്ളവരും പിൻമാറുകയും പ്രശ്നം പൂഞ്ചിലും കാഷ്മീരിലും മററു ഭാഗങ്ങളിലുമുള്ള വിപ്ലവകാരികൾക്കു വിട്ടുകൊടുക്കുകയും വെളിയിൽനിന്നു് ഒരു സഹായവും ആരും സ്വീകരിക്കാതിരിക്കുകയുമാണെങ്കിൽ, പട്ടാളത്തെ പിൻവലിക്കാൻ ഇന്ത്യൻയൂണിയനോടു പറയുന്നതിൽ തെററില്ല. കാഷ്മീർ അതിന്റെ യഥാർത്ഥ അവകാശികൾക്കു വിട്ടുകൊടുക്കണമെന്നുള്ള അഭിപ്രായം തീർച്ചയായും ശരിയാണ്. കാഷ്മീരിന്റെ യഥാർത്ഥ അവകാശികളാരാണ്? മഹാരാജാവുണ്ട്. അദ്ദേഹത്തെ ഇന്ത്യാഗവർമെൻറിനു് അവഗണിക്കാനാവുന്നതല്ല. ആത്യന്തികമായി കാഷ്മീരിന്റെ ഭാഗധേയം നിർണയിക്കേണ്ടതു് അവിടത്തെ ജനങ്ങളാണ്. ഇതുകൊണ്ടാണു ഹിതപരിശോധന എന്ന ആശയം ആവിർഭവിക്കുന്നതു്.

## 20

നിർഭാഗ്യവശാൽ ഈ രണ്ടു ഡൊമിനിയനുകൾ തമ്മിൽ ഒരു യുദ്ധത്തിന്റെ സാധ്യതയെപ്പററി ജനങ്ങൾ എല്ലായിടത്തും പറയുകയാണ്. കൊള്ളക്കാർ കാഷ്മീരിനെ ആക്രമിച്ചതിനു പിറകിൽ പാകിസ്ഥാന്റെ കൈ ഉണ്ടെന്നുള്ള ആരോപണവും, യൂണിയൻഗവർമെൻറ് യു. എൻ. എ.യിൽ കൊടുത്ത പരാതിയുടെ സത്യാവസ്ഥയും പാകിസ്ഥാൻഗവർമെൻറ് ചോദ്യംചെയ്യുന്നു എന്നു കാണുന്നതിൽ ഗാന്ധിജി അത്ഭുതപ്പെടുകയാണ്. വെറും നിരാകരണങ്ങൾ പ്രശ്നപരിഹാരമാവുന്നില്ല. കൊള്ളക്കാരെ തിരിച്ചോടിക്കുന്ന

20. Delhi Diary, 4-1-1948, p. 307

തിന്ന സഹായമഭ്യർത്ഥിച്ചപ്പോഠം, കാഷ്മീറിനെ സംരക്ഷിക്കുവാൻ ചെല്ലുക എന്നതു് ഇന്ത്യൻയൂണിയൻെറ കടമയായിരുന്നു. ആ അവസരത്തിൽ ഇന്ത്യൻയൂണിയനുമായി സഹകരിക്കുക എന്നതായിരുന്നു പാകിസ്ഥാൻെറ ചുമതല. എന്നാൽ, സഹകരിക്കുന്നതിനുള്ള സന്നദ്ധത ഭാവിച്ചെങ്കിലും പാകിസ്ഥാൻ അതിലേക്കു കാര്യമായി യാതൊന്നും ചെയ്തില്ല. പാകിസ്ഥാൻനേതാക്കന്മാരെ ഒരു കാര്യം ഉദ്ബോധിപ്പിക്കാൻ ഗാന്ധിജി ആഗ്രഹിക്കുന്നുണ്ടു്. അതായതു്, വിഭജനം എന്ന ആശയം തീരുമാനിക്കപ്പെട്ട സ്ഥിതിക്കു് പിന്നെ ശത്രുതയ്ക്കു യാതൊരു ന്യായവുമില്ല. വിഭജനം ആവശ്യപ്പെട്ടതു മതപരവും സാമുദായികവുമായ കാരണങ്ങളാലാണു്. അതുകൊണ്ടു് എല്ലാ ഇടപാടുകളിലും ശുദ്ധി പരിപാലിക്കേണ്ടതു് പാകിസ്ഥാൻെറ കടമയായിരുന്നു. അതിൻെറ പേരു് സൂചിപ്പിക്കുന്നതും അതുതന്നെയാണു്. രണ്ടുകൂട്ടരും—ഹിന്ദുക്കളും മുസ്ളീങ്ങളും—ക്രൂരകൃത്യങ്ങളിലേർപ്പെടുകയും ഗൗരവാവഹമായ അബദ്ധങ്ങഠം കാണിക്കുകയും ചെയ്തു. എന്നാൽ അതുകൊണ്ടു് ഈ ഭ്രാന്തുപിടിച്ച മത്സരം ഒരു യുദ്ധത്തിൽ അവസാനിക്കുന്നതുവരെ നീട്ടിക്കൊണ്ടു പോകണമെന്നില്ല. ഒരു യുദ്ധം രണ്ടു ഡൊമിനിയനുകളേയും മൂന്നാമതൊരു ശക്തിയുടെ ആധിപത്യത്തിൻകീഴിൽ കൊണ്ടുവരും. അതിനെക്കാഠം കഷ്ടതരമായി മററൊന്നില്ല. അതുകൊണ്ടു ഗാന്ധിജിയുടെ അഭ്യർത്ഥന, യു. എൻ. ഒ.യിലേക്കുള്ള യൂണിയൻെറ പരാതി അഭിമാനഭംഗം കൂടാതെ പിൻവലിക്കാൻ സാധിക്കത്തക്കവണ്ണം യോജിപ്പും സൗഹൃദവും ഉണ്ടാകണമെന്നാണു്. ഇതു യു. എൻ. ഒ. തന്നെ സ്വാഗതം ചെയ്യും. ഈ അഭ്യർത്ഥനയിൽ ചേരുന്നതിനു് അദ്ദേഹം എല്ലാവരേയും ക്ഷണിച്ചു. പക്ഷേ, യോജിപ്പു യഥാർത്ഥമായിരിക്കണം. ആന്തരികമായി വെറുപ്പു വച്ചുപുലർത്തുക എന്നതു യുദ്ധത്തെക്കാഠം കഷ്ടമാണു്.

## 21

അഹിംസയുടെ പ്രവർത്തനരീതി സംബന്ധിച്ചു് ഒരു ലണ്ടൻ സുഹൃത്തു് ഏഴു ചോദ്യങ്ങളുന്നയിച്ചു. അമ്മാതിരി ചോദ്യങ്ങഠംക്കു 'ഹരിജ'നിലും 'യങ്ങു് ഇന്ത്യ'യിലും മുമ്പു് ഉത്തരം നൽകിയിട്ടുണ്ടെങ്കിലും, ഒരൊററ ലേഖനത്തിൽ അവ ഒന്നിച്ചു പ്രതിപാദിച്ചാൽ അതു് ഒരുപക്ഷേ പ്രയോജനകരമായേക്കാം.

ചോദ്യം 1: അസ്വസ്ഥതകഠം സൃഷ്ടിക്കുന്ന ആന്തരികവും ബാഹ്യവുമായ ശക്തികളെ അഹിംസയിലൂടെ നേരിടാൻ (അവശ്യമായും ബലത്തിലധിഷ്ഠിതമായ) ഒരാധുനിക രാഷ്ട്രത്തിനു സാധ്യ

---

21. Harijan 12–5–1946 (Non-violence in Peace and War, Vol. II, pp. 90—93)

മാണോ? അതോ അഹിംസാത്മകമായ എതിർപ്പു പ്രകടിപ്പിക്കണമെന്നുള്ളവർ രാഷ്ട്രാധികാരത്തിൽനിന്നു് അകന്നുമാറുകയും സ്വകാര്യമായ നിലയിൽ മാത്രം എതിരാളികളെ നേരിടുകയും വേണമോ?

ഉത്തരം: അസ്വസ്ഥതകൾ സൃഷ്ടിക്കുന്ന ആന്തരികമോ ബാഹ്യമോ ആയ ശക്തികളെ അഹിംസാത്മകമായി എതിർക്കാൻ ബലപ്രയോഗത്തിലധിഷ്ഠിതമായ ഒരാധുനികരാഷ്ട്രത്തിനു സാധിക്കുകയില്ല. ഒരേ സമയത്തു ചെകുത്താനേയും ദൈവത്തേയും സേവിക്കാനോ, 'ശാന്തനും ക്ഷുഭിതനു'മായിരിക്കാനോ ഒരു മനുഷ്യനു കഴിയുകയില്ലല്ലോ. ഒരു രാഷ്ട്രത്തിന്റെ അധിഷ്ഠാനം അഹിംസയാവാൻ കഴിയുമെന്നു്, അതായതു്, ആയുധബലം അടിസ്ഥാനമാക്കിയുള്ള ലോകസഖ്യത്തെ അഹിംസാത്മകമായി ഒരു രാഷ്ട്രത്തിനു നേരിടാൻ കഴിയുമെന്നു് അവകാശപ്പെടുന്നുണ്ടു്. അത്തരമൊരു രാഷ്ട്രമായിരുന്നു അശോകന്റേതു്. ആ മാതൃക ആവർത്തിക്കാൻ കഴിയും. പക്ഷേ അശോകന്റെ രാഷ്ട്രം 'അഹിംസയിലധിഷ്ഠിതമായിരുന്നില്ലെന്നു സമർത്ഥിച്ചാലും നമ്മുടെ വാദം ദുർബലമാകുന്നില്ല. അതു് അതിന്റേതായ ഗുണദോഷങ്ങളെ അടിസ്ഥാനപ്പെടുത്തിയാണു പരിശോധിക്കേണ്ടതു്.

ചോദ്യം 2: വിദേശാക്രമണത്തെയോ ആഭ്യന്തരലഹളകളെയോ തികച്ചും അഹിംസാത്മകമായ രീതിയിൽ നേരിടാൻ ഒരു കോൺഗ്രസ് ഗവർമെന്റിനു കഴിയുമെന്നു് അങ്ങു കരുതുന്നുണ്ടോ?

ഉത്തരം: വിദേശാക്രമണത്തെയോ ആഭ്യന്തരലഹളകളെയോ അഹിംസാത്മകമായ രീതിയിൽ നേരിടാൻ ഒരു കോൺഗ്രസ് ഗവർമെന്റിനു തീർച്ചയായും കഴിയും. കോൺഗ്രസ് എന്റെ വിശ്വാസത്തിൽ പങ്കുചേർന്നില്ലെന്നു വരാം. കോൺഗ്രസ് അതിന്റെ മാർഗ്ഗം മാററിയാൽ, ഇതുവരെ പ്രയോഗിച്ച അഹിംസ ദുർബലരുടേതായിത്തീരുന്നുവെന്നും, കോൺഗ്രസിനു രാഷ്ട്രത്തിന്റെ അഹിംസയിൽ വിശ്വാസമില്ലെന്നും അല്ലാതെ, മറെറാന്നും അതു തെളിയിക്കുകയില്ല.

ചോദ്യം 3: തന്റെ ശത്രു അഹിംസയിൽ ദൃഢമായി വിശ്വസിക്കുന്നുവെന്നുള്ള അറിവു് മർദകനെ പലപ്പോഴും പ്രോത്സാഹിപ്പിക്കുകയില്ലേ?

ഉത്തരം: ദുർബലരുടെ അഹിംസയെ നേരിടേണ്ടിവരുമ്പോൾ മർദകനു പററിയ അവസരം ലഭിക്കുന്നു. പൂർണമായി ആയുധം ധരിച്ച ധീരസേനാനിയെക്കാളുമോ സേനാനിവഹത്തെക്കാളുമോ ശക്തമാണു് ശക്തരുടെ അഹിംസ.

ചോദ്യം 4. മററുള്ളവക്ക് അസ്വീകാര്യമായതെന്നു മാത്രമല്ല മൗലികമായി അനീതിപരവുംകൂടിയായ ഒരു സ്വാർത്ഥതാൽപര്യം വാളുപയോഗിച്ചു നടപ്പിലാക്കാൻ ഇന്ത്യൻജനതയിലൊരു വിഭാഗം ആളുകൾ ശ്രമിച്ചാൽ അങ്ങ് എന്തു നയം ഉപദേശിക്കും? ഒരു അനൗദ്യോഗിക സംഘടനയ്ക്കു് അഹിംസാത്മകമായ എതിർപ്പു പ്രകടിപ്പിക്കുക സാധ്യമാണെന്നിരുന്നാലും, അമ്മാതിരിയൊരു സന്ദർഭത്തിൽ നിലവിലുള്ള ഗവർമെൻറിനും ആ മാർഗം അനുവർത്തിക്കുവാൻ കഴിയുമോ?

ഉത്തരം: ഒരിക്കലും ഉണ്ടാവാൻ സാധ്യതയില്ലാത്ത ഒരവസ്ഥയാണു ചോദ്യത്തിൽ സങ്കൽപ്പിച്ചിട്ടുള്ളതു്. ഒരു അഹിംസാധിഷ്ഠിതരാഷ്ട്രം അതിൻെറ മനസ്സറിഞ്ഞു പ്രവർത്തിക്കുവാൻ കഴിവുള്ള ബുദ്ധിമാന്മാരുടെ ഇച്ഛയിൽ വിപുലമാംവണ്ണം അധിഷ്ഠിതമായിരിക്കണം. അമ്മാതിരിയൊരു രാഷ്ട്രത്തിൽ ചോദ്യത്തിൽ സങ്കൽപ്പിച്ചിട്ടുള്ള വിഭാഗം അഗണ്യമായിരിക്കും. രാഷ്ട്രം പ്രതിനിധാനം ചെയ്യുന്ന ബഹുഭൂരിപക്ഷത്തിൻെറ സുചിന്തിതമായ ഹിതത്തിനു് എതിരായി നിൽക്കുവാൻ ആ വിഭാഗത്തിനു കഴിയുകയില്ല. നിലവിലുള്ള ഗവർമെൻറ് ജനങ്ങളിൽനിന്നു പുറത്തല്ല. അതു ബഹുഭൂരിപക്ഷത്തിൻെറ ഇച്ഛയാണ്. ആ ഇച്ഛ അഹിംസാത്മകമായി പ്രകാശിപ്പിക്കുന്ന പക്ഷം, ആ ഭൂരിപക്ഷം നൂറിൽ ഒന്നിൻെറയല്ല, പ്രത്യുത ഒന്നിനെതിരായി തൊണ്ണൂററിഒമ്പതിൻെറ ഭൂരിപക്ഷത്തോടടുത്തതായിരിക്കും.

ചോദ്യം 5. സൈനികശക്തി കുറവുള്ളവരുടേതിനേക്കാൾ കൂടുതലുള്ളവരുടെ അക്രമരഹിതമായ എതിർപ്പല്ലേ ഏറെ ഫലപ്രദം?

ഉത്തരം: അതു പരസ്പരവിരുദ്ധമായ പ്രസ്താവമാണ്. സൈനികമായി ശക്തിയുള്ളവർക്കു് അക്രമരാഹിത്യം പ്രയോഗത്തിൽവരുത്താൻ കഴിയുകയില്ല. ഉദാഹരണമായി ഹിംസയ്ക്കു സഹായകമായ ശക്തിയെല്ലാം ഉപേക്ഷിച്ചെങ്കിൽ മാത്രമേ റഷ്യയ്ക്കു അഹിംസ പ്രാവർത്തികമാക്കാനാവൂ. ഒരു കാലത്തു് ആയുധശക്തിയിൽ മികച്ചുനിന്നിരുന്നവർക്കു മനഃപരിവർത്തനമുണ്ടായാൽ, അവക്കു ലോകത്തിൻെറയും ശത്രുക്കളുടെയും മുമ്പിൽ അവരുടെ അഹിംസ നന്നായി പ്രദർശിപ്പിക്കാൻ കഴിയുമെന്നതാണു പരമാർത്ഥം. സൈനികമായി ദുർബലരാണോ സുശക്തരാണോ തങ്ങളെ എതിർക്കുന്നതെന്നുള്ളതു് അഹിംസയിൽ ശക്തരായവരെ സംബന്ധിച്ചിടത്തോളം ഒരു പ്രശ്നമല്ല.

ചോദ്യം 6: അഹിംസാധിഷ്ഠിതസേനയുടെ പരിശീലനവും ശിക്ഷണവും എങ്ങനെയായിരിക്കണം? സാധാരണ സൈനികപരിശീലനത്തിൻെറ ചില അംശങ്ങൾ സ്വീകരിക്കരുതോ?

ഉത്തരം: അഹിംസാധിഷ്ഠിതസേനയ്ക്ക്, പട്ടാളക്കാരുടെ പ്രാഥമിക പരിശീലനത്തിന്റെ അപൂർവ്വം ചില അംശങ്ങൾ മാത്രമേ പൊതുവായിട്ടുള്ളൂ. അവ അച്ചടക്കമുണ്ടാക്കുന്ന പരിശീലനങ്ങൾ, സംഘഗാനം, കൊടിയുയർത്തൽ, സിഗ്നൽകൊടുക്കൽ തുടങ്ങിയവയാണ്. അവതന്നെ കൂടിയേ തീരൂ എന്നില്ല. അടിസ്ഥാനവും വ്യത്യസ്തമാണ്. അഹിംസാത്മകസേനയ്ക്ക് കൂടിയേ തീരൂ എന്നുള്ളത് അചഞ്ചലമായ ദൈവവിശ്വാസം, സേനാനായകനോട് സ്വമനസ്സാലെയുള്ള പൂർണ്ണമായ അനുസരണം, വിവിധ ഘടകങ്ങൾ തമ്മിൽ ആന്തരികവും ബാഹ്യവുമായ സഹകരണം എന്നിവയാണ്.

ചോദ്യം 7. ഇന്ത്യയും ഇംഗ്ലണ്ടും പോലെയുള്ള രാജ്യങ്ങൾ സൈനികനടപടികൾക്ക് മുമ്പായി അഹിംസാത്മകമായ എതിർപ്പ് പരീക്ഷിച്ചു നോക്കുവാൻ തീരുമാനിക്കുന്നതോടൊപ്പം, ഇപ്പോഴത്തെ സാഹചര്യങ്ങളനുസരിച്ചു സുശക്തമായ ഒരു സൈന്യത്തെയും വച്ചു പുലർത്തേണ്ടതല്ലേ?

ഉത്തരം: പൂർണ്ണമായ സൈനികശക്തി നിലനിർത്തിക്കൊണ്ട് യാതൊരു കാരണവശാലും അഹിംസാത്മകമായ എതിർപ്പു വേണ്ടവണ്ണം പരീക്ഷിച്ചു നോക്കുവാൻ ഇന്ത്യയ്ക്കും ഇംഗ്ലണ്ടിനും കഴിയുകയില്ലെന്ന് മുമ്പു പറഞ്ഞ ഉത്തരങ്ങൾമൂലം വ്യക്തമാകേണ്ടതാണ്. സൈനികശക്തിയുള്ള രാഷ്ട്രങ്ങളെല്ലാം തർക്കങ്ങൾ സമാധാനപരമായി പരിഹരിക്കുന്നതിന് ഒത്തുതീർപ്പു സംഭാഷണങ്ങൾ നടത്താറുണ്ടെന്നതു് തികച്ചും വാസ്തവമാണ്. പക്ഷേ, യുദ്ധത്തിലേർപ്പെടുന്നതിനു മുമ്പുള്ള പ്രാഥമികമായ ഒത്തുതീർപ്പാലോചനകളല്ല നമ്മുടെ ചിന്താവിഷയം. സായുധസമരത്തിന്, കുറേക്കൂടി തെളിച്ചുപറഞ്ഞാൽ കൂട്ടക്കൊലയ്ക്ക്, പകരം വയ്ക്കാവുന്ന സംശയാതീതമായ മറ്റൊന്നിനെക്കുറിച്ചാണു നാം ചർച്ചചെയ്യുന്നതു്.

## 22

വിൻസ്റ്റൺ ചർച്ചിലിനും, ഹിററ്ലർക്കും, മുസ്സോളിനിക്കും, ജപ്പാൻകാർക്കും സർവസ്വവും നഷ്ടപ്പെടാറായ അവസരത്തിൽ തന്റെ അഹിംസ സ്വീകരിക്കണമെന്ന് അവരോട് ഉപദേശിക്കാൻ ധൈര്യപ്പെട്ടതിൽ ഗാന്ധിജിയെ ഒരു പ്രതിനിധി ആക്ഷേപിച്ചു. അദ്ദേഹത്തിന് സ്വന്തം കാര്യം ഭദ്രമായപ്പോൾ അങ്ങനെയൊക്കെ ഉപദേശിക്കാമെങ്കിൽ കോൺഗ്രസ് ഗവർമെന്റിലുള്ള അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ അതുപേക്ഷിക്കുകയും, കാഷ്മീരിനു ആയുധസഹായം എത്തിച്ചുകൊടുക്കുകയും ചെയ്തപ്പോൾ അദ്ദേഹത്തിന്റെ അഹിംസയൊക്കെ എവിടെപ്പോയെന്ന് ആ പ്രതിനിധി തുടർന്നു ചോദിച്ചു.

22. Harijan, 16-11-1947 (Non-violence in Peace and War, Vol. II, p. 332)

ആക്രമിക്കുന്നവരെ അക്രമരഹിതമായി കാഷ്മീരികൾ എതിരിടേണ്ട തെങ്ങനെയാണെന്നു വ്യക്തമായി നിർദേശിക്കാൻ ഗാന്ധിജിയെ ക്ഷണിച്ചുകൊണ്ടു് ആ കത്തു് ഉപസംഹരിച്ചിരുന്നു.

ലേഖകൻ പ്രകടമാക്കിയ അജ്ഞതയിൽ താൻ വ്യസനിക്കുന്നു വെന്നു ഗാന്ധിജി മറുപടി നൽകി. യൂണിയൻ മന്ത്രിസഭയിലുള്ള തന്റെ സുഹൃത്തുക്കളുടെമേൽ തനിക്കു യാതൊരു സ്വാധീനവുമില്ലെ ന്നു പലതവണ വ്യക്തമാക്കിയിട്ടുള്ളതു പ്രേക്ഷകർ വിസ്മരിക്കുക യില്ല. താൻ എപ്പോഴത്തേക്കാളുമധികം അഹിംസയിൽ മുറുകെ പ്പിടിക്കുന്നുവെങ്കിലും മന്ത്രിസഭയിലുള്ള സുഹൃത്തുക്കളുടെമേൽ തന്റെ അഭിപ്രായങ്ങൾ അടിച്ചേൽപ്പിക്കാൻ സാധ്യമല്ല. അവരുടെ വി ശ്വാസങ്ങൾക്കെതിരായി അവർ പ്രവത്തിക്കുമെന്നു പ്രതീക്ഷിക്കാൻ നിവൃത്തിയില്ല. സുഹൃത്തുക്കളുടെ മേൽ തനിക്കു മുൻപുണ്ടായിരുന്ന സ്വാധീനം നഷ്ടപ്പെട്ടിട്ടുണ്ടെന്നുള്ളതും തുറന്നു പറഞ്ഞാൽ എല്ലാവരും സംതൃപ്തരാകേണ്ടതാണു്. ലേഖകന്റെ ചോദ്യം തികച്ചും സംഗത മാണു്. ഗാന്ധിജിയുടെ ഉത്തരം ലളിതവും. ഒരാൾ ഹിംസയിൽ വിശ്വസിക്കുന്നവനായാൽപ്പോലും അയാളുടെ സദ്യശസ്സു് നിഷേ ധിക്കുവാൻ അദ്ദേഹത്തിന്റെ അഹിംസ അദ്ദേഹത്തെ അനുവദിക്കു ന്നില്ല. അതുകൊണ്ടു്, സുബാഷ്ബോസിന്റെ ഹിംസയിലുള്ള വിശ്വാസവും അതനുസരിച്ചുള്ള പ്രവൃത്തികളും അംഗീകരിക്കുന്നില്ലെ ങ്കിലും, അദ്ദേഹത്തിന്റെ രാജ്യസ്നേഹം, പ്രത്യുൽപന്നമതിത്വം, ധീര ത എന്നിവയെ നിർലോപം പ്രശംസിക്കുവാൻ താൻ മടിച്ചില്ല. അതു പോലെ യൂണിയൻഗവർമെൻറ് കാഷ്മീരികൾക്കു് ആയുധസഹായം നൽകിയതും, ഷേക്‌അബ്ദുള്ള ആയുധങ്ങളെ ആശ്രയിക്കുന്നതും അം ഗീകരിക്കാനാവില്ലെങ്കിലും ഇരുകൂട്ടരേയും അവരുടെ അതിസമർത്ഥ വും പ്രശംസാർഹവുമായ പെരുമാററത്തിന്റെ കാര്യത്തിൽ—പ്ര ത്യേകിച്ചും സഹായസേനയും കാഷ്മീരിനെ പ്രതിരോധിക്കുന്നവരും ഒന്നൊഴിയാതെ വീരചരമമടയുന്നപക്ഷം — അഭിനന്ദിക്കാതിരി ക്കാൻ സാധ്യമല്ല. അതിനു കഴിഞ്ഞാൽ, അവർ ഒരുപക്ഷേ ഇന്ത്യ യുടെ മുഖച്ഛായ മാററും. പക്ഷേ, പ്രതിരോധം ഉദ്ദേശ്യപ്രവൃത്തിയി ലും പൂർണമായും അഹിംസാത്മകമായാൽ, 'ഒരുപക്ഷേ' എന്നു പറ യേണ്ടിവരില്ല. കാരണം, പാകിസ്ഥാനിലെ മന്ത്രിസഭയെയല്ലെ ങ്കിൽ യൂണിയൻ ഗവർമെൻറിനെയെങ്കിലും തങ്ങളുടെ കാഴ്ചപ്പാടി ലേക്കു കൊണ്ടുവരാൻ കഴിയുന്നിടത്തോളം ഇന്ത്യയുടെ മുഖച്ഛായ മാറും എന്നു ഗാന്ധിജിക്കു തീർച്ചയുണ്ടു്.

അക്രമരഹിതമായ രീതി പ്രതിരോധകർക്കു് ആയുധസഹായം എത്തിച്ചുകൊടുക്കലല്ല. യൂണിയൻഗവർമെൻറിനു് അക്രമരഹിത മായ സഹായം ലോപമില്ലാതെ നൽകാൻ കഴിയും. പക്ഷേ പ്രതി രോധകർ അമ്മാതിരി സഹായം ലഭിച്ചാലുമില്ലെങ്കിലും ആക്രമണ കാരികളെയോ സുശിക്ഷിതവും സംഖ്യാബലമുള്ളതുമായ സേനയെ

പ്പോലുമോ നേരിടും. തങ്ങളുടെ മുഷ്ടികളുംപ്പെടെ യാതൊരായുധവും ഉപയോഗിക്കാതെയും, എതിരാളികളോടു വിദ്വേഷവും കോപവുമില്ലാതെയും കർത്തവ്യനിർവഹണശ്രമത്തിൽ പ്രതിരോധകർ മരിച്ചുവീഴുന്നതു ചരിത്രമിതുവരെ കാണാത്തവിധത്തിലുള്ള വീരത്വത്തിന്റെ പ്രകടനമായിരിക്കും. കാഷ്മീർ അപ്പോൾ ഇന്ത്യയിൽ ഉടനീളം മാത്രമല്ല, ലോകമെമ്പാടും സുഗന്ധംപരത്തുന്ന ഒരു വിശുദ്ധനാടായി മാറും. അക്രമരഹിതമായ പ്രവർത്തനരീതി വിവരിച്ചുകഴിഞ്ഞ സ്ഥിതിക്കു്, തന്റെ വാക്കിനു് ശക്തി പോരെന്ന പരമാർത്ഥംകൂടി തുറന്നുപറയേണ്ടതുണ്ടു്. ആ ശക്തി, ഗീതയിലെ 2-ാം അദ്ധ്യായത്തിന്റെ അവസാനഭാഗത്തു പറഞ്ഞിട്ടുള്ളതുപോലെ, സ്വാത്ഥത്തെ കീഴടക്കുമ്പോൾ മാത്രമേ ലഭിക്കു. അതിനാവശ്യമുള്ള തപശ്ചര്യയുടെ അഭാവം തനിക്കുണ്ടു്. അതുകൊണ്ടു മുകളിൽ വിവരിച്ച യോഗ്യതകൾ തനിക്കു നൽകാനുള്ള കനിവു് ഈശ്വരനുണ്ടെങ്കിൽ അതു നല്കി തന്നെ ശക്തനാക്കണമെന്നു് അദ്ദേഹത്തോടു യാചിക്കാനും തന്നോടൊത്തു പ്രാർത്ഥിക്കുവാൻ കേൾവിക്കാരെ ക്ഷണിക്കാനുംമാത്രമേ തനിക്കു കഴിയൂ.

## 23

പ്രാർത്ഥനയ്ക്കുശേഷമുള്ള പ്രസംഗത്തിൽ ഗാന്ധിജി ഇപ്രകാരം പറഞ്ഞു: 'രണ്ടു സഹോദരഡൊമിനിയനുകളും തമ്മിൽ ഉണ്ടായേക്കാവുന്ന യുദ്ധത്തെക്കുറിച്ചുള്ള എന്റെ പരാമർശം പാശ്ചാത്യദേശത്തു ഭീതിയുളവാക്കിയിട്ടുണ്ടെന്നു തോന്നുന്നുവെന്നു പറഞ്ഞുകേട്ടു. പത്രപ്രതിനിധികൾ വിദേശത്തേക്കയച്ച റിപ്പോർട്ടുകൾ എന്തായിരുന്നുവെന്നെനിക്കറിയില്ല. പ്രസംഗകന്റെ അഭിപ്രായം ശരിയായി പ്രതിഫലിപ്പിക്കുമ്പോളൊഴികെ, സംഗ്രഹങ്ങൾ അപകടംനിറഞ്ഞ ഏർപ്പാടാണു്. 1896-ൽ ദക്ഷിണാഫ്രിക്കയെക്കുറിച്ചു ഞാനെഴുതിയ ഒരു ലഘുലേഖയുടെ അംഗീകൃതമല്ലാത്ത ഒരു സംഗ്രഹം എന്റെ ജീവൻതന്നെ മിക്കവാറും അപകടത്തിലാക്കുകയുണ്ടായി. നിയമവിരുദ്ധമായി എനിക്കു മരണശിക്ഷ വിധിച്ചു് വെറും ഇരുപത്തിനാലു മണിക്കൂർ കഴിയുന്നതിനു മുമ്പുതന്നെ ദക്ഷിണാഫ്രിക്കയിലെ യൂറോപ്യന്മാരുടെ കോപം, ചെയ്യാത്ത തെററിനുവേണ്ടി ഒരു നിരപരാധി പീഡിപ്പിക്കപ്പെടുന്നതിലുള്ള പശ്ചാത്താപമായി മാറത്തക്കവിധം അത്രമാത്രം അടിസ്ഥാനമില്ലാത്തതായിരുന്നു ആ സംഗ്രഹം. ഇതിൽനിന്നും ഞാൻ ചൂണ്ടിക്കാണിക്കാനാഗ്രഹിക്കുന്ന ഗുണപാഠം, പറയാത്തതോ ചെയ്യാത്തതോ ആയ കാര്യങ്ങളുടെ ഉത്തരവാദിത്വം ആരും ആരിലും ആരോപിക്കരുതു് എന്നതാണു്.

എന്റെ പ്രസംഗങ്ങളിൽ യുദ്ധത്തെപ്പററിയുള്ളപരാമർശങ്ങളിൽ ഒന്നുപോലും പാകിസ്ഥാനും ഇന്ത്യയും തമ്മിൽ യുദ്ധത്തിനുള്ള പ്രേര

23. Harijan, 12-10-1947, (Non-violence in Peace and War, Vol. II. p. 318)

ണയായോ അംഗീകാരമായോ വ്യാഖ്യാനിക്കപ്പെടാൻ പാടുള്ളതല്ല. അല്ലെങ്കിൽ ആ വാക്ക് ഉച്ചരിക്കുന്നതുതന്നെ തെററാണെന്നു വരണം. പറയുന്നതു് ഒരു കുട്ടിയായാൽപ്പോലും, പാമ്പിനെപ്പററി എന്തെങ്കിലുമൊന്നു പറഞ്ഞാലുടനെ വീട്ടിൽ അതു പ്രത്യക്ഷമാവുമെന്ന അന്ധവിശ്വാസം നമ്മുടെയിടയിലുണ്ട്. യുദ്ധത്തെപ്പററി അമ്മാതിരി അന്ധവിശ്വാസമൊന്നും ഇന്ത്യയിലാരും വച്ചുപുലർത്തുന്നില്ലെന്നു് ഞാൻ വിശ്വസിക്കുന്നു.

ഇപ്പോഴത്തെ സാഹചര്യത്തെക്കുറിച്ചു പരിചിന്തിക്കുകയും ഇരു രാഷ്ട്രങ്ങളും തമ്മിൽ യുദ്ധമുണ്ടാവാനുള്ള കാരണങ്ങൾ എപ്പോൾ ഉദയം കൊള്ളുമെന്നു സുനിശ്ചിതമായി പ്രസ്താവിക്കുകയും ചെയ്യുന്നതു കൊണ്ട്, ഇരുസഹോദരരാഷ്ട്രങ്ങൾക്കും ഞാൻ സേവനമനുഷ്ഠിച്ചിട്ടുണ്ടെന്നു് അവകാശപ്പെടുകയാണു്. യുദ്ധം തടരിപ്പിക്കാനല്ല, കഴിയുന്നിടത്തോളം ഒഴിവാക്കാൻവേണ്ടിയാണു് അങ്ങനെ ചെയ്യുന്നതു്. ജനങ്ങൾ ലക്കില്ലാതെ കൊലപാതകങ്ങളും കൊള്ളയും തീവയ്പും തുടരുന്ന പക്ഷം, കർശനനടപടികളെടുക്കാൻ ഗവർമെൻറിൻെറ കൈകളെ അവർ നിർബന്ധമാക്കുമെന്നു കാണിക്കുവാനും ഞാൻ ശ്രമിച്ചിട്ടുണ്ട്. അനിവാര്യമായ വിധത്തിൽ ഒന്നിനുപിറകേ ഒന്നായി ന്യായമായി ഉണ്ടാകുന്ന വസ്തുതകളിലേക്കു പൊതുജനശ്രദ്ധ ആകർഷിച്ചതു തെററായിപ്പോയോ?

എൻെറ ശക്തിയിലോരോ അണുവും യുദ്ധത്തിൽച്ചെന്നവസാനിക്കുന്ന ഭ്രാതൃഹത്യ നിശ്ചയമായും ഒഴിവാക്കാൻവേണ്ടി വിനിയോഗിക്കപ്പെട്ടിട്ടുണ്ടെന്നും വിനിയോഗിച്ചുകൊണ്ടിരിക്കുകയാണെന്നും ഇന്ത്യയ്ക്കറിയാം; ലോകമറിയേണ്ടതുമാണു്. മനുഷ്യവർഗത്തെ ഭരിക്കുന്ന നിയമമെന്ന നിലയ്ക്കു് അഹിംസ വ്രതമായി സ്വീകരിച്ചിട്ടുള്ളവൻ യുദ്ധത്തെ പരാമർശിക്കാനിടയാകുന്നതു് യുദ്ധം ഒഴിവാക്കാനായി ഓരോ ഞരമ്പും ആയാസപ്പെടുത്തുന്നതിനുവേണ്ടിയാവണം. അതാണു് എൻെറ അടിസ്ഥാനപരമായ നിലപാടു്. മരണംവരെ ആ നിലപാടിൽനിന്നു തെററിയകലേണ്ടിവരികയില്ലെന്നാണെൻെറ പ്രതീക്ഷ.

## 24

താൻ യഥാർത്ഥത്തിൽ യുദ്ധത്തിനുവേണ്ടി വാദിച്ചുതുടങ്ങിയോ എന്നു കൽക്കത്തായിൽനിന്നൊരാൾ സംശയം പ്രകടിപ്പിക്കാൻ ഇടയാകത്തക്കവിധത്തിലാണു തൻെറ അഭിപ്രായങ്ങൾ പത്രങ്ങളിൽ അച്ചടിച്ചു വിട്ടിട്ടുള്ളതെന്നു പ്രാർത്ഥനയ്ക്കുശേഷമുള്ള പ്രസംഗത്തിൽ ഗാന്ധിജി പ്രസ്താവിച്ചു. അദ്ദേഹം എക്കാലത്തേയ്ക്കും അഹിംസയിൽ

---

**24**. Harijan, 5-10-1947 (Non-violence in Peace and War, Vol. II, p.317)

ലയിച്ചുചേർന്നിട്ടുള്ളവനാണ്. അതുകൊണ്ട് ഒരിക്കലും യുദ്ധത്തിനു വേണ്ടി വാദിക്കാൻ അദ്ദേഹത്തിനു സാധ്യമല്ല. അദ്ദേഹം നേതൃത്വം വഹിക്കുന്ന രാഷ്ട്രത്തിൽ പോലീസിനും പട്ടാളത്തിനും സ്ഥാനമുണ്ടായിരിക്കുകയില്ല. പക്ഷേ, അദ്ദേഹമല്ല ഇന്ത്യൻയൂണിയൻെറ ഭരണം നടത്തുന്നത്. വിവിധ സാധ്യതകൾ ചൂണ്ടിക്കാണിച്ചുവെന്നുമാത്രം. ഇന്ത്യയും പാകിസ്ഥാനും പരസ്പരം കൂടിയാലോചിച്ചു തർക്കങ്ങൾ പരിഹരിക്കണം. ആ ശ്രമം പരാജയപ്പെട്ടാൽ മദ്ധ്യസ്ഥതീരുമാനത്തിനു വിടണം. പക്ഷേ, ഒരു കക്ഷി തെററുചെയ്തേ അടങ്ങൂ എന്നു വാശിപിടിക്കുകയും മുകളിൽ പറഞ്ഞതിൽ ഏതെങ്കിലുമൊരു മാർഗം സ്വീകരിക്കാതിരിക്കുകയും ചെയ്താൽ യുദ്ധം അനിവാര്യമായിത്തീരും. അഭിപ്രായം പറയാനിടയാക്കിയ സാഹചര്യങ്ങൾകൂടി അറിഞ്ഞിരിക്കേണ്ടതാണ്. നിയമം കൈയിലെടുക്കരുതെന്നും നീതി സംരക്ഷിക്കുവാൻ ഗവർമെൻറിനെ അനുവദിക്കുകയാണു വേണ്ടതെന്നും ഡൽഹിയിൽവച്ചുള്ള മിക്കവാറും എല്ലാ പ്രാർത്ഥനായോഗങ്ങളിലും ജനങ്ങളോടു പറയേണ്ടിവന്നിട്ടുണ്ട്. നിയമാനുസൃതമല്ലാതെ മരണശിക്ഷപോലും വിധിക്കുന്ന നിയമമൊഴിച്ചുള്ള മററു ന്യായമായ നടപടികളെക്കുറിച്ചെല്ലാം അവരോടു പറഞ്ഞിട്ടുണ്ട്. വിചാരണകൂടാതെ ശിക്ഷിക്കുന്ന സമ്പ്രദായം സൽഭരണം അസാധ്യമാക്കും. അഹിംസയിലുള്ള തൻെറ വിശ്വാസത്തിന് അൽപ്പമെങ്കിലും അയവുവന്നിട്ടുണ്ടെന്ന് അതിനർത്ഥമില്ല.

## അദ്ധ്യായം ആറ്

# ബ്രിട്ടീഷ്സാമ്രാജ്യത്വവും ഇന്ത്യയുടെ കോമൺവെൽത്ത്പദവിയും

### *എ. ബ്രിട്ടീഷ്സാമ്രാജ്യം*

1

അധികാരത്തിൻെറയും ദുർബലവർഗങ്ങളുടെമേലുള്ള ചൂഷണത്തിൻെറയും മത്തുപിടിച്ച സാമ്രാജ്യമൊന്നും ഈ ലോകത്ത് ഇന്നുവരെ അധികകാലം നിലനിന്നിട്ടില്ല. അതുകൊണ്ട് ഭൗതികദൗർബല്യമുള്ള ജനതകളെ സംഘടിതമായി ചൂഷണംചെയ്യുന്നതിലും, മൃഗീയശക്തിയുടെ നിരന്തരമായ പ്രകടനത്തിലും അധിഷ്ഠിതമായ ഒരു ബ്രിട്ടീഷ്സാമ്രാജ്യം, നീതിമാനായ ഒരു ദൈവം പ്രപഞ്ചം ഭരിക്കുന്നുണ്ടെങ്കിൽ നിലനിൽക്കുകയില്ല.

1. Young India, 23-2-1922

2

ഇന്ത്യയിൽ എങ്ങോട്ടു തിരിഞ്ഞാലും ചതിക്കുഴികളേ കാണ്മാനുള്ളൂ. എന്നെ സംബന്ധിച്ചിടത്തോളം ഇന്ത്യയിൽ സാമ്രാജ്യത്തിന്റെ പേരിലും സാമ്രാജ്യത്താലും നടത്തപ്പെടുത്തുന്ന ഓരോ സ്ഥാപനത്തിനും—അതു് ഏററവും ലോകോപകാരകമായിക്കൊള്ളട്ടെ—അതിന്റേതായ കളങ്കം സ്പഷ്ടമായുമുണ്ടു്. നാം അവയിൽ ഭൂരിപക്ഷത്തെയോ, ചിലതിനെയോ ആശ്രയിക്കുകയോ ആശ്ലേഷിക്കുകയോ ചെയ്യാറുണ്ടെന്നതു് അവയുടെ മെച്ചത്തിനു് നിദർശനമല്ല. അതു നമ്മുടെ നിസ്സഹായാവസ്ഥയേയും, സങ്കുചിതവീക്ഷണത്തേയും സ്വാർത്ഥതയേയുമാണു കാണിക്കുന്നതു്. ശക്തിയിലും ചതിയിലും അധിഷ്ഠിതവും, ലോകത്തിലെ ദുർബലവർഗങ്ങളെന്നു വിളിക്കപ്പെടുന്നവരെ കൂടുതൽ കൂടുതൽ ചൂഷണം ചെയ്യുന്ന നയത്തിന്റെ സ്ഥിരീകരണം പ്രധാനലക്ഷ്യമോ ലക്ഷ്യങ്ങളിലൊന്നോ ആയി കരുതുന്നതും ആയ ഒരു സാമ്രാജ്യത്തെ നിലനിർത്തുകയെന്ന കുററകരമായ കൃത്യത്തിൽ ഭാഗഭാക്കാകുന്നതിൽനിന്നു നമ്മെത്തന്നെ രക്ഷിക്കാൻ വേണ്ടി, വേണ്ടുവോളം ത്യാഗങ്ങൾ അനുഷ്ഠിക്കുവാനുള്ള ധീരത നമുക്കില്ല.

3

ഇംഗ്ലീഷുകാർ ഇന്ത്യ പിടിച്ചെടുക്കുകയല്ല, നാം അതു് അവക്കു നൽകുകയാണു ചെയ്തതു്. അവരുടെ ശക്തിമൂലമല്ല, അവർ ഇന്ത്യയിൽ വാഴുന്നതു്; നാം അവരെ വച്ചുകൊണ്ടിരിക്കുകയാണു്. ഈ അഭിപ്രായങ്ങൾ സമർത്ഥിക്കാനാവുമോ എന്നു നമുക്കൊന്നു നോക്കാം. അവർ വ്യാപാരത്തിനുവേണ്ടിയാണു് ആദ്യം ഇന്ത്യയിൽ വന്നതു്. 'കമ്പനി ബഹദൂരി'ന്റെ കാര്യംതന്നെ അനുസ്മരിക്കുക. ആരാണു കമ്പനിയെ ബഹദൂരാക്കിയതു്? അവർക്കു് ഇവിടെയൊരു രാജത്വം കെട്ടിപ്പടുക്കണമെന്ന യാതൊരുദ്ദേശ്യവും അപ്പോൾ ഉണ്ടായിരുന്നില്ല. കമ്പനിയുടെ ഓഫീസർമാർക്കു് ആരു സഹായം നൽകി? ആരാണു് അവരുടെ വെള്ളിക്കാശിൽ ആകൃഷ്ടരായിത്തീർന്നതു്? ആരാണു് അവരുടെ ചരക്കുകൾ വാങ്ങിയതു്? ഇതെല്ലാം നാംതന്നെയാണു ചെയ്തതു് എന്നുള്ളതിനു ചരിത്രം സാക്ഷിയുണ്ടു്. പെട്ടെന്നു പണക്കാരാവാൻവേണ്ടി നാം കമ്പനിയുടെ ഓഫീസർമാരെ ഇരുകൈയും നീട്ടി സ്വാഗതംചെയ്തു. നാം അവരെ സഹായിച്ചു. കഞ്ചാവു കുടിക്കുന്ന ശീലം എനിക്കുണ്ടായിരിക്കുകയും, ഒരു വിൽപ്പനക്കാരൻ അതെനിക്കു വിൽക്കുകയും ചെയ്താൽ, അയാളോ ഞാനോ കുററക്കാരൻ? വിൽപ്പനക്കാരനെ കുററപ്പെടുത്തുന്നതുമൂലം ആ ശീലം ഇല്ലാതാക്കാൻ എനിക്കു കഴിയുമോ? ഒരു പ്രത്യേക വ്യാപാരിയെ

2. Young India, 13-12-1928
3. Hind Swaraj (1908) pp· 38—40

ദൂരെയോടിച്ചാൽത്തന്നെ മററൊരുത്തൻ ആ സ്ഥാനത്തു വരികയി ല്ലേ? ഇന്ത്യയുടെ ഒരു യഥാർത്ഥസേവകൻ ആ സംഗതിയുടെ വേരോളം കാണേണ്ടിയിരിക്കുന്നു. അമിതാഹാരം എനിക്കു ദഹന ക്കേടുണ്ടാക്കിയാൽ, വെള്ളത്തെ കുററപ്പെടുത്തിയതുകൊണ്ടു് അതൊ ഴിവാക്കാനാവില്ല. രോഗകാരണമന്വേഷിക്കുന്നവനാണു യഥാർത്ഥ വൈദ്യൻ. നിങ്ങൾ ഇന്ത്യയുടെ രോഗം ചികിത്സിക്കാനുള്ള വൈദ്യ നാണെന്നു ഭാവിക്കുന്നപക്ഷം ആ രോഗത്തിൻെറ യഥാർത്ഥകാരണം നിങ്ങൾ കണ്ടുപിടിക്കണം.

ഇംഗ്ലീഷ്‌വ്യാപാരികൾക്കു് ഇവിടെ സ്ഥാനമുറപ്പിക്കാൻ കഴി ഞ്ഞതു നാം അവരെ പ്രോത്സാഹിപ്പിച്ചതുകൊണ്ടാണെന്നു കണ്ടുകഴി ഞ്ഞു. നമ്മുടെ രാജാക്കന്മാർ അന്യോന്യം കലഹിച്ചപ്പോൾ അവർ കമ്പനിബഹദൂരിൻെറ സഹായം തേടി. കമ്പനിക്കാകട്ടെ, വാണി ജ്യത്തിലും യുദ്ധത്തിലും ഒരുപോലെ നിഷ്ണാതത്വം സിദ്ധിച്ചിരുന്നു. സന്മാർഗത്തെ സംബന്ധിച്ച പ്രശ്നങ്ങളൊന്നും അതിനെ തീണ്ടി യിരുന്നില്ല. വ്യാപാരം അഭിവൃദ്ധിപ്പെടുത്തുകയും പണമുണ്ടാക്കുക യും ആയിരുന്നു അതിൻെറ ലക്ഷ്യം. അതു നമ്മുടെ സഹായം സ്വീ കരിക്കുകയും, വാണിജ്യസങ്കേതങ്ങളുടെ സംഖ്യ വർദ്ധിപ്പിക്കുകയും ചെയ്തു. വാണിജ്യസങ്കേതങ്ങൾ സംരക്ഷിക്കാൻ അവർ ഒരു സേന യെ നിയോഗിച്ചു. ആ സേനയെ നാമും ഉപയോഗിച്ചു. അതുകൊ ണ്ടു് നാം അന്നു ചെയ്തതിനൊക്കെ ഇംഗ്ലീഷുകാരെ കുററപ്പെടുത്തി യതുകൊണ്ടു വല്ല പ്രയോജനവുമുണ്ടോ? ഹിന്ദുക്കളും മുസ്ലീങ്ങളും അന്യോന്യം വാളെടുത്തിരുന്നു. അതും കമ്പനിക്കു തക്ക അവസരം നല്കി. അങ്ങനെ കമ്പനിക്കു് ഇന്ത്യയുടെ നിയന്ത്രണം ലഭിക്കാനിട യാക്കിയ സാഹചര്യങ്ങൾ നാംതന്നെ സൃഷ്ടിച്ചു. അതുകൊണ്ടു് ഇന്ത്യ നമുക്കു നഷ്ടപ്പെട്ടുവെന്നു പറയുന്നതിനേക്കാൾ ശരി ഇംഗ്ലീ ഷുകാർക്കു് ഇന്ത്യയെ നാം നൽകി എന്നു പറയുന്നതാണു്.

4

അവർക്കു ഇന്ത്യ സ്വന്തമാകാനിടയാക്കിയ കാരണങ്ങൾ തന്നെ യാണു് അതു് അവരുടേതാക്കി നിലനിർത്താനും സഹായകമായി ത്തീർന്നതു്. വാളുപയോഗിച്ചാണു് ഇന്ത്യയെ സ്വന്തമാക്കിയതും നിലനിർത്തുന്നതും എന്നു ചില ഇംഗ്ലീഷുകാർ പറയാറുണ്ടു്. ഈ രണ്ടു പ്രസ്താവനകളും തെററാണു്. ഇന്ത്യയെ അവരുടേതാക്കി നില നിർത്താൻ വാളിൻെറ ആവശ്യമേയില്ല. നാമാണവരെ വച്ചുപുല ർത്തുന്നതു്. പീടികക്കാരുടെ രാഷ്ട്രമാണു് ഇംഗ്ലീഷുകാരുടേതു് എന്നു് നെപ്പോളിയൻ വിവരിച്ചതായി പറഞ്ഞുകേട്ടിട്ടുണ്ടു്. അതു് ഉചിതമായ ഒരു വിവരണമാണു്. അവർ അവരുടെ വാണിജ്യ

4. Hind Swaraj, (1908) pp. 40—41

ത്തിനായി അവർക്കുള്ള എല്ലാ ഡൊമിനിയനുകളും വച്ചുകൊണ്ടിരിക്കുന്നു. അതു സംരക്ഷിക്കുവാനാണ് അവർക്കു കരസേനയും നാവികസേനയും. അത്തരം പ്രയോജനമൊന്നും ട്രാൻസ്വാാംകൊണ്ട് ഇല്ലെന്നു കണ്ടപ്പോൾ, ഇംഗ്ളീഷുകാർ അവിടെ ആധിപത്യം പുലത്തുന്നതിൽ അർത്ഥമില്ലെന്നു പരേതനായ മിസ്റ്റർ ഗ്ളാഡ്സ്റ്റൺ പറയുകയുണ്ടായി. അതു ലാഭകരമാണെന്ന സ്ഥിതി വന്നപ്പോൾ എതിർപ്പു യുദ്ധത്തിലേക്കു നയിച്ചു. ഇംഗ്ളണ്ടിനു ട്രാൻസ്വാളിൻെറ മേൽ അധീശത്വമുണ്ടെന്ന് അധികം താമസിയാതെ മിസ്റ്റർ ചേംബർലെയിൻ കണ്ടുപിടിച്ചു. മരിച്ചുപോയ പ്രസിഡൻറ് ക്രൂഗറോട് ചന്ദ്രനിൽ സ്വർണമുണ്ടോയെന്ന് ആരോ ചോദിച്ചതായി കേട്ടിട്ടുണ്ട്. അതിന് ഒട്ടും സാധ്യതയില്ലെന്നും, അങ്ങനെയുണ്ടായിരുന്നെങ്കിൽ ഇംഗ്ളീഷുകാർ അതു കൈയടക്കുമായിരുന്നുവെന്നും അദ്ദേഹം മറുപടി നൽകി. അവരുടെ ദൈവം സാക്ഷാൽ പണമാണെന്നോർത്താൽ പല പ്രശ്നങ്ങളും എളുപ്പത്തിൽ പരിഹരിക്കാം. അപ്പോൾ ഇംഗ്ളീഷുകാരെ ഇന്ത്യയിൽ നാം വച്ചുകൊണ്ടിരിക്കുന്നതു നികൃഷ്ടമായ സ്വാർത്ഥതാൽപര്യങ്ങൾക്കുവേണ്ടിയാണെന്നു വരുന്നു. നാം അവരുടെ വാണിജ്യം ഇഷ്ടപ്പെടുന്നു. അതിസൂക്ഷ്മമായ രീതികൾകൊണ്ട് അവർ നമ്മെ സന്തുഷ്ടരാക്കുകയും അവക്കാവശ്യമുള്ളതു നമ്മിൽനിന്നു നേടുകയും ചെയ്തിട്ടുണ്ട്. അവരെ ഇക്കാര്യത്തിൽ കുററപ്പെടുത്തുന്നതു് അവരുടെ അധികാരം ഇവിടെ നിത്യമാക്കുന്നതിനു സമമാണ്. നാം തമ്മിൽ തല്ലിക്കൊണ്ട് അവരുടെ ശക്തി പൂർവാധികം വർദ്ധിപ്പിക്കുകയാണ്. മുകളിൽ പറഞ്ഞ പ്രസ്താവങ്ങൾ നിങ്ങൾ സ്വീകരിക്കുന്നപക്ഷം, ഇംഗ്ളീഷുകാർ വ്യാപാരത്തിനുവേണ്ടിയാണ് ഇന്ത്യയിൽ പ്രവേശിച്ചതെന്നു തെളിയിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. അതിനുവേണ്ടിത്തന്നെ അവർ ഇവിടെ തുടരുകയും നാം അക്കാര്യത്തിൽ അവരെ സഹായിക്കുകയും ചെയ്യുന്നു. അവരുടെ ആയുധങ്ങളും യുദ്ധസാമഗ്രികളുമെല്ലാം തികച്ചും പ്രയോജനരഹിതമാണ്. മാത്രമല്ല, ജപ്പാനിൽ പാറിപ്പറക്കുന്നതു ജപ്പാൻെറ പതാകയല്ലെന്നും, ബ്രിട്ടീഷ്കൊടിയാണെന്നും ഈ ഘട്ടത്തിൽ അവർ അനുസ്മരിപ്പിക്കുന്നു. ഇംഗ്ലീഷുകാർ ജപ്പാനുമായി ഒരു വാണിജ്യ ഉടമ്പടിയുണ്ടാക്കിയിട്ടുണ്ട്. ഇംഗ്ലീഷുകാർക്കു സാധിക്കുമെങ്കിൽ അവരുടെ വാണിജ്യം ആ രാഷ്ട്രത്തിൽ കൂടുതൽ വികാസം പ്രാപിക്കുന്നതും നിങ്ങൾക്കു കാണാം. ലോകം മുഴുവൻ അവരുടെ ചരക്കുകൾ വിററഴിക്കാനുള്ള വിപണിയാക്കണമെന്നാണ് അവരുടെ ആഗ്രഹം. അവർക്കതു സാധ്യമാവുകയില്ലെന്നതു ശരിയാണ്. പക്ഷേ, അതു് അവരുടെ തെററുകൊണ്ടായിരിക്കുകയില്ല. ആ ലക്ഷ്യത്തിലെത്താൻ സാധ്യമായതെല്ലാം അവർ ചെയ്യും.

5

ഇംഗ്ലീഷുകാരുടെ നുകത്തിൽനിന്നു മോചനം ലഭിക്കുവാൻ നാം ആഗ്രഹിക്കുന്നു. അതിനു് എന്തു വില കൊടുക്കുവാനും ഞാനൊരുക്കമാണു്. അതിനു പകരമായി ഏതു കുഴപ്പവും ഞാൻ സ്വീകരിക്കും. കാരണം, ഇംഗ്ലീഷുകാരുടെ സമാധാനമെന്നതു് ശ്മശാനമൂകതയാണു്. ഒരു ജനതയുടെ മുഴുവൻ സജീവമായ മരണത്തെക്കാൾ മെച്ചമാണു മറെറന്തും. ഈ പൈശാചികഭരണം ഈ നാടിനെ ഭൗതികമായും, ധാർമ്മികമായും, ആത്മീയമായും മുടിച്ചുകഴിഞ്ഞു.

6

കൃഷിക്കാരിൽനിന്നു ലഭിക്കുന്ന സമ്പത്തു്, സ്വമനസ്സാലെയുള്ള സംഭാവനയോ, അവരുടെ നന്മയ്ക്കുവേണ്ടി നൽകാൻ നിർബന്ധിതമാകുന്ന സംഭാവനയോ അല്ലെന്നുള്ളതു വ്യക്തമാണു്. 'പാക്സ് ബ്രിട്ടാനിക്ക'യൊന്നും ഗ്രാമീണരെ ബാധിക്കുകയില്ല. കാരണം, ടൈമൂറിൻെറയോ നാദിർഷായുടെയോ ആക്രമണങ്ങൾപോലും അവരെ ബാധിച്ചില്ല. അരാജകത്വം വന്നാൽ അതവരെ അലട്ടുകയില്ല. പക്ഷേ, എതിർപ്പുകൂടാതെ അവരിൽനിന്നുള്ള ഈ മികച്ച സംഭാവന ഈടാക്കിക്കൊണ്ടിരിക്കാൻ മുമ്പെങ്ങുമുണ്ടായിട്ടില്ലാത്ത വിധത്തിലും എളുപ്പം കാണാനോ ബോധ്യമാകാനോ സാധിക്കാത്തവിധം കപടമായും ബ്രിട്ടീഷ് ഗവർമെൻറ് ഹിംസ സംഘടിപ്പിക്കുകയാണു്. ബ്രിട്ടീഷുഭരണം ഹിംസയുടെ തികഞ്ഞ പ്രതീകമാണെന്നാണു് എനിക്കു തോന്നിയിട്ടുള്ളതു്. കേവലം കാഴ്ചയിൽത്തന്നെ ഇരകളെ സ്തംഭിപ്പിച്ചുകളയുന്ന പാമ്പുകളുണ്ടു്. അവ അവയുടെ വീര്യം പ്രത്യേകം പ്രകടിപ്പിക്കേണ്ടയാവശ്യമില്ല. അതുപോലെയാണു ബ്രിട്ടീഷ് അധികാരം നമ്മെ ബാധിച്ചിട്ടുള്ളതെന്നു പറയേണ്ടിവന്നതിൽ ഖേദിക്കുന്നു. 'ഫ്രൈറററ്നസ്സ്' (ഉൾക്കിടിലം) എന്നതു് ഇന്ത്യയിൽ രൂപംകൊണ്ട പദമല്ല. ജാലിയൻവാലയിലെ കൂട്ടക്കൊലയുടെ അർത്ഥം വെളിവാക്കാൻവേണ്ടി ഒരു ബ്രിട്ടീഷ് ന്യായാധിപതി സൃഷ്ടിച്ചതാണതു്. തലയുയർത്തി നിന്നുകൊണ്ടു് 'ഇന്ത്യയുടെ ചോര ഊററിക്കുടിക്കുന്ന ഇമ്മാതിരി കൊള്ളകൾ ഞങ്ങളനുവദിക്കുകയില്ല' എന്നു പറയുവാൻ ധൈര്യപ്പെടുന്നപക്ഷം, അത്തരം കൂട്ടക്കൊലകളുടെ ഇരട്ടികളാണു നമ്മെ അനുഭവിപ്പിക്കുക എന്നവർ പ്രതിജ്ഞ ചെയ്തിരിക്കുകയാണു്.

ക്രമീകൃതമായ ഹിംസ എങ്ങനെയാണു പ്രയോഗത്തിൽ വരുന്നതെന്നും, അതു വല്ലപ്പോഴുമുള്ള അവിചാരിതമായ പൊട്ടിത്തെറിയേക്കാൾ വളരെയധികം അപകടകരമാവുന്നതെങ്ങനെയാണെന്നും നമുക്കു് ഇനി മനസ്സിലാക്കാം. ക്രമീകൃതമായ ഹിംസ പലപ്പോഴും കപട

5. Young India,12-1-1923
6. Young India 6-2-1930

വേഷങ്ങളുടെയും പുറംപൂച്ചിൻെറയും മറവിലായിരിക്കും. സദ്ഉദ്ദേശങ്ങളെ സംബന്ധിച്ചുള്ള പ്രഖ്യാപനങ്ങൾ, കമ്മീഷനുകൾ, സമ്മേളനങ്ങൾ എന്നിവയിലൂടെയും, യഥാർത്ഥത്തിൽ തെററു ചെയ്യുന്നവരു പ്രയോജനകരമായ നടപടികൾ പൊതുജനനന്മയ്ക്കുവേണ്ടിയാണെന്ന നാട്യത്തിൽ നടപ്പിൽ വരുത്തുന്നതിലൂടെയും അത്തരം ഹിംസ പ്രവർത്തിക്കുന്നതു നാം കാണാറുണ്ട്. അനന്തരഫലം പലപ്പോഴും ദുരയും ചതിയുമായിരിക്കും. പലപ്പോഴും അവ അഹിംസയുടെ സൃഷ്ടികർത്താവു് ആകാറുമുണ്ടല്ലോ. രക്തമാംസങ്ങളും നേർമ്മയേറിയ തൊലിയുമില്ലാത്ത നഗ്നമായ അസ്ഥിപഞ്ജരംപോലെ വെറുപ്പുളവാക്കുന്നതാണു നഗ്നമായ ഹിംസ. അതിനു നീണ്ടുനിൽക്കാൻ സാധ്യമല്ല. പക്ഷേ സമാധാനമെന്നും പുരോഗതിയെന്നും വിളിക്കപ്പെടുന്ന ചിലതിൻെറ മുഖംമൂടി ധരിക്കുമ്പോൾ അതു കൃത്രിമമായി തുടർന്നു നിലനിൽക്കുന്നു. പൊന്നിൽപൊതിഞ്ഞ അത്തരം ഭയങ്കരമായ ഹിംസ, രഹസ്യമായോ പരസ്യമായോ പ്രവർത്തിക്കുന്ന ഹിംസയെ ദുർബലരിൽ ഉൽപാദിപ്പിക്കുന്നു.

## 7

....വിദ്യാസമ്പന്നരെന്നു വിളിക്കപ്പെടുന്ന ഭാരതീയർ, പ്രധാനമായും ബ്രിട്ടീഷ്ഭരണംമൂലം ചായയും കാപ്പിയും കുടിക്കുന്നതു സാരമുള്ളതായി കണക്കാക്കേണ്ടതില്ലെന്നു വയ്ക്കാം. അവ, ചെലവു് അൽപ്പം വർദ്ധിപ്പിക്കുകയും കൂട്ടതലുപയോഗിക്കുന്നപക്ഷം ആരോഗ്യത്തിൻെറ പൊതുനിലവാരം താഴ്ത്തുകയുംമാത്രമേ ചെയ്യുന്നുള്ളു. പക്ഷേ ബ്രിട്ടീഷുകാർ വരുത്തിവച്ചതായി അനുഭവപ്പെട്ടിട്ടുള്ള വമ്പിച്ച വിനകളിലൊന്നു് ഏതെങ്കിലും രൂപത്തിലുള്ള മദ്യസംസ്കാരത്തിൻെറ ഇറക്കുമതിയാണു്. മതങ്ങൾ വിലക്കിയിട്ടുപോലും അതു ഇന്ത്യയിലുടനീളം വ്യാപിച്ചിട്ടുണ്ടെന്നു പറഞ്ഞാൽ ആ കടംവാങ്ങിയ ശീലം വരുത്തിയ ദൂഷ്യത്തിൻെറ ആഴം വായനക്കാർക്കു ബോധ്യമാവും. മദ്യമടങ്ങിയ കുപ്പി തൊട്ടാൽ മഹമ്മദീയൻ അശുദ്ധനാവുമെന്നു് ഇസ്ളാംമതം അനുശാസിക്കുന്നുണ്ട്. ഏതെങ്കിലും രൂപത്തിലുള്ള മദ്യം ഉപയോഗിക്കുന്നതു ഹിന്ദുമതം കർശനമായി നിരോധിക്കുന്നുണ്ട്. എന്നിട്ടും കഷ്ടമെന്നല്ലാതെ എന്തു പറയട്ടെ, മദ്യം നിരോധിക്കുന്നതിനുപകരം അതിൻെറ പ്രചാരത്തിനുവേണ്ട സഹായവും പ്രോത്സാഹനവുമാണു ഗവർമെൻറു നല്കുന്നതെന്നു തോന്നിപ്പോവുന്നു! എവിടെയുമെന്നപോലെ ഇവിടെയും ദുരിതമനുഭവിക്കുന്നതു ദരിദ്രരാണു്. അവരാണു നല്ല ആഹാരവും മററു് അവശ്യസാധനങ്ങളും വാങ്ങുന്നതിനുപകരം തുച്ഛമായ വരുമാനം മദ്യം വാങ്ങാൻ ചെലവിടുന്നതു്. ആ ദുർഭഗനായ പാവംതന്നെയാണു് ആ ദുരുപത്രിയി

---

7. The Vegetarian (London) 21-2-1891, (Collected Works of Mahatma Gandhi, Publications Division, Delhi, 1953)

ലേക്കം അകാലമൃത്യുവിലേക്കം നയിക്കുന്ന മദ്യപാനത്തിനുവേണ്ടി, കുടുംബം പട്ടിണിയിടുകയും കുഞ്ഞുങ്ങളുണ്ടെങ്കിൽ അവരെ സംരക്ഷിക്കുകയെന്ന പരിശുദ്ധകർത്തവ്യം പൊട്ടിച്ചെറിയുകയും ചെയ്യുന്നതു്. ഈ തിന്മയ്ക്കെതിരായി നിരന്തരസമരം ഇപ്പോഴും നടത്തിക്കൊണ്ടിരിക്കുന്നയാളായ ബാരോയുടെ മുൻപ്രതിനിധി മിസ്റ്റർ കെയിൻ തീർച്ചയായും അഭിനന്ദനമർഹിക്കുന്നുണ്ടെന്നു പ്രസ്താവിച്ചുകൊള്ളട്ടെ. പക്ഷേ, ഉദാസീനവും നിദ്രാധീനവുമായ ഒരു ഗവർമെൻറിനെതിരെ ഒരൊററ മനുഷ്യനു് അയാളെത്ര ശക്തനായാലും എന്തു ചെയ്യാൻ കഴിയും?

8

എൻെറ വ്യക്തിപരമായ വിശ്വാസം തികച്ചും വ്യക്തമാണു്. എന്നോടു് ഏററവും വലിയ തെററാണു കാണിക്കുന്നതെങ്കിൽപ്പോലും ജീവനുള്ള ഒന്നിനെ, പ്രത്യേകിച്ചും സഹജാതനായ മനുഷ്യനെ ഉപദ്രവിക്കാനെനിക്കു കഴിയുകയില്ല. അതുകൊണ്ടു്, ബ്രിട്ടീഷ്ഭരണം ഒരു ശാപമാണെന്നു ഞാൻ കരുതുന്നുവെങ്കിലും ഒരൊററ ഇംഗ്ലീഷുകാരനെയെങ്കിലും ഉപദ്രവിക്കാനോ അയാൾക്കു ഭാരതത്തിലുണ്ടായേക്കാവുന്ന ഏതെങ്കിലും ന്യായമായ താൽപര്യങ്ങൾക്കു വിഘാതംവരുത്താനോ ഞാൻ ഉദ്ദേശിക്കുന്നില്ല.

ഞാൻ പറയുന്നതു തെററുധരിക്കരുതു്. ഇന്ത്യയിലെ ബ്രിട്ടീഷ് ഭരണം ഒരു ശാപമാണെന്നു് ഞാൻ കരുതുന്നുവെങ്കിലും അതുകൊണ്ടു് ഇംഗ്ലീഷുകാർ പൊതുവേ ലോകത്തുള്ള മറെറല്ലാ ജനങ്ങളേക്കാളും അധഃപതിച്ചവരാണെന്നു ഞാൻ കരുതുന്നില്ല. ധാരാളം ഇംഗ്ലീഷുകാർ എൻെറ അടുത്ത സുഹൃത്തുക്കളായി ഉണ്ടെന്നു് അവകാശപ്പെടുവാൻ എനിക്കു സന്തോഷമുണ്ടു്. വാസ്തവത്തിൽ, ബ്രിട്ടീഷ്ഭരണത്തെപ്പററിയുള്ള നഗ്നസത്യം തുറന്നുപറയാൻ മടിക്കാതിരുന്ന ധീരമായ ഇംഗ്ലീഷുകാരുടെ വെട്ടിത്തുറന്നുള്ള ലേഖനങ്ങൾമൂലമാണു് ഈ ഭരണത്തിൻെറ തിന്മ അധികവും ഞാൻ ഗ്രഹിച്ചതു്.

എന്തുകൊണ്ടാണു ബ്രിട്ടീഷ്ഭരണം ഒരു ശാപമാണെന്നു ഞാൻ കരുതുന്നതു്?

അതു രാജ്യത്തിനൊരിക്കലും താങ്ങാനാവാത്ത വിധത്തിലുള്ള മിലിററി ഭരണച്ചെലവും സിവിൽ ഭരണച്ചെലവും മൂലവും അനുക്രമമായ ചൂഷണസമ്പ്രദായംകൊണ്ടും, ജനലക്ഷങ്ങളെ നിർദ്ധനരാക്കി.

അതു നമ്മെ രാഷ്ട്രീയമായി വെറും അടിമത്തത്തിലേക്കു താഴ്ത്തി. അതു നമ്മുടെ സംസ്കാരത്തിൻെറ അടിത്തറ പൊളിച്ചു.

8. Young India, 12-3-1930

ക്രൂരമായ നിരായുധീകരണനയംമൂലം അതു നമ്മെ ആദ്ധ്യാത്മികമായി അധഃപതിപ്പിച്ചു. ആന്തരികശക്തിയില്ലാതെയായ നാം നിരായുധരുംകൂടിയായപ്പോഠം കേവലം ഭീരുത്വം നിറഞ്ഞ നിസ്സഹായതയിലേക്കു വഴുതിവീണു.

9

ചോദ്യം: ബ്രിട്ടീഷുകാർ ഇന്ത്യയിൽനിന്നു പിൻവാങ്ങുമ്പോഠം വിവിധജാതികഠം പരസ്പരം അക്രമാസക്തമായ കലഹത്തിലേപ്പെടുമെന്ന ഭയമുണ്ടെന്നു് അങ്ങു കരുതുന്നില്ലേ?

ഉത്തരം: ബ്രിട്ടീഷ്ഭരണത്തെ ഒരു ആപ്പിനോടു ഞാൻ താരതമ്യപ്പെടുത്തിയിട്ടുണ്ടു്. ആ ആപ്പു വലിച്ചൂരിയാലുടൻ ഭിന്നഭാഗങ്ങഠം വീണ്ടും ഒന്നാകും. പക്ഷേ,നാം തമ്മിലുള്ള കലഹം തുടന്നാൽത്തന്നെയും അതൊരു ഈശ്വരേച്ഛയായി ഞാൻ കരുതണം. തിന്മയെക്കുറിച്ചു് ആധിപിടിക്കുന്നവൻ തിന്മചെയ്യുന്നവനോളമോ അവനേക്കാളധികമോ കൊള്ളരുതാത്തവനാണു്. അതുകൊണ്ടു് വിദേശീയഭരണമാകുന്ന അടിച്ചേൽപ്പിക്കപ്പെട്ട ശക്തികൊണ്ടാണു നാം അന്യോന്യം കഴുത്തിനുപിടിക്കാതെയിരിക്കുന്നതെങ്കിൽ എത്ര വേഗം ആ ശക്തി ദൂരെക്കളയുന്നുവോ അത്രയും നന്നു്. കുറേക്കാലത്തേക്കു കൂടി നാം ഉഗ്രസമരത്തിലേർപ്പെട്ടേക്കാമെങ്കിലും, അവസാനം നാം കൂടുതൽ യോജിക്കുകതന്നെ വേണം.

10

ഇന്ദ്രിയമയമായ ശരീരത്തിലെ അന്യവസ്തുപോലെയാണു വിദേശഭരണം. ആ വിഷം അകററിയാലുടൻ ശരീരത്തിനു് ആരോഗ്യം വീണ്ടുകിട്ടുന്നു. മററുള്ളവരുടെ ജീവത്യാഗം മൂലമോ, ഭരണാധികാരികളുടെ രക്തം ചൊരിഞ്ഞോ മാത്രമേ ഞങ്ങഠംക്കു സ്വാതന്ത്ര്യം കിട്ടുകയുള്ളുവെങ്കിൽ ആ സ്വാതന്ത്ര്യം ഞങ്ങഠംക്കാവശ്യമില്ല. പക്ഷേ രാഷ്ട്രത്തിനു്, അതായതു ഞങ്ങഠംക്കു്, സ്വാതന്ത്ര്യലബ്ധിക്കുവേണ്ടി ത്യാഗങ്ങളനുഷ്ഠിക്കാൻ കഴിയുമെങ്കിൽ ഇത്രയും വൈകിപ്പോയ ആ സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള സൂചനയെന്ന നിലയ്ക്കു ഭാരതത്തിൽ രക്തം നിറഞ്ഞ ഒരു ഗംഗതന്നെയൊഴുക്കാൻ ഞങ്ങഠം മടിക്കുകയില്ലെന്നു നിങ്ങഠംക്കു കാണാം.

11

ഇന്ത്യ സ്വന്തം ഭാഗധേയങ്ങളെ ഇംഗ്ലണ്ടിൻേറതുമായി അവിഭാജ്യമായി യോജിപ്പിക്കുമെന്നു് അങ്ങു വിചാരിക്കുന്നുണ്ടോ?

9. Young India, 22–10–1931
10. Young India, 15–10–1930 (ലണ്ടനിൽവച്ചു് സ്വാതന്ത്ര്യതൊഴിലാളിക്കക്ഷിയോടു ചെയ്ത പ്രസംഗം)
11. The Nation's Voice, (1931), p. 192

ഉണ്ട്, അവരാം ഒരു പങ്കാളിയായിരിക്കുന്നിടത്തോളംകാലം. പക്ഷേ, ആ പങ്കാളിത്തം മല്ലനും മാതേവനും തമ്മിലുള്ളതുപോലെയാണെന്നു കാണുകയോ ലോകത്തിലെ മററു ജനതകളെ ചൂഷണം ചെയ്യാൻ ഉപയോഗിക്കുകയോ ചെയ്യുന്നപക്ഷം ഉടനടി അതവസാനിപ്പിക്കും. ലോകത്തിലെ എല്ലാ രാഷ്ട്രങ്ങളുടെയും പൊതുനന്മയാണു ലക്ഷ്യം. അതു നേടാൻ കഴിയുന്നില്ലെങ്കിൽ അയഥാർത്ഥമായ ഒരു പങ്കാളിത്തം നിലനിർത്തുന്നതിനുപകരം എത്രകാലം വേണമെങ്കിലും കാത്തിരിക്കാനുള്ള ക്ഷമ എനിക്കുണ്ട്.

ഒരു രാഷ്ട്രവുമായുള്ള വ്യാപാരവും ചൂഷണവും തമ്മിൽ എങ്ങനെ തിരിച്ചറിയാം?

അതിനു രണ്ടു പരീക്ഷണങ്ങളുണ്ട്. (1) മറേറ രാഷ്ട്രത്തിനു നമ്മുടെ ചരക്കുകരാം ആവശ്യമുണ്ടായിരിക്കുകയും, യാതൊരു കാരണവശാലും അവ ആ രാഷ്ട്രത്തിൻെറ മേൽ ഇച്ഛയ്ക്കെതിരായി അടിച്ചേൽപ്പിക്കാതിരിക്കുകയും വേണം. (2) വ്യാപാരം നാവികസേനയുടെ പിന്തുണയോടെ ആവരുതു്. ഇന്ത്യയെപ്പോലുള്ള രാഷ്ട്രങ്ങളോടു് ഇംഗ്ലണ്ടു് എത്രമാത്രം തെററു ചെയ്തിട്ടുണ്ടെന്നു നിങ്ങരാം മനസ്സിലാക്കുമ്പോരാം, 'ബ്രിട്ടൻ തിരകളെ ഭരിക്കുന്നു'വെന്ന പാട്ടു് അഭിമാനത്തോടെ പാടാൻ നിങ്ങരാക്കു സാധ്യമാവുകയില്ലെന്നു് ഈ സന്ദർഭത്തിൽ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഇന്നു് ഇംഗ്ലീഷ് പാഠപുസ്തകങ്ങളിൽ നിങ്ങരാക്കു് അഭിമാനിക്കാവുന്നതായി കൊടുത്തിട്ടുള്ളതെല്ലാം വാസ്തവത്തിൽ ലജ്ജാകരമാണെന്നു വരേണ്ടതുണ്ടു്. മററു രാഷ്ട്രങ്ങളുടെ തോൽവിയിലും മാനഹാനിയിലും നിങ്ങരാം അഭിമാനം കൊള്ളാത്തവരാവേണ്ടിയിരിക്കുന്നു.

## 12

24–ാം തീയതി ചക്രവർത്തി പുറപ്പെടുവിച്ച പ്രഖ്യാപനം* ബ്രിട്ടീഷ്ജനതയ്ക്കു എന്തുകൊണ്ടും അഭിമാനിക്കാവുന്നതും ഓരോ ഭാരതീയനും തൃപ്തികരമായി തോന്നേണ്ടതുമായ ഒരു പ്രമാണമാണു്. ഹണ്ടർപ്രഭുവിൻെറ കമ്മിററിക്കുമുമ്പാകെയുള്ള പ്രസ്താവങ്ങരാക്കുശേഷം ഉണ്ടായിട്ടുള്ള ഈ പ്രഖ്യാപനം യഥാർത്ഥ ബ്രിട്ടീഷ് സ്വഭാവ

12. Young India, 31-12-1919 (Collected vo.l 1919–1922, pp 83–86)

* 1919–ലെ ഇന്ത്യൻ റിഫോംസ് ആക്ടിനു സമ്മതി നല്കുന്നതോടൊപ്പം, റിഫോംപ്രസ്ഥാനത്തിൻെറ പുരോഗതി അവലോകനം ചെയ്തുകൊണ്ടും, സ്വതന്ത്രമായ സ്ഥാപനങ്ങരാം എത്രയും വേഗം കൈവരിക്കുന്നതിനുവേണ്ടി ജനങ്ങളേയും ഉദ്യോഗസ്ഥന്മാരേയും അന്യോന്യം സഹകരിക്കുവാൻ ആഹ്വാനം ചെയ്തുകൊണ്ടും, പൊതുജനരക്ഷയ്ക്കു വിഘാതമാകാത്തിടത്തോളം രാഷ്ട്രീയത്തടവുകാരുടെ ശിക്ഷ ഇളവുചെയ്യാൻ വൈസ്രോയിക്കു നിർദ്ദേശം നല്കിക്കൊണ്ടും ചക്രവർത്തി ഒരു പ്രഖ്യാപനം പുറപ്പെടുവിക്കുകയുണ്ടായി.

ത്തിലേക്കു വെളിച്ചം വീശുന്നുണ്ട്. ആ പ്രഖ്യാപനം എത്രമാത്രം സമുന്നതമായ രൂപത്തിൽ ആ സ്വഭാവത്തെ പ്രദർശിപ്പിക്കുന്നുവോ, അത്രമാത്രം താണ രൂപത്തിൽ ജനറൽ ഡയറിന്റെ മനുഷ്യത്വമില്ലായ്മയേയും അതു കാണിക്കുന്നുണ്ട്. നീതി ചെയ്യാനുദ്ദേശമുള്ളതിന്റെ തെളിവാണീ പ്രഖ്യാപനം എന്നതുപോലെ, ഭീതിയും ക്ഷോഭവും കീഴടക്കുമ്പോൾ മനുഷ്യൻ പിശാചായി മാറുന്നതിനു ദൃഷ്ടാന്തമാണു ജനറൽ ഡയറിന്റെ പ്രവൃത്തി. ഈ രണ്ടു സംഭവങ്ങളും അടുത്തടുത്തുണ്ടായതു കേവലം യാദൃച്ഛികമാണെന്നു ഞാൻ വിശ്വസിക്കുന്നു. രാജകീയസമ്മതി ലഭിച്ച മഹത്തായ ഒരു നടപടിയുടെ അനിവാര്യമായ അനന്തരഫലമാണ് ഈ പ്രഖ്യാപനം. തൊടുകുറി ചാർത്തലായിരുന്നു അത്. ഇന്ത്യയോടു നീതി കാട്ടാൻ ബ്രിട്ടീഷ് ജനത ഗൗരവമായിത്തന്നെ ഉദ്ദേശിക്കുന്നുവെന്നതു റിഫോംസ് ആക്റ്റും, ഈ പ്രഖ്യാപനവും വ്യക്തമാക്കുന്നു. അതു സംബന്ധിച്ചുള്ള സംശയങ്ങളെയെല്ലാം ഇതു് ഒഴിവാക്കേണ്ടതാണ്. അതുകൊണ്ടു നാം കൈയും കെട്ടിയിരുന്നാൽ മതിയെന്നോ, ആവശ്യമുള്ളതെല്ലാം കിട്ടുമെന്നു പ്രതീക്ഷിക്കാമെന്നോ അർത്ഥമില്ല. ബ്രിട്ടീഷ്ഭരണഘടനയനുസരിച്ച് ഒരു ഉഗ്രസമരം നടത്താതെ ആർക്കും ഒന്നും നേടാനാവില്ല. പരിഷ്കാരങ്ങൾ പ്രക്ഷോഭണത്തിന്റെ ഫലമായിട്ടല്ല അനുവദിച്ചതെന്നു പാർലിമെൻറിൽ ചെയ്ത പ്രസ്താവനകൾ ആരും അൽപ്പനേരത്തേക്കെങ്കിലും വിശ്വസിക്കുമെന്നു തോന്നുന്നില്ല. പ്രക്ഷോഭണം കൂടാതെ നമുക്കൊന്നും നേരിടാനാവില്ലെന്ന കോൺഗ്രസ് അദ്ധ്യക്ഷന്റെ ഉപദേശം സദാ നമ്മുടെ മനസ്സിലുണ്ടായിരിക്കണം. ജനങ്ങളുടെ അവകാശങ്ങൾക്കുവേണ്ടി പൊരുതാൻ കോൺഗ്രസ് ഉണ്ടായിരുന്നില്ലെങ്കിൽ, നാം ഇന്ന് ഒരിടത്തും എത്തുമായിരുന്നില്ല. പ്രക്ഷോഭണം എന്നതു് എന്തിന്റെയെങ്കിലും സമീപത്തേക്കുള്ള ചലനം അല്ലാതെ മറ്റൊന്നുമല്ല. പക്ഷേ, എല്ലാ ചലനവും പുരോഗതിയല്ലാത്തതുപോലെ, എല്ലാ പ്രക്ഷോഭണവും വിജയിക്കണമെന്നർത്ഥമില്ല. അശിക്ഷിതമായ പ്രക്ഷോഭണം, അതായതു വാക്കാലോ പ്രവൃത്തിയാലോ ഉള്ള ഹിംസ, ദേശീയമായ വളർച്ച മുരടിപ്പിക്കുകയും ജാലിയൻവാലാബാഗിലെ കൂട്ടക്കൊലപോലുള്ള അയുക്തമായ പകരംവീട്ടലുകൾക്ക് ഇടയാക്കുകയും ചെയ്യും. ശിക്ഷണബോധമുൾക്കൊണ്ട പ്രക്ഷോഭണം ദേശീയവളർച്ചയുടെ അവസ്ഥയാണ്. അതുകൊണ്ട് ഏററവും ശരിയായ പ്രവൃത്തിയിലാണ് ഏററവും ശരിയായ പ്രക്ഷോഭണം അടങ്ങിയിട്ടുള്ളത്. രാജകീയപ്രഖ്യാപനത്തിന്റെയും പരിഷ്കാരങ്ങളുടെയും അർത്ഥം പ്രക്ഷോഭണവും പ്രവൃത്തിയും കുറയ്ക്കണമെന്നല്ല, ശരിയായ രീതിയിലുള്ള പ്രക്ഷോഭണവും പ്രവൃത്തിയും വർദ്ധിപ്പിക്കുകയെന്നതാണ് എന്ന കാര്യത്തിൽ നമുക്കു സംശയത്തിനവകാശമില്ല.

ഈ പരിഷ്കാരങ്ങൾ തീർച്ചയായും അപൂർണമാണ്. അവ വേണ്ടുവോളം നമ്മെ തൃപ്തിപ്പെടുത്തുന്നില്ല. കൂടുതൽ നമുക്കു കിട്ടേ

ണ്ടതും നേടുവാൻ കഴിയേണ്ടതുമാണ്. പക്ഷേ, ഈ പരിഷ്കാരങ്ങൾ നാം ഒന്നാകെ അവഗണിക്കേണ്ടവയല്ല. നേരേമറിച്ച നമുക്ക വികാസം നൽകാൻ സഹായകമായവയാണ് അവ. അതുകൊണ്ടു നമ്മുടെ കടമ അവയെ നിശിതമായി വിമർശിക്കുകയെന്നതല്ല. അവ പരിപൂർണമായി വിജയിപ്പിക്കുന്നതിനുവേണ്ടി ശാന്തരായി പ്രവർത്തിക്കുകയും അങ്ങനെ സമ്പൂർണമായ ഉത്തരവാദിത്വം നമുക്ക ലഭിക്കുന്ന കാലം മുന്നിൽ കണ്ടു നീങ്ങുകയുമാണു വേണ്ടതു്. നമ്മുടെ ജോലി ഇനി ഉള്ളിലേക്ക തിരിഞ്ഞുള്ള പ്രക്ഷോഭണമാവാം. സാമൂഹ്യമായ മാലിന്യങ്ങൾ ദൂരീകരിക്കുന്നതിലും, ശക്തരായ സമ്മതിദായകരെ വാർത്തെടുക്കുന്നതിലും, സ്വയം പരസ്യപ്പെടുത്തുന്നതിനുവേണ്ടിയല്ലാതെ, ദേശസേവനം അനുഷ്ഠിക്കുന്നതിനുവേണ്ടി തിരഞ്ഞെടുപ്പിനു മത്സരിക്കുന്നവരെ കൗൺസിലുകളിലേക്ക് അയയ്ക്കുന്നതിലും നമുക്ക് ഇനി ശ്രദ്ധ കേന്ദ്രീകരിക്കാം.

നമുക്കും ഇംഗ്ലീഷുകാർക്കും തമ്മിൽ പരസ്പരവിശ്വാസമില്ലായ്മ വളരെയധികം ഉണ്ടായിരുന്നിട്ടുണ്ടു്. ജനറൽ ഡയർ മനുഷ്യമഹത്ത്വം വിസ്മരിക്കുകയും അവിശ്വാസവും തദനുസരണമായ ഭീതിയും കീഴടക്കിയതുമൂലം മനുഷ്യനല്ലാതാവുകയും ചെയ്തു. താൻ ആക്രമിക്കപ്പെട്ടുമെന്നായിരുന്നു അദ്ദേഹത്തിന്റെ ഭയം. പരിഷ്കാരങ്ങളേക്കാളും മുൻ പറഞ്ഞ പ്രഖ്യാപനമാണ് അവിശ്വാസത്തിന്റെ സ്ഥാനത്തു സത്യം പ്രതിഷ്ഠിക്കുന്നതു്. ഈ വിശ്വാസം സിവിൽസർവീസിലേക്ക വാർന്നിറങ്ങുമോ എന്നുള്ളതു കണ്ടറിയേണ്ടിയിരിക്കുന്നു. വാർന്നിറങ്ങുമെന്നുതന്നെ നമുക്ക പ്രതീക്ഷിക്കുകയും അതിനു സമ്പൂർണസഹകരണം നൽകുകയും ചെയ്യാം. നാം ചെയ്യുന്നതു് ഒരിക്കലും ഒരു തെററായിരിക്കുകയില്ല. വിശ്വസിക്കുകയെന്നതു് ഒരു സദ്ഗുണമാണ്. ദൗർബല്യമാണ് അവിശ്വാസത്തെ സൃഷ്ടിക്കുന്നതു്.

ഭംഗിയായും മുറുമുറുപ്പുകൂടാതെയും ജോലിചെയ്യുകയെന്നതാണ് നമ്മുടെ സംതൃപ്തി പ്രദർശിപ്പിക്കുന്നതിനുള്ള ഏകമാർഗം. സത്യസന്ധമായ പ്രവർത്തനമാണു നമ്മുടെ ലക്ഷ്യത്തിലേക്കുള്ള പുരോഗതിക്കു വേഗം വർദ്ധിപ്പിക്കാൻ ഏററവുമധികം ഉതകുന്നതു്.

ഇക്കാലമത്രയും ഒരു നിമിഷത്തേയ്ക്കെങ്കിലും പിന്തിരിയാതെ ഇന്ത്യയ്ക്കുവേണ്ടി പ്രവർത്തിച്ചിട്ടുള്ളയാളാണു മിസ്റ്റർ മോണ്ടേഗ്യു. സെക്രട്ടറി ഓഫ് സ്റ്റേററ് എന്ന സ്ഥാനം പലരും അലങ്കരിക്കുന്നതു നാം കണ്ടിട്ടുണ്ടു്. പക്ഷേ, മിസ്റ്റർ മോണ്ടേഗ്യുവിനെപ്പോലെ മററാരെങ്കിലും ആ സ്ഥാനം അത്ര നന്നായി അലങ്കരിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹം ഇന്ത്യയുടെ ഒരു യഥാർത്ഥസുഹൃത്തായിരുന്നിട്ടുണ്ടു്. അദ്ദേഹം നമ്മുടെ കൃതജ്ഞതയ്ക്കു പാത്രീഭവിച്ചിട്ടുണ്ടു്. സിൻഹാപ്രഭുവോ? അദ്ദേഹം നമ്മുടെ രാജ്യത്തിനു ധാവല്യം വർദ്ധിപ്പിച്ചു. ഭാരതീയക്ക് എന്തുകൊണ്ടും അദ്ദേഹത്തെക്കുറിച്ച് അഭിമാനിക്കാൻ വകയുണ്ടു്.

13

ഇതെന്നെ ഇന്ന നിലവിലുള്ള ഭരണസമ്പ്രദായത്തിലേയ്ക്കെത്തിക്കുന്നു. പരിഷ്കാരമൊക്കെയുണ്ടായിട്ടും രാജ്യം വളരെ താണ അവസ്ഥയിലാണ് ഇപ്പോഠം. വാർഷികച്ചെലവു വർദ്ധിച്ചിട്ടുണ്ട്. ഈ ഭരണക്രമത്തെക്കുറിച്ചുള്ള ഗാഢമായ പഠനത്തിനുശേഷം, ഇതുമായി പൊരുത്തപ്പെട്ടുപോകാൻ കഴിയുകയില്ലെന്നെനിക്കു ബോധ്യമായിട്ടുണ്ട്. ഒരു സമ്പൂർണവിപ്ലവമാണ് ഈ കാലഘട്ടത്തിലെ ഏററവും വലിയ ആവശ്യം. വിപ്ളവമെന്ന വാക്കു നിങ്ങളെ അസന്തുഷ്ടരാക്കുന്നു. പക്ഷേ, ഞാൻ വാദിക്കുന്നതു് ഒരു രക്തദൃഷിതവിപ്ലവത്തിനുവേണ്ടിയല്ല. സമുന്നതമായ രാജ്യസേവനത്തെ സംബന്ധിച്ചിടത്തോളം ജീവിതനിലവാരത്തിനു പരിപൂർണമായ പരിവർത്തനം ഉണ്ടായേ തീരൂ എന്നു വരുമാറു്, ചിന്താലോകത്തിലുള്ള ഒരു വിപ്ലവത്തിനുവേണ്ടിയാണു ഞാൻ നിലകൊള്ളുന്നതു്.

14

എന്നാൽ എന്തുകൊണ്ടു ഡൊമിനിയൻ പദവി ആയിക്കൂടാ? ഇംഗ്ളീഷുകാർക്കു് ഡൊമിനിയൻ പദവിയെന്നതിൻെറ അർത്ഥം എന്താണെന്നറിയാം എന്നതാണു വാസ്തവം. പങ്കാളിത്തം എന്തെന്ന് അവർക്കറിഞ്ഞുകൂടാ. പക്ഷേ ഡൊമിനിയൻ പദവിയിൽ, നിങ്ങഠക്കാവശ്യമുള്ളതെല്ലാം ഉണ്ടത്രേ. അതു തരാമെന്നു പറഞ്ഞാൽ എന്തുകൊണ്ടു് അതു സ്വീകരിച്ചുകൂടാ, ഐറീഷ് ജനത അവരുടെ സ്വന്തം അഭീഷ്ടം അനുസരിച്ചു ഫ്രീസ്റ്റേററുപദവി സ്വീകരിച്ചതുപോലെ? നിങ്ങളുടെ പങ്കാളിത്തത്തിനു് അതിനേക്കാഠം കൂടുതൽ അർത്ഥമുണ്ടോ?

ഡൊമിനിയൻപദവിക്കുവേണ്ടിയുള്ള വാദം എൻെറ മുൻപിൽ സമർപ്പിക്കുക. ഞാൻ അതിൻെറ ഉള്ളടക്കം പരിശോധിക്കട്ടെ. എന്നിട്ടു നിങ്ങഠം പറയുന്ന ഡൊമിനിയൻ പദവി സ്വാതന്ത്ര്യം തന്നെ എന്നു് എനിക്കു ബോധ്യപ്പെട്ടുന്നെങ്കിൽ ഞാൻ അതു് ഉടൻ തന്നെ സ്വീകരിച്ചു കൊള്ളാം. പക്ഷേ രണ്ടും ഒന്നാണെന്നു തെളിയിക്കാനുള്ള ഭാരം ഡൊമിനിയൻപദവിയും സ്വാതന്ത്ര്യവും ഒന്നാണെന്നു പറയുന്നവരുടെ ചുമലിൽത്തന്നെ ഞാൻ ചുമത്തും.

15

ഇന്ത്യയെ നിങ്ങഠം സാമ്രാജ്യത്തിൽനിന്നു് എത്രത്തോളം മാററി നിർത്തും?

സാമ്രാജ്യത്തിൽനിന്നു പരിപൂർണമായും മാററിനിർത്തും. ബ്രിട്ടീഷ്രാഷ്ട്രത്തിൽനിന്നു് ഒട്ടുംതന്നെ മാററിനിർത്തുകയില്ല. ഇന്ത്യയ്ക്കു് എന്തെങ്കിലും നേട്ടം ഉണ്ടാവണമെങ്കിൽ, ഇന്ത്യ സങ്കടം അനുഭവിക്ക

13. Young India, (1919-1922) 8-6-1921, p 434
14. The Nation's Voice, (1931) pp. 191-192
15. The Nation's Voice, (1931) p. 192

രുതെന്നുണ്ടെങ്കിൽ, അതാണു വേണ്ടതു്. ഇന്ത്യ ഉള്ളതുകൊണ്ടാണു ബ്രിട്ടീഷ് സാമ്രാജ്യം ഒരു സാമ്രാജ്യമായതു്. ആ സാമ്രാജ്യപദവി അവസാനിപ്പിച്ചു്, ബ്രിട്ടീഷ് ജനതയുമായും, മററു ഡൊമിനിയനു കളുമായും തുല്യപങ്കാളികഠം എന്ന നിലയിൽ അവരുടെ സുഖദുഃഖ ങ്ങളിൽ ഞങ്ങഠം പങ്കുകാരാവാനാണു ഞാൻ അഭിലഷിക്കുക. പക്ഷേ അതു തുല്യനിലയിൽത്തന്നെയുള്ള പങ്കാളിത്തമായിരിക്കണം.

16

അത്തരത്തിലുള്ളൊരു പങ്കാളിത്തത്തിൻെറ സാമാന്യലക്ഷ്യ ങ്ങഠം എന്തെല്ലാമാണു്?

ലോകത്തുള്ള ജനതകളെ ചൂഷണംചെയ്യുന്ന സമ്പ്രദായം അവ സാനിപ്പിക്കുക എന്നതാണു് ആ പൊതുലക്ഷ്യം. അനേകംവഷങ്ങളാ യി വേദനയോടുകൂടി അനുഭവിച്ചുകൊണ്ടിരിക്കുന്ന ഈ ചൂഷണ ത്തിൽനിന്നു് ഇന്ത്യ വിമുക്തയാവുകയാണെങ്കിൽ, മേലിൽ ചൂഷ ണമുണ്ടാവാതെ സൂക്ഷിക്കാൻ ഇന്ത്യയ്ക്കു കഴിയും. യഥാർത്ഥത്തി ലുള്ള പങ്കാളിത്തം പരസ്പരനന്മയ്ക്കുള്ളതാണു്. രണ്ടു ജനതകഠം തമ്മിലുള്ള ഒരു പങ്കാളിത്തമായിരിക്കരുതു്. എങ്ങനെയുള്ള ജനത കഠം? ഒന്നു പൗരുഷത്തിനും ധീരതയ്ക്കും അജയ്യമായ സംഘടനാശ ക്തിക്കും പ്രസിദ്ധമായ ജനത; മറേറതു് അദ്വിതീയമായ ഒരു സം സ്കാരം സ്വായത്തമായുള്ള ഒരു പുരാതനജനത; തികച്ചും വിഭിന്നമായ ഒരു ഭൂഖണ്ഡം. ഇങ്ങനെയുള്ള രണ്ടു ജനതകഠം തമ്മിലുള്ള പങ്കാളി ത്തം പരസ്പരനന്മയ്ക്കും മനുഷ്യജാതിയുടെതന്നെ പൊതുനന്മയ്ക്കും ആയിട്ടല്ലാതെ തീരുക സാധ്യമല്ല.

17

വായിച്ചുനോക്കിയാൽ രാഷ്ട്രീയമായി ഇന്ത്യ അഭിലഷിക്കുന്ന എല്ലാം കൊടുക്കുന്നതായി തോന്നുമെങ്കിലും, യഥാർത്ഥത്തിൽ യാ തൊന്നും കൊടുക്കാതെയുള്ള ഒരു രാഷ്ട്രീയഭരണഘടനകൊണ്ടു് കോൺ ഗ്രസ്സോ, വ്യക്തിപരമായി പറയുന്നുവെങ്കിൽ ഞാനോ ഒരിക്കലും തൃപ്തിപ്പെടുന്നതല്ല എന്നുള്ളതു് പരമാർത്ഥമാണു്. നാം പരിപൂർ ണസ്വാതന്ത്ര്യത്തിനുവേണ്ടി നിലകൊള്ളുന്നതു് വെറും ഡംഭുകൊ ണ്ടോ, ബ്രിട്ടീഷ്ജനതയുമായുള്ള സകലബന്ധങ്ങളും നാം അവസാ നിപ്പിച്ചു എന്നു് അഖിലാണ്ഡത്തെ മുഴുവൻ കാണിക്കുന്നതിനോ അല്ല. തീർച്ചയായും അല്ല. നേരേമറിച്ചു് കോൺഗ്രസ്സു് ഉദ്ദേശിക്കു ന്നതു് ഒരു പങ്കാളിത്തമാണെന്നു കാണാൻ കഴിയും. കോൺഗ്രസ്സു് ഉദ്ദേശിക്കുന്നതു് ബ്രിട്ടീഷ്ജനതയുമായുള്ള ബന്ധമാണു്. തുല്യനില യിലുള്ളവർ തമ്മിൽ മാത്രം ഉണ്ടാകാവുന്ന ഒരു ബന്ധമായിരിക്കും.

16. The Nation's Voice, (1931) p. 152
17. The Nation's Voice, (1931) pp. 7, 8, 9

അതു്. ഒരു ബ്റിട്ടീഷ് പ്രജയായിരിക്കുന്നതിലും ബ്റിട്ടീഷ് പ്രജയെന്നു് വിളിക്കപ്പെടുന്നതിലും ഒരുകാലത്തു ഞാൻ അഭിമാനം കൊണ്ടിട്ടുണ്ട്. ഒരു ബ്റിട്ടീഷ് പ്രജയെന്നു് ഞാൻ എന്നെത്തന്നെ വിളിക്കാതെയായിട്ടു് ഇപ്പോഠം അനേകംവർഷങ്ങളായി. പ്രജയെന്നു വിളിക്കുന്നതിനെക്കാഠം ഒരു എതിരാളിയെന്നു വിളിക്കപ്പെടുന്നതാണു് എനിക്കിഷ്ടം. എന്നാൽ ഞാൻ അഭിലഷിച്ചിട്ടുണ്ട്, ഇപ്പോഴും അഭിലഷിക്കുന്നുമുണ്ട്, ഒരു സാമ്രാജ്യത്തിലെ പൗരനാകുന്നതിനുപകരം കോമൺവെൽത്തിലെ (സാധിക്കുമെങ്കിൽ ഒരു പങ്കാളിത്തത്തിലെ) പൗരനാകാൻ. ദൈവം ഇഷ്ടപ്പെടുന്നെങ്കിൽ അഭേദ്യമായ ഒരു പങ്കാളിത്തമായിരിക്കും അതു്. ഒരു രാജ്യത്തിൻെറമേൽ മറെറാരു രാജ്യം അടിച്ചേൽപ്പിക്കുന്ന പങ്കാളിത്തമായിരിക്കുകയില്ല അതു്. ഇരുകക്ഷികഠക്കും ബന്ധം ഛേദിക്കുന്നതിനും പങ്കാളിത്തം അവസാനിപ്പിക്കുന്നതിനും ഉള്ള അവകാശം ഉണ്ടായിരിക്കണമെന്നു് കോൺഗ്രസ്സ് വാദിക്കുന്നതായി നിങ്ങഠം കാണുന്നതു് അതുകൊണ്ടാണു്. അതുകൊണ്ടുതന്നെ അതു് ഇരുകൂട്ടർക്കും ഗുണകരമായിത്തീരാനേ വഴിയുള്ളു.

മനുഷ്യജാതിയുടെ അഞ്ചിലൊന്നുവരുന്ന ഒരു രാജ്യത്തെ പൗരനെന്ന നിലയിൽ ഭൂമുഖത്തുള്ള മറേറതെങ്കിലും ജനതയേയോ വ്യക്തിയേയോ ചൂഷണം ചെയ്യണമെന്നുള്ള ഉദ്ദേശ്യത്തിലല്ല എൻെറ രാജ്യത്തിനു് സ്വാതന്ത്ര്യം വേണമെന്നു ഞാൻ പറയുന്നതു്. ഇതു നിങ്ങഠം വിശ്വസിക്കണം. എൻെറ രാജ്യത്തിനു സ്വാതന്ത്ര്യം വേണമെന്നു പറയുമ്പോഠം അതേ സ്വാതന്ത്ര്യത്തിനു് അശക്തരോ ശക്തരോ ആയ മററു് എല്ലാ ജനതകഠക്കുമുള്ള തുല്യാവകാശം ഞാൻ വിലമതിക്കുന്നില്ലാ എങ്കിൽ, ആ സ്വാതന്ത്ര്യം ഞാനർഹിക്കുന്നില്ല. അതുകൊണ്ടാണു് നിങ്ങളുടെ മനോഹരമായ ദ്വീപിൻെറ തീരങ്ങളോടടുത്തുതുടങ്ങിയപ്പോഠം ഞാൻ എന്നോടുതന്നെ പറഞ്ഞതു്, ബലപ്രയോഗത്തിനുപകരം സ്നേഹമാകുന്ന പട്ടുനാടകൊണ്ടു് ബന്ധിതമായ ഒരു വിലയേറിയ പങ്കാളിയെന്ന നിലയിൽ ഇന്ത്യയ്ക്കു് നിങ്ങളുടെ ബദ്ധററു് ഒരു വർഷത്തേയ്ക്കല്ല അനേകവർഷത്തേക്കു സമീകരിക്കുന്നതിനു് യഥാർത്ഥത്തിലുള്ള സഹായം നൽകാൻ കഴിയുമെന്നു് ബ്റിട്ടീഷ് മന്ത്രിമാരെ ബോധ്യപ്പെടുത്താൻ എനിക്കു് ഒരുപക്ഷേ സാദ്ധ്യമായേക്കുമെന്നു്.

ഈ രണ്ടു രാജ്യങ്ങഠം ഒരുമിച്ചുനിന്നാൽ എന്തുതന്നെ സാധിക്കുകയില്ല! ഒരു രാജ്യമാണെങ്കിൽ, ചെറുതെങ്കിലും ഒരുപക്ഷേ അതുല്യമായ ധീരതയ്ക്കു് പേർപെററതു്: അശക്തരെ സംരക്ഷിക്കുന്നതെന്നു് എണ്ണമററ സന്ദർഭങ്ങളിൽ അവകാശപ്പെടുകയെങ്കിലും ചെയ്തിട്ടുള്ളതു്. മറേറതു് വളരെ പുരാതനമായ ഒരു രാജ്യം; കോടിക്കണക്കിനാളുകളുള്ളതു്, മഹത്തരവും പുരാതനവുമായ ഒരു ചരിത്രമുള്ളതു്. ഇപ്പോഴാണെങ്കിൽ ഇസ്ലാം ഹിന്ദു എന്ന രണ്ടു മഹത്തായ സംസ്കാ

രങ്ങളെ പ്രതിനിധാനം ചെയ്യുന്നതു്; കൂടാതെ ഒരു നല്ല വിഭാഗം ക്രിസ്ത്യാനികളും. അതുപോലെതന്നെ, എണ്ണത്തിൽ വളരെ കുറവെങ്കിലും ഭൂതദയയിലും വ്യവസായത്തിലും അദ്വിതീയരും അജയ്യരുമായ മഹത്തായ സൊറോസ്ട്രൻ ജനതയും ഉൾപ്പെടുന്നതു്. ഇന്ത്യയിൽ ഈ സംസ്കാരങ്ങളെല്ലാം കേന്ദ്രീകരിച്ചിട്ടുണ്ടു്. ഇവിടെയുള്ള ഹിന്ദുക്കളെയും മുസൽമാന്മാരെയും ഈശ്വരൻ ഉത്തമമായ മനോഭാവത്താൽ പ്രചോദിതരാക്കുകയും, രണ്ടുകൂട്ടരും മാന്യമായ ഒരു യോജിപ്പിൽ എത്തുകയും ചെയ്യട്ടെവെന്നു വിചാരിക്കുക. ഞാൻ പിന്നെയും എന്നോടുതന്നെയും നിങ്ങളോടും ചോദിക്കുകയാണു്, ഗ്രേറ്റ്ബ്രിട്ടനെപ്പോലെതന്നെ പരിപൂർണസ്വാതന്ത്ര്യം നേടിയ ഇന്ത്യയും, ബ്രിട്ടനും തമ്മിലുള്ള മാന്യമായ ഒരു പങ്കാളിത്തം ഇരുകൂട്ടർക്കും പ്രയോജനകരമായിരിക്കുകയില്ലേ? ഈ മഹത്തായ രാജ്യത്തിൻെറ ആഭ്യന്തരകാര്യങ്ങൾ സംബന്ധിച്ചുതന്നെയും ഇതു ശരിയല്ലേ? അങ്ങനെ സ്വപ്നസദൃശ്യമായ ആ പ്രത്യാശയിലാണു് ഞാൻ ബ്രിട്ടീഷ്ദ്വീപുകളെ സമീപിച്ചതു്. ആ സ്വപ്നം ഞാനിപ്പോഴും പൂജിച്ചു് പുലർത്തുന്നു.

18

വിദേശകാര്യങ്ങളെന്നുവച്ചാൽ യഥാർത്ഥത്തിൽ എന്താണെന്നു നല്ല നിശ്ചയമില്ലാത്തതുകൊണ്ടും ആ വിഷയം സംബന്ധിച്ചു് വട്ടമേശസമ്മേളനത്തിൻെറ റിപ്പോർട്ടുകളിൽ പറഞ്ഞിരിക്കുന്നതിൽ ഞാൻ അനഭിജ്ഞനാണെന്നു് സമ്മതിക്കേണ്ടിവന്നിരിക്കുന്നതിനാലും വിദേശകാര്യങ്ങളും വിദേശബന്ധങ്ങളും സംബന്ധിച്ചു് ഒരു പ്രാഥമികശിക്ഷണം എനിക്കു നൽകണമെന്നു് ഞാൻ എൻെറ സ്നേഹിതന്മാരായ മിസ്റ്റർ അയ്യങ്കാരോടും സർ തേജ്ബഹദൂർ സപ്രുവിനോടും പറഞ്ഞു. അവരുടെ മറുപടി എൻെറ മുമ്പിലുണ്ടു്. അയൽരാജ്യങ്ങളുമായും, ഇന്ത്യയിലെ നാട്ടുരാജ്യങ്ങളുമായും, അന്തർദേശീയ കാര്യങ്ങളിൽ മററു മഹച്ഛക്തികളുമായും, ഡൊമിനിയനുകളുമായും ഉള്ള ബന്ധത്തെയാണു് ആ പദങ്ങൾ കുറിക്കുന്നതെന്നാണവർ പറയുന്നതു്. ഇതൊക്കെയാണു് വിദേശകാര്യങ്ങളെങ്കിൽ വിദേശകാര്യങ്ങൾ സംബന്ധിച്ചുള്ള നമ്മുടെ ചുമതലകൾ നിർവഹിക്കുന്നതിനും, ആ ഭാരം വഹിക്കുന്നതിനും നാം തികച്ചും പ്രാപ്തരാണെന്നു് ഞാൻ വിശ്വസിക്കുന്നു. നമ്മുടെ ഉററവരും ഉടയവരുമായും, നമ്മുടെ അയൽക്കാരുമായും, സ്വന്തം നാട്ടുകാരുമായും സമാധാനത്തിൻെറ വ്യവസ്ഥകളെപ്പററി ആലോചിക്കുന്നതിനു് നമുക്കു സാധിക്കും. നമ്മുടെ അയൽക്കാരായ അഫ്ഘാൻകാരുമായും കടലിനക്കരെ ജപ്പാൻകാരുമായും സുഹൃത്ബന്ധങ്ങൾ പുലർത്തുന്നതിനു് നമുക്കു കഴിവുണ്ടു്. ഡൊമിനിയനുകളുമായും നമുക്കു് ആലോചനകൾ നടത്താം. നമ്മുടെ നാട്ടു

18. The Nation's Voice, (1931) p. 48

കാർക്കു് ഡൊമിനിയനുകളിൽ മാനമായിട്ടു ജീവിക്കുന്നതിനുള്ള പരിതഃസ്ഥിതികാം അവർ കൊടുക്കുന്നില്ലെങ്കിൽ എന്തുചെയ്യണമെന്നു നമുക്കറിയാം.

19

ഉത്തരവാദിത്വം പരിപൂർണമായും ഇന്ത്യയിലേയ്ക്കു പകരണം എന്നുള്ളതാണു് കോൺഗ്രസ്സിന്റെ വാദമെന്നു് നിങ്ങാംക്കെല്ലാവർക്കും അറിയാം. അതായതു് രാജ്യരക്ഷ സംബന്ധിച്ചും, വിദേശകാര്യങ്ങാം സംബന്ധിച്ചും പരിപൂർണനിയന്ത്രണം നമുക്കുണ്ടായിരിക്കണമെന്നു് കോൺഗ്രസ്സു് പ്രമേയങ്ങളിൽ പറഞ്ഞിട്ടുണ്ടു്. എന്നാൽ വിട്ടുവീഴ്ചകളും അതിൽ അന്തർലീനമാണു്. ഈ സുപ്രധാനകാര്യത്തിൽ ഉത്തരവാദിത്വം ആവശ്യപ്പെടാതെതന്നെ നമുക്കു കിട്ടുമെന്നു് വിശ്വസിക്കത്തക്കവണ്ണം നാം സ്വയം വഞ്ചിതരാവുകയോ, ലോകത്തെ വഞ്ചിക്കുകയോ ചെയ്യരുതെന്നു് ഞാൻ വിചാരിക്കുന്നു. സ്വരാജ്യരക്ഷയ്ക്കുള്ള സ്വന്തം സേനകളുടെ കാര്യത്തിലോ, വിദേശകാര്യങ്ങളിലോ യാതൊരു നിയന്ത്രണാധികാരവുമില്ലാത്ത ഒരു രാജ്യം ഉത്തരവാദിത്വമുള്ള ഒരു രാജ്യമാണെന്നു പറയാവുന്നതല്ല. ഒരു രാജ്യത്തിന്റെ രാജ്യരക്ഷയുടെ നിയന്ത്രണം ഒരു വിദേശമേൽക്കോയ്മയുടെ കൈയിലാണെങ്കിൽ, ആ വിദേശമേൽക്കോയ്മ എത്ര സൗമനസ്യമുള്ളതായാലും, ആ രാജ്യം ഉത്തരവാദിത്വത്തോടുകൂടി ഭരിക്കപ്പെടുന്നു എന്നു പറയുക സാധ്യമല്ല. എണ്ണമററ പല സന്ദർഭങ്ങളിലും നമ്മുടെ ഇംഗ്ളീഷു് അദ്ധ്യാപകർ നമ്മെ പഠിപ്പിച്ചിട്ടുള്ളതു് ഇതുതന്നെയാണു്. അതുകൊണ്ടു് നമുക്കു് ഉത്തരവാദിത്വഭരണം ഉണ്ടായിരിക്കുമെന്നും രാജ്യരക്ഷയ്ക്കുള്ള സൈന്യങ്ങളുടെ മേൽ നമുക്കു് യാതൊരു നിയന്ത്രണാധികാരവും ഉണ്ടായിരിക്കുകയില്ലെന്നും പറഞ്ഞുകേട്ടപ്പോാം ചില ഇംഗ്ളീഷുകാർ എന്നെ പരിഹസിച്ചു.

19. The Nation's Voice, (1931) p. 43

# അദ്ധ്യായം ഏഴ്

# രാഷ്ട്രീയസംവിധാനം

## 1

*തെരഞ്ഞെടുപ്പുവ്യവസ്ഥ*

ഗ്രാമത്തെ കേന്ദ്രനിയമനിർമാണസഭയുമായി ഘടിപ്പിക്കേണ്ടതാവശ്യമാണ്. കേന്ദ്രനിയമസഭയോടു സദൃശമായി ഞങ്ങൾക്കുള്ള ഒന്നാണ് ഇന്ത്യൻ കോൺഗ്രസ് കമ്മിററി. അതുപോലെ സംസ്ഥാനനിയമസഭകളുടെ സ്ഥാനത്തു ഞങ്ങൾക്ക സംസ്ഥാനഘടകങ്ങളുണ്ട്. ഞങ്ങൾക്ക് ഞങ്ങളുടേതായ നിയമനിർമാണരീതിയും ഭരണരീതിയുമുണ്ട്. സ്വന്തം എക്സിക്യൂട്ടീവുണ്ട്. അതിനു പിന്തുണ നൽകാൻ ഞങ്ങൾക്ക ബയണററുകളില്ലെന്നതു തികച്ചും പരമാത്ഥമാണ്. പക്ഷേ തീരുമാനങ്ങൾക്ക പിന്തുണ നൽകുവാനും, ആ തീരുമാനങ്ങൾ ജനങ്ങൾ സ്വീകരിക്കുവാനിടവരുത്താനും കുറെക്കൂടി ശ്രേഷ്ഠമായ മററു ചിലതു ഞങ്ങൾക്കുണ്ട്. ഇതുവരെ തരണം ചെയ്യാനാവാത്ത വൈതരണികളൊന്നും ഞങ്ങൾ നേരിട്ടിട്ടില്ല. ഏതു പരിതഃസ്ഥിതിയിലും ഞങ്ങൾക്ക ജനങ്ങളുടെ അനുസരണം പൂർണമായി ലഭിച്ചിട്ടുണ്ടെന്നു ഞാൻ പറയുന്നില്ല. കഴിഞ്ഞ നാൽപത്തേഴ കൊല്ലമായി വല്ലപാടും മുന്നോട്ടു നീങ്ങുവാൻ ഞങ്ങൾക്ക കഴിഞ്ഞിട്ടുണ്ട്. വർഷങ്ങൾ പിന്നിടുന്തോറും കോൺഗ്രസ് കൂടുതൽ കൂടുതൽ ഉന്നതമായ സ്ഥാനത്തെത്തുന്നുമുണ്ട്.

തെരഞ്ഞെടുപ്പുകളെ സംബന്ധിക്കുന്ന ചട്ടങ്ങൾ എഴുതിയുണ്ടാക്കുവാൻ ഞങ്ങളുടെ സംസ്ഥാന കൗൺസിലുകൾക്ക പരിപൂർണാധികാരമുണ്ടെന്നു ഞാനിവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. അടിസ്ഥാനപരമായ സംഗതി, അതായതു് സമ്മതിദായകരുടെ യോഗ്യതകൾ അവക്ക മാററുവാൻ ഒരിക്കലും സാധ്യമല്ല. മററുള്ളതെല്ലാം അവർക്ക യുക്തമായ രീതിയിൽ കൈകാര്യം ചെയ്യാം.

അതുകൊണ്ട് ഉദാഹരണമായി, ഒരു സംസ്ഥാനത്തിന്റെ കാര്യമേ ഞാനിവിടെ പരാമർശിക്കുകയുള്ളൂ. ഗ്രാമങ്ങൾ അവയുടെ സ്വന്തമായി ചെറിയ സമിതികൾ സൃഷ്ടിക്കുന്നു. ഈ സമിതികൾ താലൂക്കുസമിതികളെയും, (താലൂക്ക് എന്നതു് ജില്ലയുടെ ഉപവിഭാഗമാണ്) താലൂക്കുസമിതികൾ ജില്ലാസമിതികളെയും, ജില്ലാസമിതി

---

1. The Nation's Voice, (1931) pp. 17–18
കുറിപ്പ്: 1931—ൽ ലണ്ടനിൽവച്ചു നടത്തിയ വട്ടമേശസമ്മേളനത്തിൽ ഗാന്ധിജി ചെയ്ത പ്രസംഗം. ഭരണഘടനാപരിഷ്കാരങ്ങൾ സംബന്ധിച്ച നിർദ്ദേശങ്ങൾ ചർച്ചചെയ്യാൻ ബ്രിട്ടീഷ് ഗവണ്മെൻറ് വിളിച്ചുകൂട്ടിയതാണ് പ്രസ്തുതസമ്മേളനം.

കാം സംസ്ഥാനസമിതികളെയും തിരഞ്ഞെടുക്കുന്നു. സംസ്ഥാന സമിതികാം അംഗങ്ങളെ കേന്ദ്രനിയമസഭയിലേക്കു് (അഖിലേന്ത്യാ കോൺഗ്രസ് കമ്മിററിയെ അങ്ങനെ വിളിക്കാമെങ്കിൽ) അയയ്ക്കുന്നു. ഈ രീതിയാണു് ഞങ്ങാം അനുവർത്തിച്ചുപോന്നിട്ടുള്ളതു്. ഈ പദ്ധതിയനുസരിച്ചു് അൽപസ്വൽപവ്യത്യാസങ്ങാം വരുന്നതു ഞാൻ കാര്യമായി എടുക്കുന്നില്ല. പക്ഷേ നമുക്കു 7,00,000 ഗ്രാമങ്ങളുണ്ടെന്നുള്ളതു ഞാൻ മനസ്സിലാക്കിയിരിക്കുന്നു. ഈ 7,00,000–ൽ നാട്ടുരാജ്യങ്ങളിലെ ഗ്രാമങ്ങാംകൂടി ഉാംപ്പെടുന്നുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. അപ്പോാം നാം സാധാരണ പറയുന്ന ഭാരതത്തിൽമാത്രമായി ഏതാണ്ടു് 5,00,000–ഓളം ഗ്രാമങ്ങളുണ്ടു്. ഈ അഞ്ചുലക്ഷം ഘടകങ്ങളിലോരോന്നും അതതിൻെറ പ്രതിനിധിയെ തെരഞ്ഞെടുക്കുകയും അങ്ങനെ തെരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികാം കേന്ദ്രനിയമസഭയിലേക്കു് അഥവാ ഫെഡറൽനിയമസഭയിലേക്കു പ്രതിനിധികളെ തെരഞ്ഞെടുക്കുന്ന സമ്മതിദായകരായി വർത്തിക്കുകയും ചെയ്യും. പദ്ധതിയുടെ രൂപരേഖ മാത്രമാണു് ഞാൻ വരച്ചുകാട്ടിയതു്. അതു ശ്രദ്ധാർഹമായി തോന്നുന്നപക്ഷം നിങ്ങാംക്കു പൂർത്തിയാക്കാവുന്നതാണു്. പ്രായപൂർത്തി വോട്ടവകാശം വേണമെന്നുണ്ടെങ്കിൽ ഞാൻ നിർദേശിച്ച പദ്ധതിയോടു സദൃശമായ ഒന്നു് സ്വീകരിക്കേണ്ടിവരും. അതു പ്രവൃത്തിപഥത്തിൽ കൊണ്ടുവന്നിട്ടുള്ളിടത്തെല്ലാം ഒന്നാന്തരം ഫലങ്ങളാണു് ഉളവായിട്ടുള്ളതെന്നു് എനിക്കു തെളിവുതരാൻ കഴിയും. ഈ പ്രതിനിധികളിലൂടെ ഏററവും എളിയ ഗ്രാമീണൻവരെ എല്ലാവരുമായി സമ്പർക്കം പുലർത്താൻ യാതൊരു പ്രയാസവുമുണ്ടായിട്ടുമില്ല. ഈ സമ്പ്രദായം എപ്പോഴും തടസ്സമൊന്നും കൂടാതെ മുന്നോട്ടു നീങ്ങിയിട്ടുണ്ടു്. ജനങ്ങാം സത്യസന്ധതയോടെ പ്രവർത്തിച്ചിട്ടുള്ളപ്പോാം ഗതി ശീഘ്രതരമായിട്ടുണ്ടു്. എടുത്തുപറയേണ്ട രീതിയിൽ ചെലവുണ്ടായിട്ടുമില്ല. ഈ പദ്ധതിയനുസരിച്ചു തെരഞ്ഞെടുപ്പിനു വേണ്ടി ഒരു സ്ഥാനാർത്ഥി 60,000 രൂപയോ അല്ലെങ്കിൽ ഒരുലക്ഷം രൂപതന്നെയുമോ ചെലവാക്കേണ്ടിവരുന്നതിനെക്കുറിച്ചു ഭാവനയിൽ കാണാൻപോലും എനിക്കു കഴിയുന്നില്ല. ചിലപ്പോാം ഒരുലക്ഷം രൂപയോളം അങ്ങനെ ചെലവായിട്ടുള്ളതിനു് എൻെറ മുൻപിൽ ചില ഉദാഹരണങ്ങളുണ്ടു്. എൻെറ അഭിപ്രായത്തിൽ, ലോകത്തിലെ ഏററവും ദരിദ്രമായ രാജ്യത്തെ സംബന്ധിച്ചിടത്തോളം അതൊരു ഭീമമായ തുകയാണു്.

## 2

ഞാൻ കഴിഞ്ഞ പതിന്നാലു വർഷമായി ഭാരതദേശീയകോൺഗ്രസ്സിൻെറയും ഇരുപതോളം വർഷം ദക്ഷിണാഫ്രിക്കയിലെ അമ്മാതിരിയൊരു സംഘടനയുടേയും നക്കലെഴുത്തുകാരനായിരുന്നതുകൊണ്ടു് എൻെറ അനുഭവങ്ങാം പങ്കുവയ്ക്കാൻ നിങ്ങാം അനുവദിക്കണം.

---

2. The Nation's Voice, (1931), pp. 16—17

കോൺഗ്രസിൻെറ ഭരണഘടനയനുസരിച്ചു നമുക്കു പ്രായോഗികമായി പ്രായപൂർത്തി വോട്ടവകാശമുണ്ട്. നാമമാത്രമായ വാർഷിക ഫീസായി നാലണ നാം ചുമത്തുന്നുണ്ട്. അതു ചുമത്തുന്നുണ്ടെന്നതു് അത്ര കാര്യമായി ഞാൻ കരുതുന്നില്ല. തെരഞ്ഞെടുപ്പു നടത്തുവാനായിമാത്രം വളരെയധികം പണം ഈ ദരിദ്രമായ രാജ്യത്തിൽ നാം ചെലവാക്കേണ്ടിവരാനിടയുണ്ടെന്ന പീൽപ്രഭുവിനുള്ള ഭയം എനിക്കുമുണ്ട്. അതൊഴിവാക്കുകയും, അതുകൊണ്ടു് ഈ ഫീസ് ഞാൻ ഈടാക്കുകയും ചെയ്യും. നാലണതന്നെ വലിയൊരു ഭാരമാണെന്നു് എന്നെ ബോധ്യപ്പെടുത്തുന്നപക്ഷം അതു വേണ്ടെന്നുവയ്ക്കാൻ ഞാൻ തയ്യാറാകും. ഏതായാലും ഇപ്പോഠം കോൺഗ്രസ്സുസംഘടനയിൽ അങ്ങനെയൊന്നു് നമുക്കുണ്ട്.

3

പരോക്ഷമായ തെരഞ്ഞെടുപ്പുരീതിയോടു് അങ്ങു യോജിച്ചതെന്തുകൊണ്ടു്? നെഹ്റുറിപ്പോർട്ടു് അതു തിരസ്കരിക്കുന്നുവെന്നതു് അങ്ങേയ്ക്കറിവില്ലേ?

താങ്കളുടെ ചോദ്യം കൊള്ളാം. പക്ഷേ തർക്കശാസ്ത്രത്തിൽ സന്ദിഗ്ധമദ്ധ്യം (Ambiguous middle) എന്നു പറയുന്ന ഹേത്വാഭാസം അതു വെളിവാക്കുന്നു. നെഹ്റു റിപ്പോർട്ടിൽ പരോക്ഷമായ തെരഞ്ഞെടുപ്പിനെപ്പററി പറഞ്ഞിട്ടുള്ള കാര്യം വെറുതെ വിടുക. അതു തികച്ചും വ്യത്യസ്തമായ സംഗതിയാണ്. ഞാൻ മുന്നോട്ടുവച്ചു രീതിയെപ്പററിയാണെങ്കിൽ: അതു് എന്നിൽ ദിനംതോറും സ്വാധീനം ചെലുത്തിക്കൊണ്ടിരിക്കുകയാണെന്നു് അറിയിച്ചുകൊള്ളട്ടെ. നിങ്ങളറിയേണ്ട സംഗതി, അതു പ്രായപൂർത്തി വോട്ടവകാശവുമായി ദൃഢബന്ധമുള്ളതാണു് എന്നത്രേ. അതുകൂടാതെ പ്രായപൂർത്തിവോട്ടവകാശം ഫലപ്രദമായി നടപ്പിലാക്കുക സാധ്യമല്ല. എന്തായാലും ഭാരതത്തിലെ പ്രായപൂർത്തിവന്ന ജനസഞ്ചയം തെരഞ്ഞെടുക്കുന്ന സമ്മതിദായകർ 7,00,000 തീർച്ചയായും കാണും. എൻെറ രീതിയനുസരിച്ചില്ലെങ്കിൽ, ഈ സമ്മതിദായകസംഘം പിടിയിലൊതുങ്ങാത്തതും അധികച്ചെലവു വരുന്നതുമാകും. മെയിനിൻെറ വാക്കുകളിൽ പറഞ്ഞാൽ, ഓരോ ഗ്രാമറിപ്പബ്ളിക്കും ഓരോ പ്രതിപുരുഷനെ തെരഞ്ഞെടുക്കുകയും രാജ്യത്തിലെ സമുന്നതമായ നിയമനിർമാണസഭയിലേക്കു് ഒരു പ്രതിനിധിയെ തെരഞ്ഞെടുക്കാൻ അദ്ദേഹത്തിനു നിർദേശം നൽകുകയും ചെയ്യും.

എന്തായാലും ഇംഗ്ളണ്ടിനും പടിഞ്ഞാറൻ നാടുകഠംക്കും അനുയോജ്യമായതെല്ലാം, നമുക്കും അനുയോജ്യമാവണമെന്നു നിർബന്ധമില്ല. എന്തിനു നാം പടിഞ്ഞാറൻ സംസ്കാരത്തിൻെറ

3. The Nation's Voice, (1931), p. 137

ഒപ്പുതാളുകഠം മാത്രമാവണം? തികച്ചും വ്യത്യസ്തമായ സാഹചര്യങ്ങഠം ഉള്ള നാടാണു് നമ്മുടേതു്. നമുക്കു് എന്തുകൊണ്ടു നമ്മുടേതായ തെരഞ്ഞെടുപ്പുരീതി ഉണ്ടായിക്കൂടാ.

## 4

പീൽപ്രഭു ഇവിടെയുണ്ടായിരുന്നുവെങ്കിൽ, 'പരോക്ഷമായ തെരഞ്ഞെടുപ്പു്'' എന്ന തത്ത്വത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തോടു ഞാൻ മിക്കവാറും യോജിക്കുന്നുണ്ടെന്നു മനസ്സിലാക്കാമായിരുന്നു. ഞാൻ വെറുമൊരു സാധാരണക്കാരനെന്ന നിലയ്ക്കാണു സംസാരിക്കുന്നതു്, പക്ഷേ 'പരോക്ഷമായ,തെരഞ്ഞെടുപ്പു്'' എന്നീ വാക്കുകഠം എന്നെ ഭയപ്പെടുത്തുന്നില്ല. അവയ്ക്കെന്തെങ്കിലും സാങ്കേതികാൎത്ഥമുണ്ടോ എന്നെനിക്കറിഞ്ഞുകൂടാ. അങ്ങനെയുണ്ടെങ്കിൽ അതു ഞാൻ അറിഞ്ഞിട്ടേയില്ല. ഞാൻ ഉദ്ദേശിക്കുന്നതെന്താണെന്നു പറയാം. അതാണു 'പരോക്ഷമായ,തെരഞ്ഞെടുപ്പു്'' എന്നു വിളിക്കപ്പെടുന്നതെങ്കിൽ ഞാൻ തീർച്ചയായും അതിനുവേണ്ടി നാടെങ്ങും പോയി വാദിക്കുകയും, മിക്കവാറും പൊതുജനങ്ങളിൽ വലിയൊരു വിഭാഗത്തിന്റെ അഭിപ്രായം ആ തെരഞ്ഞെടുപ്പുരീതിക്കു് അനുകൂലമാക്കിയെടുക്കുകയും ചെയ്യും. പ്രായപൂർത്തി വോട്ടവകാശം ഞാൻ മുറുകെപ്പിടിക്കുന്നു; കോൺഗ്രസ്സ് ഏതെങ്കിലും പ്രകാരത്തിൽ അതിനെച്ചൊല്ലി സത്യം ചെയ്യുന്നു. ഒന്നിലധികം കാരണങ്ങഠംകൊണ്ടു് അതു കൂടിയേ തീരൂ. സുപ്രധാന കാരണങ്ങളിലൊന്നു് മുസ്സൽമാന്മാരുടെമാത്രമല്ല, അസ്പൃശ്യരെന്നു വിളിക്കപ്പെടുന്നവരുടെയും, ക്രിസ്ത്യാനികളുടെയും തൊഴിലാളികളുടെയും എല്ലാവിധ വർഗങ്ങളുടെയും ന്യായമായ അഭിലാഷങ്ങഠം പൂർത്തീകരിക്കുന്നതിൽ അതെന്നെ സഹായിക്കുന്നുവെന്നതാണു്.

സമ്പത്തുള്ളവനു് വോട്ടവകാശം വേണമെന്നും, എന്നാൽ സമ്പത്തും സാക്ഷരത്വവും ഇല്ലാത്തവനും സൽസ്വഭാവം ഉള്ളവനുമായ ഒരാഠംക്കു് അതു പാടില്ലെന്നും, അല്ലെങ്കിൽ അന്തിയോളം വിയർപ്പു ചിന്തി സത്യസന്ധമായി പണിയെടുക്കുന്നവനു ദരിദ്രനാണെന്ന കുററംകൊണ്ടു് അതു പാടില്ലെന്നും ഉള്ള ആശയം എനിക്കു് ഒട്ടും മനസ്സിലാക്കാൻ കഴിയുന്നില്ല. അസഹ്യമായ ഒരു കാര്യമാണതു്. ഏററവും ദരിദ്രരായ ഗ്രാമീണരുമായി സഹവസിക്കുകയും, അസ്പൃശ്യനായി കരുതപ്പെടുന്നതിൽ അഭിമാനംകൊള്ളുകയും ചെയ്തിട്ടുള്ളതുകൊണ്ടു് എനിക്കു് ഈ പാവപ്പെട്ടവർക്കിടയിൽ, ഈ തൊട്ടുകൂടാത്തവൎക്കിടയിൽ, മനുഷ്യരാശിയുടെ ഏററവും നല്ല ചില മാതൃകകഠം തന്നെയുണ്ടെന്നു് അറിയാം. അസ്പൃശ്യരായ ഈ സഹോദരങ്ങഠംക്കു

4. The Nation's Voice, (1931), pp. 15—16

വോട്ടില്ലാതാവുന്നതിനെക്കാൾ എന്റെ സ്വന്തം വോട്ടവകാശം ഉപേക്ഷിക്കുവാൻ ഞാൻ തയ്യാറാണ്.

ഒരു വോട്ടർ കുറഞ്ഞപക്ഷം എഴുത്തും വായനയും കണക്കുമെങ്കിലും പഠിച്ചിരിക്കണം എന്ന സാക്ഷരത്വസിദ്ധാന്തത്തിൽ ഞാൻ ആകൃഷ്ടനായിട്ടില്ല. അവർ അവ പഠിച്ചിരിക്കേണ്ടതാണ് എന്ന കാര്യത്തിൽ എനിക്ക് അഭിപ്രായവ്യത്യാസമില്ല. പക്ഷേ, വോട്ടുചെയ്യാനുള്ള യോഗ്യതയുണ്ടാവുന്നതിനുമുമ്പ് അവർ അവ പഠിച്ചിരിക്കേണമെന്നാണെങ്കിൽ അനന്തമായി ഞാൻ കാത്തിരിക്കേണ്ടിവരും എന്നെനിക്കറിയാം. അങ്ങനെ കാത്തിരിക്കാൻ ഞാൻ തയ്യാറില്ല. വോട്ടു ചെയ്യാൻ പ്രാപ്തരാണ് ഇവരിൽ ദശലക്ഷക്കണക്കിനാളുകളെന്ന് എനിക്കറിയാം. പക്ഷേ നാം അവർക്കു വോട്ടവകാശം നൽകുകയാണെങ്കിൽ അവരെയെല്ലാവരേയും സമ്മതിദായകപ്പട്ടികയിൽ ഉൾപ്പെടുത്തുകയും, അതേസമയം നിയന്ത്രണസൗകര്യമുള്ള നിയോജകമണ്ഡലങ്ങൾ ഉണ്ടാക്കുകയും ചെയ്യുകയെന്നത്, അസാധ്യമല്ലെങ്കിൽ, ദുഷ്കരമെങ്കിലുമാണ്.

## 5

ഈ വിഷയം പരാമൃഷ്ടമായിരിക്കുന്ന സ്ഥിതിക്ക്, രണ്ടു മണ്ഡലങ്ങൾ നിയമസഭയ്ക്കുണ്ടായിരിക്കുന്നതിനെപ്പററി എന്റെ അഭിപ്രായം, അതിനെന്തു വിലയുണ്ടായാലും, പറയുവാനാഗ്രഹിക്കുന്നു. രണ്ടു മണ്ഡലങ്ങളെന്ന ആശയം എന്നെ തീർച്ചയായും ആകർഷിച്ചിട്ടില്ല. ഞാനതു സ്വീകരിക്കുന്നുമില്ല. ഒരു ജനപ്രതിനിധിസഭ പിന്നീടു പശ്ചാത്തപിക്കുവാനിടയാക്കുന്നതരത്തിലുള്ള നിയമങ്ങൾ ധൃതഗതിയിൽ പാസ്സാക്കി തോന്നിയതുപോലെ പ്രവർത്തിക്കുമെന്ന ഭയം എനിക്കില്ല. ജനസഭയ്ക്കു് ഒരു ചീത്തപ്പേരുണ്ടാവാൻ ഇട നൽകുവാനും പിന്നീടതു നശിപ്പിക്കുവാനും ഞാനാഗ്രഹിക്കുന്നില്ല. ജനസഭയ്ക്കു സ്വന്തം ചുമതലകൾ നിർവഹിക്കാൻ കഴിയുമെന്നു ഞാൻ വിചാരിക്കുന്നു. ലോകത്തിലെ ഏററവും ദരിദ്രമായ രാജ്യത്തിന്റെ കാര്യമാണ് നാം കൈകാര്യം ചെയ്യുന്നത്. അതുകൊണ്ടു് ചെലവുകൾ എത്രയും കുറച്ചു വഹിക്കേണ്ടിവരുമോ, അത്രയുംനന്ന്. ജനസഭയെ നിയന്ത്രിക്കുവാൻ ഒരു ഉപരിമണ്ഡലമില്ലെങ്കിൽ, ജനസഭ രാജ്യത്തിനു നാശം വരുത്തുമെന്ന ആശയത്തോടു് ഒരുനിമിഷംപോലും ഞാൻ യോജിക്കുന്നില്ല. എനിക്ക് അമ്മാതിരി ഭയം ഇല്ലെന്നുമാത്രമല്ല, ഇരുമണ്ഡലങ്ങളും തമ്മിൽ ഒന്നാന്തരമൊരു സമരത്തിലേർപ്പെടുന്ന പരിതഃസ്ഥിതികൾ വിഭാവനം ചെയ്യാൻ കഴിയുന്നുമുണ്ടു്. ഏതായാലും ഇതു സംബന്ധിച്ചു ഞാനൊരു നിർണായകമനോഭാവം പ്രദർശിപ്പിക്കുന്നില്ലെങ്കിലും, ഒരു മണ്ഡലം മതിയാകുമെന്ന വിശ്വാസത്തിലെത്തിച്ചേരാൻകഴിഞ്ഞാൽ ചെലവു വളരെയധികം കുറയ്ക്കാ

---

5. The Nation's Voice, (1931), pp. 19—20
**1931-ലെ വട്ടമേശസമ്മേളനത്തിൽ ഗാന്ധിജിയുടെ പ്രസംഗം.**

നാവുമെന്ന് എനിക്കു വ്യക്തിപരമായി ഉറച്ച അഭിപ്രായമുണ്ട്. കീഴ്വഴക്കങ്ങളെപ്പററി ആലോചിച്ചു തല പുണ്ണാക്കേണ്ടതില്ലെന്ന പീൽപ്രഭുവിൻെറ അഭിപ്രായത്തോടു ഞാൻ സർവാത്മനാ യോജിക്കുന്നു. നമുക്കു സ്വയം ഒരു പുതിയ കീഴ്വഴക്കം സൃഷ്ടിക്കാം. നാമൊരു ഭൂഖണ്ഡമാണെന്ന കാര്യം വിസ്മരിക്കരുത്. സജീവമായ ഏതെങ്കിലും രണ്ടു മാനുഷിക സ്ഥാപനങ്ങൾക്കു തമ്മിൽ പരിപൂർണമായ സാദൃശ്യം എന്നൊന്നില്ല. നമുക്കു നമ്മുടേതായ പ്രത്യേക പരിതഃസ്ഥിതികളും പ്രത്യേക സ്വഭാവവിശേഷങ്ങളുമുണ്ട്. കീഴ്വഴക്കങ്ങൾക്ക് അതീതമായി പല രീതിയിലും നമുക്കു നമ്മുടേതായ ഒരു പാത വെട്ടിത്തുറക്കേണ്ടതുണ്ടെന്ന് എനിക്കു തോന്നുന്നു. അതുകൊണ്ട് ഒരു മണ്ഡലം മാത്രമുള്ള രീതി അനുവർത്തിച്ചാൽത്തന്നെ തകരാറൊന്നും വരികയില്ലെന്നു ഞാൻ വിചാരിക്കുന്നു. ഒന്നുകൊണ്ടു തൃപ്തിപ്പെടുകയും, അതു മാനുഷികമായ നൈപുണ്യമനുസരിച്ച് എത്രത്തോളം സമ്പൂർണമാക്കാമോ അത്രത്തോളം ആക്കുകയും ചെയ്യുക.

ഇനി പ്രത്യേക താൽപര്യങ്ങൾക്കു പ്രത്യേക നിയോജകമണ്ഡല പ്രാതിനിധ്യം എന്നതിനെപ്പററിയാണ്. ഹിന്ദു–മുസ്ലീം–സിക്കു കെട്ടുപാടു പ്രത്യേകമായി കൈകാര്യം ചെയ്യാമെന്നു കോൺഗ്രസ് സമ്മതിച്ചിട്ടുള്ളതാണ്. അതിനു ചരിത്രപരമായ സാധുത തികച്ചും ഉണ്ടെങ്കിലും, ഏതെങ്കിലും രൂപത്തിൽ ആ സിദ്ധാന്തം അവതരിപ്പിക്കണമെന്നു കോൺഗ്രസ്സിനുദ്ദേശ്യമില്ല. പ്രത്യേക താൽപര്യങ്ങളുടെ പട്ടിക ഞാൻ കേൾക്കുകയുണ്ടായി. അസ്പൃശ്യരെ സംബന്ധിച്ചിടത്തോളം ഡോക്ടർ അംബേത്കർക്കു പറയാനുള്ളതെന്തെന്ന് എനിക്കിതുവരെ ശരിയായി മനസ്സിലായിട്ടില്ലെങ്കിലും, അവരുടെ താൽപര്യങ്ങൾ പ്രതിനിധാനം ചെയ്യുകയെന്ന കർത്തവ്യത്തിൽ കോൺഗ്രസ് തീർച്ചയായും അദ്ദേഹത്തോടു യോജിക്കുന്നതാണ്. ഇന്ത്യയിൽ അങ്ങോളമിങ്ങോളമുള്ള മറേറതു സംഘടനയുടേയും വ്യക്തിയുടേയും താൽപര്യങ്ങളെന്നപോലെതന്നെ വിലപ്പെട്ടതാണു കോൺഗ്രസിനെ സംബന്ധിച്ചിടത്തോളം അസ്പൃശ്യരുടെ താൽപര്യങ്ങളും. അതുകൊണ്ടു കൂടുതലായി എന്തെങ്കിലും പ്രത്യേകപ്രാതിനിധ്യമനുവദിക്കുന്നതിനെ ഞാൻ ശക്തമായി എതിർക്കും. പ്രായപൂർത്തി വോട്ടവകാശത്തിൻകീഴിൽ, തൊഴിലാളിഘടകങ്ങൾക്കു തീർച്ചയായും പ്രത്യേക പ്രാതിനിധ്യമൊന്നുമാവശ്യമില്ല. ജന്മികൾക്കും അതു യാതൊരു കാരണവശാലും ആവശ്യമില്ല. കാരണം വ്യക്തമാക്കാം. ജന്മികളുടെ മുതലെല്ലാം പിടിച്ചെടുക്കണമെന്നു കോൺഗ്രസ്സിനോ ദരിദ്രരായ മൂകലക്ഷങ്ങൾക്കോ അശേഷം ആഗ്രഹമില്ല. ജന്മികൾ കുടിയാന്മാരുടെ ട്രസ്റ്റികളായിരിക്കാനാണവർ ആഗ്രഹിക്കുന്നത്. മററു ഭാഗങ്ങളിൽനിന്നു വരുന്നവരെയോ തങ്ങളിൽത്തന്നെ ആരെയെങ്കിലുമോ സ്ഥാനാർഥികളായി നിർത്തുന്നതിനുപകരം ലക്ഷക്കണക്കിനു ഗ്രാമീണരായ കൃഷിക്കാർ ജന്മിമാരെയാണു സ്ഥാനാർത്ഥികളായി

കൽപിക്കുന്നതു് എന്നതിൽ ജന്മിമാർക്കു തീർച്ചയായും അഭിമാനിക്കാം.

6

പ്രാർത്ഥനയ്ക്കുശേഷമുള്ള പ്രസംഗത്തിൽ ഗാന്ധിജി താഴെപ്പറയുന്ന രീതിയിലുള്ള ഒരു ചോദ്യത്തിനുത്തരം നൽകി.

വേണ്ടത്ര ധൈര്യമുള്ള സംസ്ഥാനങ്ങൾ സ്വതന്ത്രമായി ഭരണഘടന എഴുതിയുണ്ടാക്കണമെന്നും, പിന്നീടു സ്വാതന്ത്ര്യപ്രാപ്തിക്കു തെളിവായി ബ്രിട്ടീഷ്സേനയോടു പുറത്തുപോകുവാൻ ആവശ്യപ്പെടണമെന്നും താങ്കൾ പറഞ്ഞു. താങ്കളുടെ അഭിപ്രായത്തിൽ ആ സ്വതന്ത്രസംസ്ഥാനങ്ങളിൽ വോട്ടവകാശത്തിന്റെ അടിസ്ഥാനം എന്തായിരിക്കണം? നിയമസഭകളിൽ വർഗീയാടിസ്ഥാനത്തിലുള്ള നിയോജകമണ്ഡലത്തിന്റെ സ്ഥാനത്തു തൊഴിലിനെ അടിസ്ഥാനമാക്കിയുള്ള നിയോജകമണ്ഡലം വേണമോ? സമുദായപ്രാതിനിധ്യത്തിനു പകരം തൊഴിൽപരമായ പ്രാതിനിധ്യമാണോ വേണ്ടതു്? ന്യൂനപക്ഷസമുദായങ്ങൾക്കോ തൊഴിൽവിഭാഗങ്ങൾക്കോ സീററുകൾ സംവരണം ചെയ്തുകൊണ്ടുള്ള സംയുക്തനിയോജകമണ്ഡലങ്ങൾ ഉണ്ടായിരിക്കണോ? തൽക്കാലത്തേക്കായി ഏതെങ്കിലും വിഭാഗത്തിനു പ്രത്യേകപ്രാതിനിധ്യം അനുവദിക്കണോ? വേണമെങ്കിൽ ഏതു വിഭാഗത്തിനു്? നമുക്കു സംയുക്ത നിയോജകമണ്ഡലവും പൂർണമായ പ്രായപൂർത്തിവോട്ടവകാശവും വേണമോ?

അസന്ദിഗ്ദ്ധമായിരുന്നു ഗാന്ധിജിയുടെ ഉത്തരം. ഒന്നിന്റെ ഭൂരിപക്ഷത്തിനുപകരം വമ്പിച്ച ഒരു ഭൂരിപക്ഷത്തിന്റെ പിന്തുണയുണ്ടെങ്കിൽ ഒരൊററ സംസ്ഥാനത്തിനുമാത്രമായും ഭരണഘടന എഴുതിയുണ്ടാക്കുവാനും അതു പ്രാബല്യത്തിൽവരുത്തുവാനും കഴിയും. ശത്രുക്കളെ കൊല്ലുന്നതിനുപകരം അവർക്കു ഇരയാകുവാൻ തയ്യാറുള്ള സ്വാതന്ത്ര്യപ്രേമികളെ എതിർക്കാൻ ലോകത്തൊരു ശക്തിക്കും സാധ്യമല്ല. ഈ അഭിപ്രായം മുൻപൊരിക്കൽ അവതരിപ്പിച്ചിട്ടുള്ളതാണു്. പക്ഷേ ഇന്നു വേണ്ടത്ര പുരോഗതി അവർ കൈവരിച്ചിട്ടുണ്ടു്. ക്യാബിനററു മിഷന്റെ സ്റ്റേററുപേപ്പറിനു് അദ്ദേഹം അനുകൂലമായ വ്യാഖ്യാനം നൽകി. അദ്ദേഹത്തിനു കാണുവാൻ കഴിയുന്നിടത്തോളം

6. Harijan, 2-3-1947 (Non-violence in Peace and War, vol. II pp. 220-221)

**കുറിപ്പ്: പ്രവിശ്യകൾ എ, ബി, സി എന്നു മൂന്നു ഗ്രൂപ്പുകളായിത്തിരിയണമെന്നു് 1946-ൽ ക്യാബിനററുമിഷൻ നിർദേശിച്ചിരുന്നു. മൂന്നു ഗ്രൂപ്പുകളായി കോൺസ്റ്റിററ്യുവൻറ് അസംബ്ളി കൂടി പ്രവിശ്യാഭരണഘടന എഴുതിയുണ്ടാക്കണമെന്നുദ്ദേശിച്ചായിരുന്നു അതു്. മുസ്ലീംലീഗിനു ഭൂരിപക്ഷമുള്ള ബംഗാളുമായിച്ചേരാൻ ആസ്സാം കൂട്ടാക്കിയില്ല. അതുകൊണ്ടു് ഓരോ പ്രവിശ്യകൾക്കും അതതിന്റെ ഭരണഘടന എഴുതിയുണ്ടാക്കാനുള്ള അവകാശത്തെപ്പററി ഗാന്ധിജി പ്രസ്താവിച്ചു.**

ഒരു സംസ്ഥാനത്തിന്റെ പ്രഖ്യാപിതമായ ആഗ്രഹം തടയുവാൻ അവർക്കു സാധ്യമല്ല. ഒരു സംസ്ഥാനത്തെ സംബന്ധിച്ച് (ഉദാഹരണം ബംഗാൾ) അതു ശരിയാണെങ്കിൽ കോൺസ്റ്റിറ്റ്യൂവെന്റ് അസംബ്ളി പ്രതിനിധാനം ചെയ്യുന്ന മറ്റു സംസ്ഥാനങ്ങളെ സംബന്ധിച്ച് അതു കൂടുതൽ ശരിയാവുകയില്ലേ? പക്ഷേ ഇന്ത്യയുടെ സ്വാതന്ത്ര്യത്തെ സംബന്ധിച്ചിടത്തോളം ബ്രിട്ടീഷ് ഗവർമെന്റു പറഞ്ഞതു് അദ്ദേഹം വിഗണിക്കുകയാണു ചെയ്തതു്. കാരണം, സ്വാതന്ത്ര്യമെന്നതു് ഒരു വിദേശശക്തിയേയും ആശ്രയിച്ചല്ല ജനങ്ങളെ ആശ്രയിച്ചാണു് നിലകൊള്ളുന്നതു്. സ്റ്റേറ്റുപേപ്പർ വിൻവലിച്ചാൽ ഇന്ത്യ എന്തു ചെയ്യുമെന്ന പ്രശ്നവും ഉദിക്കുന്നില്ല. മരുഭൂമിയിലെ ജീവിതവും ഇന്ത്യയ്ക്കു് അപരിചിതമല്ല. പണ്ഡിററു നെഹറുവും കൂട്ടുകാരും ഭരണഭാരം സ്വീകരിച്ചപ്പോൾത്തന്നെ, അതു പനിനീർപ്പൂക്കൾ വിരിച്ച മെത്തയല്ല, മുള്ളുകൾനിറഞ്ഞ ഒന്നാണെന്നു പറഞ്ഞിട്ടുണ്ടു്, അവരുടെ ലക്ഷ്യം സ്വാതന്ത്ര്യമായിരുന്നു. എന്തു സംഭവിച്ചാലും അവർ അതു നേടുകതന്നെ ചെയ്യും.

7

സംഭവിക്കാൻപോകുന്നതു് ജന്മിമാർ കൃഷിക്കാരുമായി ഒരുമിക്കേണ്ടിവരുമെന്നതാണു്. അതിനെക്കാൾ ശ്രേഷ്ഠമായി എന്തുണ്ടു്? പക്ഷേ ഇരുമണ്ഡലങ്ങളുണ്ടെങ്കിൽ രണ്ടിലുമോ, അല്ലെങ്കിൽ ജനസഭയിലോ പ്രത്യേക പ്രാതിനിധ്യവും അവകാശങ്ങളും വേണമെന്നു ജന്മിമാർ നിർബന്ധിക്കുന്നപക്ഷം ഇരുകൂട്ടരും തമ്മിൽത്തല്ലാനിടയാകും. അമ്മാതിരിയൊരു അവകാശവാദം ജന്മിമാരോ അതുപോലെയുള്ള മററാരെങ്കിലുമോ, പുറപ്പെടുവിക്കുകയില്ലെന്നു ഞാനാശിക്കുന്നു.

ഇനി സ്വാഭാവികമായും മിസ്റ്റർ ഗാവിൻ ജോൺസ് പ്രതിനിധാനം ചെയ്യുന്ന യൂറോപ്യന്മാരായ സുഹൃത്തുക്കളുടെ കാര്യമാണു്. ഇതുവരെ അവർ വിശേഷാധികാരങ്ങളുള്ള വർഗമായിരുന്നുവെന്നും, അവർക്കു് ഈ വിദേശസർക്കാർ ആവുന്നത്ര സംരക്ഷണം നൽകിയിട്ടുണ്ടെന്നും അതു വേണ്ടുവോളം അവർ സ്വീകരിച്ചിട്ടുണ്ടെന്നും അദ്ദേഹത്തെ ഞാൻ വിനീതമായി അനുസ്മരിപ്പിച്ചുകൊള്ളട്ടെ. ഗാവിൻ ജോൺസിനു് ഭയമുണ്ടെന്നു പറഞ്ഞു. അവർ ഇന്ത്യയിലെ സാമാന്യ ജനങ്ങളുമായി ഒത്തിണങ്ങിപ്പോകുന്നപക്ഷം അവർക്കു ഭയപ്പെടേണ്ടി വരികയില്ല. അദ്ദേഹം ഏതോ പ്രമാണം വായിച്ചു. ഞാനതു വായിച്ചിട്ടില്ല. ചില ഭാരതീയർ 'ശരി ശരി, യൂറോപ്യന്മാർ, അതായതു് ഇംഗ്ലീഷുകാർ ഞങ്ങളാൽ തെരഞ്ഞെടുക്കപ്പെടണമെന്നാഗ്രഹി

7. The Nation's Voice, (1931) pp. 20–22
കുറിപ്പ്: ലണ്ടനിൽവച്ചു നടന്ന വട്ടമേശസമ്മേളനത്തിൽ, ചില പ്രത്യേക വർഗ്ഗങ്ങൾക്കും സമുദായങ്ങൾക്കും പ്രത്യേകപ്രാതിനിധ്യം വേണമെന്ന അവകാശവാദത്തെപ്പററി ഗാന്ധിജി സംസാരിക്കുകയായിരുന്നു.

ക്കുന്നതെങ്കിൽ ഞങ്ങൾ അവരെ തെരഞ്ഞെടുക്കാൻ പോകുന്നില്ല എന്നു പറയുന്നുണ്ടാവാം. പക്ഷേ ഞങ്ങളുടെ ലക്ഷ്യത്തോടു യോജിച്ചുനിന്നു പ്രവർത്തിക്കാൻ തയ്യാറുള്ളപക്ഷം ഒരു ഭാരതീയനെ അപേക്ഷിച്ചു മിസ്റ്റർ ജോൺസിനു് മുൻഗണന നൽകുമെന്നുള്ളതു്, ഇന്ത്യയിലെവിടെയും അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയി കാട്ടിത്തരാമെന്നു ഞാൻ വാഗ്ദാനം ചെയ്യുന്നു. ചാർലി ആൻഡ്രൂസിന്റെ കാര്യമെടുക്കൂ. ഒട്ടും പ്രയാസമില്ലാതെ ഇന്ത്യയിലെ ഏതു നിയോജകമണ്ഡലത്തിലും അദ്ദേഹമൊരു സ്ഥാനാർത്ഥിയായി തെരഞ്ഞെടുക്കപ്പെടുമെന്നതു് നിസ്സംശയമാണു്. ഇന്ത്യയിലെവിടെയും അദ്ദേഹത്തെ ഇരുകൈയും നീട്ടി സ്വാഗതം ചെയ്തിട്ടില്ലേ എന്നു് അദ്ദേഹത്തോടുതന്നെ ചോദിച്ചുനോക്കൂ. ഉദാഹരണങ്ങൾ ഇനിയുമുണ്ടു് വേണ്ടുവോളം. സ്വന്തം താൽപര്യങ്ങൾ സംരക്ഷിക്കാൻവേണ്ടി വെമ്പുകയെന്ന തെറ്റായ മാർഗമുപേക്ഷിച്ചു ജനങ്ങളുടെ സന്മനോഭാവമനുസരിച്ചു് ഒന്നു ജീവിച്ചുനോക്കുവാൻ ഞാൻ യൂറോപ്യൻമാരോടപേക്ഷിക്കുന്നു. ഇന്ത്യയിൽ ജീവിക്കുകയാണെങ്കിൽ നമ്മിലൊരാളെപ്പോലെ അവർ കഴിയണമെന്നു ഞാൻ അവരോടു് ആവശ്യപ്പെടും, അപേക്ഷിക്കും. ഏതായാലും കോൺഗ്രസ്സിനു കൈയുള്ള ഏതു പദ്ധതിയിലും പ്രത്യേക താൽപര്യങ്ങളുടെ സംരക്ഷണത്തിനു യാതൊരു സ്ഥാനവുമില്ല. പ്രായപൂർത്തി വോട്ടവകാശം ലഭിക്കുമ്പോൾ പ്രത്യേക താൽപര്യങ്ങൾക്കു താനേ സംരക്ഷണമുണ്ടായിക്കൊള്ളും.

ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളമാണെങ്കിൽ, നമ്മിൽനിന്നു വിട്ടുപിരിഞ്ഞ ഒരാൾ അഭിപ്രായപ്പെട്ടിട്ടുള്ളതു് 'ഞങ്ങൾക്കു പ്രത്യേക സംരക്ഷണമൊന്നുമാവശ്യമില്ല' എന്നായിരുന്നുവെന്നു് എനിക്കറിയാം. തങ്ങൾക്കു് പ്രത്യേക സംരക്ഷണം യാതൊന്നും ആവശ്യമില്ലെന്നും, എളിയ സേവനമനുഷ്ഠിക്കുവാനുള്ള അവകാശമാണു് അവർക്കു ലഭിക്കാവുന്ന പ്രത്യേക സംരക്ഷണമെന്നും പല ക്രിസ്തീയ സംഘടനകളും എന്നെ കത്തുകളിലൂടെ അറിയിച്ചിട്ടുണ്ടു്.

ഇനി ഇരുസഭകളിലും നാമനിർദ്ദേശം ചെയ്യപ്പെട്ട മെമ്പർമാർക്കുണ്ടായിരിക്കേണ്ട അധികാരവ്യവസ്ഥകളെപ്പറ്റിയുള്ള ചോദ്യത്തിനാണു് ഉത്തരം നൽകേണ്ടിയിരിക്കുന്നതു്. കോൺഗ്രസുകാർ മുന്നോട്ടു വച്ചിട്ടുള്ള പദ്ധതിയിൽ നാമനിർദ്ദേശം ചെയ്യപ്പെടുന്ന മെമ്പർമാർക്കു സ്ഥാനമില്ല. വിദഗ്ധന്മാർ വരുന്നതും ഉപദേശങ്ങൾ നൽകിയശേഷം പിരിഞ്ഞുപോകുന്നതും എനിക്കു മനസ്സിലാക്കാം. പക്ഷേ അവർക്കു വോട്ടവകാശം നൽകുന്നതിൽ അല്പംപോലും നീതിയുണ്ടെന്നെനിക്കു തോന്നുന്നില്ല. കലർപ്പുചേരാത്ത ജനാധിപത്യസ്ഥാപനം കെട്ടിപ്പടുക്കാനാണു് നാം ആഗ്രഹിക്കുന്നതെങ്കിൽ ജനപ്രതിനിധികൾക്കു മാത്രമേ വോട്ടുചെയ്യാനുള്ള അധികാരം നൽകാവൂ. അതുകൊണ്ടു് മെമ്പർമാരെ നാമനിർദേശം ചെയ്യുന്ന പദ്ധതിയോടു യോജിക്കാനെനിക്കു സാധ്യമല്ല. പക്ഷേ ഇതിനൊരു മറുവശമുണ്ടു്. സ്ത്രീ

കളും യൂറോപ്യൻമാരും അസ്പൃശ്യരും ക്രിസ്ത്യാനികളും മററും അംഗ സംഖ്യയുള്ള ന്യൂനപക്ഷങ്ങളാണ്. ന്യൂനപക്ഷങ്ങളാണെന്നതുകൊണ്ട് അവർ തീർച്ചയായും തെരഞ്ഞെടുക്കപ്പെടണമെന്നാണ് കോൺഗ്രസ്സിൻെറയും ആഗ്രഹം. എന്നാൽ അവരെയാരെയും തെരഞ്ഞെടുക്കാതിരിക്കത്തക്കവണ്ണം സമ്മതിദായകർ അഹിതമായി പെരുമാറുകയും. അതിനു യാതൊരു ന്യായീകരണവുമില്ലാതിരിക്കുകയും ചെയ്താൽ, തെരഞ്ഞെടുക്കപ്പെടുന്ന നിയമസഭയ്ക്ക് അവരെ തെരഞ്ഞെടുക്കുവാനോ നാമനിർദ്ദേശം ചെയ്വാനോ അധികാരമുണ്ടായിരിക്കണം എന്നൊരു വകുപ്പുകൂടി ഭരണഘടനയിലുൾപ്പെടുത്തണമെന്നു ഞാൻ വാദിക്കും. അപ്പോൾ അതു തെരഞ്ഞെടുക്കപ്പെടേണ്ടവരും. എന്നാൽ തെരഞ്ഞെടുക്കപ്പെടാതിരുന്നവരും ആയവരെ തെരഞ്ഞെടുക്കുവാനുള്ള മാർഗമാകും. ഞാനുദ്ദേശിക്കുന്നതു് വ്യക്തമാക്കാൻ ഒരു പക്ഷേ എനിക്കു കഴിഞ്ഞിട്ടില്ലായിരിക്കാം. അതുകൊണ്ടു് ഒരു ഉദാഹരണം പറയാം. ഒരു സംസ്ഥാനകോൺഗ്രസു് സമിതിയിൽ ഇതേ സ്വഭാവമുള്ള ഒരു നിയമം നമുക്കുണ്ടു്. ഇത്രയിത്ര സ്ത്രീകളേയും, മുസൽമാന്മാരേയും, അസ്പൃശ്യരേയും തെരഞ്ഞെടുക്കണമെന്നു നിയോജകമണ്ഡലങ്ങളോടാവശ്യപ്പെട്ടിട്ടുണ്ടു്. പക്ഷേ അതു് അവർക്കു കഴിയാതെവരുന്നപക്ഷം, തിരഞ്ഞെടുക്കപ്പെട്ടവർ, സ്ഥാനാർത്ഥികളാവാൻ ഇടയുണ്ടായിരുന്ന സ്ത്രീകളുടെയും മുസൽമാന്മാരുടെയും അസ്പൃശ്യരുടെയും ഇടയിൽനിന്നു സ്ഥാനാർത്ഥികളെ, തെരഞ്ഞെടുക്കുകയും കോ-ാട്ടാ അങ്ങനെ പൂർത്തിയാക്കുകയും വേണം. അതാണു നാം ചെയ്യുന്നതു്. സമ്മതിദായകർ തെററായി പെരുമാറാൻ ഇടയാക്കാത്തവിധം അമ്മാതിരിയൊരു വകുപ്പുണ്ടായിരിക്കുന്നതിൽ എനിക്കു വിരോധമില്ലെന്നു മാത്രമല്ല, ഞാനതു സ്വാഗതം ചെയ്യുകയും ചെയ്യും. പക്ഷേ അതിനു മുൻപുതന്നെ നിയോജകമണ്ഡലങ്ങൾ വർഗീയമായും ജാതീയമായും വഴിതെററിപ്പോകാതെ, എല്ലാ വിഭാഗക്കാരെയും തെരഞ്ഞെടുക്കുകതന്നെ ചെയ്യുമെന്ന വിശ്വാസം അവയുടെമേൽ ഞാനർപ്പിക്കും. എല്ലാവിധത്തിലും ജാതിക്കും ഉച്ചനീചത്വസിദ്ധാന്തങ്ങൾക്കും എതിരാണു് കോൺഗ്രസിൻെറ മനോഭാവമെന്നു് ഞാനുറപ്പുതരാം. കോൺഗ്രസ്സു് പരിപൂർണ സമത്വത്തിനനുയോജ്യമായ അന്തരീക്ഷം സൃഷ്ടിക്കാനാണു് ശ്രമിക്കുന്നതു്.

8

ഈ കൂടിയാലോചനകളിൽ ഞാൻ സംബന്ധിക്കുവാനുള്ള ഏക കാരണം കോൺഗ്രസ്സിനെ ഞാൻ പ്രതിനിധാനം ചെയ്യുന്നുവെന്നതു് ആയതുകൊണ്ടു് കോൺഗ്രസ്സിൻെറ നിലപാടു് ഞാൻ വ്യക്തമായി മുന്നോട്ടുവയ്ക്കേണ്ടിയിരിക്കുന്നു. വട്ടമേശസമ്മേളനത്തിൽ നേരേ മറിച്ചാണു് കാണപ്പെടുന്നതെങ്കിലും, കോൺഗ്രസ്സു് രാഷ്ട്രത്തെ മുഴ

---

8. The Nation's Voice (1931), pp 23–31

വൻ പ്രതിനിധാനം ചെയ്യുന്നവെന്നു് അവകാശപ്പെടുന്നു. പ്രത്യേകിച്ചും അസ്പൃശ്യരും, ഒരത്ഥത്തിൽ കുറേക്കൂടി നിർഭാഗ്യരും അവഗണിക്കപ്പെട്ടവരുമായ പിന്നോക്കവർഗങ്ങളെന്നറിയപ്പെടുന്നരും ഉരംപ്പെട്ട മൂകലക്ഷങ്ങളെ നിശ്ചയമായും പ്രതിനിധാനം ചെയ്യുന്നുവെന്നു് കോൺഗ്രസ് അവകാശപ്പെടുന്നു.

കോൺഗ്രസിന്റെ നിലപാടിന്റെ ആകത്തുകയിതാണു്, കോൺഗ്രസിന്റെയും, പ്രവർത്തകസമിതിയുടെയും പ്രമേയമാണു് ഞാൻ വായിക്കുന്നതു്.

'പ്രാരംഭം മുതൽക്കുതന്നെ ശുദ്ധദേശീയത്വമാണു് കോൺഗ്രസ്സ് ആദർശമാക്കിയിട്ടുള്ളതു്. വർഗീയമായ ചേരിതിരിവുകൾ ഇല്ലാതാക്കുവാൻ അതു ശ്രമിച്ചിട്ടുണ്ടു്. ദേശീയത്വത്തിലേക്കുള്ള പുരോഗതിയുടെ പരമോന്നതനിലയായിരുന്നു താഴെക്കൊടുക്കുന്ന ലഹോർ പ്രമേയം.

'നെഹ്രുറിപ്പോർട്ട വന്നുകഴിഞ്ഞതുകൊണ്ടു വർഗീയപ്രശ്നങ്ങൾ സംബന്ധിച്ചുള്ള കോൺഗ്രസിന്റെ നയം ഇനിയും പ്രഖ്യാപിക്കേണ്ടയാവശ്യമില്ല. സ്വതന്ത്രഭാരതത്തിൽ വർഗീയപ്രശ്നങ്ങൾ തികച്ചും ദേശീയമായ മാർഗങ്ങളിലൂടെ മാത്രമേ പരിഹരിക്കാനാവൂ എന്നാണു് കോൺഗ്രസ് വിശ്വസിക്കുന്നതു്. പക്ഷേ സിക്കുകാർ പ്രത്യേകിച്ചും, മുസ്ലീങ്ങളും മററു ന്യൂനപക്ഷങ്ങളും പൊതുവായും, നെഹ്രുറിപ്പോർട്ടിൽ വർഗീയപ്രശ്നങ്ങൾക്കു നിർദേശിച്ചിരിക്കുന്ന പരിഹാരമാർഗങ്ങളിൽ അതൃപ്തി പ്രകടിപ്പിച്ചതുകൊണ്ടു്, ബന്ധപ്പെട്ട കക്ഷികൾക്കു പൂർണമായും തൃപ്തികരമല്ലാത്ത പരിഹാരങ്ങളൊന്നും ഭാവിയിൽ കോൺഗ്രസ് സ്വീകരിക്കുന്നതല്ലെന്നു് ഈ കോൺഗ്രസ് സിക്കുകാർക്കും, മുസ്ലീങ്ങൾക്കും, മററു ന്യൂനപക്ഷങ്ങൾക്കും ഉറപ്പുനൽകുന്നു.'

അതുകൊണ്ടു വർഗീയപ്രശ്നത്തിനൊരു വർഗീയപരിഹാരം മുന്നോട്ടുവയ്ക്കുന്നതിൽനിന്നു കോൺഗ്രസ് വിലക്കപ്പെട്ടിരിക്കുന്നു. പക്ഷേ, രാജ്യത്തിനു് സ്വീകരിക്കുവാൻവേണ്ടി, പുറമേ വർഗീയച്ഛായയുണ്ടെങ്കിലും കഴിയുന്നിടത്തോളം ദേശീയസ്വഭാവമുള്ളതും, എല്ലാ സമുദായങ്ങൾക്കും പൊതുവായി സ്വീകാര്യവുമായ ഒരു പരിഹാരം പ്രവർത്തകസമിതി നിർദേശിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു്, പൂർണവും സ്വതന്ത്രവുമായ ചർച്ചയ്ക്കുശേഷം താഴെപ്പറയുന്ന പദ്ധതി പ്രവർത്തകസമിതി ഏകകണ്ഠമായി അംഗീകരിച്ചു.

(1) a. മൗലികാവകാശത്തെ സംബന്ധിക്കുന്ന ഭരണഘടനാവകുപ്പിൽ ബന്ധപ്പെട്ട സമുദായങ്ങൾക്കു് അവരുടെ സംസ്കാരം, ഭാഷ, ലിപി, വിദ്യാഭ്യാസം, തൊഴിൽ, മതാനുഷ്ഠാനം, മതസ്ഥാപനങ്ങൾ ഇവ സംരക്ഷിക്കുന്നതാണെന്നു നൽകുന്ന ഉറപ്പുംകൂടിയുൾപ്പെടേണ്ടതാണു്.

b. ഭരണഘടനയിലുൾക്കൊള്ളിക്കുന്ന പ്രത്യേക വ്യവസ്ഥകൾമൂലം വ്യക്തിപരമായ നിയമങ്ങൾക്കു സംരക്ഷണം നൽകേണ്ടതാണ്.

c. വിവിധ സംസ്ഥാനങ്ങളിലുള്ള ന്യൂനപക്ഷസമുദായങ്ങളുടെ രാഷ്ട്രീയമായും മററുമുള്ള അവകാശങ്ങളുടെ സംരക്ഷണം ഫെഡറൽ ഗവർമെൻറിൻെറ ചുമതലയും അധികാരപരിധിയിലുൾപ്പെട്ട കാര്യവും ആയിരിക്കും.

(2) പ്രായപൂർത്തിയായ എല്ലാ സ്ത്രീപുരുഷന്മാർക്കും വോട്ടവകാശമുണ്ടായിരിക്കണം.

(കുറിപ്പ്: കോൺഗ്രസ്സിൻെറ കറാച്ചി പ്രമേയമനുസരിച്ച് പ്രായപൂർത്തിവോട്ടവകാശമെന്നതു പ്രവർത്തകസമിതി സമ്മതിച്ചിട്ടുള്ളതാകയാൽ, മറെറാരുതരത്തിലുള്ള വോട്ടവകാശസമ്പ്രദായത്തിൻെറ കാര്യം ആലോചനാവിഷയമാക്കാൻ കഴിയുകയില്ല. പക്ഷേ ചിലയിടങ്ങളിൽ തെററുധാരണകൾ ഉളവായിട്ടുള്ളതുകൊണ്ട്, തെരഞ്ഞെടുപ്പ് ഏതു പരിതഃസ്ഥിതിയിലും ഏകരൂപമായിരിക്കുമെന്നും, ജനസംഖ്യയിൽ ഓരോ സമുദായത്തിനുമുള്ള അനുപാതക്രമം വോട്ടർ പട്ടികയിൽ പ്രതിഫലിക്കത്തക്കവിധം വ്യാപകമായിരിക്കുമെന്നും വ്യക്തമാക്കാൻ സമിതിക്കാഗ്രഹമുണ്ട്).

(3) a. ഇന്ത്യയുടെ ഭാവിഭരണഘടനയിൽ സംയുക്ത നിയോജകമണ്ഡലങ്ങളായിരിക്കും പ്രാതിനിധ്യത്തിൻെറ അടിസ്ഥാനം.

b. സിന്ധിലെ ഹിന്ദുക്കൾക്കും, ആസ്സാമിലെ മുസ്ലീങ്ങൾക്കും, വടക്കുപടിഞ്ഞാറൻ അതിർത്തിയിലേയും പഞ്ചാബിലേയും സിക്കുകാർക്കും, ഏതു സംസ്ഥാനത്തും ജനസംഖ്യയിൽ 25 ശതമാനത്തിൽ കുറവുള്ള ഹിന്ദുക്കൾക്കും മുസ്ളീങ്ങൾക്കും കൂടുതൽ സീററുകളിൽ മത്സരിക്കാനുള്ള അവകാശം അനുവദിച്ചുകൊണ്ട്, സംയുക്തനിയമസഭയിലും സംസ്ഥാനനിയമസഭയിലും സീററുകൾ സംവരണം ചെയ്യപ്പെടേണ്ടതാണ്.

(4) പബ്ലിക്സർവീസിൻെറ കാര്യക്ഷമതയ്ക്കും രാജ്യത്തിലെ പബ്ലിക്സർവീസിൽ ന്യായമായ പങ്ക് ഉണ്ടായിരിക്കത്തക്കവണ്ണം എല്ലാ സമുദായങ്ങൾക്കും തുല്യമായ അവസരം നൽകേണ്ടതാണെന്ന തത്വത്തിനും അർഹിക്കുന്ന അംഗീകാരം നൽകുന്ന കക്ഷിരഹിതമായ ഒരു പബ്ലിക്സർവീസ് കമ്മീഷൻ, ഏററവും കുറഞ്ഞ യോഗ്യതകൾ നിർദേശിച്ച് നിയമനങ്ങൾ നടത്തേണ്ടതാണ്.

(5) ഫെഡറൽ മന്ത്രിസഭയും സംസ്ഥാനമന്ത്രിസഭയും രൂപീകരിക്കുമ്പോൾ, ഒരു കീഴ്വഴക്കമെന്ന നിലയ്ക്ക്, ഈ ന്യൂനപക്ഷസമുദായങ്ങളുടെ താൽപര്യങ്ങൾക്ക് അംഗീകാരം നൽകേണ്ടതാണ്.

(6) വടക്കുപടിഞ്ഞാറൻ അതിർത്തിപ്രവിശ്യയിലും ബലൂചിസ്ഥാനിലും മററു പ്രവിശ്യകളിലുള്ളതുപോലെതന്നെ സർക്കാരും ഭരണക്രമവും ഉണ്ടായിരിക്കേണ്ടതാണ്.

(7) സിന്ധിലെ ജനങ്ങരം വേണ്ടിവരുന്ന സാമ്പത്തികമായ ഭാരം വഹിക്കാൻ തയ്യാറാണെങ്കിൽ സിന്ധ് ഒരു പ്രത്യേക പ്രവിശ്യയാക്കാവുന്നതാണ്.

(8) ഫെഡറൽസമ്പ്രദായത്തിലുള്ളതായിരിക്കും രാജ്യത്തിന്റെ ഭാവിഭരണക്രമം. അവശിഷ്ടാധികാരങ്ങരം, പുനഃപരിശോധനയിൽ രാജ്യത്തിന്റെ ഉത്തമതാൽപര്യങ്ങരംക്കു വിരുദ്ധമാണെന്നു തോന്നാതിരിക്കുന്നപക്ഷം, ഫെഡറേഷനിലെ വിവിധഘടകങ്ങളിൽ നിക്ഷിപ്തമായിരിക്കും.

'കലർപ്പുചേരാത്ത വർഗീയതയിലും കലർപ്പുചേരാത്ത ദേശീയതയിലും അധിഷ്ഠിതമായ നിർദേശങ്ങരംക്കിടയിലുള്ള ഒരു മദ്ധ്യമാർഗമെന്ന നിലയ്ക്കാണു മുൻപറഞ്ഞ പദ്ധതി പ്രവർത്തകസമിതി സ്വീകരിച്ചിട്ടുള്ളത്. ഈ പദ്ധതിയുടെ പിന്നിൽ രാഷ്ട്രമാകെ അണിനിരക്കുമെന്നു പ്രവർത്തകസമിതി പ്രതീക്ഷിക്കുന്നതിനോടൊപ്പം തന്നെ, ബന്ധപ്പെട്ട എല്ലാ കക്ഷികരംക്കും സ്വീകാര്യമായ വേറെ ഏതു പദ്ധതിയും ലാഹോർ പ്രമേയപ്രകാരമുള്ള ബാദ്ധ്യതയനുസരിച്ചു മടികൂടാതെ സന്തോഷത്തോടുകൂടി സ്വീകരിക്കുന്നതാണെന്ന് മുൻപറഞ്ഞ പദ്ധതി സ്വീകരിക്കാൻ നിവൃത്തിയില്ലാത്ത തീവ്രവാദികരംക്കു സമിതി ഉറപ്പു നൽകുകയും ചെയ്യുന്നു.'

അതാണു കോൺഗ്രസ് പ്രമേയം.

ദേശീയമായ ഒരു പരിഹാരം അസാധ്യമാവുകയും, കോൺഗ്രസ്സിന്റെ പദ്ധതി അസ്വീകാര്യമാവുകയും ചെയ്യുന്നപക്ഷം ബന്ധപ്പെട്ട എല്ലാ കക്ഷികരംക്കും സ്വീകാര്യമായ മറെറതെങ്കിലും ന്യായമായ പദ്ധതി അവതരിപ്പിക്കുന്നതിൽനിന്ന് എന്നെ ആരും വിലക്കിയിട്ടില്ല. അതുകൊണ്ട് ഈ പ്രശ്നം സംബന്ധിച്ചു സാധ്യമായ എല്ലാ വിട്ടുവീഴ്ചകരംക്കും തയ്യാറാണെന്ന നിലപാടാണു കോൺഗ്രസിന്റേതു്. സഹായിക്കാൻ സാധ്യമല്ലാത്ത സന്ദർഭങ്ങളിലും കോൺഗ്രസ് വിലങ്ങുതടിയാവുകയില്ല. സ്വകാര്യമായ മാദ്ധ്യസ്ഥ്യത്തിനുള്ള ഏതു പദ്ധതിയെയും കോൺഗ്രസ് സർവാത്മനാ പിന്താങ്ങുന്നതാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ല. അസ്പൃശ്യർക്കു നിയമസഭകളിൽ ഏതെങ്കിലും തരത്തിലുള്ള പ്രാതിനിധ്യം നൽകുന്നതിനു ഞാനെതിരാണെന്ന് ഒരു ധാരണ പരന്നിട്ടുണ്ടെന്നു തോന്നുന്നു. അതു തികച്ചും സത്യവിരുദ്ധമാണ്. ഞാൻ പറഞ്ഞിട്ടുള്ളതും വീണ്ടും പറയാനാഗ്രഹിക്കുന്നതും ഞാൻ അവരുടെ പ്രത്യേക പ്രാതിനിധ്യത്തിന് എതിരാണെന്നതാണ്. അതു് അവർക്കു ദൂഷ്യ

മല്ലാതെ, നന്മവരുത്തുകയില്ലെന്നു് എനിക്കു് ഉറച്ച വിശ്വാസമുണ്ടു്. പക്ഷേ കോൺഗ്രസ് പ്രായപൂർത്തിവോട്ടവകാശം മുറുകെപ്പിടിച്ചിട്ടുണ്ടു്. അതുകൊണ്ടു് അവരിൽ ലക്ഷക്കണക്കിനാളുകളെ വോട്ടർ പട്ടികയിലുൾപ്പെടുത്താം. തൊട്ടുകൂടായ്മ അതിശീഘ്രം ഇല്ലാതാവുന്നതുകൊണ്ടു് ഈ വോട്ടർമാരുടെ സ്ഥാനാർത്ഥികളെ മററുള്ളവർ പുറന്തള്ളുമെന്നു സങ്കൽപ്പിക്കുക സാധ്യമല്ല. പക്ഷേ നിയമസഭകളിലേക്കു തെരഞ്ഞെടുക്കപ്പെടുക എന്നതിനേക്കാൾ ഇവൎക്കാവശ്യം സാമൂഹികമായും മതപരമായും ഉള്ള പീഡനങ്ങളിൽനിന്നു സംരക്ഷണം ലഭിക്കുക എന്നതാണു്. വിചാരശീലമുള്ള ഓരോ ഹിന്ദുവും ലജ്ജിച്ചു തലതാഴ്ത്തുകയും പശ്ചാത്തപിക്കുകയും ചെയ്യേണ്ടവിധത്തിൽ നിയമത്തേക്കാൾ പലപ്പോഴും അധികം ശക്തമായ ആചാരങ്ങൾ ഇവരെ വളരെയേറെ അധഃപതിപ്പിച്ചിട്ടുണ്ടു്. അതുകൊണ്ടു് ഉന്നത വർഗങ്ങളെന്നു വിളിക്കപ്പെടുന്നവർ എന്റെ ഈ സഹോദരങ്ങളോടു ചെയ്യുന്ന മർദനമുറകൾ കുററകരമാണെന്നു വരുത്തുന്ന നിയമനിൎമ്മാണം ഉടനടി നടത്തേണ്ടതാവശ്യമാണു്. ഹിന്ദുവിന്റെ മനസ്സാക്ഷി ഉത്തേജിതമായിത്തുടങ്ങിയിട്ടുണ്ടെന്നതിനും, അസ്പൃശ്യത വളരെ വേഗം നമ്മുടെ പാപസങ്കുലമായ ഭൂതകാലത്തിന്റെ അവശിഷ്ടം മാത്രമായിത്തീരുമെന്നതിനും ദൈവത്തിനു നന്ദി പറയുക.

9

ഹിന്ദുക്കൾ, മുസ്ളീങ്ങൾ, സിക്കുകാർ എന്നിവർക്കു സ്വീകാര്യമായേക്കാവുന്ന ഏതു പരിഹാരവും കോൺഗ്രസ് സ്വീകരിക്കുമെങ്കിലും, മറെറതെങ്കിലും ന്യൂനപക്ഷങ്ങൾക്കു പ്രത്യേക സംവരണമോ പ്രത്യേക നിയോജകമണ്ഡലമോ അനുവദിക്കുന്നതിനെ അനുകൂലിക്കയില്ലെന്നു മുൻപു പറഞ്ഞതു് ആവർത്തിക്കാൻ ഞാനാഗ്രഹിക്കുന്നു. മൗലികാവകാശങ്ങളെയോ സിവിൽസ്വാതന്ത്ര്യത്തെയോ സംബന്ധിക്കുന്ന ഏതു വകുപ്പിനും വ്യവസ്ഥയ്ക്കും കോൺഗ്രസ് എപ്പോഴും പിന്തുണ നൽകും. വോട്ടർപട്ടികയിലുൾപ്പെടാനും, സമ്മതിദായകസംഘത്തോടു് അഭ്യർത്ഥന പുറപ്പെടുവിക്കാനും ആർക്കും അധികാരമുണ്ടു്. എന്റെ എളിയ അഭിപ്രായത്തിൽ ഹ്യൂബർട്ട്കാർ നിർദേശിച്ച പദ്ധതി ഉത്തരവാദഭരണത്തിന്റെയും ദേശീയതയുടെയും തനി നിഷേധമാണു്. പ്രത്യേകം പ്രത്യേകം വെട്ടിമുറിച്ച ഇത്തരം അനേകം ചെറുസംഘങ്ങൾ തെരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികളാണു് ഇന്ത്യയ്ക്കുള്ളതെങ്കിൽ, നമ്മെ ദൈവം രക്ഷിക്കട്ടെ എന്നേ പറയാനുള്ളൂ. യൂറോപ്യന്മാരുടെ മാത്രമല്ലാതെ എല്ലാ വോട്ടർമാരുടെയും സമ്മതി നേടിയ യൂറോപ്യനു മാത്രമേ ഇന്ത്യയെ ഒന്നാകെ സേവിക്കാനാവൂ. ദേശീയബോധവുമായും, 85 ശതമാനത്തോളം കർഷക-

9. The Nation's Voice (1931) p. 40

ജനതയുള്ള ഈ സംഘടനയുമായും സദാ സംഘർഷം സൃഷ്ടിക്കുന്ന ഈ പ്രത്യേകതാൽപര്യങ്ങളുമായി എപ്പോഴും സമരംചെയ്യേണ്ടിവരുന്നുവെന്ന നിലയിലേക്ക് ഈ പദ്ധതി ഉത്തരവാദിത്വമുള്ള ഗവർമെൻറിനെ തള്ളിവിടുകയാണ്. അത് എന്നെ സംബന്ധിച്ചിടത്തോളം ചിന്തിക്കാനാവാത്ത സംഗതിയാണ്. ഉത്തരവാദിത്വമുള്ള ഭരണകൂടങ്ങൾ സൃഷ്ടിക്കുവാനും യഥാർത്ഥസ്വാതന്ത്ര്യം നേടുവാനും സാധിക്കണമെന്നുണ്ടെങ്കിൽ, തുറന്നുകിടക്കുന്ന മുൻവാതിലിലൂടെതന്നെ, അതായത് തെരഞ്ഞെടുപ്പിലൂടെയും സമ്മതിദായകരുടെ അംഗീകാരത്തിലൂടെയുംതന്നെ, നിയമസഭയിലേക്കു പ്രവേശിക്കാൻ ശ്രമിക്കുകയെന്നതു തങ്ങളുടെ അഭിമാനാവഹമായ സവിശേഷാവകാശവും കർത്തവ്യവുമായി ഈ പ്രത്യേക വർഗമെന്നു വിളിക്കപ്പെടുന്നവരിൽ ഓരോരുത്തരും കണക്കാക്കണം. കോൺഗ്രസ് പ്രായപൂർത്തിവോട്ടവകാശം മുറുകെപ്പിടിച്ചിട്ടുണ്ടെന്നതും, പ്രായപൂർത്തിവോട്ടവകാശത്തിൻ കീഴിൽ എല്ലാവർക്കും വോട്ടർപട്ടികയിൽ സ്ഥാനമുണ്ടെന്നതും നിങ്ങൾക്കറിയാം. അതിലും ഉപരിയായി യാതൊന്നും ആർക്കും ആവശ്യപ്പെടാവുന്നതല്ല.

10

മററു ന്യൂനപക്ഷങ്ങൾ പുറപ്പെടുവിക്കുന്ന അവകാശവാദങ്ങൾ മനസ്സിലാക്കാൻ കഴിയുമെങ്കിലും, അസ്പൃശ്യരുടെ പേരിലുള്ള അവകാശവാദങ്ങളാണ് എന്നെ സംബന്ധിച്ചിടത്തോളം 'ഏററവും നിർദയമായ പ്രഹരം.' ആ ദുരാചാരം എന്നും നിലനിർത്തുകയെന്നാണ് അതിനർത്ഥം. ഭാരതസ്വാതന്ത്ര്യം നേടുന്നതിനുവേണ്ടിപ്പോലും അസ്പൃശ്യരുടെ പരമപ്രധാനമായ താൽപര്യങ്ങൾ ഞാൻ വിൽക്കുകയില്ല. അസ്പൃശ്യരായ ജനലക്ഷങ്ങളുടെ പ്രതിനിധിയാണ് ഞാനെന്നു സ്വയം അവകാശപ്പെടുന്നു. ഇവിടെ കോൺഗ്രസിൻെറ പേരിൽ മാത്രമല്ല ഞാൻ സംസാരിക്കുന്നത്, എൻെറ സ്വന്തം പേരിലുമാണ്. അസ്പൃശ്യരുടെയിടയിൽ ഒരു ഹിതപരിശോധന നടത്തുന്നപക്ഷം അവരുടെ വോട്ടുകൾ എനിക്കു കിട്ടുമെന്നും എനിക്കു തെരഞ്ഞെടുപ്പിൽ പ്രഥമസ്ഥാനം ലഭിക്കുമെന്നും ഞാനവകാശപ്പെടുന്നു. ആ ദുരാചാരം ഇല്ലായ്മചെയ്യാനുള്ള മാർഗം പ്രത്യേക നിയോജകമണ്ഡലവും പ്രത്യേക സംവരണവുമല്ലെന്ന്, ഇന്ത്യയിൽ ഒരററം മുതൽ മറേറ അററംവരെ പ്രവർത്തിച്ച് ഞാനവരെ പറഞ്ഞു മനസ്സിലാക്കും. യാഥാസ്ഥിതിക ഹിന്ദുമതത്തിൻേറതായ തൊട്ടുകൂടായ്മയെന്ന കളങ്കം ലജ്ജാകരമാണെന്നു ഹിന്ദുമതപരിഷ്കർത്താക്കളിൽ ഒരു വിഭാഗത്തിനു തോന്നുന്നുണ്ടെന്നും, ആ കളങ്കം നശിപ്പിക്കുവാൻ അവർ പ്രതിജ്ഞയെടുത്തിട്ടുണ്ടെന്നും ഉള്ള വസ്തുത ഈ കമ്മിററിയും

10. The Nation's Voice (1931) p. 41

ലോകവും അറിഞ്ഞിരിക്കട്ടെ. നമ്മുടെ പേരുവിവരപ്പട്ടികയിലും ജനസംഖ്യയുടെ കണക്കുകളിലും അസ്പൃശ്യരെ ഒരു പ്രത്യേക വർഗമെന്ന നിലയ്ക്കു വേർതിരിച്ചു കാണിക്കുവാൻ പാടുള്ളതല്ല. സിക്കുകാരും മുസ്ളീങ്ങളും ഒരുപക്ഷേ യൂറോപ്യന്മാരുമൊക്കെ ഇപ്പോഴത്തെ നിലയിൽ ശാശ്വതമായി തുടർന്നേക്കാം. പക്ഷേ അസ്പൃശ്യർ എന്നും അസ്പൃശ്യർതന്നെയായിത്തുടരുമോ? അസ്പൃശ്യത നിലനിൽക്കുന്നതിനേക്കാൾ ഹിന്ദുമതം നശിക്കുന്നതിനാണ് ഞാനാഗ്രഹിക്കുന്നത്. അതുകൊണ്ട് എനിക്കു ഡോക്ടർ അംബദ്കറെക്കുറിച്ചും, അസ്പൃശ്യരുടെ ഉന്നതിക്കുവേണ്ടി അദ്ദേഹത്തിനുള്ള ആഗ്രഹത്തെക്കുറിച്ചും, അദ്ദേഹത്തിന്റെ കഴിവുകളെക്കുറിച്ചും വളരെയേറെ മതിപ്പുണ്ടെങ്കിലും ഒരു തെററിനെ അടിസ്ഥാനപ്പെടുത്തിയാണ് അദ്ദേഹം വളരെക്കാലമായി അനവരതം പണിയെടുക്കുന്നതെന്നു പറയേണ്ടിയിരിക്കുന്നു. ഒരുപക്ഷേ തിക്താനുഭവങ്ങൾ അദ്ദേഹത്തിന്റെ നിഗമനങ്ങളെ തൽക്കാലത്തേക്കു വഴിപിഴപ്പിച്ചതാവാം. ഇതു പറയേണ്ടിവന്നതിലെനിക്കു ഖേദമുണ്ട്. പക്ഷേ പറഞ്ഞില്ലെങ്കിൽ ജീവനോളം തന്നെ എനിക്കു പ്രിയംകരമായ അസ്പൃശ്യരുടെ താൽപര്യത്തിനു വിരുദ്ധമാവും അതു്.

11

ലോകം മുഴുവൻ അടങ്ങുന്ന ഒരു സാമ്രാജ്യത്തിനുവേണ്ടിപ്പോലും അവരുടെ അവകാശങ്ങളുടെ പേരിൽ ഞാൻ വിലപേശുകയില്ല. ഇന്ത്യയിലെ മുഴുവൻ അസ്പൃശ്യരുടെ പ്രതിനിധിയെന്ന രീതിയിൽ ഡോ. അംബദ്കർ പുറപ്പെടുവിക്കുന്നതു് ഉചിതമായ അവകാശവാദമല്ലെന്നു പറയുമ്പോൾ തികച്ചും ഉത്തരവാദിത്വബോധത്തോടുകൂടിത്തന്നെയാണു ഞാൻ സംസാരിക്കുന്നതു്. അതു ഹിന്ദുമതത്തിൽപിളപ്പുണ്ടാക്കും—അതിനുവേണ്ടി ഏതായാലും സംതൃപ്തിയോടെ കാത്തിരിക്കാനെനിക്കു സാധ്യമല്ല. അസ്പൃശ്യരെ ഇസ്ലാമിലേക്കും ക്രിസ്തുമതത്തിലേക്കും മതം മാററുന്നതിൽ എനിക്കു വിരോധമില്ല. അതു ഞാൻ സഹിച്ചേ തീരൂ. പക്ഷേ ഓരോ ഗ്രാമത്തിലും രണ്ടു കക്ഷിവിഭാഗങ്ങളുണ്ടാക്കപ്പെടുകയാണെങ്കിൽ,ഹിന്ദുമതത്തിനു ഉണ്ടാകാൻപോകുന്ന അനുഭവത്തോടു സഹിഷ്ണുത പ്രദർശിപ്പിക്കാനെനിക്കു സാധ്യമല്ല. അസ്പൃശ്യരുടെ രാഷ്ട്രീയമായ അവകാശങ്ങളെക്കുറിച്ചു പറയുന്നവർക്കു് ഇന്ത്യയെക്കുറിച്ചോ ഇന്ത്യൻസമൂഹത്തിന്റെ ഇന്നത്തെ കെട്ടുപാടിനെക്കുറിച്ചോ യാതൊന്നും അറിഞ്ഞുകൂടാ. അതുകൊണ്ടു് ഇക്കാര്യത്തിൽ എതിർക്കുന്നവനായി ഞാൻ മാത്രമെയുള്ളുവെങ്കിൽ ജീവൻ നൽകിയും എതിർക്കുന്നതാണെന്നു് ഊന്നിപ്പറയുവാൻ ഞാനാഗ്രഹിക്കുന്നു.

---

11. The Nation's Voice, (1931) p. 41

*ന്യൂനപക്ഷപ്രശ്നം*

12

ഹിന്ദുക്കൾക്ക് ഭിന്നവർഗങ്ങൾക്കിടയിൽ ഐക്യം വേണമെന്നുണ്ടെങ്കിൽ, ന്യൂനപക്ഷങ്ങളിൽ വിശ്വാസമർപ്പിക്കാനുള്ള ധൈര്യമുണ്ടാകണം. വേറെ ഏതു തരത്തിലുള്ള ക്രമീകരണവും അരോചകം മാത്രമേ അവശേഷിപ്പിക്കൂ. ജനലക്ഷങ്ങൾക്ക തീർച്ചയായും നിയമസഭാംഗങ്ങളാകാനും മുനിസിപ്പൽ കൗൺസിലർമാരാകാനും ആഗ്രഹമില്ല. സത്യഗ്രഹത്തിന്റെ സമുചിതമായ ഉപയോഗം നമുക്ക മനസ്സിലായിട്ടുണ്ടെങ്കിൽ, അനീതിചെയ്യുന്ന ഭരണാധികാരി ഹിന്ദുവായാലും മുസ്ലീമാനായാലും, മറ്റേതു വിശ്വാസിയായാലും അയാൾക്കെതിരെ ആ ആയുധം പ്രയോഗിക്കാവുന്നതും പ്രയോഗിക്കേണ്ടതുമാണെന്നുകൂടി അറിഞ്ഞിരിക്കേണ്ടതാണ്. എന്നാൽ നീതി പ്രവൃത്തിക്കുന്ന ഭരണാധികാരിയോ പ്രതിനിധിയോ, ഹിന്ദുവായാലും മുസ്ലീമാനായാലും, എല്ലായ്പോഴും നന്മനിറഞ്ഞവനാണ്. വർഗീയബോധം നശിപ്പിക്കാനാണു നാം ആഗ്രഹിക്കുന്നത്. ഭൂരിപക്ഷം അതുകൊണ്ട് ഒരു ആരംഭമിടുകയും ന്യൂനപക്ഷങ്ങളുടെ വിശ്വാസം ആർജിക്കുകയും വേണം. ദുർബലരുടെ ഇങ്ങോട്ടുള്ള അനുകൂലമനോഭാവത്തിനു കാത്തിരിക്കാതെതന്നെ, ശക്തർ മുൻകൈ എടുത്തെങ്കിലേ പരിഹാരം സാധ്യമാവൂ.

സർക്കാർ വകുപ്പുകളിലുള്ള നിയമനങ്ങളെ സംബന്ധിച്ചിടത്തോളം, വർഗീയതാൽപര്യങ്ങൾ അവതരിപ്പിക്കുന്നതു സദ്ഭരണത്തിന് ആപത്താവുകയേ ഉള്ളൂ. ഭരണം കാര്യക്ഷമമാവണമെങ്കിൽ അത് എപ്പോഴും ഏററവും യോഗ്യരായവരുടെ കരങ്ങളിലായിരിക്കണം. പക്ഷപാതം ഒരിക്കലും പാടില്ല. നമുക്ക് അഞ്ച് എഞ്ചിനീയർമാരെ ആവശ്യമുണ്ടെങ്കിൽ ഓരോ സമുദായത്തിൽനിന്നും ഓരോരുത്തരെ എടുക്കുകയല്ല വേണ്ടത്. യോഗ്യത കൂടുതലുള്ള അഞ്ചുപേരെ അവരെല്ലാവരും മുസ്ലീമാന്മാരായാലും പാഴ്സികളായാലും തെരഞ്ഞെടുക്കണം. കീഴ്ജീവനക്കാരെ വിവിധ സമുദായങ്ങളിൽപ്പെട്ടവർ അടങ്ങിയ ഒരു സമിതി നടത്തുന്ന പരീക്ഷവഴി തെരഞ്ഞെടുക്കണം. പക്ഷേ ഉദ്യോഗവിതരണം ഒരിക്കലും സമുദായാംഗങ്ങളുടെ അനുപാതക്രമമനുസരിച്ചായിരിക്കരുത്. വിദ്യാഭ്യാസപരമായി പിന്നോക്കം നിൽക്കുന്ന സമുദായങ്ങൾക്ക വിദ്യാഭ്യാസസംബന്ധമായി ദേശീയഗവർമെൻറിന്റെ പ്രത്യേക പരിഗണനയ്ക്കു പാത്രമാവാനുള്ള അവകാശമുണ്ട്. ഇതു ഫലവത്തായ രീതിയിൽ നേടാൻ കഴിയും. പക്ഷേ രാജ്യഭരണം സംബന്ധിച്ച ഉത്തരവാദിത്വമുള്ള സ്ഥാനങ്ങളിൽ പ്രവേശിക്കാനാഗ്രഹിക്കുന്നവർക്ക് ആവശ്യമായ പരീക്ഷകൾ പാസ്സായാലേ അതിനു കഴിയൂ.

---

12. **Young India, 29-5-1924 (India of My Dreams), pp.276-277**

13

വർഗീയപ്രാതിനിധ്യം നിലനിർത്തുവാൻ സ്വതന്ത്രഭാരതത്തിനു സാധ്യമല്ല. എങ്കിലും സ്വാതന്ത്ര്യത്തിൻെറ ഭരണം ന്യൂനപക്ഷങ്ങളെ അടിച്ചമർത്തുന്നതിലല്ല അധിഷ്ഠിതമെങ്കിൽ, അതു് എല്ലാ സമുദായങ്ങളേയും അനുരഞ്ജിപ്പിക്കേണ്ടതാണു്.

14

ഇന്നാട്ടിലെ ജനങ്ങൾക്കൊപ്പമാണു തങ്ങളും എന്നു കരുതുന്ന വിദേശികൾക്കെല്ലാം ഇവിടെ താമസിക്കാം. പ്രത്യേകമായ അവകാശസംരക്ഷണത്തോടുകൂടി ഇവിടെ വസിക്കാനാഗ്രഹിക്കുന്ന വിദേശികളെ വച്ചുകൊണ്ടിരിക്കാൻ ഇന്ത്യയ്ക്കു സാധ്യമല്ല. അതിനർത്ഥം അവർ ഉയർന്നവരെന്നനിലയ്ക്കു് ഇവിടെ ജീവിക്കാനാഗ്രഹിക്കുന്നുവെന്നാണു്. അമ്മാതിരിയൊരു നിലപാടു് സംഘട്ടനത്തിനു വഴി തെളിക്കും.

15

യൂറോപ്യന്മാരെ സംബന്ധിച്ചു് ഇതു ശരിയാണെങ്കിൽ, യൂറോപ്യന്മാരെന്ന നിലയ്ക്കു പരിഗണിക്കപ്പെടാൻവേണ്ടി യൂറോപ്യൻരീതികളും ആചാരങ്ങളും സ്വീകരിക്കുകയും സവിശേഷപരിഗണന ആവശ്യപ്പെടുകയും ചെയ്യുന്നവരായ ആംഗ്ലോഇന്ത്യാക്കാരെയും മററുള്ളവരേയും സംബന്ധിച്ചു് ഇതു് എത്രയധികം ശരിയായിരിക്കണം? ഇതുവരെ അനുഭവിച്ചുപോന്ന പ്രത്യേക സൗകര്യങ്ങൾ ഇനിയും തുടരുമെന്നാണു് അവരുടെ പ്രതീക്ഷയെങ്കിൽ അവർക്കു് അസ്വസ്ഥതയുണ്ടാകാനിടയുണ്ടു്. ന്യായമായി യാതൊരു വിധത്തിലും അർഹിക്കാത്തതും അന്തസ്സിനു കളങ്കം ചേർക്കുന്നതുമായ സവിശേഷപരിഗണനയെന്ന ഭാരം അവരിൽനിന്നു് അകററുമെന്നുള്ളതിനു് അവർ യഥാർത്ഥത്തിൽ നന്ദിയുള്ളവരായിരിക്കേണ്ടതാണു്.

16

സിവിൽസർവീസുകളിലെ ഭാരതീയാംഗങ്ങളെ പരിഭ്രമിപ്പിക്കാനുള്ള കഴിവുമൂലം വിദേശീയമായ ഉദ്യോഗസ്ഥമേധാവിത്വത്തിനുണ്ടായിരുന്ന അന്തസ്സു്, ജനകീയഗവർമെൻറിനില്ലെന്നു് ഒരഭിപ്രായം പൊന്തിവന്നിട്ടുണ്ടു്. ഇതിനു കുറെ ബലവുമുണ്ടു്. എന്നാൽ ഇതു ഭാഗികമായി മാത്രം ശരിയാണു്. കാരണം വിദേശീയഗവർ

13. Young India, 19-1-1930 (India of My Dreams,) p. 268
14. Harijan, 29-9-1946 (India of My Dreams) p. 278
15. Harijan, 7-4-1946 (India of My Dreams), p. 278
16. Delhi Diary, (27-10-1947), p. 117

മെൻറിനു പ്രയോഗിക്കാൻ കഴിയുമായിരുന്ന ഭൗതികശക്തിയെക്കാൾ പതിന്മടങ്ങു ശ്രേഷ്ഠമാണു ജനകീയഗവർമെൻറിനു സ്വായത്തമായ ധാർമ്മികശക്തി. പൊതുജനപിന്തുണ ഒരു ദേശീയസർക്കാരിനു നൽകുന്ന രാഷ്ട്രീയമായ ശിക്ഷണബോധം അതിനുണ്ടാകുമ്പോൾ കൈവരുന്നതാണ് ഈ ധാർമ്മികശക്തി. ഇന്ന് അതു് ഇല്ലായിരിക്കാം. കേന്ദ്രമന്ത്രിസഭ രാജിവച്ചാലല്ലാതെ അതറിയുവാൻ മററു മാർഗമൊന്നുമില്ല. കേന്ദ്രാധികാരത്തിൻെറ അവസ്ഥയെപ്പററിയാണു നാം ഇന്നു വൈകുന്നേരം പ്രത്യേകം പരിചിന്തിക്കുന്നതു്. അതു് ഒരിക്കലും ദുർബലമാവാൻ പാടില്ല; അതിലും പ്രധാനമായി, അതിനൊരിക്കലും ദൗർബല്യം തോന്നാനും പാടില്ല. അതിന് അതിൻെറ ശക്തിയെക്കുറിച്ചു ബോധമുണ്ടായിരിക്കണം. അതുകൊണ്ടു സർവീസുകളിൽ അൽപ്പമെങ്കിലും അനുസരണക്കേടുണ്ടെന്നു കാണുന്ന പക്ഷം, തെററുകാർ പുറത്തുപോവുകയോ, മന്ത്രിസഭയോ ബന്ധപ്പെട്ട മന്ത്രിയോ രാജിവയ്ക്കുകയോ ചെയ്യുകയും, ഔദ്യോഗികമായ ക്രമക്കേടുകളെ നേരാംവണ്ണം വിജയകരമായി നേരിടാൻ കഴിവുള്ളയാൾ സ്ഥാനമേറെറടുക്കുകയും വേണം. എനിക്കു തുടരെത്തുടരെ ലഭിക്കുന്ന പരാതികൾ, മടിക്കൂടാതെയല്ലെങ്കിലും ഞാൻ ഉറക്കെപ്പറയുന്നതോടൊപ്പം തന്നെ അവ അടിസ്ഥാനരഹിതമാണെന്നും, അടിസ്ഥാനമുണ്ടെങ്കിൽ അവ നീതീകരിക്കാനാവുന്നപക്ഷം, മേലധികാരി അവ തൃപ്തികരമായ വിധത്തിൽ കൈകാര്യം ചെയ്തുകൊള്ളുമെന്നും ഉള്ള പ്രത്യാശയും എനിക്കുണ്ടു്.

## 17

*ഭരണനിർവാഹകരുടെ തെരഞ്ഞെടുപ്പ്*

പാകിസ്ഥാനിലെ ഗവർണർ ജനറലായി കായിദ് ഇ ആസാമിനെ നിയമിച്ചപ്പോൾ ഇന്ത്യയിലെ ഗവർണർ ജനറലായി തുടരുവാൻ മൗണ്ട്ബാററൻപ്രഭുവിനെത്തന്നെ അനുവദിക്കുകയാണു കോൺഗ്രസ് നേതാക്കൾ ചെയ്തതു് എന്ന വസ്തുതയെപ്പററി താൻ കേൾക്കാനിടയായ വിമർശനങ്ങളെ ഗാന്ധിജി പരാമർശിച്ചു. നേതാക്കൾ ദുർബലരായിപ്പോയെന്നും, മൗണ്ടുബാററൻപ്രഭുവിനെ തുടരാൻ അനുവദിച്ചതിലൂടെ തങ്ങളിപ്പോഴും ഇംഗ്ളണ്ടിനെ ആശ്രയിക്കുന്നുവെന്നാണു കാണിച്ചതെന്നും സൂചിപ്പിക്കപ്പെട്ടിട്ടുണ്ടു്. അമ്മാതിരി ആശങ്കകൾ വിമർശകരുടെ മനസ്സിൽനിന്നു കളയണമെന്ന് ആവശ്യപ്പെടാൻ ഗാന്ധിജി ആഗ്രഹിച്ചു. പണ്ഡിററ്ജിയെയും ജന്മനാ പോരാളിയായ സർദാർജിയെയുംപോലുള്ള നേതാക്കന്മാർ ആരുടെയെങ്കിലും മുൻപിൽ മുട്ടുമടക്കുമെന്നോ ആരുടെയെങ്കിലും ചെരിപ്പുനക്കുമെന്നോ ആ വിമർശകർക്കു സങ്കൽപ്പിക്കാൻ

17. Harijan, (20-7-1947), p.244

തന്നെ കഴിയുന്നുവോ? ആഗസ്റ്റ് 15—ാം തീയതിക്കുശേഷം ആരെയും ഗവർണർജനറലാക്കാനുള്ള അധികാരം തങ്ങൾക്കുണ്ടായിരുന്നുവെന്ന് അവർ അറിഞ്ഞിരിക്കണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു. താനാണു തെരഞ്ഞെടുക്കുന്നതെങ്കിൽ ഒരു ഹരിജനബാലികയെപ്പോലും തെരഞ്ഞെടുക്കുമായിരുന്നു. പക്ഷേ മൗണ്ട്ബാററൻപ്രഭുവിൻെറ നിയമനത്തെ സംശയദൃഷ്ടിയോടെ വീക്ഷിക്കാൻ വിസമ്മതിക്കുമ്പോൾ ജനങ്ങളെ വഞ്ചിക്കണമെന്നല്ല അദ്ദേഹം ആഗ്രഹിച്ചതു്. അദ്ദേഹം അഹിതമായി പെരുമാറുന്നുവെന്നു തെളിയിക്കപ്പെടുന്നപക്ഷം അവർക്കു് അദ്ദേഹത്തോടു സമരം ചെയ്യാവുന്നതുമാണു്. ആദ്യം ഇന്ത്യയും പാകിസ്ഥാനും മൗണ്ട്ബാററൻ പ്രഭുവിനെത്തന്നെ പൊതു ഗവർണർജനറലായി നിയമിക്കാൻ സമ്മതിച്ചിരുന്നുവെന്നു വർത്തമാനപ്പത്രങ്ങളിലൂടെ ഇന്നു പരസ്യമായിട്ടുണ്ട്. പക്ഷേ അവസാനനിമിഷത്തിൽ ജിന്നാസാഹിബിൻെറ മനം മാറുകയും, തന്നെത്തന്നെ ആ സ്ഥാനത്തേക്കു നിർദേശിക്കുകയും ചെയ്തു. കോൺഗ്രസ്നേതാക്കൾക്കും വേണമെങ്കിൽ അങ്ങനെ ചെയ്യാമായിരുന്നു. പക്ഷേ വാഗ്ദാനത്തിൽനിന്നു പുറകോട്ടു പോകുവാൻ അവർ ആഗ്രഹിച്ചില്ല. അതിൽ കുഴപ്പമുണ്ടെന്നു് അദ്ദേഹം വിചാരിച്ചിട്ടില്ല. ഗവർമെൻറിൻെറ ഭരണഘടനാപരമായ തലവനാണെങ്കിൽത്തന്നെയും, മൗണ്ട് ബാററൻപ്രഭു പുതിയ ജോലിയിൽ പരീക്ഷിക്കപ്പെടുകയായിരിക്കുമെന്നതു തീർച്ചയാണു്. സ്ഥാനത്തിനു യോജിച്ചവിധത്തിൽ ജനങ്ങളുടെ സേവകനെന്ന നിലയിൽ വർത്തിച്ചു് ആ പരീക്ഷയിൽ അദ്ദേഹം വിജയിക്കുമെന്നാണു ഗാന്ധിജി പ്രതീക്ഷിച്ചിട്ടുള്ളതു്. ഒരു ഇംഗ്ലീഷുകാരനും ഒരിക്കലും ഇന്ത്യയുമായി സൗഹൃദം പുലർത്താൻ സാധ്യമല്ലെന്നും, മൗണ്ട്ബാററൻപ്രഭുവിൻെറ മരുമകൻ ഇംഗ്ലണ്ടിലെ ഭാവിയിലെ രാജ്ഞിയെ വിവാഹം കഴിക്കാൻ പോകുന്നുവെന്നതുകൊണ്ടു് അദ്ദേഹത്തിനു ഇന്ത്യൻയൂണിയനെ സേവിക്കാൻ കഴിയുകയില്ലെന്നും അവർ സങ്കൽപ്പിക്കുന്നതു വിഡ്ഢിത്തമായിരിക്കും. ഒരാൾ അയോഗ്യനാണെന്നു സ്വയം തെളിയിക്കുന്നതുവരെ അവർ അയാളെ അവിശ്വസിക്കരുതു്.

18

പ്രിൻസിപ്പാൾ ശ്രീമാൻ നാരായൺ അഗർവാൾ വാർദ്ധായിൽനിന്നെഴുതിയ ഹിന്ദുസ്ഥാനിയിലുള്ള കത്തിൻെറ സ്വതന്ത്രപരിഭാഷയാണു് താഴെച്ചേർക്കുന്നതു്:

'നിയമനിർമാണസഭ എഴുതിയുണ്ടാക്കിക്കൊണ്ടിരിക്കുന്ന ഭരണഘടനയിൽ പ്രായപൂർത്തിവോട്ടവകാശസമ്പ്രദായമനുസരിച്ച ഭൂരിപക്ഷം വോട്ടർമാർ സംസ്ഥാനഗവർണർമാരെ തെരഞ്ഞെടുക്കുന്നതിനു

---

18. **Harijan, 21-12-1947, p. 473**

വ്യവസ്ഥയുണ്ടായിരിക്കും. കോൺഗ്രസ് പാർലിമെൻററിബോർഡ് നാമനിർദേശം ചെയ്യുന്നവർ സാധാരണരീതിയിൽ തെരഞ്ഞെടുക്കപ്പെടുമെന്നാണ് ഇതിൽനിന്നും അനുമാനിക്കേണ്ടതു്. സംസ്ഥാനമുഖ്യമന്ത്രിയും കോൺഗ്രസ് പാർട്ടിയിലെ അംഗമായിരിക്കും. സാമാന്യബുദ്ധിയനുസരിച്ചാണെങ്കിൽ സംസ്ഥാനഗവർണർ കക്ഷിരഹിതനും, മുഖ്യമന്ത്രിയുടെ സ്വാധീനശക്തിക്കതീതനും, മുഖ്യമന്ത്രിയും അദ്ദേഹവുമായുള്ള ഉരസലുകാക്കതീതനും ആയിരിക്കണം താനും.

'എൻെറ അഭിപ്രായത്തിൽ ഗവർണരുടെ ആവശ്യമില്ല. ആ സ്ഥാനം മുഖ്യമന്ത്രിക്കു വഹിക്കാവുന്നതാണ്. ഗവർണർക്കു വെറുതെ നൽകുന്ന 5,500 രൂപാ ജനങ്ങാക്കു ലാഭിക്കാനും കഴിയും. മാത്രവുമല്ല, സംസ്ഥാനഗവർണർ ഒരിക്കലും അദ്ദേഹത്തിൻെറ സ്വന്തം സംസ്ഥാനത്തിൽ ഉദ്യോഗം വഹിക്കുന്നതും ശരിയല്ല.

'കൂടാതെ തെരഞ്ഞെടുപ്പു സംബന്ധിച്ചുള്ള ചെലവും മനസ്റ്റല്യവും ഈ രീതി അവലംബിച്ചാൽ ഒഴിവാക്കാം. മുകളിൽ പറഞ്ഞ യോഗ്യതകളുള്ള ഗവർണർമാരെ യൂണിയൻെറ പ്രസിഡൻറുതന്നെ തിരഞ്ഞെടുക്കുന്നതല്ലേ സമുചിതമായിട്ടുള്ളതു്? ആ ഗവർണർ അവർ ഭരിക്കുന്ന സംസ്ഥാനത്തിലെ പൊതുജീവിതത്തിൻെറ നിലവാരം തീർച്ചയായും ഉയർത്തും. ഇപ്പോാം കേന്ദ്രമന്ത്രിസഭ ഗവർണർമാരെ നിയമിച്ചിട്ടുള്ളതു മുകളിൽ പറഞ്ഞ അടിസ്ഥാനമനുസരിച്ചായതുകൊണ്ടു് അവർക്കു് അവരവരുടെ സംസ്ഥാനങ്ങളിൽ ആരോഗ്യകരമായ സ്വാധീനം ചെലുത്താൻ കഴിഞ്ഞിട്ടുണ്ടെന്നുള്ളതു് ആശ്വാസപ്രദമാണ്. പക്ഷേ വരാൻപോകുന്ന ഭരണഘടനയനുസരിച്ചു ഗവർണർമാരെ തിരഞ്ഞെടുക്കുന്നപക്ഷം അവരുടെ സ്വാധീനം അത്ര ആരോഗ്യകരമായിരിക്കുകയില്ലെന്നാണ് എൻെറ ഭയം.

'കൂടാതെ കേന്ദ്രീകരണത്തിനുപകരം പുരോഗമനപരമായ വികേന്ദ്രീകരണം അടിസ്ഥാനമാക്കിയുള്ള ഗ്രാമപ്പഞ്ചായത്തുകളെക്കുറിച്ചു നിർദിഷ്ടമായ ഭരണഘടന യാതൊന്നും പരാമർശിക്കുന്നില്ല. ഇനിയും ചൂണ്ടിക്കാണിക്കാവുന്ന പല കുററങ്ങളും കുറവുകളുമുണ്ട്. പക്ഷേ അവയെല്ലാം എണ്ണിയെണ്ണിപ്പറഞ്ഞു നമ്മുടെ അഭിവന്ദ്യനേതാക്കന്മാരെ കൂടുതൽ വിമർശിക്കാൻ എനിക്കു് അവകാശമോ ആഗ്രഹമോ ഇല്ല. എനിക്കനുഭവപ്പെട്ട കുറെ ന്യൂനതകളിലേക്കു് അങ്ങയുടെ ശ്രദ്ധ ക്ഷണിക്കുകയും ഉപദേശം ആവശ്യപ്പെടുകയും മാത്രമേ ഞാൻ ചെയ്തിട്ടുള്ളു.'

സംസ്ഥാനഗവർണർമാരുടെ നിയമനത്തെക്കുറിച്ചു പ്രിൻസിപ്പാാം അഗർവാാം മുന്നോട്ടു വച്ചിട്ടുള്ള വാദമുഖങ്ങളിൽ അനുകൂലിക്കാവുന്നവ പലതുമുണ്ട്. നിയമനിർമ്മാണസഭയുടെ നടപടികാം മനസ്സിലാക്കാനെനിക്കു കഴിഞ്ഞിട്ടില്ലെന്നു് ഇവിടെ സമ്മതിച്ചുകൊള്ളട്ടെ. ഇവിടെ ചർച്ചാവിഷയമായ നിർദേശം ഏതു സന്ദർഭത്തിലാണ്

ഉന്നയിക്കപ്പെട്ടതെന്ന് എനിക്കറിവില്ല. പക്ഷേ അതു് ഒററയ്ക്കെടുത്തു പരിശോധിച്ചാൽ വിമർശനം എതിർക്കാനാവാത്തതാണെങ്കിലും, ഒരു കാര്യത്തിലെനിക്ക് അഭിപ്രായവ്യത്യാസമുണ്ട്. പൊതു ഖജനാവു് അനാവശ്യമായി ചെലവഴിക്കരുതെന്നു് എനിക്കഭിപ്രായമുണ്ടെങ്കിലും, സംസ്ഥാനഗവർണർമാരെ വേണ്ടെന്നുവയ്ക്കുകയും മുഖ്യമന്ത്രിമാർ ആ സ്ഥാനത്തു മതിയെന്നു തീരുമാനിക്കുകയും ചെയ്യുന്നതു ശരിയായൊരു സാമ്പത്തികസമീപനമാണെന്നു തോന്നുന്നില്ല. ഗവർണർമാർക്ക് എല്ലാക്കാര്യങ്ങളിലും തലയിടാനുള്ള അധികാരം കൊടുക്കുന്നതിനോടു ഞാൻ യോജിക്കുന്നില്ലെങ്കിലും, അവർ വെറും കാഴ്ചവസ്തുക്കൾ മാത്രമായിരിക്കണമെന്നു ഞാൻ വിചാരിക്കുന്നില്ല. മന്ത്രിസഭയുടെ നയത്തെ മെച്ചപ്പെട്ട രീതിയിൽ സ്വാധീനിക്കാൻ പ്രാപ്തരാകത്തക്ക വിധത്തിലുള്ള അധികാരം അവർക്കുണ്ടായിരിക്കണം. നിഷ്പക്ഷമായി വീക്ഷിക്കുമ്പോൾ വസ്തുതകൾ അവയുടെ ശരിയായ കാഴ്ചപ്പാടിൽനിന്നുകൊണ്ടു കാണുവാനും അങ്ങനെ മന്ത്രിസഭയുടെ തെററുകൾ ഒഴിവാക്കാനും അവർക്കു കഴിയും. അവരുടേതു് സർവ്വാശ്ലേഷകമായ ധാർമ്മികസ്വാധീനമായിരിക്കണം. നിർദ്ദിഷ്ടമായ ഭരണഘടനയിൽ ഗ്രാമപ്പഞ്ചായത്തുകളെക്കുറിച്ചും, വികേന്ദ്രീകരണത്തെക്കുറിച്ചും യാതൊന്നും പരാമർശിക്കുകയോ നിർദ്ദേശിക്കുകയോ ചെയ്തിട്ടില്ലെന്നു പ്രിൻസിപ്പാൾ അഗർവാൾ പറയുന്നു. നമ്മുടെ സ്വാതന്ത്ര്യം ജനശബ്ദം പ്രതിഫലിപ്പിക്കണമെന്നുണ്ടെങ്കിൽ ഉടനടി ശ്രദ്ധയിൽപ്പെടേണ്ട ഒരു മറവിതന്നെയാണതു്. പഞ്ചായത്തുകളുടെ അധികാരം എത്രമാത്രം വർദ്ധിക്കുന്നുവോ, അത്രമാത്രം ജനങ്ങൾക്കു ഗുണമാണു്. കൂടാതെ പഞ്ചായത്തുകൾ ഫലപ്രദവും കാര്യക്ഷമവുമാകണമെങ്കിൽ ജനങ്ങളുടെ വിദ്യാഭ്യാസനിലവാരം വളരെയധികം ഉയർത്തേണ്ടിയിരിക്കുന്നു. ജനങ്ങളുടെ ശക്തിവർദ്ധനവിനെ സൈനികാടിസ്ഥാനത്തിലല്ല ധാർമികാടിസ്ഥാനത്തിലാണു ഞാൻ വിഭാവനം ചെയ്യുന്നതു്. സ്വാഭാവികമായും ഈ വിഷയത്തിൽ നയീതാലീമിൽതന്നെ ഞാൻ ഉറച്ചുനിൽക്കുന്നു.

## 19

ഒരു ജനകീയസംഘടനയായി തുടരണമെന്നു കോൺഗ്രസിനു് ആഗ്രഹമുണ്ടെങ്കിൽ, മന്ത്രിമാർക്കു സാഹിബ്ബുമാരായി ജീവിക്കുവാനും, ഔദ്യോഗികമായ ചുമതലകൾ നിർവഹിക്കുന്നതിനുവേണ്ടി അനുവദിച്ചിട്ടുള്ള സൗകര്യങ്ങൾ സ്വകാര്യാവശ്യങ്ങൾക്കുപയോഗിക്കുവാനും സാധ്യമല്ല.

19. Harijan, 29–9–1946 (India of My Dreams), p. 263

## 20

ഈ ഉദ്യോഗം വഹിക്കൽ ഒന്നുകിൽ അന്തസ്സിന്റെ വർദ്ധനവിലേയ്ക്കോ അല്ലെങ്കിൽ പരിപൂർണമായ നഷ്ടത്തിലേയ്ക്കോ ഉള്ള ചവിട്ടുപടിയാണ്. അതൊരു പരിപൂർണ നഷ്ടമാകാതിരിക്കണമെങ്കിൽ മന്ത്രിമാരും നിയമസഭാസമാജികരും അവരുടെ സ്വകാര്യവും പൊതുവുമായ നടത്തയുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കണം. അവർ സീസറുടെ പത്നിയെപ്പോലെ എല്ലാക്കാര്യങ്ങളിലും സംശയാതീതരായിരിക്കണം. അവർക്കുവേണ്ടിയോ ബന്ധുക്കൾക്കുവേണ്ടിയോ സുഹൃത്തുക്കൾക്കുവേണ്ടിയോ സ്വകാര്യലാഭം ഉണ്ടാക്കരുത്. ബന്ധുക്കൾക്കോ സുഹൃത്തുക്കൾക്കോ ഏതെങ്കിലും നിയമനം ലഭിക്കുന്നപക്ഷം അത് അവർ ഉദ്യോഗാർത്ഥികൾക്കിടയിൽ ഏററവും യോഗ്യതയുള്ളവരായതുകൊണ്ടു മാത്രമായിരിക്കണം. കോൺഗ്രസ്സ്ററിക്കററിലുള്ള മന്ത്രിമാരും നിയമസഭാംഗങ്ങളും കർത്തവ്യനിർവഹണത്തിൽ ഭയരഹിതരായിരിക്കണം. സ്ഥാനമോ ഉദ്യോഗമോ ത്യജിക്കാൻ അവർ എപ്പോഴും സന്നദ്ധരായിരിക്കണം. കോൺഗ്രസിന്റെ അന്തസ്സും ശക്തിയും വർദ്ധിപ്പിക്കാൻ അവർക്കുള്ള കഴിവിൽനിന്നു വേർപെട്ട് അവരുടെ ഉദ്യോഗങ്ങൾക്കും നിയമസഭകളിലെ സ്ഥാനങ്ങൾക്കും മഹത്വമൊന്നുമില്ല. സാമാന്യവും വ്യക്തിഗതവുമായ ധാർമികസ്വഭാവത്തെ ഇവ രണ്ടും ആശ്രയിച്ചിരിക്കുന്നതുകൊണ്ട്, ഏതെങ്കിലും തരത്തിലുള്ള ധാർമ്മികഭ്രംശം കോൺഗ്രസിന്റെമേലുള്ള കനത്ത അടിയായിരിക്കും.

## 21

ഭരണഘടനയുടെ സ്വഭാവമെന്തായാലും ശരി ഇന്ത്യയിൽ ഞങ്ങളുടെ പ്രിവികൗൺസിൽ ഉണ്ടായിരിക്കണമെന്നതു കോൺഗ്രസിന്റെ ഒരു അടിസ്ഥാനവിശ്വാസമാണ്. സുപ്രധാനകാര്യങ്ങളിൽ ദരിദ്രർക്കു പ്രിവികൗൺസിൽ ആശ്വാസം നൽകണമെന്നുണ്ടെങ്കിൽ അതിന്റെ വാതിലുകൾ നാട്ടിലെ ദരിദ്രലക്ഷങ്ങൾക്കുവേണ്ടി തുറന്നിട്ടിരിക്കണം. ഇംഗ്ളണ്ടിലുള്ള പ്രിവികൗൺസിൽ സുപ്രധാനകാര്യങ്ങൾ സംബന്ധിച്ച ഞങ്ങളുടെ വിധി നിശ്ചയിക്കുകയെന്നത് അസാധ്യമാണെന്നു ഞാൻ കരുതുന്നു. ഇക്കാര്യത്തിലും തികച്ചും നിഷ്പക്ഷവും ബുദ്ധിപൂർവകവുമായ വിധി പ്രസ്താവിക്കുന്നതിന് ഞങ്ങളുടെ ന്യായാധിപതികൾക്കുള്ള കഴിവിൽ പരിപൂർണമായി വിശ്വാസമർപ്പിച്ചാണു ഞങ്ങൾ മുന്നോട്ടു നീങ്ങുന്നത്. വളരെ

---

20. Harijan, 23-4-1938 (India of My Dreams,) p. 263
21. The Nation's Voice (1931) pp. 33-35
**കുറിപ്പ്:—1935-ലെ നിർദിഷ്ടമായ നിയമങ്ങൾ ഫെഡറൽ കോടതിയെപ്പററിയുള്ള നിർദേശങ്ങളെക്കുറിച്ചു വട്ടമേശസമ്മേളനത്തിൽ ഗാന്ധിജി ചെയ്ത പ്രസംഗം.**

വലിയ ദുർഘടങ്ങളാണു ഞങ്ങഠംക്കു വന്നുകൂടുന്നതെന്നു് എനിക്കറിയാം. ഇവിടുത്തെ പ്രിവികൗൺസിൽ വളരെ പഴക്കമുള്ള ഒരു സ്ഥാപനമാണു്; വളരെ വലിയ ബഹുമാനങ്ങഠം ന്യായമായിത്തന്നെ ആർജിച്ചിട്ടുള്ള ഒരു സ്ഥാപനവുമാണു്. പക്ഷേ ഈ പ്രിവികൗൺസിലിനോടു് എനിക്കു് എത്രയേറെ മതിപ്പുണ്ടെങ്കിലും അഖില ലോകപ്രശംസയ്ക്കു പാത്രമാവാനിടയുള്ള ഒരു പ്രിവികൗൺസിൽ ഞങ്ങഠംക്കുണ്ടാവുക അസാധ്യമാണെന്നു കരുതാൻ എനിക്കു കഴിയുന്നില്ല. ഇംഗ്ളണ്ടിനു് അഭിമാനിക്കാവുന്നതരത്തിലുള്ള ഗംഭീരമായ സ്ഥാപനങ്ങളുണ്ടെന്നുവച്ചു ഞങ്ങഠം എക്കാലവും അവയുമായി ബന്ധപ്പെട്ടവരായിക്കഴിയണമെന്നു ഞാൻ വിചാരിക്കുന്നില്ല. ഇംഗ്ലണ്ടിൽനിന്നെന്തെങ്കിലും ഞങ്ങഠം പഠിക്കുന്നെങ്കിൽ ആ സ്ഥാപനം ഞങ്ങളുടെ നാട്ടിലും കെട്ടിപ്പടുക്കാനാണു പഠിക്കേണ്ടതു്. അല്ലെങ്കിൽ ഏതു രാഷ്ട്രത്തെ പ്രതിനിധാനം ചെയ്യുന്നുവെന്നു ഞങ്ങഠം അവകാശപ്പെടുന്നുവോ ആ രാഷ്ട്രത്തിനു നല്ലൊരു ഭാവിയുണ്ടാവുകയില്ല. അതുകൊണ്ടു തൽക്കാലം തങ്ങളിൽത്തന്നെ വിശ്വാസമുണ്ടായിരിക്കണമെന്നു് എല്ലാവരോടും ഞാനഭ്യർത്ഥിക്കും. ഞങ്ങളുടെ ആരംഭം ചെറിയതോതിലായിരിക്കാം. പക്ഷേ തീരുമാനങ്ങളെടുക്കാനുള്ള ശക്തിയും സത്യസന്ധതയുമുഠംക്കൊണ്ടു ഹൃദയങ്ങഠം ഉണ്ടെങ്കിൽ ഇംഗ്ളണ്ടിലെ ന്യായാധിപതികഠം അവകാശപ്പെടുന്ന ന്യായസംബന്ധമായ പാരമ്പര്യമൊന്നും ഞങ്ങഠംക്കില്ലെന്നതു് അത്ര സാരമായി കരുതേണ്ടതില്ല.

എന്റെ കാഴ്ചപ്പാടു മുകളിൽ പറഞ്ഞ രീതിയിലായതുകൊണ്ടു് ഫെഡറൽകോടതി ഫെഡറൽനിയമനിർവഹണം സംബന്ധിച്ചുള്ള കേസുകഠംമാത്രം തീരുമാനിക്കുന്നതിനുപകരം അതിന്റെ അധികാരപരിധി ഏററവും വിശാലമായിരിക്കണമെന്നാണു് എനിക്കു തോന്നുന്നതു്. ഫെഡറൽ നിയമങ്ങളുടെ കാര്യം തീർച്ചയായും ഉണ്ടു്. പക്ഷേ ഇന്ത്യയുടെ നാനാഭാഗങ്ങളിൽനിന്നും വരാനിടയുള്ള എല്ലാ കേസുകളും വിചാരണ ചെയ്യത്തക്കവിധം അതിനു വിശാലമായ അധികാരപരിധിയുണ്ടായേ തീരൂ.

അപ്പോഠം നാട്ടുരാജാക്കന്മാരുടെ പ്രജകളുടെ സ്ഥിതിയെന്തായിരിക്കുമെന്ന ചോദ്യം പൊന്തിവരുന്നു. രാജാക്കന്മാർക്കു പറയാനുണ്ടായേക്കാവുന്നതു് അവർക്കു വിട്ടുകൊണ്ടു്, വിനയത്തോടും അത്രതന്നെ ശങ്കയോടുംകൂടി പറയട്ടെ. ഈ സമ്മേളനം ഏതെങ്കിലുംതരത്തിൽ ഫലവത്താകണമെങ്കിൽ ഇന്ത്യയ്ക്കു മുഴുവൻ, ഇന്ത്യയിലെ നിവാസികഠംക്കു മുഴുവൻ—അവർ നാട്ടുരാജ്യങ്ങളിലുള്ളവരായാലും ശേഷമുള്ള പ്രദേശത്തുള്ളവരായാലും—പൊതുവേ സ്വീകാര്യമായ ഏതെങ്കിലും അവസാനം രൂപമെടുക്കുമെന്ന പ്രതീക്ഷ എനിക്കുണ്ടു്. ഞങ്ങഠംക്കു പൊതുവായി എന്തെങ്കിലുമുണ്ടെങ്കിൽ, സ്വാഭാവികമായും എല്ലാവർക്കും പൊതുവാണെന്നു ഞങ്ങഠം കരുതാനിടയുള്ള ആ അവ

കാശങ്ങരം സുപ്രീംകോടതി സംരക്ഷിക്കും. ആ അവകാശങ്ങരം എന്തൊക്കെയായിരിക്കുമെന്നു് എനിക്കിപ്പോരം പറയാനാവില്ല. അവക്കു് എന്താവാൻ കഴിയുമെന്നും എന്തല്ലാതാവാൻ കഴിയുമെന്നും പറയേണ്ടതു രാജാക്കന്മാർതന്നെയാണു്. അവർ അവരെമാത്രം പ്രതിനിധാനം ചെയ്യുന്നതിനുപകരം അവരുടെ പ്രജകളേയും ഈ സമ്മേളനത്തിൽ പ്രതിനിധാനം ചെയ്യുകയെന്ന മഹത്തായ ഉത്തരവാദിത്വം ഏറെറടുത്തിട്ടുണ്ടു്. അതുകൊണ്ടു തങ്ങരം നേരിട്ടു പ്രതിനിധികളെ അയച്ചിട്ടില്ലെങ്കിലും ശ്രേഷ്ഠരായ ഈ രാജാക്കന്മാർ തങ്ങളുടെ ശബ്ദത്തിനു പരിപൂർണമായ പ്രകാശനം കൊടുക്കുന്നുണ്ടെന്നു പ്രജകരംക്കു തോന്നാനിടയാക്കുന്ന എന്തെങ്കിലും പദ്ധതിയുമായി ഇവർ സ്വമനസ്സാലെ മുന്നോട്ടുവരണമെന്നു്, എളിയതെങ്കിലും ആത്മാർത്ഥമായ ഒരു അഭ്യർത്ഥന ഞാൻ പുറപ്പെടുവിക്കും.

ഒരുകാര്യംകൂടി പറഞ്ഞു ഞാൻ അവസാനിപ്പിക്കാം. ഇന്ത്യക്കാരനു പ്രാപിക്കാവുന്ന ഏററവും സമുന്നതമായ ന്യായാസനമെന്ന നില ഫെഡറൽകോടതിക്കു്, അഥവാ സുപ്രീംകോടതിക്കു് കൈവരുമെന്നു കോൺഗ്രസ്സ് വിചാരിക്കുന്നതായി കാണുന്നതിനാൽ, അതിൻെറ അധികാരപരിധി എൻെറ അഭിപ്രായത്തിൽ നിസ്സീമമായിരിക്കണം. രാജാക്കന്മാരുംകൂടി സമ്മതിക്കുന്നിടത്തോളമായിരിക്കും ഫെഡറൽ വിഷയങ്ങരം സംബന്ധിച്ചു് അതിനുള്ള അധികാരപരിധി. പക്ഷേ ഫെഡറൽനിയമം കൈകാര്യം ചെയ്യാൻ ഒന്നും, ഫെഡറൽഭരണത്തിൻെറ കീഴിൽ വരാത്ത മറെറല്ലാകാര്യങ്ങളും കൈകാര്യം ചെയ്യാൻ മറെറാന്നും എന്ന രീതിയിൽ രണ്ടു സുപ്രീംകോടതികരം ഉണ്ടാകുന്നതു് എനിക്കു സങ്കൽപ്പിക്കാൻ കഴിയുന്നില്ല.

സംഗതികളുടെ കിടപ്പനുസരിച്ചു്, ഫെഡറൽഗവർമെൻറു് ഏററവും കുറച്ചു വിഷയങ്ങളിൽ മാത്രമേ ശ്രദ്ധ പതിപ്പിക്കൂ. അതുകൊണ്ടു സുപ്രധാനമായ പല കാര്യങ്ങളും ഫെഡറൽവ്യവസ്ഥയ്ക്കുപ്പുറമായ കാര്യങ്ങരംക്കു മാദ്ധ്യസ്ഥ്യം വഹിക്കുന്നതു സുപ്രീംകോടതിയല്ലെങ്കിൽ പിന്നെയാരാണു്? അതുകൊണ്ടു സുപ്രീംകോടതിക്കു്, അഥവാ ഫെഡറൽകോടതിക്കു് രണ്ടു മടങ്ങോ ആവശ്യമെങ്കിൽ മൂന്നു മടങ്ങോ അധികം അധികാരമുണ്ടായിരിക്കണം. എത്രത്തോളം കൂടുതൽ അധികാരം ഈ ഫെഡറൽകോടതിക്കു നൽകുന്നുവോ അത്രത്തോളം രാഷ്ട്രത്തിനുള്ളിലും ലോകത്തിലും വിശ്വാസം ജനിപ്പിക്കാനാവുമെന്നു ഞാൻ വിചാരിക്കുന്നു

## 22

മുസ്ലീംലീഗ് നിയമനിർമ്മാണസഭയുടെ നടപടികരം ബഹിഷ്ക്കരിക്കുന്നപക്ഷം, ക്യാബിനററ്മിഷൻെറ മെയ് 16–ാം തീയതിയിലെ പ്രസ്താവനയനുസരിച്ച് അതു സമ്മേളിക്കരുത് എന്നതു വ്യക്തമാണ്. പ്രധാനകക്ഷികളായ കോൺഗ്രസിൻെറയും മുസ്ലീംലീഗിൻെറയും സഹകരണം അതിന് അത്യന്താപേക്ഷിതമാണ്. അതുകൊണ്ട് ഏതെങ്കിലുമൊരു കക്ഷി ബഹിഷ്കരണം പ്രഖ്യാപിച്ചാൽ, ആ പ്രസ്താവനയനുസരിച്ചു നിയമനിർമ്മാണസഭ സമ്മേളിക്കുന്നതു് ഒരിക്കലും സമുചിതമല്ല. ബഹിഷ്കരണമുണ്ടായാലും ഗവർമെൻറു് സഭ വിളിച്ചുകൂട്ടുന്നപക്ഷം, അവർക്ക കോൺഗ്രസിനോടാലോചിച്ചു വേണ്ടതു ചെയ്യാവുന്നതാണ്. കോൺഗ്രസ് എത്രയേറെ ശക്തിമത്തായിത്തീർന്നിട്ടുണ്ടെങ്കിലും, ഇന്ന് ഉദ്ദേശിക്കുന്ന തരത്തിലുള്ള നിയമനിർമ്മാണസഭ ബ്രിട്ടീഷ്ഗവർമെൻറു വിചാരിച്ചാൽ മാത്രമേ വിളിച്ചുകൂട്ടാനൊക്കൂ.

ബഹിഷ്കരണമുണ്ടായാലും, ബ്രിട്ടീഷ്ഗവർമെൻറിൻെറ സ്വമനസ്സാലെയുള്ള സഹകരണത്തോടെ നിയമനിർമ്മാണസഭ സമ്മേളിച്ചാൽ, അതു ഭാരതീയമോ യൂറോപ്യനോ ആയ ബ്രിട്ടീഷ്സേനകളുടെ പ്രത്യക്ഷമോ പരോക്ഷമോ ആയ സംരക്ഷണത്തിൻകീഴിലായിരിക്കും. എൻെറ അഭിപ്രായത്തിൽ ഈ സാഹചര്യങ്ങളിൽ നാം തൃപ്തികരമായ ഒരു ഭരണഘടനയിലെത്തിച്ചേരുകയില്ല. അതിൻെറ ഉത്തരവാദിത്വം നാം ഏറ്റെടുത്താലുമില്ലെങ്കിലും നമ്മുടെ ദൗർബല്യം ലോകത്തിനു മുഴുവൻ അനുഭവപ്പെടും.

എന്നാൽ ഈ സാഹചര്യങ്ങളിൽ ഒരു നിയമനിർമ്മാണസഭയെന്ന നിലയിൽ സമ്മേളിക്കാതിരിക്കുന്നതു കായിദ് ഇ ആസാം ജിന്നായ്ക്കോ, മുസ്ലീംലീഗിനോ കീഴടങ്ങുന്നതിനു തുല്യമാണെന്നു പറഞ്ഞേക്കാം. ആ തിരസ്കാരം ദൗർബല്യസൂചകമല്ലെന്നതുകൊണ്ട് ആ ആരോപണം ഞാൻ വകവയ്ക്കുന്നില്ല. അതു വസ്തുതകരം കണക്കിലെടുത്തുകൊണ്ടുള്ളതായതിനാൽ കോൺഗ്രസിൻെറ ശക്തിയെയായിരിക്കും യഥാർത്ഥത്തിൽ സൂചിപ്പിക്കുന്നതു്. ബ്രിട്ടീഷ് ഗവർമെൻറിനെ ഗണിക്കാതെതന്നെ നിയമനിർമാണസഭ വിളിച്ചുകൂട്ടാൻ ഇടയാകത്തക്ക പദവിയും ശക്തിയും നാം കൈവരിച്ചാൽ അതു് ഉചിതമായൊരു സംഗതിയാകും. അപ്പോരം നമുക്ക മുസ്ലീം ലീഗുരംപ്പെടെയുള്ള എല്ലാ കക്ഷികളുടെയും നാട്ടുരാജാക്കന്മാരുടെയും സഹകരണം നേടുകയും ചിലർ പങ്കെടുത്തില്ലെങ്കിൽത്തന്നെ പററിയ

---

22. 4–12–1946 (Letters to Sardar Patel), pp. 198–199

കുറിപ്പ്: കോൺസ്റ്റിററ്യുവൻറ് അസംബ്ളിയുടെ സമ്മേളനങ്ങരം മുസ്ലീം ലീഗ് ബഹിഷ്കരിച്ചിരിരുന്നു. മുസ്ലീംലീഗിനെക്കൂടാതെതന്നെ അസംബ്ളിക്ക പ്രവർത്തിക്കാമോ എന്നതിനെപ്പററി ചോദ്യങ്ങരം ഉന്നയിക്കപ്പെട്ടു.

സ്ഥലത്തു സമ്മേളനം വിളിച്ചുകൂട്ടുകയും ചെയ്യേണ്ടിവരും. ഒരു പക്ഷേ കോൺഗ്രസിന്റെ കീഴിലുള്ള സംസ്ഥാനങ്ങളും നാട്ടുരാജാക്കന്മാരും മാത്രമേ പങ്കെടുക്കുകയുള്ളൂവെന്നും വരാം. ഇതു ശ്രേഷ്ഠവും വസ്തുതകൾക്കു നിരക്കുന്നതുമാണെന്നു ഞാൻ കരുതുന്നു.

## 23

*ലയനസിദ്ധാന്തം*

ഇവിടെ ഉപയോഗിച്ചിട്ടുള്ള അർത്ഥത്തിൽ ലയനം എന്നതിനു നിയമപരമായ പ്രാധാന്യമൊന്നുമില്ല. ഡക്കാൻ യൂണിയനിലുള്ള ചില സംസ്ഥാനങ്ങളിലെ ജനങ്ങൾ അവരുടെ നാട്ടുരാജ്യങ്ങൾ ഇല്ലാതാകണമെന്നും അതതു പ്രവിശ്യകളിൽ ലയിക്കണമെന്നും കലശലായ ആഗ്രഹം പ്രകടിപ്പിച്ചതായി റിപ്പോർട്ടുണ്ട്. ഇതു നാട്ടുരാജ്യങ്ങളിൽനിന്നു വ്യത്യസ്തമായി ബ്രിട്ടീഷ്ഇന്ത്യ (ബ്രിട്ടീഷ്ഭരണകാലത്തും അങ്ങനെയാണ് അറിയപ്പെട്ടിരുന്നതു്) യോടുള്ള ലയനമായി വിശദീകരിക്കപ്പെട്ടിട്ടുണ്ട്.

അക്രമരാഹിത്യത്തിൽ അധിഷ്ഠിതമായ ഒരു സമൂഹത്തിൽ ഒരാളെ മറ്റൊരാൾ അക്ഷമനായി നശിപ്പിക്കുകയെന്നതു് ഉണ്ടാവരുതു്. കാരണം, തിന്മചെയ്യുന്നവൻ, തന്റെ സ്വഭാവം പരിഷ്കരിക്കാത്ത പക്ഷം, താനേ നശിച്ചുകൊള്ളും. തിന്മ ഒരിക്കലും സ്വയംഭൂവല്ല. അതുകൊണ്ടു് നാട്ടുരാജാക്കന്മാരുടെ ഭരണം അവസാനിപ്പിക്കുകയെന്നതായിരുന്നിട്ടില്ല കോൺഗ്രസിന്റെ നയം. അതു പരിഷ്കരിക്കുകയും, യഥാർത്ഥത്തിൽ അവരുടെ പ്രജകളുടെ ട്രസ്റ്റികളും സേവകരുമാവാൻ അവരെ ഉദ്യുക്തരാക്കുകയുമാണു കോൺഗ്രസ് ചെയ്തിട്ടുള്ളതു്. ആ നയമനുസരിച്ചു കോൺഗ്രസ്ഗവർമെന്റു് രാജഭരണം നശിപ്പിക്കുകയും, അവരുടെ സംസ്ഥാനങ്ങളെ ബന്ധപ്പെട്ട യൂണിയൻ പ്രവിശ്യകളുടെ അവിഭാജ്യഘടകങ്ങളാക്കിത്തീർക്കുകയും ചെയ്യുന്നതിനു പകരം, യൂണിയനോടു ചേർന്നുനിൽക്കുവാൻ അവരെ പ്രേരിപ്പിക്കുകയും അതിൽ കുറെയേറെ വിജയിക്കുകയും ചെയ്തിട്ടുണ്ട്. അതുകൊണ്ടു രണ്ടു സാഹചര്യങ്ങളിൽ മാത്രമേ ലയനം സാധ്യമാകൂ. ഒന്നാമതായി ഒരു രാജാവിന്റെ ദുർഭരണം പ്രത്യക്ഷത്തിലുള്ളതും, അപരിഹാര്യവുമാവുമ്പോൾ ആ സംസ്ഥാനത്തെ യൂണിയൻ പ്രവിശ്യയിൽ ലയിപ്പിക്കാൻ ശ്രമിക്കേണ്ടതു് അവിടത്തെ ജനങ്ങളുടെ അവകാശവും കർത്തവ്യവുമായി മാറുന്നു. രണ്ടാമത്തെ സാഹചര്യം, ഒരു സംസ്ഥാനത്തിലെ രാജാവും പ്രജകളും ഒന്നുപോലെ ലയനം ആഗ്രഹിക്കുമ്പോഴാണു സംജാതമാവുക. ഒന്നുകിൽ എല്ലാ സംസ്ഥാനങ്ങളും, അല്ലെങ്കിൽ ഭൂരിപക്ഷം സംസ്ഥാനങ്ങളെങ്കിലും

23. Harijan, 21-12-1947 (Non-violence in Peace and War, vol. II, p. 341)

ആഗ്രഹിക്കുന്നതുവരെ ഏതെങ്കിലുമൊരു രാഷ്ട്രമോ അവിടത്തെ ജനങ്ങളോ, വേണ്ടത്ര ശക്തിയുണ്ടെങ്കിലുമില്ലെങ്കിലും ലയനത്തിനു ശ്രമിക്കരുതെന്നു ചിലർ നിർദേശിക്കുന്നുണ്ട്. ഞാൻ അങ്ങനെ വിചാരിക്കുന്നില്ല. ദുർഭരണം എല്ലാ സംസ്ഥാനങ്ങളിലും ഒന്നുപോലെ വ്യാപിച്ചിട്ട് അവസാനിപ്പിച്ചാൽ മതിയെന്നു കരുതി കാത്തിരിക്കുന്നതു ശരിയല്ല. രാജാധികാരം വച്ചൊഴിയാൻ തയ്യാറാവുന്ന രാജാവിനോടു മററു രാജക്കന്മാർക്കൂടി അതിനു തയ്യാറാവുന്നതുവരെ കാത്തിരിക്കണമെന്ന് അവശ്യപ്പെടുകയോ അങ്ങനെ ആവശ്യപ്പെടാമെന്നു പ്രതീക്ഷിക്കുകയോ ചെയ്യരുതു്. ഓരോ പ്രശ്നവും അതതിൻെറ ഗുണദോഷങ്ങൾ കണക്കിലെടുത്തുകൊണ്ട് കേന്ദ്രഗവണ്മെൻറു തീരുമാനിക്കേണ്ടിവരും.

## അദ്ധ്യായം എട്ട്

# രാഷ്ട്രീയ സംഘടന

### *ഇൻഡ്യൻനാഷണൽ കോൺഗ്രസ്സ്*

1

ഇന്ത്യയുടെ വിവിധഭാഗങ്ങളിലുള്ള ഭാരതീയരെ കോൺഗ്രസ്സ് ഏകോപിപ്പിക്കുകയും ദേശീയത എന്ന ആശയത്താൽ പ്രചോദിപ്പിക്കുകയും ചെയ്തു. വരവുചെലവുകൾ രാഷ്ട്രമാണ് നിയന്ത്രിക്കേണ്ടതു് എന്നാണ് കോൺഗ്രസ്സ് എപ്പോഴും പറഞ്ഞിട്ടുള്ളതു്. കാനഡയുടെ രീതിയിലുള്ള സ്വയംഭരണമാണ് കോൺഗ്രസ്സ് എപ്പോഴും അഭിലഷിച്ചിട്ടുള്ളതു്. അതു നമുക്കു ലഭിക്കുക സാധ്യമാണോ, നാം അതിനുവേണ്ടി ആഗ്രഹിക്കുന്നുണ്ടോ, അതിനെക്കാൾ കൂടുതൽ ആഗ്രഹിക്കത്തക്കതായി മററു വല്ലതുമുണ്ടോ എന്നുള്ളതെല്ലാം മററു പ്രശ്നങ്ങളാണ്. എനിക്കു പറയാനുള്ളതു് സ്വയംഭരണം സംബന്ധിച്ച ഒരു ചിത്രം കോൺഗ്രസ്സ് നമുക്കു തന്നിട്ടുണ്ടെന്നാണ്. അതിനുള്ള കീർത്തി കോൺഗ്രസിനു നിരാകരിക്കുന്നതു ശരിയല്ല. നാം അങ്ങനെ ചെയ്യുന്നതു നന്ദികേടാണ്, എന്നു മാത്രമല്ല നമ്മുടെ ലക്ഷ്യത്തിലെത്തുന്നതിന് അതു പ്രതിബന്ധമുണ്ടാക്കുകയും ചെയ്യും. ഒരു രാഷ്ട്രമെന്ന നിലയിലുള്ള നമ്മുടെ വളർച്ചയ്ക്കു വിരുദ്ധമായൊരു സ്ഥാപനമായിട്ട് കോൺഗ്രസിനെ കരുതിയാൽ ആ സ്ഥാപനംകൊണ്ടുള്ള പ്രയോജനം നമുക്ക് ഇല്ലാതാവുകയാണ്.

1. Hind Swaraj, p. 24

## 2

### കോൺഗ്രസ്സ് ഭരണഘടന

ഈയിടെ കഴിഞ്ഞ കോൺഗ്രസ്സ് നമുക്ക് ഒരു ഭരണഘടന തന്നിട്ടുണ്ട്. അതിന്റെ പ്രവർത്തനംതന്നെ നമ്മെ സ്വരാജിലെത്തിക്കുന്നതിന് ഉദ്ദേശിച്ചുള്ളതാണ്. അഖിലേന്ത്യാ കോൺഗ്രസ്സ് കമ്മിററിയെന്ന ഒരു കേന്ദ്രസമിതിയുടെ കീഴിൽ അതിനോടു സ്വമേധയാ സഹകരിച്ചും അതിനു വിധേയമായും പ്രവർത്തനം നടത്തുന്ന പ്രാതിനിദ്ധ്യസ്വഭാവമുള്ള കമ്മിററികൾ ഇന്ത്യയുടെ എല്ലാ ഭാഗങ്ങളിലും സംഘടിപ്പിക്കുക എന്നതാണ് അതിന്റെ ലക്ഷ്യം. സ്ത്രീയെന്നോ പുരുഷനെന്നോ വ്യത്യാസം കൂടാതെയുള്ള പ്രായപൂർത്തി വോട്ടവകാശം അതു നൽകുന്നു. രണ്ടു വ്യവസ്ഥകൾ മാത്രമേയുള്ളൂ. പ്രതിജ്ഞാപത്രം ഒപ്പുവെയ്ക്കുക, നാമമാത്രമായുള്ള നാലണയുടെ ഒരു വരിസംഖ്യ കൊടുക്കുക. എല്ലാ രാഷ്ട്രീയ കക്ഷികൾക്കും സമുദായങ്ങൾക്കും യഥാർഹമായ പ്രാതിനിദ്ധ്യം നേടിക്കൊടുക്കാനുദ്ദേശിച്ചുള്ളതാണതു്. അതുകൊണ്ടു് ആ ഭരണഘടനയിൽ വിശ്വാസവും ആദരവും അർപ്പിച്ചു് അതു പരമാർത്ഥബുദ്ധിയോടുകൂടി നടപ്പിൽവരുത്തുകയാണെങ്കിൽ ഇപ്പോഴത്തെ ഗവർമെൻറിനെ യാതൊരു പ്രയാസവും കൂടാതെ നീക്കംചെയ്യുന്നതിനു സാധിക്കുന്നതാണ്. എന്തെന്നാൽ ഹൃദയപൂർവകമോ നിർബന്ധിതമോ ആയുള്ള ജനസഹകരണത്തിൽക്കൂടിയല്ലാതെ ആ ഗവമ്മെൻറിനു യാതൊരു ശക്തിയും ലഭ്യമല്ല. ഒരു ലക്ഷം യൂറോപ്യന്മാർക്ക് നമ്മുടെ സഹകരണമില്ലെങ്കിൽ, ഏറിയാൽ നമുക്ക് ആകെയുള്ള ഗ്രാമങ്ങളിൽ ഏഴിലൊരു പങ്കു മാത്രമേ അടക്കിഭരിക്കാനൊക്കൂ. ഇന്ത്യയിലെ ഒരു ഗ്രാമത്തിൽ ശരാശരി നാനൂറു പേരോളം ഉണ്ടായിരിക്കും. അങ്ങനെയുള്ള ഒരു ഗ്രാമം ഒരു വ്യക്തിയുടെ ഇച്ഛയ്ക്കു വശംവാദമാക്കുക ദുഷ്കരമാണ്.

അതുകൊണ്ടു നമ്മുടെ മുമ്പിലുള്ള പ്രശ്നം മറെറാന്നുമല്ല. ഗവർമെൻറിന്റെ ഇച്ഛയെ നമ്മുടെ ഇച്ഛകൊണ്ടു് എതിർക്കുക. മററുതരത്തിൽ പറഞ്ഞാൽ നമ്മുടെ സഹകരണം അതിനു നിഷേധിക്കുക. നമ്മുടെ ലക്ഷ്യത്തിൽ നാം ഐക്യത്തോടുകൂടി നിൽക്കുകയാണെങ്കിൽ, ഗവർമെൻറു നമ്മുടെ ഇച്ഛയ്ക്കു വഴിപ്പെട്ടു് ഒഴിഞ്ഞുമാറണം.

അസ്വാസ്ഥ്യഘടകങ്ങളെ ഉപയോഗപ്പെടുത്തിയാണ് ഗവർമെൻറ് സ്വന്തം അധികാരം ഉറപ്പിക്കുന്നതു്. നാം അക്രമാസക്തരാകുമ്പോൾ ഗവർമെൻറ് മർദ്ദനനയം അവലംബിക്കുന്നു; നാം അന്യോന്യം യോജിപ്പില്ലാതിരിക്കുമ്പോൾ അവർ കോഴകൊടുക്കാൻ തുടങ്ങുന്നു; നാം ഒന്നുചേർന്നു നിൽക്കുമ്പോൾ ഗവർമെൻറ് ഭീഷണിയും ഒത്തുതീർപ്പാലോചനയും പ്രയോഗിക്കുന്നു; നാം ശബ്ദമുണ്ടാ

2. Young India, 30-3-1921 (Collected vol. 1919-'22, pp. 242-244)

കുമ്പോൾ നമ്മിൽ ഏററവുമധികം ശബ്ദമുണ്ടാക്കുന്നവരെ അവർ പ്രലോഭിപ്പിക്കാൻ ശ്രമിക്കുന്നു. അതുകൊണ്ടു് നാം അക്രമരാഹിത്യത്തിൽ യോജിപ്പോടുകൂടി ഉറച്ചുനിൽക്കുകയും കോഴസ്സും അനുനയങ്ങൾക്കും വഴങ്ങാതിരിക്കുകയും മാത്രമേ ചെയ്യേണ്ടതുള്ളൂ.

സംസ്കാരസമ്പന്നരും ബുദ്ധിശാലികളുമായ ജനങ്ങളിൽനിന്നു് ഇത്രയും സാധിക്കുന്നതിനു വലിയ പരിശീലനമൊന്നും ആവശ്യമില്ല. അവർക്കു വിലമതിക്കാനും മനസ്സിലാക്കാനും തക്കവിധത്തിൽ ഒരു പൊതുലക്ഷ്യവും പൊതുപരിപാടിയും ഉണ്ടാക്കിക്കൊടുക്കുക അത്ര പ്രയാസമുള്ള കാര്യമില്ല. പക്ഷേ, ഇതിനു സംസാരം കൊണ്ടു മാത്രമായില്ല; പ്രവൃത്തിയും സംഘടനയുമാണാവശ്യം എന്റെ അഭിപ്രായം ജൂൺ 30–നു മുമ്പു് കോൺഗ്രസ്സ് സംഘടനയിൽ കുറഞ്ഞതു് ഒരു കോടി അംഗങ്ങളെയെങ്കിലും ചേർക്കുന്നതിൽ നമ്മുടെ ശ്രദ്ധ കേന്ദ്രീകരിക്കണം എന്നാണു്. നാലണ വരിസംഖ്യ അടയ്ക്കുകയും പ്രതിജ്ഞാപത്രത്തിൽ ഒപ്പിടുകയും ചെയ്യാതെ രജിസ്ട്രേഷൻ പൂർത്തിയായതായി കരുതാൻ പാടില്ല. എല്ലാ കുടുംബത്തിലേയും പ്രായപൂർത്തിയായ എല്ലാ അംഗങ്ങളേയും ലിസ്റ്റിൽ ചേർക്കുക എന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. നമ്മുടെ രജിസ്റ്ററിൽ പുരുഷന്മാർക്കു തുല്യം സ്ത്രീകളുണ്ടെന്നു പറയുവാൻ നമുക്കു സാധ്യമാവണം. എല്ലാ മുസൽമാന്മാരെയും, എന്നല്ല എല്ലാ ജാതിക്കാരെയും, എല്ലാ തൊഴിലാളികളെയും, എല്ലാ 'പറയ'രേയും നമ്മുടെ രജിസ്റ്ററിൽ ചേരാൻ പ്രേരിപ്പിക്കണം. അങ്ങനെ അതു് ലോകത്തിൽവച്ചു് ഏററവും ജനകീയമായ സമ്മതിദായക രജിസ്റ്റർ ആയിത്തീരും. എന്റെ ഈ അഭിപ്രായം സ്വീകാര്യമാണെങ്കിൽ, ജൂൺ 30–നു മുമ്പു് താഴെ പറയുന്ന കാര്യങ്ങൾ സാധിക്കുന്നതിൽ നമ്മുടെ ശ്രദ്ധ കേന്ദ്രീകരിക്കണം.

1. തിലകസ്വരാജ് ഫണ്ടിലേക്കു് ഒരുകോടി രൂപാ.
2. കോൺഗ്രസ് രജിസ്റ്ററിൽ ഒരുകോടി അംഗങ്ങൾ.
3. ഇരുപതുലക്ഷം ഗൃഹങ്ങളിൽ ചർക്കാ കൊടുക്കുക.

ഒരുകോടി അംഗങ്ങളെ രജിസ്റ്റർ ചെയ്യുന്നതിനു്, ഒരു കുടുംബത്തിൽ അഞ്ചംഗങ്ങൾ എന്ന കണക്കുവച്ചു്, ഇരുപതുലക്ഷം കുടുംബങ്ങളിൽ നാം പ്രചരണം നടത്തേണ്ടതായിവരും എന്നു കണക്കാക്കാം. ഓരോ കുടുംബത്തിനും ഒരു ചർക്കാ എന്ന കണക്കിൽ എല്ലാ കോൺഗ്രസ്സ് കുടുംബങ്ങളും ചർക്കാ സ്വീകരിക്കാൻ പ്രവർത്തകന്മാർക്കു പ്രേരിപ്പിക്കാവുന്നതാണു് എന്നു തീർച്ച. ഇരുപത്തൊന്നു പ്രവിശ്യകളിൽ ഇരുപതുലക്ഷം ചർക്കാ എന്നതു് അത്ര കവിഞ്ഞ പദ്ധതിയല്ല.

3

ആവശ്യത്തിൽക്കൂടുതൽ ദേശീയപ്രശ്നങ്ങളെപ്പററിയും, അവയുടെ പരിഹാരത്തെപ്പററിയും ആലോചിച്ച് നമ്മുടെ സമയവും സൗകര്യങ്ങളും നഷ്ടപ്പെടുത്തരുത്. ഏകസമയത്തു പല ഒററമൂലികൾ പരീക്ഷിച്ചുനോക്കുന്ന രോഗി മരിക്കുകതന്നെ ചെയ്യും. ഒരു രോഗിയുടെമേൽ ഒരേസമയത്തു പല ചികിത്സകൾ നടത്തുന്ന വൈദ്യൻ അയാളുടെ കീർത്തി നഷ്ടപ്പെടുത്തുകയും, മുറിവൈദ്യൻ എന്ന പേരു സമ്പാദിക്കുകയും ചെയ്യുന്നു. ജീവിതത്തിലെന്നപോലെതന്നെ പ്രവൃത്തിയിലും വിശുദ്ധി അനുപേക്ഷണീയമാണ്. എല്ലാത്തരത്തിലുമുള്ള ദുർവ്യയം ചീത്തയാണ്. ഇതുവരെ നാം താന്തോന്നിത്തത്തിൽ ജീവിച്ചു ദേശീയശക്തി വളരെയധികം നഷ്ടപ്പെടുത്തി. കോൺഗ്രസിൻേറതായി പ്രവർത്തനക്ഷമമായ ഒരു സംഘടന രൂപംകൊള്ളിക്കുകയെന്നതു പരമാർത്ഥബുദ്ധിയുള്ള പ്രവർത്തകർക്കു വളരെ എളുപ്പമാണ്. ചിട്ടപ്പെടുത്തിയ ഒരു പദ്ധതിയെന്നനിലയിൽ ഒരു കോടി രൂപാ ശേഖരിച്ചാൽ, അതു വിശ്വാസം ജനിപ്പിക്കുകയും, നമ്മുടെ ശുഷ്കാന്തിയുടെയും നിശ്ചയദാർഢ്യത്തിൻെറയും പ്രതീകമായിരിക്കയും ചെയ്യും.

ഇന്ത്യയിൽ നമുക്കുള്ള ഏററവും പഴക്കംചെന്ന സംഘടന കോൺഗ്രസാണെന്നു പറയുമ്പോൾ എനിക്കു തെററുപററിയിട്ടില്ല എന്നു ഞാൻ വിശ്വസിക്കുന്നു. അതിന് അൻപതു വർഷത്തോളം പ്രായമായി. ആ കാലയളവിൽ എല്ലാ കൊല്ലവും ഇടമുറിയാതെ വാർഷികസമ്മേളനം നടന്നിട്ടുമുണ്ട്. അതു് അതിൻെറ ഉദ്ദേശ്യമനുസരിച്ചു ദേശീയമാണ്. ഒരു പ്രത്യേക സമുദായമോ പ്രത്യേക താൽപര്യമോ അല്ല അതിനെ പ്രതിനിധാനംചെയ്യുന്നതു്. ഇന്ത്യയുടെ എല്ലാ താൽപര്യങ്ങളേയും എല്ലാ ചേരികളെയും പ്രതിനിധാനം ചെയ്യുന്നു എന്ന് അതവകാശപ്പെടുന്നു. ഒരു ഇംഗ്ളീഷുകാരൻെറ തലച്ചോറിലാണതു് ആദ്യം രൂപമെടുത്തതു് എന്നു പറയുവാനെനിക്ക് അങ്ങേയററത്തെ സന്തോഷമാണുള്ളതു്. അല്ലൻ ഒക്ടേവിയസ് ഹ്യൂം എന്നയാളിനെയാണ് കോൺഗ്രസിൻെറ പിതാവായി നാം അറിയുന്നതു്. സർ ഫിറോസ്ഷാ മേത്താ, ഭാരതീയരെല്ലാം ആനന്ദത്തോടുകൂടി 'മഹാനായ വൃദ്ധൻ' എന്നു വിളിച്ച ദാദാബായ് നവറോജി, എന്ന രണ്ടു മഹാന്മാരായ പാഴ്സികളാണ് അതിനെ പോററി വളർത്തിയതു്. ആരംഭംമുതൽതന്നെ കോൺഗ്രസിൽ മുസൽമാന്മാരും, ക്രിസ്ത്യാനികളും, ആംഗ്ലോ ഇന്ത്യക്കാരും എന്നല്ല എല്ലാ മതങ്ങളും ജാതികളും അവാന്തരവിഭാഗങ്ങളും ഏറെക്കുറെ പൂർണമായിത്തന്നെ പ്രതി

3. Young India, 30-3-1921 (1919-1922), p. 844
4. The Nation's Voice, (1931) pp. 4-6
കുറിപ്പ്:- കോൺഗ്രസിനു് ഇന്ത്യയെ പ്രതിനിധാനം ചെയ്യാനുള്ള അവകാശത്തെപ്പററി ഗാന്ധിജി വട്ടമേശസമ്മേളനത്തിൽ ചെയ്ത പ്രസംഗം.

നിധാനം ചെയ്യപ്പെട്ടിരുന്നു. മരിച്ചുപോയ ബദ്രുദീൻതയാബ്ജി കോൺഗ്രസുമായി സാത്മ്യം പ്രാപിച്ചു. കോൺഗ്രസിന്റെ അദ്ധ്യക്ഷന്മാരായി മുസൽമാന്മാരും പാഴ്സികളും ഇരുന്നിട്ടുണ്ട്. ഈ അവസരത്തിൽ ഒരു ഇന്ത്യൻ ക്രിസ്ത്യനായ അദ്ധ്യക്ഷനെയെങ്കിലും സ്മൃതിപഥത്തിൽ കൊണ്ടുവരുന്നതിന് എനിക്കു സാധിക്കുന്നുണ്ട്— ഡബ്ളിയൂ. സി. ബനാർജി. കാളീചരൺ ബനാർജി (ഇദ്ദേഹത്തെക്കാൾ ഉദ്ദേശശുദ്ധിയുള്ള ഒരിന്ത്യാക്കാരനെ ഞാനറിയുകയില്ല)യും പരിപൂർണമായി കോൺഗ്രസുമായി സാത്മ്യം പ്രാപിച്ചിരുന്നു. നിങ്ങളെല്ലാവരും എന്നപോലെ ഞാനും മിസ്റ്റർ കെ. ററി: പോൾ നമ്മിൽനിന്നു മൺമറഞ്ഞുപോയല്ലോ എന്നു വ്യാകുലപ്പെടുന്നുണ്ട്. ഔദ്യോഗികമായിട്ട് കോൺഗ്രസ്സിലല്ലായിരുന്നെങ്കിലും അദ്ദേഹം പൂർണമായും ഒരു ദേശീയവാദിയും കോൺഗ്രസ് അനുഭാവിയുമായിരുന്നു. തന്റെ അസാന്നിദ്ധ്യത്താൽ നമ്മെ എല്ലാവരേയും വ്യാകുലപ്പെടുത്തുന്ന മരിച്ചുപോയ മൗലാനാ മുഹമ്മദാലിയും കോൺഗ്രസിന്റെ പ്രസിഡണ്ടായിരുന്നു എന്നു നിങ്ങൾക്കെല്ലാവർക്കും അറിയാം. ഇപ്പോഴാണെങ്കിൽ പതിനഞ്ചുപേരുള്ള പ്രവർത്തകസമിതിയിൽ നമുക്കു നാലു മുസൽമാന്മാർ അംഗങ്ങളായുണ്ട്. നമുക്ക് വനിതാ പ്രസിഡൻറുമാരുമുണ്ടായിരുന്നു. ഡോക്ടർ ആനിബസൻറായിരുന്നു ആദ്യത്തെ വനിതാ പ്രസിഡൻറ്. തുടർന്നു മിസിസ് സരോജനി നായിഡുവും. അവരിപ്പോൾ നമ്മുടെ പ്രവർത്തകസമിതിയിൽ അംഗമാണ്. അങ്ങനെ ജാതിമതപരിഗണനയില്ലാത്തതുപോലെ തന്നെ സ്ത്രീപുരുഷവിവേചനവും ഇക്കാര്യത്തിൽ നമുക്കില്ല.

പ്രാരംഭകാലം മുതൽക്കേ കോൺഗ്രസ് 'തൊട്ടുകൂടാത്തവ രെന്നു പറയപ്പെടുന്നവരുടെ കാര്യം ഏറെറടുത്തിരുന്നു. എല്ലാ വാർഷിക സമ്മേളനത്തോടുംകൂടി ഒരു സാമൂഹ്യസമ്മേളനവും കോൺഗ്രസ് നടത്തിക്കൊണ്ടിരുന്ന ഒരു കാലമുണ്ടായിരുന്നു. മരിച്ചുപോയ റാനഡേ അദ്ദേഹത്തിന്റെ മററു പ്രവർത്തനങ്ങളോടുകൂടി ഇക്കാര്യത്തിലും അദ്ദേഹത്തിന്റെ കഴിവുകൾ അർപ്പിച്ചിരുന്നു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ സാമൂഹ്യസമ്മേളനത്തിന്റെ കാര്യപരിപാടിയിൽ തൊട്ടുകൂടാത്തവ'രെ സംബന്ധിച്ച പരിഷ്കാരത്തിന് പ്രാമുഖ്യം കൊടുത്തിരുന്നു എന്നു കാണാൻ കഴിയും. എന്നാൽ 1920—ൽ കോൺഗ്രസ് ഒരു സുപ്രാധന നടപടി സ്വീകരിച്ചു. അസ്പൃശ്യത പരിഹരിക്കുകയെന്നതു് കോൺഗ്രസിന്റെ രാഷ്ട്രീയപരിപാടിയിൽ ഒരു പ്രധാന ഇനമാക്കി. സ്വരാജ് സമ്പാദിക്കുന്നതിന് ഹിന്ദു—മുസ്ലീം ഐക്യം, എന്നുവച്ചാൽ എല്ലാ മഹത്തായ മതവിഭാഗങ്ങളിലുമുള്ള ജനങ്ങളുടെ ഐക്യം അനുപേക്ഷണീയമാണെന്നു കരുതിയതുപോലെ തന്നെ, പൂർണസ്വാതന്ത്ര്യലബ്ധിക്ക് അസ്പൃശ്യതാ പരിഹരണം അനുപേക്ഷണീയമായ ഒരു കാര്യമാണെന്നും കോൺഗ്രസ്സ് വിശ്വസിച്ചു.

1920–ൽ കോൺഗ്രസ് സ്വീകരിച്ച നിലപാട് ഇന്നും യാതൊരു വ്യത്യാസവുംകൂടാതെ തുടരുന്നു. പ്രാരംഭം മുതൽതന്നെ കോൺഗ്രസ് അതിൻെറ പേരിനെ അന്വർത്ഥമാക്കുമാറ് എല്ലാ അർത്ഥത്തിലും ദേശീയമായിരിക്കുന്നതിനു ശ്രമിച്ചിട്ടുണ്ടെന്ന് നിങ്ങൾക്കു കാണാൻകഴിയും.

മഹാരാജാക്കന്മാർ എന്നെ അനുവദിക്കുന്നപക്ഷം ഞാൻ ഒരു സംഗതികൂടിപ്പറയാം. നിങ്ങളുടെ കാര്യവും കോൺഗ്രസ് ആദ്യം മുതൽ ഏറെറടുത്തിരുന്നു. ഞാൻ ഈ കമ്മിററിയെ ഓർമപ്പെടുത്തട്ടെ, കാഷ്മീരിലേയും മൈസൂരിലേയും രാജകുടുംബങ്ങൾക്കുവേണ്ടി വാദിച്ചതു് 'ഇന്ത്യയിലെ മഹാനായ ആ വൃദ്ധൻ' ദാദാബായ് നവറോജിയായിരുന്നു. അദ്ദേഹത്തോടും കോൺഗ്രസിനോടും ആ മഹത്തായ രാജകുടുംബങ്ങൾക്കുള്ള കടപ്പാട് കുറച്ചൊന്നുമല്ല എന്നു താഴ്മയായി ഞാൻ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഇപ്പോൾത്തന്നെയും ഇന്ത്യയിലെ നാട്ടുരാജാക്കന്മാരെ സഹായിക്കുന്നതിനു് കോൺഗ്രസ് യത്നിച്ചിട്ടുണ്ട്. അവരുടെ ആഭ്യന്തരകാര്യങ്ങളിൽ ഇടപെടാതിരിക്കുകയെന്ന നയം അവലംബിച്ചാണതു്.

ഈ അവസരത്തിൽ നൽകുന്നതുചിതമായിരിക്കുമെന്നെനിക്കു തോന്നിയ ഈ സംക്ഷിപ്തമുഖവുര, കോൺഗ്രസ് ചെയ്യുവെന്നവകാശപ്പെടുന്ന കാര്യം ചെയ്യുന്നതിനു് അതു യത്നിച്ചിട്ടുണ്ടെന്നു മനസ്സിലാക്കുവാൻ ഈ സബ്കമ്മിററിയെയോ കോൺഗ്രസിൻെറ അവകാശവാദങ്ങളിൽ താൽപര്യമുള്ളവരെയോ സഹായിക്കുമെന്നു ഞാൻ പ്രത്യാശിക്കുന്നു. പലപ്പോഴും കോൺഗ്രസ് അതിൻെറ അവകാശവാദത്തിനനുസരിച്ചു കാര്യങ്ങൾ നടത്തുന്നതിൽ പരാജയപ്പെട്ടിട്ടുണ്ടെന്നെനിക്കറിയാം. എന്നാൽ കോൺഗ്രസിൻെറ ചരിത്രം പരിശോധിക്കാമെങ്കിൽ തോൽവിയെക്കാൾ കൂടുതൽ ജയം, പടിപടിയായിട്ടുള്ള ജയം ആണ് അതിനുണ്ടായിട്ടുള്ളതെന്നു കാണാം. അതിലുമുപരിയായി സാരാംശത്തിൽ അതു പ്രതിനിധാനം ചെയ്യുന്നതു ഇന്ത്യയിൽ അങ്ങോളമിങ്ങോളം, ബ്രിട്ടീഷ്ജനതയെന്നോ ഇന്ത്യൻജനതയെന്നോ ഉള്ള വ്യത്യാസംകൂടാതെ ഏഴുലക്ഷം ഗ്രാമങ്ങളിലായി നിവസിക്കുന്ന അരപ്പട്ടിണിക്കാരായ ജനലക്ഷങ്ങളെയാണ്. കോൺഗ്രസിൻെറ അഭിപ്രായപ്രകാരം സംരക്ഷിക്കപ്പെടുവാൻ യോഗ്യതയുള്ള എല്ലാ താൽപര്യങ്ങളും ഈ മൂകലക്ഷ്യങ്ങളുടെ താൽപര്യങ്ങളെക്കൂടെ പരിരക്ഷിക്കേണ്ടതാണ്. വിവിധ താൽപര്യങ്ങൾ തമ്മിൽ മത്സരമുള്ളതായി ചിലപ്പോൾ നമുക്കു തോന്നാം. അങ്ങനെ യഥാർത്ഥത്തിലൊരു മത്സരമുണ്ടെങ്കിൽ മൂകലക്ഷങ്ങളുടെ താൽപര്യസംരക്ഷണത്തിനുവേണ്ടി കോൺഗ്രസ് മറെറല്ലാ താൽപര്യങ്ങളും ബലികഴിക്കുന്നതാണെന്നു കോൺഗ്രസിനുവേണ്ടി പറയുവാൻ എനിക്കു യാതൊരു മടിയുമില്ല. അതുകൊണ്ടു് അതു് അവശ്യമായും ഒരു കർഷകസംഘടനയാണ്; അല്ലെങ്കിൽ പടിപടിയായി അങ്ങനെയായിത്തീരുകയാണ്, കോൺഗ്രസ് അതിൻെറയൊരു ഉപസംഘടനയായ അഖിലേന്ത്യാ നൂൽപ്പുസംഘ

ത്തിലൂടെ 2000 ഗ്രാമങ്ങളിൽ നിവസിക്കുന്ന ഏകദേശം 50,000 സ്ത്രീകാംക്ക് (ഇതിൽ അൻപതു ശതമാനം മുസ്ലീംസ്ത്രീകളാണ്) ജോലിയുണ്ടാക്കിക്കൊടുത്തിട്ടുണ്ടെന്നു പറയുമ്പോൾ, നിങ്ങളും സബ്ക്കമ്മിററിയിലെ ഭാരതീയ അംഗങ്ങളും ഒരുപക്ഷേ അത്ഭുതപ്പെട്ടേയ്ക്കാം. അൻപതു ശതമാനം നീക്കി ബാക്കിയുള്ളവരിൽ ആയിരക്കണക്കിനാളുകൾ അസ്പൃശ്യരെന്നു പറയപ്പെടുന്ന സമൂഹത്തിൽപ്പെട്ടവരാണ്. ഈ വിധത്തിൽ നാം സൃഷ്ടിപരമായി ഈ ഗ്രാമങ്ങളിൽ പ്രവേശിച്ചിട്ടുണ്ട്. ഏഴുലക്ഷം ഗ്രാമങ്ങളേയും ഈ വലയത്തിൽ കൊണ്ടുവരുന്നതിനുള്ള ശ്രമം നടന്നുകൊണ്ടിരിക്കുകയാണ്. ഇതു മനുഷ്യാതീതമായ ഒരു യത്നമാണ്. എന്നാൽ മനുഷ്യപ്രയത്നത്തിന് അങ്ങനെ ചെയ്യാൻ സാധിക്കുമെങ്കിൽ എല്ലാ ഗ്രാമങ്ങളിലും ചർക്കായുടെ സന്ദേശം എത്തിക്കുവാൻ കോൺഗ്രസിനു സാധിക്കുമെന്നു നിങ്ങാംക്കു കാണാൻ കഴിയും.

5

കോൺഗ്രസ് അതിശക്തമായ ഒരു സംഘടനയല്ലായിരിക്കാം. എന്നാൽ ബ്രിട്ടീഷിന്ത്യയുടെ മാത്രമല്ല, ഇന്ത്യ ഒട്ടുക്കുള്ള ജനസംഖ്യയിൽ എൺപത്തഞ്ചോ തൊണ്ണൂററഞ്ചോ ശതമാനത്തെ പ്രതിനിധാനം ചെയ്യുന്നതായി കോൺഗ്രസ് അവകാശപ്പെടുന്നുണ്ടെന്നു പറയുന്നതിനു ഞാൻ മടിച്ചിട്ടില്ല. അതു വീണ്ടും ആവർത്തിക്കുന്നതിനെനിക്കു ലജ്ജയുമില്ല. ഇനിയും ഉന്നയിച്ചേക്കാവുന്ന എല്ലാ പ്രശ്നങ്ങാംക്കും വിധേയമായി, എൻെറ സകല കഴിവും ഉപയോഗിച്ചു ഞാൻ ആവർത്തിക്കട്ടെ, കോൺഗ്രസ് അതിൻെറ സേവനത്തിൻെറ അടിസ്ഥാനത്തിൽ ഇന്ത്യയിലെ കർഷകജനതയെന്നു പറയുന്ന സമൂഹത്തെ പ്രതിനിധാനം ചെയ്യുന്നു. ഒരു ജനഹിതപരിശോധന വേണമെന്നു ഗവർമെൻറു വെല്ലുവിളിക്കുകയാണെങ്കിൽ ഞാൻ ആ വെല്ലുവിളി സ്വീകരിക്കും. കോൺഗ്രസ് അവരെ പ്രതിനിധാനം ചെയ്യുന്നുണ്ടോ ഇല്ലയോ എന്ന് അപ്പോാം നിങ്ങാംക്കു മനസ്സിലാകും. ഞാൻ ഒരു പടികൂടി മുന്നോട്ടു പോവുകയാണ്. ഈ അവസരത്തിൽ ഇന്ത്യയിലെ കാരാഗൃഹങ്ങളുടെ റിക്കാർഡുകാം പരിശോധിക്കയാണെങ്കിൽ. കോൺഗ്രസുകാരായി ഒരു വലിയ സംഖ്യ മുസൽമാന്മാർ ഉണ്ടെന്നു കാണാൻ കഴിയും. കോൺഗ്രസിൻെറ കൊടിക്കീഴിൽ കഴിഞ്ഞ വർഷം ആയിരക്കണക്കിനു മുസൽമാന്മാർ ജയിലിൽ പോവുകയുണ്ടായി. കോൺഗ്രസിൻെറ രജിസ്റ്ററുകളിൽ ആയിരക്കണക്കിനു മുസൽമാന്മാരുണ്ട്. കോൺഗ്രസിൻെറ രജിസ്റ്ററിൽ ആയിരക്കണക്കിനു അസ്പൃശ്യരുണ്ട്; ആയിരക്കണക്കിന് ഇന്ത്യൻക്രിസ്ത്യാനികളുണ്ട്. കോൺഗ്രസ്രജിസ്റ്ററുകളിൽ പ്രാതിനിധ്യമില്ലാത്ത ഏതെങ്കിലും സമുദായമുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. ഛത്താ

5. The Nation's Voice (1931) p·39

രിയിലെ നവാബുസാഹിബ്ബിനോടുള്ള എല്ലാ ആദരവോടുംകൂടി ഞാൻ പറയട്ടെ, ഭൂവുടമകളും മില്ലുടമകളും ലക്ഷപ്രഭുക്കന്മാർപോലും അതിൽ പ്രതിനിധാനം ചെയ്യപ്പെട്ടിട്ടുണ്ട്. അവർ വളരെ സാവധാനത്തിൽ വളരെ കരുതലോടുകൂടിയാണു കോൺഗ്രസിലേക്കു വരുന്നതെന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ അവരേയും സേവിക്കുവാൻ കോൺഗ്രസ് ശ്രമിക്കുകയാണ്. കോൺഗ്രസ് തീർച്ചയായും തൊഴിലാളികളേയും പ്രതിനിധാനം ചെയ്യുന്നുണ്ട്. അതുകൊണ്ട് അൻപതുലക്ഷത്തിൽപ്പരം ജനങ്ങൾക്കു സ്വീകാര്യമാണ് ഈ മെമ്മോറാണ്ടത്തിൽ പറയുന്ന കാര്യങ്ങൾ എന്നുള്ള അവകാശവാദം വളരെ കരുതലോടും പരിമിതിബോധത്തോടുംകൂടി മാത്രമേ പരിഗണിക്കാവൂ.

## 6

## *പ്രവർത്തകസമിതിയും അതിൻെറ പ്രവർത്തനവും*

പ്രവർത്തകസമിതിയുടെ തീരുമാനങ്ങൾ പ്രതികൂലവിമർശനത്തിനിരയായിട്ടുണ്ട്. നിസ്സഹകരണമനുഷ്ഠിക്കുന്ന അഭിഭാഷകരും, നിസ്സഹകരണമനുഷ്ഠിക്കുന്ന പ്രതികളും കോടതികളിൽ ഹാജരാകുന്നതിൻെറ ഔചിത്യത്തെ ചോദ്യംചെയ്തുകൊണ്ടുള്ള അതിൻെറ തീരുമാനം പലരും പ്രതികൂലമനോഭാവത്തോടെ വീക്ഷിക്കുന്നുണ്ട്. ആ തീരുമാനങ്ങളെ അവഗണിക്കാമെന്നുപോലും അഭിപ്രായമുണ്ടായിട്ടുണ്ട്. അതുകൊണ്ടു പ്രവർത്തകസമിതിയുടെ പ്രവർത്തനം സംബന്ധിച്ച പരിശോധന നടത്തേണ്ടതു് ആവശ്യമാണ്. ഇതു മനസ്സിലാക്കുന്നതിനു കോൺഗ്രസിൻെറ ഭരണഘടനയെക്കുറിച്ച് അറിവുണ്ടായിരിക്കേണ്ടതത്യാവശ്യമാണ്.

സമാധാനപരവും നിയമപരവുമായ മാർഗങ്ങളിൽക്കൂടി സ്വരാജ് സമ്പാദിക്കുകയെന്നതാണു കോൺഗ്രസിൻെറ ലക്ഷ്യം. ഇന്ത്യയുടെ ആത്യന്തികമായ ഈ ലക്ഷ്യത്തിലേക്കുള്ള പുരോഗതി ത്വരിപ്പിക്കത്തക്കവിധത്തിലാണു കോൺഗ്രസിൻെറ പ്രവർത്തനം നടക്കേണ്ടതു്. ഭരണഘടനയ്ക്കു രൂപംകൊടുത്തിട്ടുള്ളതു് സ്വയംഭരണം നടത്താൻ രാഷ്ട്രത്തിനുള്ള കഴിവു തെളിയിക്കാൻ ഉതകത്തക്കവണ്ണമാണ്. പൊതുജനാഭിപ്രായവും ജനങ്ങളുടെ സന്മനോഭാവവും മാത്രം ഉപയോഗിക്കുന്ന സ്വമനസ്സാലെയുള്ള ഒരുതരം ഭരണസമ്പ്രദായമാണു അതു സംസ്ഥാപിക്കുന്നതു്. നിലവിലിരിക്കുന്ന ഗവർമെൻറിനെ എതിർത്തു് ആവശ്യമെങ്കിൽ നശിപ്പിക്കുക എന്ന യത്നത്തിലാണു കോൺഗ്രസ് ഇപ്പോൾ ഏർപ്പെട്ടിരിക്കുന്നതെന്നുള്ളതുകൊണ്ട്, കോൺഗ്രസിനു് എത്രമാത്രം സ്വാധീനമുണ്ടോ അത്രമാത്രം സ്വാധീനക്കുറവു് ഗവർമെൻറിനുമുണ്ട് എന്നുള്ളതു വ്യക്തമാണ്. കോൺഗ്രസ് പരിപൂർണവിശ്വാസമാർജിക്കുകയും അതിൻെറ നിർദേശ

---

6. Young India, (1919–1921) 29–6–1921, pp 849–852

ങ്ങൾ ഹൃദയപൂർവം അനുസരിക്കപ്പെടുകയും ചെയ്യുമ്പോൾ പൂർണ സ്വരാജ് കൈവരും. എന്തെന്നാൽ അപ്പോൾ ഗവർമെൻറു് കോൺഗ്രസിൽക്കൂടി പ്രകടിതമായ ജനഹിതത്തെ ആദരിക്കുകയോ അല്ലെങ്കിൽ ആത്മഹത്യ ചെയ്യുകയോ വേണ്ടിവരും. അതിനാൽ കോൺഗ്രസ് ഏററവും യോജിപ്പുള്ളതും, സ്വഭാവദാർഢ്യമുള്ളതും, രാജ്യത്തുള്ളതിൽവച്ചേററവും വലുതുമായ സംഘടനയായിത്തീരണം. കോൺഗ്രസിൻെറ നയം ആദരിക്കപ്പെടണം. കോൺഗ്രസ് സമ്മേളനം ആണ്ടിലൊരിക്കലൊണുള്ളതു്. അതു ചില നയപരിപാടികൾ നിർദ്ദേശിക്കുന്നു. കോൺഗ്രസിൻെറ പ്രമേയങ്ങളിൽ ആവിഷ്കരിക്കപ്പെടുന്ന ഈ നയപരിപാടികൾ നടപ്പിലാക്കുകയെന്നതാണു് അഖിലേന്ത്യാ കോൺഗ്രസ് കമ്മിററിയുടെ ചുമതല. കോൺഗ്രസിനുള്ള അതേ അധികാരങ്ങളോടുകൂടിത്തന്നെ, അതു പ്രമേയങ്ങളെ വിശദീകരിക്കുകയും എല്ലാ പുതിയ കാര്യങ്ങളിലും ശ്രദ്ധചെലുത്തുകയും ചെയ്യണം. വിവിധ പ്രമേയങ്ങളേയും വിശദീകരണങ്ങളേയും സംബന്ധിച്ചു് അംഗങ്ങൾക്കു് എത്രവേണമെങ്കിലും ചർച്ചനടത്താം. എന്നാൽ കാര്യവിയോജിപ്പുള്ള പക്ഷക്കാർ, മർമപ്രധാനമായ ചില കാര്യങ്ങളൊഴിച്ചു മററെല്ലാററിലും, ഭൂരിപക്ഷത്തിൻെറ തീരുമാനം സ്വീകരിച്ചു്, അവ വിശ്വസ്തതയോടുകൂടി നടപ്പിൽ വരുത്തണം. കമ്മിററികളിൽ നടക്കുന്ന ചർച്ചകൾ പരസ്യമായി ആവർത്തിക്കപ്പെട്ടുകൂടാ. അഖിലേന്ത്യാ കോൺഗ്രസ് കമ്മിററി ഒരു കഴിവുള്ള സംഘടനയാകുന്നതിനു്, ഭരണഘടന പതിനഞ്ചംഗങ്ങളുടെ ഒരു പ്രവർത്തകസമിതി രൂപവൽക്കരിക്കാൻ വ്യവസ്ഥ ചെയ്തിട്ടുണ്ടു്. ഈ പ്രവർത്തക സമിതി കൂടെക്കൂടെ സമ്മേളിക്കുകയും അഖിലേന്ത്യാ കോൺഗ്രസ് കമ്മിററി അതിനു വിട്ടുകൊടുത്തിട്ടുള്ള കാര്യങ്ങൾ നടത്തുകയും ചെയ്യണം. അഖിലേന്ത്യാ കമ്മിററി സമ്മേളിക്കാത്ത അവസരങ്ങളിൽ അതിൻെറ എല്ലാ ചുമതലകളും നിർവഹിക്കുന്നതിനാണു പ്രവർത്തകസമിതിയുള്ളതു്. അതു പൊതുജനാഭിപ്രായത്തെ നിരീക്ഷിക്കുകയും നയിക്കുകയും വിശദീകരിക്കുകയും ചെയ്യണം; കീഴ്ഘടകങ്ങളെ പ്രവത്തർനക്ഷമമാക്കണം; ധനവിനിയോഗസംബന്ധമായ അഖിലേന്ത്യാപ്രശ്നങ്ങൾ കൈകാര്യം ചെയ്യണം; വളരെ പ്രധാനപ്പെട്ട കാര്യങ്ങൾ സംബന്ധിച്ചു തീരുമാനങ്ങളെടുക്കേണ്ടതായി വരുമ്പോൾ അതു അഖിലേന്ത്യാ കോൺഗ്രസ്കമ്മിററി വിളിച്ചുകൂട്ടണം. ഒരു പാർലിമെൻറിനു മന്ത്രിസഭ എങ്ങനെയാണോ, അതുപോലെയാണു കോൺഗ്രസിനു പ്രവർത്തകസമിതി. ഈയാണ്ടിൽത്തന്നെ വ്യവസ്ഥാപിതഗവർമെൻറ് രൂപംകൊള്ളണമെന്നുണ്ടെങ്കിൽ പ്രവർത്തകസമിതിയുടെ തീരുമാനങ്ങൾ ആദരിക്കപ്പെടേണ്ടതാണു്. അതുകൊണ്ടു സ്വാഭാവികമായും അതിലെ അംഗങ്ങൾ അഖിലേന്ത്യാകോൺഗ്രസ് കമ്മിററിയുടെയും രാഷ്ട്രത്തിൻേറയും ഏററവും കൂടുതൽ ബഹുമാനം ആർജിച്ചിട്ടുള്ളവരായിരിക്കണം. ധൃതഗതിയിൽ എന്തെങ്കിലും തീരുമാനം അതു കൈക്കൊ

ള്ളാൻ പാടുള്ളതല്ല. അതു് ഏകാഭിപ്രായമുള്ള ഒരു സമിതിയായിരിക്കണം. രണ്ടു നയപരിപാടികളോ, രണ്ടു കക്ഷികളോ അതിനുള്ളിൽ ഉണ്ടാകാൻ പാടില്ല. കോൺഗ്രസ് രാഷ്ട്രത്തെ മുഴുവൻ പ്രതിനിധാനം ചെയ്യുന്നതുകൊണ്ടു അതിൽ എല്ലാ തരക്കാരും എല്ലാ കക്ഷികളും ഉണ്ടാവാം. എന്നാൽ പ്രതിനിധികളിൽ ഭൂരിപക്ഷം പേരുടേയും വിശ്വാസമാർജിച്ചിട്ടുള്ള നയപരിപാടികളേയും കക്ഷിയേയും പ്രതിനിധാനം ചെയ്യുന്ന ആളുകൾ മാത്രമേ പ്രവർത്തകസമിതിയിൽ ഉണ്ടാകാവൂ. അതിന്റെ തീരുമാനങ്ങൾ മിക്കവാറും ഏകകണ്ഠമായിരിക്കണം. മററുള്ളവരുമായി യോജിച്ചുപോകുന്നതിനു് ഒരംഗത്തിനു സാധ്യമല്ലാതെ വരുമ്പോൾ അയാൾ രാജിവയ്ക്കുകയാണു വേണ്ടതു്. അല്ലാതെ പത്രങ്ങളിലൂടെയും മററുമുള്ള പരസ്യചർച്ചകൾവഴി സമിതിയുടെ ആലോചനകളെ തടസ്സപ്പെടുത്തുകയല്ല വേണ്ടതു്. അങ്ങനെ കോൺഗ്രസുകാർ പ്രവർത്തകസമിതിയുടെ തീരുമാനങ്ങൾ നടപ്പിൽവരുത്തിക്കൊള്ളണം എന്നു പറയുമ്പോൾ പ്രവർത്തകസമിതി ആരോടും ചുമതലയില്ലാത്ത സമിതിയാണെന്നു ധരിക്കരുതു്. അവിശ്വാസപ്രമേയംമുഖേന അഖിലേന്ത്യാ കോൺഗ്രസ് കമ്മിററിക്കു പ്രവർത്തകസമിതിയെ പിരിച്ചുവിടാം. അതിന്റെ തീരുമാനങ്ങൾ പുനരാലോചിച്ചു്, സുപ്രധാനകാരണങ്ങൾ വച്ചുകൊണ്ടു്, തള്ളിക്കളയുന്നതിനുപോലും അഖിലേന്ത്യാകോൺഗ്രസ് കമ്മിററിക്കധികാരമുണ്ടു്. പ്രവർത്തകസമിതി ജനങ്ങളുടെ ആദരമാർജിച്ചില്ലെങ്കിൽ ഇക്കൊല്ലം സ്വരാജ് നേടാൻ പ്രയാസമാണെന്നാണു് എന്റെ എളിയ അഭിപ്രായം. അതുകൊണ്ടു കോൺഗ്രസിന്റെ പ്രമേയങ്ങൾ അവയുടെ വിശദാംശങ്ങളിൽപ്പോലും നടപ്പിൽ വരുത്തി, അതിനെ അജയ്യമായ ഒരു സമിതിയാക്കിത്തീർക്കുന്നതിനു നാമെല്ലാവരും ശ്രമിക്കേണ്ടതാണു്. അററകൈയായി ആയുധംവഴി ഗവർമെൻറു സാധിക്കുന്ന കാര്യങ്ങൾ കോൺഗ്രസ് ജനങ്ങളുടെ സന്മനോഭാവംകൊണ്ടാണു് നേടാമെന്നു പ്രതീക്ഷിക്കുന്നതു്. ജനങ്ങളിൽ ഭീതിയുളവാക്കിയാണു ഗവർമെൻറ് അജയ്യമായി നിൽക്കുന്നതു്. കോൺഗ്രസ് അതിന്റെ തത്ത്വസംഹിതയും പരിപാടികളും ജനങ്ങൾ സ്വമനസ്സാലെ സ്വീകരിക്കത്തക്കവണ്ണമാണു പെരുമാറേണ്ടതു്. ഈ വിധത്തിൽ അക്രമരാഹിത്യം ജനങ്ങളുടെ പരിപാടിയുമായി ഉടനീളം ബന്ധപ്പെട്ടിരിക്കുന്നു. എന്നാൽ ഓരോ സംഘടനയും ജനങ്ങളുടെ സഹകരണംവഴിയാണു വിജയം കൈവരുത്തുന്നതു്. കോൺഗ്രസിന്റെ തീരുമാനങ്ങളോടുള്ള ഭക്തിവിശ്വാസങ്ങൾ ഇക്കൊല്ലം സ്വരാജ് സമ്പാദിക്കുകയെന്ന നാഗപ്പൂർ തീരുമാനത്തിന്റെ വിജയത്തിനു സാധകമായ ഒരത്യാവശ്യഘടകമാണു്.

7

*അഖിലേന്ത്യാകോൺഗ്രസ്കമ്മിററി*

ഇപ്പോഴത്തെ അഖിലേന്ത്യാ കോൺഗ്രസ്കമ്മിററി അവസാനമായി ഡൽഹിയിൽ നവംബർ നാലാംതീയതിയാണു സമ്മേളിച്ചതു്. ഏർപ്പാടുകളെല്ലാം പേരുകേട്ട ഹക്കീംജി അജ്മൽഖാൻെറ നിയന്ത്രണത്തിലാണു നടത്തുന്നതു്. അദ്ദേഹം രോഗിയാണു്. വിശ്രമം അത്യാവശ്യമാണു്. എന്നാൽ അദ്ദേഹം വിശ്രമിക്കുകയില്ല. അദ്ദേഹത്തിൻെറയും ഡോക്ടർ അൻസാരിയുടേയും വിശാലമന്ദിരങ്ങൾ ഹിന്ദുവെന്നോ മുസ്ലീമെന്നോ ഉള്ള വ്യത്യാസംകൂടാതെ എല്ലാ അതിഥികളുടേയും ഉപയോഗത്തിനായുള്ള ധർമശാലകളായി മാററിയിരിക്കുകയാണു്. ഹിന്ദുക്കളുടെ വിശ്വാസാചാരങ്ങൾ ബഹുമാനിക്കപ്പെടുന്നുണ്ടു്. ഒരു മുസ്ലീംഭവനത്തിൽനിന്നു വെള്ളംപോലും കുടിക്കാൻ മടിക്കുന്ന ആളുകൾക്കു പ്രത്യേക താമസസ്ഥലങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ടു്. ഇവിടെ ഡൽഹിയിൽ ഹിന്ദു–മുസ്ലീം ഐക്യം അതിൻെറ പരിപൂർണതയിൽ കാണാൻ കഴിയും. ഹിന്ദുക്കൾ അവിതർക്കിതമായും കൃതജ്ഞതയോടുകൂടിയും ഹക്കീംജിയുടെ നേതൃത്വത്തെ സ്വീകരിക്കുന്നു. മതപരമായ അവരുടെ താൽപര്യങ്ങൾപോലും ഹക്കീംജിക്കു വിട്ടുകൊടുക്കുന്നതിനവർ തയ്യാറാണു്.

അഖിലേന്ത്യാ കോൺഗ്രസ്കമ്മിററി കൊല്ലംതോറും തെരഞ്ഞെടുക്കപ്പെടുന്ന ജനങ്ങളുടെ പാർലിമെൻറാണു്. പ്രാധാന്യത്തിലും പ്രാതിനിധ്യസ്വഭാവത്തിലും അതു കൊല്ലംതോറും വളർന്നുവരികയാണു്. നാലണ കൊടുക്കുന്നതിനു കഴിവുള്ളവരും കോൺഗ്രസിൻെറ ലഘുവായ പ്രതിജ്ഞാപത്രം സ്വീകരിക്കുന്നവരും കോൺഗ്രസ് രജസ്റ്ററിൽ പേരെഴുതിക്കാൻ സന്നദ്ധരായിട്ടുള്ളവരും ആയ പ്രായപൂർത്തിവന്ന എല്ലാ സ്ത്രീപുരുഷന്മാരുടേയും (ഏതു മതത്തിലോ കക്ഷിയിലോ ഉള്ളവരായാലും ശരി) അഭിപ്രായപ്രകടനോപാധിയായി അതു പരിണമിച്ചിട്ടുണ്ടെന്നുള്ളതു നിശ്ചയമാണു്. യഥാർത്ഥത്തിൽ പ്രതിനിധികളിൽ ഹിന്ദുക്കളും മുസ്ലൽമാന്മാരും സിക്കുകളും ക്രിസ്ത്യാനികളും ഒരുപക്ഷേ അവരുടെ സംഖ്യാബലത്തിൻെറ അനുപാതത്തിൽത്തന്നെ ഉൾപ്പെടുന്നു. അതിൽ പാഴ്സികളും യൂദന്മാരുമുണ്ടോയെന്നു് എനിക്കു നിശ്ചയമില്ല. ഒരു നല്ല അനുപാതം വനിതാപ്രതിനികളാണു്. പഞ്ചമപ്രതിനിധികളുമുണ്ടു്. ഏതെങ്കിലും താൽപര്യം ശരിക്കു പ്രതിനിധാനം ചെയ്യപ്പെട്ടിട്ടില്ലെങ്കിൽ അതു് ആ താൽപര്യത്തിൻെറ കുററമാണു്. പ്രതിനിധികൾ പ്രതിഫലം പററുന്നില്ല. അവർ സ്വന്തം ചെലവുകൾ സ്വയം വഹിക്കുന്നു—താമസത്തിനും ഭക്ഷണത്തിനുമുള്ള ചെലവുകൾ ഉൾപ്പെടെ. പ്രതിനി

---

7. Young India, (1919—1922), 10-11-1921, pp. 852–854

ധികളെ അതിഥികളായി കരുതി ആതിഥേയനഗരങ്ങൾ അവരെ സൽക്കരിക്കുകയെന്ന ആരോഗ്യകരമായ പതിവു വളർന്നുവന്നിട്ടുണ്ട്. അതു പ്രസ്തുത പൗരന്മാരുടെ ഔദാര്യത്തെയാണു കാണിക്കുന്നത്, നിയമപരമായ ചുമതലയെ അല്ല. തെരഞ്ഞെടുക്കപ്പെട്ട ഈ പ്രതിനിധികളിൽ ഭൂരിപക്ഷവും മൂന്നാംക്ലാസ്സിലാണു യാത്രചെയ്യുന്നതു്. വെറും പ്രാഥമിക സൗകര്യങ്ങൾകൊണ്ടു് അവർ സംതൃപ്തരാണ്. ജനങ്ങളുടെ ഈ പാർലിമെൻറിൻെറ മന്ദിരം താൽക്കാലികവും കുറച്ചു ചെടികൾകൊണ്ടലങ്കരിച്ചതുമായ ക്യാൻവാസ് പന്തലായിരുന്നു. കസേരകളും മേശകളും ഇട്ടിരുന്നു. പന്തൽകെട്ടിയുയർത്തിയിരുന്ന സ്ഥലത്തെ പൊടിയുടെ ശല്യം ഒഴിവാക്കുന്നതിനും അത്യാവശ്യമായ ശുചിത്വത്തിനും വേണ്ടിയായിരുന്നു ഇതു്. മഞ്ഞനിറത്തിലുള്ള ഖാദിത്തുണിയാണു് അദ്ധ്യക്ഷൻെറ മേശയിൽ വിരിപ്പായി ഉപയോഗിച്ചിരുന്നതു്. സ്ത്രീപുരുഷഭേദമെന്യേ അംഗങ്ങൾ മിക്കവരും പരുപരുത്ത ഖാദിവസ്ത്രമാണു ധരിച്ചിരുന്നതു്. ബസ് വാഡാ നേർമയെന്നറിയപ്പെടുന്നതു ചിലർക്കുമാത്രമേ ഉണ്ടായിരുന്നുള്ളൂ. വസ്ത്രങ്ങൾ ലഘുവും ഇന്ത്യൻമാതൃകയിലുള്ളതുമായിരുന്നു. ഞാൻ ഈ വിശദാംശങ്ങളിലേയ്ക്കു പ്രവേശിച്ചതു നമ്മിൽ മിക്കവർക്കും അഖിലേന്ത്യാ കോൺഗ്രസ്കമ്മിററി സ്വരാജിൻെറ കീഴിൽ വരാൻ പോകുന്ന പാർലിമെൻറിൻെറ ഒരു മാതൃകയാണെന്നുള്ളതുകൊണ്ടാണ്. ഇന്ത്യയുടെ യഥാർത്ഥസ്ഥിതിഗതികൾ അനുസരിച്ചുള്ള ഒരു സ്ഥിതിവിശേഷമാണതു്. രാജ്യത്തെ ദാരിദ്ര്യത്തിൻെറയും ലഘുജീവിതത്തിൻെറയും ശീതോഷ്ണാവസ്ഥയുടേയും ഏകദേശമായ ഒരു പ്രതിഫലനമാണതു്.

8

കോൺഗ്രസ് യഥാർഥത്തിൽ രാഷ്ട്രത്തിൻെറ ജിഹ്വയാണു്. ഒരുവനു് പൊതുവേ അംഗീകരിക്കപ്പെടണമെന്നു് ആഗ്രഹിക്കുന്ന ഒരു നയപരിപാടിയുണ്ടെങ്കിൽ അതിനെ സംബന്ധിച്ച പൊതുജനാഭിപ്രായം രൂപീകരിക്കുന്നതിനുവേണ്ടി അതു ചർച്ചചെയ്തു് ഒരു അഭിപ്രായത്തിലെത്തിച്ചേരാൻ കോൺഗ്രസിനോടാണു് ആവശ്യപ്പെടേണ്ടതു്. എന്നാൽ ഏതെങ്കിലുമൊരു പ്രത്യേക നയപരിപാടിയിലോ കർമപദ്ധതിയിലോ സുദൃഢമായ വിശ്വാസമുണ്ടെങ്കിൽ കോൺഗ്രസിൻെറ തീരുമാനത്തിനുവേണ്ടി ഒരുത്തൻ കാത്തിരിക്കുകയെന്നതു ഭോഷത്തമായിരിക്കും. പ്രത്യുത, പ്രവർത്തിച്ചു് അതിൻെറ കാര്യക്ഷമത പ്രകടമാക്കി രാഷ്ട്രത്തെക്കൊണ്ടതു സ്വീകരിപ്പിക്കുക എന്നതാണു് ഒരുവൻെറ കർത്തവ്യം. എൻെറ മനസ്സാക്ഷിക്കു വിരുദ്ധമല്ലെങ്കിൽ കോൺഗ്രസിൻെറ നയപരിപാടി നടപ്പിൽ വരുത്തണമെ

8. Young India, (1919-1922) 4-8-1920, pp. 858-860

ന്നാണ് കോൺഗ്രസിനോടുള്ള എൻെറ ഭക്തി എന്നെ അനുശാസിക്കുന്നത്. ഞാൻ ഒരു ന്യൂനപക്ഷത്തിൽപ്പെട്ടവനാണെങ്കിൽ കോൺഗ്രസിൻെറ പേരിൽ ഞാൻ എൻെറ നയപരിപാടി തുടരാൻ പാടില്ല. ഏതെങ്കിലുമൊരു പ്രത്യേകപ്രശ്നം സംബന്ധിച്ചുള്ള കോൺഗ്രസിൻെറ തീരുമാനത്തിൻെറ അർത്ഥം, ആ തീരുമാനത്തോടു യോജിക്കാത്ത കോൺഗ്രസുകാരെ അവരുടെ സ്വന്തം അഭിപ്രായമനുസരിച്ചു പ്രവർത്തിക്കുന്നതിൽ തടസ്സപ്പെടുത്തുന്നു എന്നല്ല, കോൺഗ്രസിൻെറ തീരുമാനത്തിനെതിരായി ആരെങ്കിലും പ്രവർത്തിക്കുന്നെങ്കിൽ അതു സ്വന്തം ഉത്തരവാദിത്വത്തിലും കോൺഗ്രസ് തന്നോടുകൂടിയില്ല എന്നറിഞ്ഞുകൊണ്ടുമായിരിക്കും എന്നാണ്. ഓരോ കോൺഗ്രസുകാരനും ഓരോ പൊതുസ്ഥാപനത്തിനും അവരുടേതായ സ്വന്തം അഭിപ്രായം പ്രകടിപ്പിക്കുന്നതിനും കോൺഗ്രസിൻെറ തീരുമാനം മുൻകൂട്ടിക്കണ്ടു പ്രവർത്തിക്കുവാനും ഉള്ള അവകാശമുണ്ട്. ഒരുപക്ഷേ അതവരുടെ ചുമതലകൂടിയാണ്. യഥാർത്ഥത്തിൽ അതു രാഷ്ട്രത്തെ സേവിക്കുന്നതിനുള്ള ഏററവും ഉത്തമമായ മാർഗമാണ്. കാലേക്കൂട്ടി ആലോചിച്ചു രൂപപ്പെടുത്തിയ നയപരിപാടികൾ ആവിഷ്കരിക്കുന്നതുമൂലം കോൺഗ്രസിനെപ്പോലുള്ള ഒരു വലിയ ചർച്ചാസമിതിക്കു സുചിന്തിതമായ ഒരഭിപ്രായം രൂപീകരിക്കുന്നതിനു സാധിക്കും. ഏതെങ്കിലും പ്രത്യേകപ്രവൃത്തിപദ്ധതി സംബന്ധിച്ചു നമ്മിൽ ചിലർക്കെങ്കിലും സുദൃഢമായ അഭിപ്രായങ്ങളില്ലെങ്കിൽ കോൺഗ്രസിനു സുവ്യക്തമായ ഏതെങ്കിലും ദേശീയ അഭിപ്രായം പ്രകടിപ്പിക്കുക സാധ്യമല്ല. എല്ലാവരും അവരുടെ അഭിപ്രായം നിർത്തിവയ്ക്കുകയാണെങ്കിൽ കോൺഗ്രസും അതുപോലെ ചെയ്യേണ്ടിവരും.

ഓരോ സ്ഥാപനത്തിലും എപ്പോഴും മൂന്നുതരം ആളുകളുണ്ടായിരിക്കും. ഏതെങ്കിലും പ്രത്യേകം നയം സംബന്ധിച്ച് അനുകൂലാഭിപ്രായമുള്ളവർ, നിശ്ചിതമെങ്കിലും പ്രതികൂലമായ അഭിപ്രായമുള്ളവർ, നിശ്ചിതമായ ഒരഭിപ്രായവുമില്ലാത്തവർ. ഈ മൂന്നുകൂട്ടരിൽ അവസാനം പറഞ്ഞ വലിയ ഗ്രൂപ്പിനുവേണ്ടിയാണു കോൺഗ്രസ് തീരുമാനമെടുക്കുന്നത്. നിസ്സഹകരണം സംബന്ധിച്ച് എനിക്കു നിശ്ചിതമായ ഒരഭിപ്രായമുണ്ട്. ഭരണപരിഷ്കാരത്തിൽനിന്നു നമുക്കെന്തെങ്കിലും നേട്ടമുണ്ടാകണമെങ്കിൽ അവ പരീക്ഷിച്ചുനോക്കുന്നതിനു് ഇപ്പോഴത്തെ വൃത്തികെട്ടതും അധഃപതിപ്പിക്കുന്നതുമായ അന്തരീക്ഷത്തിനു പകരം പരിശുദ്ധവും ഉൽകൃഷ്ടവുമായ ഒരന്തരീക്ഷമുണ്ടാകണമെന്നു ഞാൻ വിശ്വസിക്കുന്നു. നമ്മുടെ പ്രഥമകർത്തവ്യം ഖിലാഫത്തും പഞ്ചാബും സംബന്ധിച്ച നീതിനടത്തുവാൻ ഗവർമെൻറിനെ നിർബന്ധിക്കുക എന്നുള്ളതാണ് എന്നു ഞാൻ വിശ്വസിക്കുന്നു. ഈ രണ്ടു കാര്യങ്ങളിലും അനീതി, അക്രമംകൊണ്ടും ധിക്കാരംകൊണ്ടും പുലർത്തിക്കൊണ്ടിരിക്കുകയാണ്. അതുകൊണ്ട് അന്യോന്യം സഹകരിക്കണമെന്നുണ്ടെങ്കിൽ, ഗവർമെൻറിൻെറ വൃത്തി

കേടുകൾ തുടച്ചുനീക്കുകയെന്നതാണ രാഷ്ട്രത്തിന്റെ പ്രഥമകർത്ത വ്യം. അന്യോന്യബഹുമാനവും വിശ്വാസവും ഉണ്ടെങ്കിൽ എതിർ പ്പും തടസ്സപ്പെടുത്തലുംപോലും സാധ്യമാണ്. ഇപ്പോഴാകട്ടെ ഭരണാ ധികാരി നമ്മുടെ വികാരങ്ങളെ വകവയ്ക്കുന്നില്ല. നമുക്കു ഭരണാധി കാരിയിൽ വിശ്വാസവുമില്ല. ഈ സാഹചര്യങ്ങളിൽ സഹകരണം ഒരു പാതകമാണ്. ഈ അഭിപ്രായങ്ങൾവച്ചുകൊണ്ടു കോൺഗ്രസി നേയും രാഷ്ട്രത്തേയും സേവിക്കണമെന്നുണ്ടെങ്കിൽ ആ അഭിപ്രായ ങ്ങൾ നടപ്പിൽ വരുത്തി ഒരു തീരുമാനമെടുക്കുന്നതിനു കോൺഗ്ര സിനു വകനൽകണം.

9

കോൺഗ്രസ് കേവലം അയുക്തികമായ ആരാധനയ്ക്കു പാത്ര മായിത്തീരാൻ ഇടവരുത്തരുത്. ഓരോരുത്തരും കോൺഗ്രസിൽ ചേർന്നു അതിന്റെ തീരുമാനങ്ങൾക്കു ഹൃദയപൂർവവും വിവേകപൂർണ്ണ വുമായ പിന്തുണ നൽകുന്നതു ഞാൻ ഇഷ്ടപ്പെടുന്നു. എന്നാൽ കോൺ ഗ്രസ് പഴയതും മഹത്തുമായ ഒരു സ്ഥാപനമായതുകൊണ്ടുമാത്രം ഒരുവൻ കോൺഗ്രസുകാരനാവുന്നതിനേയും, കോൺഗ്രസിന്റെ തീ രുമാനങ്ങൾ അവനു് ഇഷ്ടമാണെങ്കിലുമല്ലെങ്കിലും അനുസരിക്കുന്ന തിനേയും ഞാൻ വെറുക്കുന്നു. ഭൂരിപക്ഷത്തിന്റെ ഭരണം എന്നതു സങ്കുചിതാർത്ഥത്തിലാണ് ഇവിടെ പ്രയോഗിച്ചിട്ടുള്ളതു്. അതാ യതു വിശദാംശങ്ങളിൽ ഭൂരിപക്ഷത്തിന്റെ ഇംഗിതത്തിനു വഴ ങ്ങണം. എന്നാൽ എന്തു തീരുമാനമായാലും ഭൂരിപക്ഷത്തിന്റെ ഇംഗിതത്തിനു വഴങ്ങിക്കൊടുക്കുകയെന്നതു് അടിമത്തമാണ്. അതു കൊണ്ടു് കോൺഗ്രസ്പ്രമേയം എങ്ങനെയിരുന്നാലും, കൗൺസിലു കൾ കുറച്ചെങ്കിലും നല്ല സ്ഥാപനങ്ങളാണെന്നു് ഒരുവൻ വിശ്വസി ക്കുന്നെങ്കിൽ അയാൾ അവയിൽനിന്നു പിന്മാറുകയും അവയിലേക്കു തെരഞ്ഞെടുക്കപ്പെടുന്നതിനു് ഇഷ്ടപ്പെടാതിരിക്കുകയും ചെയ്യുന്നതു് എന്റെ അഭിപ്രായത്തിൽ തെററാണ്. അതുപോലെതന്നെ കോൺ ഗ്രസ് പറയുന്നതുകൊണ്ടു മാത്രം ഒരഭിഭാഷകൻ പ്രാക്ടീസ് നിറുത്തു ന്നതു തെററാണ്. ജനങ്ങൾ ആട്ടിൻപററത്തെപ്പോലെ പെരുമാറുന്ന ഒരു സ്ഥിതിവിശേഷമല്ല ജനകീയഭരണം. ജനകീയഭരണത്തിൻ കീഴിൽ വ്യക്തികളുടെ അഭിപ്രായസ്വാതന്ത്ര്യവും പ്രവർത്തനസ്വാ തന്ത്ര്യവും കരുതലോടെ കാത്തുസൂക്ഷിക്കപ്പെടുന്നു. അതുകൊണ്ടു് കോൺഗ്രസിന്റെ പേരിലല്ലാത്തിടത്തോളംകാലം ഭൂരിപക്ഷ ത്തിന്റെ അഭിപ്രായാനുസരണമല്ലാതെ പ്രവർത്തിക്കുന്നതിനു ന്യൂന പക്ഷത്തിനു പരിപൂർണമായ അവകാശമുണ്ടെന്നു ഞാൻ വിശ്വസി ക്കുന്നു. പ്രാക്ടീസ് ചെയ്യുന്ന ഒരഭിഭാഷകനു് ഒരു കോൺഗ്രസുകാര

---

9. Young India, (1919–1922) 2-3-1922, pp 864–865

നാകാം. പക്ഷേ അയാളെ നിസഹകരണക്കാരനെന്ന പറഞ്ഞുകൂടാ. അതുകൊണ്ടു് അഖിലേന്ത്യാ കോൺഗ്രസ് കമ്മിററിയിൽ അയാാംക്കു് അംഗമാകാൻ സാധ്യമല്ല. അതിനനുവദിച്ചുകൂടാതാനം. അതുപോലെതന്നെ കൈകൊണ്ടു നൂത്തതും കൈകൊണ്ടു നെയ്തതുമായ ഖദർ ധരിക്കാത്തവനോ, ബഹുമതി ബിരുദങ്ങാം ലഭിച്ചവനോ, കൗൺസിലറോ, കോൺഗ്രസ്സുകാരായേക്കാമെങ്കിലും അവരെ നിസഹകരണക്കാർ എന്ന വിളിക്കാൻ പാടില്ല.

10

പ്രാൎത്ഥനാനന്തരപ്രസംഗത്തിൽ ഗാന്ധിജി ഇങ്ങനെ പറഞ്ഞു:

ഈയിടെയുള്ള എന്റെ പ്രസംഗങ്ങാം വിഷാദം ജനിപ്പിക്കുന്നവയാണെന്ന പറയപ്പെടുന്നുണ്ടു്. ചിലരുടെ അഭിപ്രായം ഞാൻ പ്രസംഗിക്കുകയേ വേണ്ടെന്നാണു്. ഈ ഉപദേശകവൃന്ദം ഒരു ചിത്രകാരനെയാണു് എന്റെ ഓർമയിൽ കൊണ്ടുവരുന്നതു്. അയാാം വരച്ച ഒരു ചിത്രം ചില്ലിടാതെ കടയുടെ ജനാലയ്ക്കരികെ തൂക്കിയിട്ടു് അതിൽ ഇഷ്ടപ്പെടാത്ത ഭാഗം അടയാളപ്പെടുത്തുന്നതിന വിമർശകരോടാവശ്യപ്പെട്ടു. ഒരു വികൃതചിത്രമായിരുന്ന ഫലം. എല്ലാവരേയും തൃപ്തിപ്പെടുത്താൻ അസാധ്യമാണെന്ന കാണിക്കുക മാത്രമായിരുന്ന ആ ചിത്രകാരൻ. ഒരു നല്ല ചിത്രമാണു് താൻ വരച്ചതു് എന്നു് അതുകൊണ്ടു് അയാാംക്കു ബോദ്ധ്യമായി. തന്റെ കലാഭിരുചിക്കു തൃപ്തികരമായ ഒരു ചിത്രം രചിക്കുക എന്നതായിരുന്ന അയാളുടെ ലക്ഷ്യം. എന്റെ ലക്ഷ്യവും ഇതുപോലെ ഒന്നാണു്. പ്രസംഗത്തിനുവേണ്ടി മാത്രം ഞാൻ പ്രസംഗിക്കാറില്ല. ജനങ്ങളോടു ചില കാര്യങ്ങാം പറയാനുണ്ടു് എന്നെനിക്കു തോന്നുന്നതുകൊണ്ടാണു് ഞാൻ പ്രസംഗിക്കുന്നതു്. എന്റെ ഉററമിത്രങ്ങളിൽ പലരും ചെയ്തിട്ടുള്ളതും ചെയ്തുകൊണ്ടിരിക്കുന്നതുമായ കാര്യങ്ങളോടു ഞാൻ വിയോജിക്കുന്നു എന്നതു പരമാർത്ഥമാണു്. ഞാൻ ഡൽഹിയിൽ ഉണ്ടായിരിക്കുമ്പോാം ഇങ്ങനെയുള്ള സംഭവങ്ങളെപ്പററി എനിക്കു് എന്തെങ്കിലും അഭിപ്രായം ഉണ്ടെങ്കിൽ ആ അഭിപ്രായം പ്രകടിപ്പിക്കാതിരിക്കുക എനിക്കു വിഷമമാണു്. കാര്യഗൗരവമുള്ള ആ ഭിന്നതകാം എന്തെല്ലാമാണു്? വിശകലനം ചെയ്യുന്നെങ്കിൽ മൗലികമായ ഒരൊററ ഭിന്നത മാത്രമേയുള്ളവെന്നും മററെല്ലാം അതിൽനിന്നുണ്ടാകുന്നതാണെന്നും കാണാൻ കഴിയും. അഹിംസ എന്റെ വിശ്വാസപ്രമാണമാണു്. കോൺഗ്രസിനു് ഒരിക്കലും അതങ്ങനെയായിരുന്നില്ല. കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം അതു് എപ്പോഴും ഒരു നയം മാത്രമായിരുന്നു. ഒരു നയം നീണ്ടുനിൽക്കുമ്പോാം അതു വിശ്വാസപ്രമാണത്തിന്റെ വേഷമണിയുന്നു. അത്രമാത്രം

10 Harijan, 27-7-1947 (Non-violence in Peace and War, vol II, pp. 280-281)

ആവശ്യമെന്നു കണ്ടപ്പോൾ അതു മാററാനുള്ള അവകാശം കോൺഗ്രസിനുണ്ടായിരുന്നു. ഒരു വിശ്വാസപ്രമാണം മാററുക സാദ്ധ്യമല്ല. കോൺഗ്രസ്ഭരണഘടനയനുസരിച്ച് ആ നയം തുടരുന്നുണ്ടെങ്കിലും പ്രയോഗത്തിൽ ആ നയത്തിനു വ്യത്യാസം വന്നിട്ടുണ്ട്. സാങ്കേതിക വിദഗ്ദ്ധന്മാർ ഇതിൽ തർക്കം പറഞ്ഞേക്കാം. നിങ്ങളും ഞാനും അങ്ങനെ ചെയ്യുക സാധ്യമല്ല. ചെയ്യുകൂടാതാനും. കോൺഗ്രസ് നയത്തിൻെറ ഇപ്പോഴത്തെ വിധാതാക്കൾക്ക് എന്തുകൊണ്ട് യഥാർത്ഥത്തിൽത്തന്നെ ആ നയം മാററിക്കൂടാ? നിയമം തന്നത്താൻ സംരക്ഷിച്ചുകൊള്ളും. ഭരണഘടനയിൽ 'സമാധാനപരമായ' എന്ന പദമാണ് അല്ലാതെ 'അഹിംസാത്മകമായ' എന്ന പദമല്ല ഉപയോഗിച്ചിരിക്കുന്നതെന്നും ഓർക്കണം.

1934—ൽ കോൺഗ്രസ് ബോംബെയിൽ സമ്മേളിച്ചപ്പോൾ സമാധാനപരമായ' എന്ന പദത്തിനുപകരം, 'അഹിംസാത്മകമായ എന്ന പദം ചേർക്കാൻ ഞാൻ നന്നേ പണിപ്പെട്ടു. പക്ഷേ ഞാനതിൽ പരാജിതനാവുകയാണ് ചെയ്തതു്. തന്മൂലം 'സമാധാനപരം' എന്ന പദത്തിന് 'അഹിംസാത്മകമായ' എന്ന പദത്തെക്കാൾ കുറഞ്ഞ ഒരർത്ഥം കൊടുക്കുക സാധ്യമാണ്.

11

ഒരു കോൺഗ്രസുകാരൻ താൻ അനുകൂലിക്കാത്ത ഒരു പ്രമേയത്താൽ ബദ്ധനല്ല എന്നു മാത്രമല്ല, വിശ്വാസപ്രമാണം ലംഘിക്കാതെയും കോൺഗ്രസുകാരൻ എന്ന പേരിലല്ലാതെയും കോൺഗ്രസ്സ് പ്രമേയങ്ങളുടെ പരിധിക്കപ്പുറം പോകുന്നതിനും അയാൾക്കവകാശമുണ്ട്. കോൺഗ്രസ്സ് നിർദേശിക്കുന്ന പരിമിതികൾ ഒരു പ്രത്യേക പ്രവിശ്യയ്ക്കു യോജിച്ചതല്ല എന്നും, അവയ്ക്കെതിരായി ആ പ്രവിശ്യ വേട്ടചെയ്തിട്ടുണ്ടെന്നും, സ്വന്തം കാര്യങ്ങൾ നോക്കുന്നതിനു കഴിവുണ്ടെന്നു പ്രസ്തുത പ്രവിശ്യയ്ക്കു ബോധ്യമുണ്ടെന്നും വയ്ക്കുക. അങ്ങനെയെങ്കിൽ സ്വാഭിപ്രായമനുസരിച്ചു മുന്നോട്ടു പോകുന്നതിനും, വിജയംകൊണ്ട് അഭിപ്രായവ്യത്യാസം സാധൂകരിക്കാനും ആ പ്രവിശ്യയ്ക്കധികാരമുണ്ട്. കോൺഗ്രസ്സ് എല്ലാ പ്രവിശ്യകൾക്കും ബാധകമാക്കാവുന്ന പൊതുഘടകം മാത്രമേ നിർദേശിക്കുന്നുള്ളൂ. എന്നാൽ അതു് ഒരു പ്രത്യേക പ്രവിശ്യയുടെ ആവശ്യങ്ങളെ സംബന്ധിച്ചിടത്തോളം തീരെ അപര്യാപ്തമായിരിക്കും. അങ്ങനെ വരുമ്പോൾ ആ പ്രവിശ്യയ്ക്കു തികഞ്ഞ വിശ്വാസമുണ്ടെങ്കിൽ, കോൺഗ്രസിൻെറ താൽപര്യങ്ങൾ ഒന്നും തന്മൂലം ബലികഴിക്കപ്പെടുകയില്ലെന്നു ബോധ്യമുണ്ടെങ്കിൽ, തീർച്ചയായും സ്വന്തം പരിപാടിയനുസരിച്ചു സ്വന്തം ഉത്തരവാദിത്വ

11. Young India, (1919–1922, p. 865) 2-3-1922

ത്തിൽ—ഒരുപക്ഷേ കോൺഗ്രസിൽനിന്നു് ഒരവിശ്വാസപ്രമേയം മൂലം പുറത്താക്കപ്പെട്ടേക്കുമെന്നുള്ള ധാരണയിൽത്തന്നെ—മുന്നോട്ടു പോകാനുള്ള അവകാശമുണ്ടു്. ജനകീയഭരണത്തിനു് അവശ്യം വേണ്ട മനോഭാവം ഇതാണെന്നാണു് എന്റെ പക്ഷം. ഞാനീ പറഞ്ഞതു കോൺഗ്രസിനുള്ളിൽത്തന്നെയുള്ള നിയമലംഘനം സംബന്ധിച്ച ഉദാഹരണം മാത്രമാണു്. അങ്ങനെ മാത്രമേ വ്യാജമായ വിഗ്രഹാരാധനയിൽനിന്നു നമുക്കു നമ്മെത്തന്നെ രക്ഷിക്കാൻ പററു.

## 12

സ്വരാജ്കക്ഷിയുടെ പുനരുദ്ധാരണം മനസ്സിലാക്കാൻ എളുപ്പമാണു്. അതു പുനർജീവിക്കുകയെന്നതു തികച്ചും ആവശ്യമായിരുന്നു. പല വിഷമഘട്ടങ്ങളുണ്ടായിട്ടും തുടർന്നുപോകുന്നതിനു സാധിച്ച ഒരു കക്ഷിക്കു് കോൺഗ്രസിൽ ഒരു സ്ഥാനം കൊടുക്കേണ്ടതാണെന്നു് എനിക്കു തോന്നി. ഇപ്പോഴം മാത്രമല്ല മേലിലും ഇതാവശ്യമാണു്. വിഷമതകഠം ഉണ്ടെന്നുള്ളതു പരമാത്ഥംതന്നെ: സ്വാർത്ഥത, ശേഷിക്കുറവു്, മററു പലതും. പക്ഷേ, ഒരിക്കൽ സ്ഥാപിച്ചുകഴിഞ്ഞതു് ഉന്മൂലനാശം ചെയ്യുക സാധ്യമല്ല. അതിനെ പരിഷ്കരിക്കുകയോ നിയന്ത്രിക്കുകയോ ചെയ്യാം. അതിൽ കൂടുതലോ കുറവോ സാധ്യമല്ല. അവരെ പ്രേരിപ്പിച്ചതു ഞാനാണെന്നുപോലും നിങ്ങഠം പറയുമായിരിക്കും. ആദ്യത്തെ ചുവടുവയ്ക്കാൻ ആഗ്രഹമുണ്ടായിരുന്നെങ്കിലും അവർക്കു ധൈര്യമില്ലായിരുന്നു, പൂനായിൽവച്ചു ഞാൻ അഭിപ്രായപ്പെടുകമാത്രം ചെയ്തതു് ഇപ്പോഠം സാധിതപ്രായമാവുകയാണു്. കോൺഗ്രസിനെ നിയമസഭകളിൽനിന്നു പൂർണമായും ഒഴിച്ചുനിർത്തുന്ന കാര്യത്തിൽ നാം വിജയിച്ചിരുന്നെങ്കിൽ സംഗതി വളരെ വ്യത്യാസപ്പെട്ടമായിരുന്നു. പക്ഷേ അതു പ്രത്യക്ഷമായ ഭീഷണിപ്രയോഗമാകുമായിരുന്നു.

## 13

*നൂൽനൂൽപ്പുവോട്ടവകാശം*

രാമചന്ദ്രൻ നൂൽനൂൽപ്പുവോട്ടവകാശം ചർച്ചചെയ്യുകയുണ്ടായി. നൂൽ നൂൽക്കുന്നതിനു കോൺഗ്രസിനു് അതിന്റെ അംഗങ്ങളെ എങ്ങനെ നിർബന്ധിക്കുവാൻ സാധിക്കും എന്നു് അദ്ദേഹത്തിനു മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. നിർബന്ധിക്കുകയല്ല പ്രേരിപ്പിക്കുകയാണു് ശരിയായ മാർഗം.'

വാദപ്രതിവാദത്തിൽ രസിച്ചുകൊണ്ടു് ഗാന്ധിജി മറുപടി പറഞ്ഞു: 'ശരി, അങ്ങനെയെങ്കിൽ ഞാൻ ഒന്നു ചോദിക്കട്ടെ. അംഗങ്ങഠം കുടിക്കരുതു് എന്നു പറയുവാൻ കോൺഗ്രസിനവകാശമുണ്ടോ?

---

12. Letters to Sardar Vallabhbhai patel, p. 58
13. Young India, 20-11-1924 (Khadi, pp. 234–235)

'അത്രം വ്യക്തിയുടെ സ്വാതന്ത്ര്യം നിയന്ത്രിക്കലായിരിക്കുമോ? കുടിക്കരുതു് എന്നു പറയാനുള്ള അവകാശം കോൺഗ്രസ് ഉപയോഗിച്ചാൽ അതിൽ പ്രതിഷേധമില്ല. എന്തുകൊണ്ടു്? കുടിയുടെ ദൂഷ്യങ്ങൾ പ്രകടമായതുകൊണ്ടു്, അങ്ങനെയെങ്കിൽ ഞാൻ പറയുകയാണു്, ഇന്നു ദശലക്ഷക്കണക്കിനാളുകൾ പട്ടിണിയുടെ വക്കിലും ദുരിതത്തിന്റെ ആഴത്തിലും കഴിഞ്ഞുകൂടുന്ന ഇന്ത്യയിൽ വിദേശവസ്ത്രങ്ങൾ ഇറക്കുമതി ചെയ്യുന്നതു് ഒരുപക്ഷേ കുറെക്കൂടി കടുത്ത പാതകമാണു്. ഒറീസായിലെ പട്ടിണിക്കാരായ ജനലക്ഷങ്ങളെപ്പററി ആലോചിച്ചുനോക്കുക. ഞാനവിടെപ്പോയപ്പോൾ അവിടത്തെ ക്ഷാമബാധിതരായ ജനങ്ങളെ കണ്ടു. ഒരു വ്യവസായമന്ദിരത്തിൽ ദയാലുവായ ഒരു സൂപ്രണ്ടിന്റെ സഹായത്താൽ ഞാൻ അവരുടെ കുട്ടികളേയും കണ്ടു, ആരോഗ്യവാന്മാരും ഉന്മേഷഭരിതരും ഉല്ലാസചിത്തരുമായ ആ കുട്ടികൾ പരവതാനികളും കുട്ടകളും മററും ഉണ്ടാക്കുന്നതിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു. നൂൽനൂല്പില്ലായിരുന്നു. എന്തെന്നാൽ മുൻപറഞ്ഞ പണികളായിരുന്നു അവിടെ കൂടുതൽ നടപ്പിലിരുന്നതു്. അവരുടെ മുഖങ്ങളിൽ ആനന്ദകരമായ ജോലി ചെയ്യുമ്പോളുണ്ടാകുന്ന പ്രകാശം കാണാമായിരുന്നു. എന്നാൽ ക്ഷാമബാധിതരായ ആളുകളുടെ സമീപം ചെന്നപ്പോൾ എന്താണു കണ്ടതു്? ഒരു സാഹചര്യത്തിലും അവർ ജോലി ചെയ്യുകയില്ല എന്നതുകൊണ്ടായിരുന്നു അവർ ആ സ്ഥിതിയിലായതു്. ജോലി ചെയ്യുന്നതിനു വിസമ്മതിച്ചാൽ അവരെ വെടിവയ്ക്കും എന്നു ഭീഷണിപ്പെടുത്തിയാൽ പോലും, ജോലി ചെയ്യുന്നതിനെക്കാൾ വെടിവയ്ക്കപ്പെടുന്നതു് അവർ ഇഷ്ടപ്പെടുമായിരുന്നു എന്നെനിക്കു തീർച്ചയാണു്. ജോലിക്കാര്യത്തിലുള്ള ഈ അലസത കുടിയെക്കാൾ ഭയങ്കരമായ പാപമാണു്. ഒരു കുടിയനെക്കൊണ്ടു് കുറച്ചെങ്കിലും ജോലി ചെയ്യിക്കാം. ഒരു കുടിയനു് അൽപം ഹൃദയമെങ്കിലും കാണും. അയാൾക്കു ബുദ്ധിശക്തിയുണ്ടു്. എന്നാൽ ജോലി ചെയ്യുന്നതിനു വിസമ്മതിച്ച ഈ പട്ടിണിക്കാർ വെറും മൃഗങ്ങളെപ്പോലെയായിരുന്നു. ഇങ്ങനെയുള്ള ആളുകളെക്കൊണ്ടു ജോലി ചെയ്യിക്കുന്നതെങ്ങനെയാണു്? നൂൽനൂൽപു സാർവത്രികമാക്കുക എന്ന ഒററ പോംവഴി മാത്രമേ ഞാൻ കാണുന്നുള്ളു. ഇന്ത്യയിൽ ഇറക്കുമതി ചെയ്യുന്ന ഓരോ വാര വിദേശത്തുണിയും പട്ടിണിപ്പാവങ്ങളുടെ വായിൽനിന്നും തട്ടിമാററുന്ന ഒരു കഷണം അപ്പമാണു്. ഇന്ത്യയിലെ ദശലക്ഷക്കണക്കിനുള്ള പട്ടിണിപ്പാവങ്ങൾക്കു് അവരുടെ അപ്പം സന്തോഷത്തോടുകൂടി നേടുന്നതിനുള്ള വഴി കാണിച്ചുകൊടുക്കുക എന്നു ഇന്നത്തെ ഏററവും വലിയ ആവശ്യം എന്നെപ്പോലെ നിങ്ങൾക്കും വിഭാവനം ചെയ്യാൻ കഴിവുണ്ടെങ്കിൽ, നിങ്ങൾ നൂൽനൂൽപ്പുവോട്ടവകാശക്കാര്യത്തിൽ പ്രതിഷേധിക്കുകയില്ല. നൂൽനൂൽക്കുക എന്ന കാര്യത്തിന്റെ പ്രാധാന്യം മനസ്സിലാക്കിയിട്ടുള്ള സ്ത്രീപുരുഷന്മാരുടെ സംഘടനയാണു് കോൺഗ്രസ് എന്നാണു് ഞാൻ പറയുന്നതു്. ഓരോ അംഗവും നിർബന്ധ

മായി നൂൽനൂൽക്കണം എന്ന നിയമംമൂലം,ആ സംഘടനയിലെ അംഗത്വത്തിൻെറ പവിത്രത ഭദ്രമാക്കുന്നതിൽ എന്താണു തെററ്? നിങ്ങാം പ്രേരണയെപ്പററി പറയുന്നു. കോൺഗ്രസ്സിലെ ഓരോ അംഗവും ഓരോ മാസവും ഇത്ര അളവ് നൂൽ നൂത്തിരിക്കണം എന്നു വയ്ക്കുന്നതിനെക്കാരം ഉത്തമമായ പ്രേരണ എന്താണ്? തന്നെത്താൻ നൂൽ നൂൽക്കാതെ മററുള്ളവരോടു നൂൽക്കാൻ ആവശ്യപ്പെടാൻ കോൺഗ്രസ്സംഗങ്ങാംക്ക് എങ്ങനെ സാധിക്കും?

രാമചന്ദ്രൻ ഔത്സുക്യത്തോടെ മറുപടി പറഞ്ഞു: 'പക്ഷേ നൂൽ നൂൽക്കാത്തയാളുകളെ എങ്ങനെ കോൺഗ്രസിൽനിന്നു മാററിനിത്താൻ സാധിക്കും? അവർ രാഷ്ട്രത്തിനു മററുവിധത്തിലുള്ള വിലയേറിയ സേവനം ചെയ്യുന്നുണ്ടായിരിക്കുമല്ലോ.'

'എന്തുകൊണ്ടു പാടില്ല?' ഗാന്ധിജി ചോദിച്ചു. 'ഭൂസ്വത്ത് അടിസ്ഥാനമാക്കിയുള്ള വോട്ടവകാശത്തിൻെറ കാരണമെന്താണ്? ഒരംഗമായിരിക്കാൻ ഒരുവൻ നാലണ കൊടുക്കേണ്ടിവന്നതെന്തുകൊണ്ടാണ്? വയഃക്ലിപ്തി അവശ്യംവേണ്ട ഒരു യോഗ്യതയായി പരിഗണിക്കുന്നതെന്തുകൊണ്ട്? ഇററലിയിലെ എട്ടുവയസ്സായ ഫിഡിൽ വായന വിദഗ്ദ്ധൻ പയ്യനു വോട്ടവകാശം നൽകുമോ? ജോൺ സ്റ്റ്യുവർട്ട്മിൽ അദ്ദേഹത്തിൻെറ ഏഴാമത്തെ വയസ്സിൽ എത്രയോ ബുദ്ധിമാനായിരുന്നെങ്കിലും, ഗ്രീക്കുഭാഷയിലും ലാററിൻഭാഷയിലും അദ്ദേഹത്തിന് എത്രതന്നെ അറിവുണ്ടായിരുന്നെങ്കിലും, ആ പ്രായത്തിൽ അദ്ദേഹത്തിനു വോട്ടവകാശമില്ലായിരുന്നു. ഈ പ്രതിഭാശാലികളെ എന്തുകൊണ്ടാണ് ഒഴിച്ചുനിർത്തിയതു്? ഏതു വോട്ടവകാശസമ്പ്രദായത്തിലും കുറെ ആളുകളെ ഒഴിച്ചുനിർത്തേണ്ടതായി വരും.

14

എനിക്ക് ഉടനടി കോൺഗ്രസ് വിട്ടുപോകുക സാധ്യമല്ല. പക്ഷേ ഞാൻ എൻെറ വേദന നിങ്ങളുമായി പങ്കുവയ്ക്കുകയാണ്. നിങ്ങാം എല്ലാവരും വിടനൽകാതെ ഞാനെങ്ങനെയാണ് പോവുക? പക്ഷേ എനിക്കു തോന്നുന്നതു് ആ ഒരൊററ മാർഗം മാത്രമേ എനിക്കുള്ളൂ എന്നാണ്. ഞാൻ കോൺഗ്രസിൻെറ പുരോഗതി തടസ്സപ്പെടുത്തുന്നതായിത്തോന്നുന്നു. ഒരാംക്കു വിശ്വാസമില്ലാത്ത ഒരു ഉപകരണത്തെ ആശ്രയിക്കുകയും, അതിൻെറ ഉപയോഗം അതിൽ വിശ്വസിക്കുന്ന മററുള്ളവർക്കു തടയുകയും ചെയ്യുന്നതു് പരിതാപകരവും അപകടകരവുമായ ഒരു സ്ഥിതിവിശേഷം ഉളവാക്കുകയാണ്. അതിൽനിന്ന് കോൺഗ്രസ്സിനെ രക്ഷിക്കേണ്ടതു് നമ്മുടെ കടമയല്ലേ? അഴിമതിയ്ക്കൊരു പ്രതിവിധി കൽപിക്കാൻ കഴിയുന്നിടത്തോളം അതു സാരമില്ല. എങ്കിലും പുറത്തുപോവുക മാത്രമേ കരണീയ

മായിട്ടുള്ളവെന്നുകണ്ടാൽ മററെന്തു ചെയ്യാൻ കഴിയും? ഞാൻ കോൺഗ്രസിൽനിന്നു പുറത്തുപോകുമ്പോഴം അതിനുള്ളിലെ ആത്മവഞ്ചനയ്ക്കു് ഒരറുതിവരും. സത്യവും അസത്യവും, ഹിംസയും അഹിംസയും, ഖാദിയും കാലിക്കോയും മല്ലും എല്ലാം പൊയ്ക്കൊള്ളും. അതാണു് ഒരു സാധാരണ കോൺഗ്രസുകാരൻെറ യഥാർത്ഥമായ നിലപാടെങ്കിൽ അതനുസരിച്ചേ അയാഠംക്കു പ്രവർത്തിക്കാനാവൂ. പക്ഷേ, ഞാൻ കോൺഗ്രസിലുള്ളിടത്തോളം അതു സാധ്യമല്ല. എൻെറ അംഗീകാരത്തോടുകൂടി നിയമാവലികളിൽ അയവുവരുത്തുവാൻ കഴിയുകയില്ല. ആ അംഗീകാരം ഒരിക്കലുമുണ്ടാവുകയില്ല. എൻെറ എതിർപ്പുണ്ടായിട്ടുപോലും കോൺഗ്രസ് അവ അസാധുവാക്കുന്നപക്ഷം അതു് എന്നെ പുറന്തള്ളുന്നതിനു തുല്യമല്ലേ? സംഗതികഠം അത്രത്തോളം പോകാൻ അനുവദിക്കുന്നതു് ആശാസ്യമാണോ? ഇതും ഇതുപോലെയുള്ള മററു ചോദ്യങ്ങളും രാജായുടെയും മററുള്ളവരുടെയും മുമ്പാകെ അവതരിപ്പിക്കാൻ എനിക്കാഗ്രഹമുണ്ടു്.

## 15

*കോൺഗ്രസിൻെറ വില*

ഏററവും പഴക്കം ചെന്നതും ദേശീയവുമായ രാഷ്ട്രീയസംഘടനയും, നിരവധി സമരങ്ങഠംക്കുശേഷം അഹിംസാമാർഗത്തിലൂടെ സ്വാതന്ത്ര്യത്തിലെത്തിച്ചേർന്നതുമായ ഇന്ത്യൻനാഷണൽ കോൺഗ്രസിനെ നശിക്കാനനുവദിച്ചുകൂടാ. രാഷ്ട്രത്തോടുകൂടിമാത്രമേ അതിനും നാശമുള്ളൂ. ജീവിക്കുന്ന എന്തും എപ്പോഴും വളർന്നുകൊണ്ടിരിക്കും, അല്ലെങ്കിൽ അതു നശിക്കും. കോൺഗ്രസ്സ് രാഷ്ട്രീയസ്വാതന്ത്ര്യം നേടിയെങ്കിലും, സാമ്പത്തിക സ്വാതന്ത്ര്യവും, സാമൂഹികസ്വാതന്ത്ര്യവും, ധാർമിക സ്വാതന്ത്ര്യവും ഇനി നേടേണ്ടതുണ്ടു്. അവ കൂടുതൽ നിർമാണാത്മകവും, ആവേശജനകവും, അത്ഭുതകരവുമായതുകൊണ്ടുതന്നെ, രാഷ്ട്രീയസ്വാതന്ത്ര്യത്തെ അപേക്ഷിച്ചു നേടാൻ പ്രയാസമുള്ളവയാണു്. സർവാശ്ലേഷകമായ നിർമാണാത്മകപരിപാടി ജനലക്ഷങ്ങളിൽ എല്ലാ വിഭാഗത്തിൻെറയും ശക്തിയെ ഉണർത്തുന്നു.

സ്വാതന്ത്ര്യത്തിൻെറ പ്രാഥമികവും അത്യാവശ്യവുമായ അംശം കോൺഗ്രസ് നേടിക്കഴിഞ്ഞു. ഏററവും വിഷമമായതു് ഇനിയുള്ളതാണു്. ജനാധിപത്യത്തിലേക്കുള്ള ക്ലേശകരമായ ആരോഹണത്തിൽ അതു്, അഴിമതിയിലേക്കും പേരിൽമാത്രം ജനകീയവും ജനാധിപത്യപരവുമായ സ്ഥാപനങ്ങളുടെ സൃഷ്ടിയിലേക്കും വഴിതെളിക്കുന്ന ജീർണിച്ച നിയോജകഘടകങ്ങളെ അനിവാര്യമായും സൃഷ്ടിച്ചു

15. Harijan, 1-2-1948, p.4 (New Delhi, 27-1-1949)

കളനിറഞ്ഞതും കൈയ്ക്കൊതുങ്ങാത്തതുമായ ഈ വളർച്ചയിൽ നിന്നു് എങ്ങനെ തലയൂരാം.

ഒരിക്കലും എണ്ണത്തിൽ ഒരുകോടിയിൽ കവിയാത്തവരും, എന്നിട്ടും നിഷ്പ്രയാസം തിരിച്ചറിയപ്പെടാത്തവരുമായ അംഗങ്ങളുടെ പ്രത്യേക രജിസ്റ്റർ കോൺഗ്രസ് ഉപേക്ഷിക്കണം. ഒരിക്കലും അന്വേഷിക്കപ്പെടാൻ വയ്യാത്ത ദശലക്ഷങ്ങളുൾപ്പെടുന്ന ഒരജ്ഞാത രജിസ്റ്റർ കോൺഗ്രസിനുണ്ടു്. രാജ്യത്തെ വോട്ടർപട്ടികയിലുള്ള എല്ലാ സ്ത്രീപുരുഷന്മാരും ഉൾപ്പെടത്തക്കവണ്ണം വ്യാപകമായിരിക്കണം ഇപ്പോൾ അതിന്റെ രജിസ്റ്റർ. കള്ളപ്പേരുകൾ ഉൾപ്പെടാതിരിക്കാനും, ന്യായമായി ഉൾപ്പെടേണ്ടവ വിട്ടുപോകാതിരിക്കാനുമാണു് കോൺഗ്രസ് ശ്രദ്ധിക്കേണ്ടതു്. അതതു സമയത്തു് ഏൽപിക്കുന്ന ജോലി ചെയ്യുന്ന രാഷ്ട്രസേവകന്മാരുടെ ഒരു സംഘം അതിന്റെ രജിസ്റ്ററിൽ ഉണ്ടായിരിക്കും.

രാജ്യത്തെ സംബന്ധിച്ചിടത്തോളം നിർഭാഗ്യകരമെന്നുതന്നെ പറയട്ടെ, തൽക്കാലം നഗരവാസികളായിരിക്കും ആ സംഘത്തിൽ അധികം പേരും. ഭാരതീയ ഗ്രാമങ്ങൾക്കുവേണ്ടി ഗ്രാമങ്ങളിൽ ജോലി ചെയ്യുവാൻ അവർ നിയുക്തരാകും. ആ അണികളിൽ ഗ്രാമീണരെ കൂടുതൽ കൂടുതൽ ഉൾപ്പെടുത്തേണ്ടതാണു്.

ഈ സേവകർ നിയമപരമായി രജിസ്റ്റർ ചെയ്തിട്ടുള്ള വോട്ടർമാരുടെയിടയിൽ പ്രവർത്തിക്കുമെന്നും, അവരെ സേവിക്കുമെന്നുമാണു് പ്രതീക്ഷിക്കപ്പെടുന്നതു്. പല വ്യക്തികളും പല കക്ഷികളും അവരുടെ പ്രീതി സമ്പാദിക്കാൻ ശ്രമിക്കും. ഏററവും സമർത്ഥൻ വിജയിക്കും. രാജ്യത്തിൽ ക്ഷയിച്ചുകൊണ്ടിരിക്കുന്ന കോൺഗ്രസിന്റെ അദ്വിതീയസ്ഥാനം വീണ്ടെടുക്കാൻ ഇതല്ലാതെ മററു മാർഗമില്ല. പക്ഷേ ഇന്നലെ, മനസ്സോടെയല്ല കോൺഗ്രസ് രാഷ്ട്രസേവകത്വവും, ഈശ്വരന്റെ ദാസ്യവും വഹിച്ചിരുന്നതു്. ഇന്നു് ഈശ്വരന്റെ ദാസ്യത്തിൽ കവിഞ്ഞോ കുറഞ്ഞോ യാതൊന്നും കോൺഗ്രസിനില്ലെന്നു് അതു് അതിനോടുതന്നെയും ലോകത്തോടും പ്രഖ്യാപിക്കട്ടെ. അതു് അധികാരത്തിനുവേണ്ടിയുള്ള വൃത്തികെട്ട പിടിവലികളിലേർപ്പെട്ടാൽ ഒരു സുപ്രഭാതത്തിൽ അതിന്റെ കഥ കഴിഞ്ഞതായി കാണാം. രംഗം ഇപ്പോൾ കോൺഗ്രസിന്റേതുമാത്രമല്ലാതായിത്തീർന്നിട്ടുണ്ടെന്നതിൽ ദൈവത്തോടു നന്ദി പറയുക.

വിദൂരരംഗം ഞാൻ തുറന്നുകാട്ടിയെന്നേയുള്ളു. തങ്ങളുടെ യജമാനരായ പ്രായപൂർത്തിവന്ന സ്ത്രീപുരുഷന്മാരാൽ പ്രകീർത്തിതരാകത്തക്കവണ്ണം രാഷ്ട്രസേവകർക്കെല്ലാം ചെയ്യാൻ കഴിയുമെന്നു സമയവും ആരോഗ്യവുമുള്ളപക്ഷം, ഈ പംക്തികളിൽ ചർച്ചചെയ്യാമെന്നു ഞാനാശിക്കുന്നു.

16

***ഗാന്ധിജിയുടെ മരണപത്രം***

(മരിക്കുന്നതിന്റെ തലേദിവസം അതായതു് 1948 ജനുവരി 29–ാം തീയതിയാണു് ഭാരതീയദേശീയ കോൺഗ്രസിനുവേണ്ടി ഒരു പുതിയ ഭരണഘടനയുടെ താഴെച്ചേർക്കുന്ന നക്കൽ ഗാന്ധിജി തയ്യാറാക്കിയതു്. അവസാനലേഖനമെന്ന നിലയ്ക്കു് അതു് ഗാന്ധിജിയുടെ മരണപത്രമായി കണക്കാക്കാം.)

രണ്ടായി വിഭജിക്കപ്പെട്ടുവെങ്കിലും ഭാരതം കോൺഗ്രസ്സ് തെളിച്ച മാർഗത്തിലൂടെ സ്വാതന്ത്ര്യം നേടിയതുകൊണ്ടു് ഇപ്പോഴത്തെ രൂപത്തിൽ, അതായതു് ഒരു പ്രചരണോപാധിയെന്ന നിലയ്ക്കും, നിയമനിർമ്മാണസമതിയെന്ന നിലയ്ക്കും, നൽകാവുന്ന പ്രയോജനമെല്ലാം കോൺഗ്രസ് നൽകിക്കഴിഞ്ഞു. നഗരങ്ങളിൽനിന്നും വ്യത്യസ്തമായി, 7,00,000 ഗ്രാമങ്ങളുടെ പേരിൽ ഭാരതം സാമൂഹികവും ധാർമികവും സാമ്പത്തികവുമായ സ്വാതന്ത്ര്യം ഇനി നേടേണ്ടിയിരിക്കുന്നു. ജനാധിപത്യലക്ഷ്യത്തിലേക്കുള്ള ഭാരതത്തിന്റെ പുരോഗതിക്കിടയിൽ, പട്ടാളശക്തിയുടെമേൽ സ്ഥാനം കരസ്ഥമാക്കാനുള്ള സിവിൽശക്തിയുടെ സമരം തീർച്ചയായും ഉണ്ടാകും. രാഷ്ട്രീയ കക്ഷികൾ വർഗീയ സംഘടനകൾ എന്നിവയുമായി അനാരോഗ്യകരമായ മത്സരത്തിലേർപ്പെടാൻ രാജ്യത്തെ നാം അനുവദിക്കരുതു്. ഇക്കാരണംകൊണ്ടും ഇതുപോലെയുള്ള മററുപല കാരണങ്ങൾകൊണ്ടും നിലവിലുള്ള കോൺഗ്രസ് സംഘടന പിരിച്ചുവിടുവാനും, താഴെപ്പറയുന്ന നിയമാവലികളനുസരിച്ചും സന്ദർഭാനുസരണം അവ ഭേദഗതി ചെയ്‌വാനുള്ള അധികാരത്തോടുകൂടിയും ഒരു ലോകസേവകസംഘമായി രൂപം പ്രാപിക്കുവാനും എ. ഐ. സി. സി. തീരുമാനിക്കുന്നു.

ഗ്രാമീണരോ ഗ്രാമമനസ്സരോ ആയ പ്രായപൂർത്തിവന്ന അഞ്ചു പുരുഷന്മാരോ സ്ത്രീകളോ അടങ്ങിയ ഓരോ പഞ്ചായത്തു് മൗലിക ഘടകമായിരിക്കും.

അമ്മാതിരിയുള്ള രണ്ടു സമീപവർത്തികളായ പഞ്ചായത്തുകൾ തങ്ങളിൽനിന്നുതന്നെ തെരഞ്ഞെടുക്കപ്പെടുന്ന ഒരു നേതാവിന്റെ കീഴിൽ ഒരു പ്രവർത്തകസംഘമായി രൂപം പ്രാപിക്കണം.

അതുപോലെയുള്ള പഞ്ചായത്തുകൾ നൂറെണ്ണമാവുമ്പോൾ, ഒന്നാം പടിയിലുള്ള അമ്പതു നേതാക്കന്മാരുംകൂടി അവർക്കിടയിൽ നിന്നുതന്നെ രണ്ടാമതൊരു നേതാവിനെ തെരഞ്ഞെടുക്കണം. അതേ സമയം ഒന്നാം പടിയിലുള്ള നേതാക്കന്മാർ രണ്ടാം പടിയിലുള്ള

16. The Last Phase, Vol. II, pp. 819–820

നേതാവിൻെറ കീഴിൽ പ്രവർത്തിക്കം. അതേ രീതിയിൽ പിന്നീട വരുന്ന പഞ്ചായത്തുകളെല്ലാം രണ്ടാംപടിയിലുള്ള നേതാവിനെ തെരഞ്ഞെടുക്കുകയും ഇന്ത്യ മുഴവൻ വ്യാപിക്കത്തക്കവിധം ഇരുന്നൂറു പഞ്ചായത്തുകൾ വീതമുള്ള സാമന്തര സംഘങ്ങൾ സൃഷ്ടിച്ചുകൊണ്ടിരിക്കുകയും വേണം. രണ്ടാം പടിയിലുള്ള എല്ലാ നേതാക്കന്മാരും ഒന്നിച്ചു രാജ്യത്തെയൊന്നാകെ സേവിക്കുകയും പ്രത്യേകം പ്രത്യേകമായി അവരവരുടെ പ്രദേശത്തെ സേവിക്കുകയും ചെയ്യണം. ഇഷ്ടാനുസരണം എല്ലാ സംഘങ്ങളെയും നിയന്ത്രിക്കുകയും അനുശാസിക്കുകയും ചെയ്യുന്ന ഒരു നായകനെ രണ്ടാംപടിയിലുള്ള നേതാക്കന്മാർക്ക് ആവശ്യമെന്നു കണ്ടാൽ, അവർക്കിടയിൽനിന്നു തെരഞ്ഞെടുക്കാം.

(പ്രവിശ്യകളുടെയും ജില്ലകളുടെയും രൂപീകരണം ഇപ്പോഴും തീർച്ചവരാത്ത നിലയിലായതുകൊണ്ട് ഈ സേവകസംഘത്തെ പ്രവിശ്യാസമിതികളായും ജില്ലാസമിതികളായും വിഭജിച്ചിട്ടില്ല. ഏതു സമയത്തും രൂപീകൃതമായേക്കാവുന്ന സംഘത്തിനോ സംഘങ്ങൾക്കോ ഇന്ത്യ മുഴവൻ പ്രവർത്തനാധികാരം കൽപ്പിച്ചിരിക്കുകയാണ്. തങ്ങളുടെ യജമാനനായ ഭാരതത്തെ മുഴവൻ മുറുമുറുപ്പുകൂടാതെയും വിവേകത്തോടെയും സേവിക്കുന്നതിൽനിന്നാണ് ഈ സേവകസംഘം ശക്തിയുൾക്കൊള്ളുന്നതു് എന്നതു പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.)

1. ഓരോ പ്രവർത്തകനും താൻതന്നെ നൂത്ത നൂലിൽനിന്നുണ്ടാക്കിയതോ, അഖിലേന്ത്യാ നൂൽനൂൽപ്പു സംഘം സമ്മതിരേഖപ്പെടുത്തിയതോ ആയ ഖാദി പതിവായി ധരിക്കുകയും, മദ്യവിരോധിയായിരിക്കുകയും വേണം. അയാൾ ഒരു ഹിന്ദുവാണെങ്കിൽ എല്ലാ രൂപത്തിലുമുള്ള അയിത്താചരണത്തെ, സ്വന്തം നിലയിലായാലും കുടുംബത്തിലായാലും, ഉപേക്ഷിച്ചിരിക്കുകയും, സമുദായമൈത്രിയിലും എല്ലാ മതങ്ങളോടുമുള്ള തുല്യബഹുമാനത്തിലും, അവസരസമത്വത്തിലും, വർഗമതലിംഗഭേദം കൂടാതെ എല്ലാവർക്കും ഉള്ള തുല്യപദവിയിലും വിശ്വാസമുള്ളവനായിരിക്കുയും വേണം.

2. അയാൾ തൻെറ പ്രവർത്തനപരിധിയിലുള്ള ഓരോ ഗ്രാമീണനുമായും സമ്പർക്കം പുലർത്തണം.

3. അയാൾ ഗ്രാമീണർക്കിടയിൽനിന്നു് പ്രവത്തകരെ ചേർക്കുകയും പരിശീലിപ്പിക്കുകയും അവരുടെ ഒരു രജിസ്റ്റർ സൂക്ഷിക്കുകയും വേണം.

4. തൻെറ ദൈനംദിനപ്രവർത്തനങ്ങളുടെ വിവരങ്ങൾ അയാൾ രേഖപ്പെടുത്തിവയ്ക്കണം.

5. കൃഷിയിലൂടെയും കൈത്തൊഴിലിലൂടെയും സ്വയംപര്യാപ്തവും സ്വയാശ്രിതവുമാകാൻതക്കവണ്ണം ഗ്രാമങ്ങളെ സംഘടിപ്പിക്കണം.

6. ശുചീകരണവും ആരോഗ്യരക്ഷാനടപടികളും സംബന്ധിച്ച് ഗ്രാമീണരെ പറഞ്ഞു മനസ്സിലാക്കുകയും, അനാരോഗ്യവും രോഗവും അവർക്കിടയിൽ പടർന്നുപിടിക്കാതിരിക്കാനാവശ്യമായ കരുതൽനടപടികൾ സ്വീകരിക്കുകയും വേണം.

7. ഹിന്ദുസ്ഥാനി താലീമിസംഘത്തിൻെറ നയപരിപാടികൾക്കനുസരണമായി, നയീതലീം രീതിയിൽ ഗ്രാമീണർക്ക് ജനനംമുതൽ മരണംവരെ വിദ്യാഭ്യാസം നൽകുന്നതിനുവേണ്ട സൗകര്യങ്ങളുണ്ടാക്കണം.

8. ചട്ടപ്രകാരമുള്ള വോട്ടർപട്ടികയിൽ വിട്ടുപോയിട്ടുള്ള പേരുകൾ യഥാവസരം അയാൾ ഉൾപ്പെടുത്തുവാൻ ശ്രദ്ധിക്കണം.

9. വോട്ടവകാശത്തിന് നിയമപ്രകാരമുള്ള യോഗ്യതകൾ ലഭിച്ചുകഴിഞ്ഞിട്ടില്ലാത്തവർക്ക്, അതു കരസ്ഥമാക്കാൻവേണ്ട പ്രോത്സാഹനം നൽകണം.

10. മുകളിൽപറഞ്ഞ കാര്യങ്ങളും പിന്നീട കൂട്ടിച്ചേർക്കാനിടയുള്ള മററുപല കാര്യങ്ങളും ചെയ്യുവാൻ, കർത്തവ്യനിർവഹണത്തിനു സംഘം നിർദേശിച്ചിട്ടുള്ള നിയമങ്ങൾക്കനുസരണമായി അയാൾ സ്വയം പരിശീലിക്കുകയും യോഗ്യത സമ്പാദിക്കുകയും വേണം.

സ്വയംഭരണാവകാശമുള്ള താഴെ പറയുന്ന സ്ഥാപനങ്ങളെ സംഘം അതിനോടു ചേർക്കണം:

1. അഖിലേന്ത്യാ നൂൽനൂൽപ്പു സംഘടന. (A. I. S. A.)
2. അഖിലേന്ത്യാ ഗ്രാമവ്യവസായ സംഘടന. (A. I. V. I. A.)
3. ഹിന്ദുസ്ഥാനി താലീമിസംഘം.
4. ഹരിജൻസേവകസംഘം.
5. ഗോസേവാസംഘം.

*ധനകാര്യം*

സംഘത്തിൻെറ ലക്ഷ്യം സഫലീകൃതമാകുന്നതിന് ആവശ്യമായ പണം ഗ്രാമീണർക്കിടയിൽനിന്നും മററുള്ളവരിൽനിന്നും പിരിച്ചെടുക്കുകയെന്നതിനു പ്രത്യേക പ്രധാന്യം നൽകണം.

## അദ്ധ്യായം ഒമ്പതു്

# ഭാഷാധിഷ്ഠിതമായ സംസ്ഥാനപുനർവിഭജനം

1

....തുടർന്നു്, കഴിഞ്ഞ രണ്ടു ദിവസങ്ങളായി നടന്നുകൊണ്ടിരുന്ന കോൺഗ്രസ് പ്രവർത്തകസമിതിസമ്മേളനത്തെ ഗാന്ധിജി പരാമർശിച്ചു. ഭാഷാപരമായ അടിസ്ഥാനത്തിൽ പ്രവിശ്യകളെ പുനസംഘടിപ്പിക്കുകയെന്ന പ്രശ്നം അവരുടെ ചർച്ചയ്ക്കു വിഷയീഭവിച്ചുവെന്നു് ഗാന്ധിജി പറഞ്ഞു. ആ ദിവസത്തെ സമ്മേളനത്തിൽ പണ്ഡിററ് ജവഹർലാൽ നെഹ്റുവും സർദാർ പട്ടേലും സന്നിഹിതരായിരുന്നു. പുനർവിഭജനം രാജ്യത്തിൻെറ സാംസ്കാരിക പുരോഗതിക്കു വഴിതെളിക്കുമെന്നുള്ളതുകൊണ്ടു് കോൺഗ്രസ് ആ തത്വം നേരത്തെ സ്വീകരിക്കുകയും, അധികാരത്തിൽ വന്നാലുടൻ അതു ഭരണഘടനാപരമായി പ്രയോഗത്തിൽ വരുത്തുവാൻ ഉദ്ദേശിക്കുന്നുണ്ടെന്നു് പ്രഖ്യാപിക്കുകയും ചെയ്തിട്ടുണ്ടു്. പക്ഷേ അമ്മാതിരിയുള്ള പുനർവിഭജനം ഒരിക്കലും ഭാരതത്തിൻെറ സാവയവ ഘടനയ്ക്കു ഹാനികരമാവരുതു്. സ്വയംഭരണത്തിനു് ചരിത്രമെന്നോ, മററു സ്ഥാനങ്ങളോടും കേന്ദ്രത്തോടും നിരപേക്ഷമായി ഏതെങ്കിലും പ്രവിശ്യയ്ക്കു തോന്നിയ മാർഗത്തിലൂടെ ചരിക്കാമെന്നോ അർത്ഥമില്ല. അങ്ങനെ ഒരിക്കലും അർത്ഥമാക്കരുതു താനും. ഓരോ പ്രവിശ്യയും ഒററതിരിഞ്ഞതും പരമാധികാരമുള്ളതുമായ ഘടകമായി സ്വയം കണക്കാക്കുന്നപക്ഷം, ഭാരതസ്വാതന്ത്ര്യത്തിനു് അർത്ഥമില്ലാതാവുകയും, അതോടൊപ്പം ഭിന്നഘടകങ്ങളുടെ സ്വാതന്ത്ര്യം നഷ്ടമാവുകയും ചെയ്യും.

കോൺഗ്രസ്സ് വിഭാവനം ചെയ്യുന്ന ഭാരതസ്വാതന്ത്ര്യത്തിൻെറ പ്രമാണപാത്രം ഗ്രാമസ്വയംഭരണം അടിസ്ഥാനമാക്കിയുള്ളതാണു്. പക്ഷേ കേന്ദ്രം എല്ലാ ശക്തിയും അധികാരവും ഗ്രാമങ്ങളിൽനിന്നു് ഉൾക്കൊള്ളുന്നതുകൊണ്ടു് ഗ്രാമങ്ങൾ കേന്ദ്രത്തിൽനിന്നു് ഓജസ്സും ക്കൊള്ളണം. അതു്, തമിഴ്നാടും ആന്ധ്രയും, ബോംബെയും കർണ്ണാടകവും തമ്മിലെന്നപോലെ, സങ്കുചിതമായ പ്രാദേശികമനോഭാവത്തിലേയ്ക്കും പരസ്പരവിവാദങ്ങളിലേയ്ക്കും ശണ്ഠകളിലേക്കും വഴിതെളിക്കുന്നപക്ഷം, അപകടകരമായിരിക്കും. പ്രാദേശികഭാഷകൾക്കു് പൂർണ്ണവികാസം ലഭിക്കണമെങ്കിൽ ഭാഷാപരമായ അടിസ്ഥാനത്തിൽ സംസ്ഥാനപുനർവിഭജനം നടത്തേണ്ടതു് വളരെ ആവശ്യമാണു്. ഹിന്ദുസ്ഥാനി ഭാരതത്തിൻെറ രാഷ്ട്രഭാഷയായിരിക്കും. പക്ഷേ പ്രാദേശികഭാഷകളുടെ സ്ഥാനം വഹിക്കാൻ അതിനു കഴിയുകയില്ല. അതിനു് പ്രവിശ്യകളിലെ അദ്ധ്യയനഭാഷയാവാനും സാധ്യമല്ല; ഇംഗ്ലീഷിനു് അതൊട്ടും സാധ്യമല്ല.

1. Delhi Diary. 25-1-1948, pp. 378—379

ഭാരതവുമായി ജനങ്ങൾക്കുള്ള സമഗ്രബന്ധം അവരെ മനസ്സിലാക്കുകയെന്നതാണ രാഷ്ട്രഭാഷയുടെ ധർമം. ബാഹ്യലോകം അവരെ അറിയുന്നതു ഗുജറാത്തികളായോ, മറാത്തികളായോ, തമിഴരായോ, അല്ല, ഭാരതീയരായി മാത്രമാണ്. അതുകൊണ്ട് എല്ലാവരും എല്ലാ ഛിദ്രവാസനകളെയും കർശനമായി നിരുത്സാഹപ്പെടുത്തുകയും ഭാരതീയരെന്ന നിലയ്ക്കു ചിന്തിക്കയും പെരുമാറുകയും വേണം. ഈ സുപ്രധാനപരിഗണനയ്ക്കു വിധേയമായിക്കൊണ്ടുള്ള സംസ്ഥാനങ്ങളുടെ ഭാഷാപരമായ പുനർവിഭജനം വിദ്യാഭ്യാസത്തിനും വ്യാപാരത്തിനും ഒരു പുതുജീവൻ തീർച്ചയായും നൽകും.

പുതിയ അടിസ്ഥാനമനുസരിച്ചുള്ള അതിർത്തിനിർണയത്തിന് ഒരു അതിർത്തിക്കമ്മീഷൻ വേണ്ടിവരികയില്ലെന്ന ഗാന്ധിജി ആശ പ്രകടിപ്പിച്ചു. തിരസ്കരിച്ചുകഴിഞ്ഞ വൈദേശികരീതിയാണതു്. പുതിയ അതിർത്തികൾ പരസ്പരസമ്മതപ്രകാരം അവർതന്നെ നിർണയിക്കുകയും അതു പിന്നീട് അന്തിമമായ അംഗീകാരത്തിനുവേണ്ടി പ്രധാനമന്ത്രിയുടെ മുൻപാകെ സമർപ്പിക്കുകയുമാണ് ഏററവും നന്നു്. അതു് യഥാർത്ഥസ്വാതന്ത്ര്യമാവും. പരിഹാരം കണ്ടെത്താൻ അതിർത്തിക്കമ്മീഷൻെറ രൂപത്തിലുള്ള മൂന്നാമതൊരു കക്ഷിയുടെ മുൻപിൽ ചെല്ലുന്നതു സ്വാതന്ത്ര്യത്തിൻെറ നിഷേധമാവും. അവർ പരസ്പരാശ്രയവും പരസ്പരസഹായവും ഉരുത്തിരിയിക്കണം.

2

ദക്ഷിണേന്ത്യയിൽ തെലുങ്ക്, തമിഴ്, മലയാളം, കന്നട എന്നീ ഭാഷകൾ സംസാരിക്കുന്ന ജനങ്ങൾക്കിടയിൽ ദ്രാവിഡസ്ഥാനുവേണ്ടിയുള്ള പ്രസ്ഥാനത്തെയാണ ഗാന്ധിജി പിന്നീടു പരാമർശിച്ചതു്. ഈ നാലു ഭാഷകൾ സംസാരിക്കുന്ന ഭാരതീയവിഭാഗത്തെ ശേഷമുള്ളതിൽനിന്നു് എന്തിനു വേർപെടുത്തണം? സമ്പന്നങ്ങളായ ഈ നാലു ഭാഷകൾ അവയുടെ സമ്പന്നതയ്ക്കുവേണ്ടി, സംസ്കൃതത്തിൽനിന്നു വേണ്ടുവോളം സ്വീകരിച്ചിട്ടില്ലേ? ഈ നാലു പ്രവിശ്യകളിലും സഞ്ചരിച്ചിട്ടു് അവയും മററു പ്രവിശ്യകളും തമ്മിൽ എന്തെങ്കിലും വ്യത്യാസം കാണാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. വിന്ധ്യാപർവതനിരകൾക്കു തെക്കു ജീവിക്കുന്നവർ ആര്യേതരരും വടക്കുള്ളവർ ആര്യന്മാരുമാണെന്നു കരുതുന്നതു വെറും മിഥ്യയാണ്. ഒരുകാലത്തു് അവർ എന്തായിരുന്നുവെങ്കിൽത്തന്നെയും, കാഷ്മീർ മുതൽ കന്യാകുമാരി വരെ ഒരൊററ ജനതയായിത്തീരത്തക്കവിധം അവർ തമ്മിൽ സങ്കരമുണ്ടായിട്ടുണ്ടു്. എന്നിട്ടും ഭാരതം രണ്ടായി വിഭജിക്കപ്പെട്ടു. ഇനിയും

2. ന്യൂഡൽഹിയിൽവച്ച് 16-7-1947ൽ ചെയ്ത ഒരു പ്രാർത്ഥനാനന്തര പ്രസംഗത്തിൽനിന്നു്.

Harijan, 27-7-1949, (India of My Dreams, pp. 274—275)

വിഭജിക്കുന്നതു വിസ്തൃതമായിരിക്കും. കഴിഞ്ഞ ആ വിഭജനംകൊണ്ടു നിർത്തുവാൻ ഭാവമില്ലെങ്കിൽ ഭാരതത്തിനോ ലോകത്തിനോ പ്രയോജനമില്ലാത്തവയായി ഇവിടെ ഉണ്ടാകുന്ന സ്വതന്ത്രപരാധികാരരാഷ്ട്ര ങ്ങൾക്ക് ഒരവസാനം കാണുകയില്ല. അടിമത്തത്തിൻകീഴിലുള്ള ഒരു രാഷ്ട്രീയഭരണക്രമത്തിനു മാത്രമേ അവർക്കു യോഗ്യതയുള്ളുവെന്നും, സ്വാതന്ത്ര്യം ലഭിക്കുമ്പോൾ കിരാതന്മാരെപ്പോലെ ചെറുസംഘങ്ങളായി ചിതറുമെന്നും, ഓരോ സംഘവും തോന്നിയമട്ടിൽ പ്രവർത്തിക്കുമെന്നും മററുള്ളവർ പറയാനിടവരാതിരിക്കട്ടെ. അതോ, അവരെ കീഴടക്കി വച്ചുകൊണ്ടിരിക്കാൻതക്ക സേനാബലമുള്ള ഒരു മർദകരാഷ്ട്രത്തിൻെറ അടിമത്തം അനുഭവിക്കണമെന്നാണോ? അന്താരാഷ്ട്രീയവാണിജ്യത്തിനും നയതന്ത്രപ്രവർത്തനത്തിനും ഏററവും പററിയ ഭാഷയായ ഇംഗ്ലീഷിനോടുള്ള അടിമത്തമനോഭാവം ഉപേക്ഷിക്കണമെന്ന് അദ്ദേഹം അവരോട്, പ്രത്യേകിച്ചും ദക്ഷിണേന്ത്യക്കാരോട് കേണപേക്ഷിച്ചു. ആ ഭാഷ ഒരിക്കലും ഭാരതത്തിലെ ജനകോടികളുടെ ഭാഷയാവുകയില്ല. ഒരു ശതാബ്ദത്തോളമോ അധിലധികമോ ബ്രിട്ടീഷുകാർ ഭരിച്ചിട്ടും ഭാരതീയജനമഹാസമുദ്രത്തിൽ ഏതാനും ദശലക്ഷങ്ങളെക്കൊണ്ടു മാത്രമേ ഇംഗ്ലീഷു സംസാരിപ്പിക്കുവാനവർക്കു കഴിഞ്ഞുള്ളൂ. കൂടുതൽ ദശലക്ഷങ്ങൾ ഹിന്ദിയും ഉർദുവും കലർന്നതും നാഗരിലിപിയിലോ ഉർദുലിപിയിലോ എഴുതപ്പെടുന്നതുമായ ഹിന്ദുസ്ഥാനിഭാഷയാണു സംസാരിക്കുന്നതെന്നു സെൻസസ്സ് സ്ഥിതിവിവരക്കണക്കുകൾ നോക്കിയാൽ അവക്കു ബോദ്ധ്യമാവും. അതിനേക്കാൾ എത്രയോ കുറച്ചുപേർ മാത്രമാണ് സംസ്കൃതീകരിച്ച ഹിന്ദിയോ, പേർഷ്യൻഭാഷ കലർത്തിയ ഉർദുവോ സംസാരിക്കുന്നതു്.

3

അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ഭാരതീയർ ഭാരതത്തിൻെറ ഏതുഭാഗത്തും തുല്യമായ അവകാശങ്ങൾ അനുഭവിക്കുന്ന ഭാരതപൗരരാണ്. അതുകൊണ്ട് ഒരു ബംഗാളിക്കു ബീഹാറിൽ ഒരു ബീഹാറിക്ക് അവിടെയുള്ള എല്ലാ അവകാശങ്ങളുമുണ്ട്. എന്നാൽ ഒരു ബംഗാളി ബീഹാറിയിൽ ലയിച്ചുചേരണമെന്നതു് ഉറപ്പിച്ചുപറയാൻ അദ്ദേഹം ആഗ്രഹിച്ചു. അയാൾ ഒരിക്കലും ബീഹാറികളെ ചൂഷണംചെയ്യുകയോ, അവരുടെയിടയിൽ താനൊരു ശക്തനാണ് എന്നു ചിന്തിക്കുകയോ, അല്ലെങ്കിൽ അപരിചിതനെന്നമട്ടിൽ പെരുമാറുകയോ പാടില്ല....മുൻകൂട്ടി വേണ്ടവിധത്തിൽ അനുഷ്ഠിച്ചിട്ടുള്ള കർത്തവ്യങ്ങളിൽനിന്നാണ് എല്ലാ അവകാശങ്ങളും പ്രവഹിക്കുന്നതു്. ഭാരതത്തിൻെറ രണ്ടു ഡൊമിനിയനുകളിലും എന്തെങ്കിലും പുരോഗതി

3 Harijan, 7–9–1947, (India of My Dreams, pp. 273—274)
കൽക്കട്ടയിൽവച്ചു 29-8-1947-ൽ ചെയ്ത പ്രാർത്ഥനാനന്തരപ്രസംഗത്തിൽ നിന്ന്.

ഉണ്ടാകണമെന്നുണ്ടെങ്കിൽ, അവകാശങ്ങഠം അനുവദിച്ചുകിട്ടുന്നതിനു വേണ്ടി ബലംപ്രയോഗിക്കുന്നതിൽനിന്നു പരിപൂർണമായും വിരമി ക്കേണ്ടതാണെന്ന് ഊന്നിപ്പറയേണ്ടിയിരിക്കുന്നു. അങ്ങനെ ബംഗാ ളിക്കോ, ബീഹാറിക്കോ, വാഠംമുന കാട്ടി വലുപ്പം സ്ഥാപിക്കാനോ അതിർത്തിക്കമ്മീഷൻെറ തീർപ്പ് ഭേദഗതി ചെയ്യുവാനോ സാധി ക്കയില്ല. സ്വതന്ത്രജനാധിപത്യഭാരതത്തിൽ ആദ്യമായി പഠിച്ചി രിക്കേണ്ട പാഠമിതാണ്—തോന്നിയമട്ടിൽ എന്തും ചെയ്വാനുള്ള അനുമതിപത്രമല്ല സ്വാതന്ത്ര്യം. സ്വമനസ്സാലെയുള്ള നിയന്ത്രണ വും അച്ചടക്കവുമെന്നും നിയമാധിഷ്ഠിതമായ ഭരണത്തിൻെറ സ്വമേ ധയാ ഉള്ള അംഗീകരണമെന്നുമാണു സ്വാതന്ത്ര്യത്തിനർത്ഥം. ആ നിയമങ്ങളുടെ നിർമാണത്തിൽ, തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധിക ളിലൂടെ ഭാരതത്തിനു മുഴുവൻ പങ്കുണ്ടായിരിക്കുകയും ചെയ്യും. ജനാ ധിപത്യത്തിനു പ്രയോഗിക്കാവുന്ന ഏകശക്തി പൊതുജനാഭിപ്രാ യത്തിൻേറതാണ്. സത്യഗ്രഹം, സിവിഠംനിയമലംഘനം, ഉപവാ സങ്ങഠം എന്നിവയ്ക്കു പ്രത്യക്ഷമായോ പരോക്ഷമായോ ഉള്ള ബല പ്രയോഗവുമായി സാധർമ്യമെന്നുമില്ല. എങ്കിലും അവപോലും ജനാധിപത്യവ്യവസ്ഥിതിയിൽ പരിമിതമായേ പ്രയോഗിക്കാവൂ. ഗവർമെൻറുകഠം നിലയുറപ്പിച്ചുകൊണ്ടിരിക്കയും, വർഗീയവൈരം ഒരു പ്രവിശ്യയിൽനിന്നു മറെറാരു പ്രവിശ്യയിലേക്കു പടർന്നുകൊ ണ്ടിരിക്കുകയും ചെയ്യുമ്പോഠം അവർ അവയെക്കുറിച്ചു ചിന്തിക്കുക പോലുമരുത്.

4

എല്ലാ പ്രവിശ്യകളും എല്ലാവഴിക്കും തുല്യമായ പുരോഗതി പ്രാ പിക്കണമെങ്കിൽ ആത്യന്തികമായി ഇന്ത്യയുടെ മുഴുവൻ നന്മയ്ക്കുവേ ണ്ടി, ഉദ്യോഗങ്ങഠം അതതു പ്രവിശ്യകളിൽ നിവസിക്കുന്നവർക്കു തന്നെ ലഭിക്കേണ്ടതാണെന്ന് എനിക്കു തോന്നുന്നു. ഇന്ത്യ ലോക ത്തിൻെറ മുൻപിൽ തലയുയർത്തി നിൽക്കണമെങ്കിൽ, യാതൊരു പ്രവിശ്യയേയും വർഗത്തേയും വംശത്തേയും പിന്നണിയിൽ നിർത്തി ക്കൂടാ. ആയുധങ്ങഠംകൊണ്ട് ആ നില ലഭിക്കാൻ രാജ്യത്തിന് ഒരി ക്കലും സാധിക്കയില്ല. ലോകത്തിനുതന്നെ ആയുധങ്ങഠം മടുത്തിരി ക്കുന്നു. ഓരോ പൗരൻേറയും ജീവിതത്തിലൂടെ പ്രകാശിതമാകുന്ന അന്തർഹിതസംസ്കാരത്തിലും ഞാൻ ഈയിടെ വിശദീകരിച്ച സോ ഷ്യലിസത്തിലും അതു വെട്ടിത്തിളങ്ങണം. ഒരുവൻെറ സിദ്ധാന്ത ങ്ങഠംക്കും പദ്ധതികഠംക്കും ജനസ്വാധീനമുണ്ടാക്കാൻ ബലം പ്രയോ ഗിക്കാതിരിക്കുകയെന്നതാണ് അതിനർത്ഥം. യഥാർത്ഥത്തിൽ ജന സമ്മതിയുള്ള ഒരു കാര്യം എല്ലാവർക്കും സ്വീകാര്യമാക്കുന്നതിനു പൊതുജനാഭിപ്രായമൊഴികെയുള്ള ശക്തി, ആവശ്യമായാൽത്തന്നെ

4. Harijan, 21-9-1947, (India of My Dreams, pp.272—273)

അപൂർവമായേ വേണ്ടിവരികയുള്ളൂ. അതുകൊണ്ടു ബീഹാറിലും ഒറീസായിലും ആസ്സാമിലും നാം കണ്ടതുപോലെ, വ്യക്തികഠം അക്രമാസക്തരാവുന്ന ബീഭത്സരംഗങ്ങഠം ഒരിക്കലും ഉണ്ടാവരുതായിരുന്നു. മററു പ്രവിശ്യകളിലെ ജനങ്ങളിൽനിന്നു് ഉണ്ടാവുന്ന ക്രമക്കേടോ കൈയേററമോ നേരിടുന്നതിനാണു ജനകീയഗവർമെൻറുകഠം പ്രവർത്തിക്കുന്നതു്. ഓരോ പ്രവിശ്യയിലേക്കും വെളിയിൽനിന്നു വരുന്നവർക്കു പൂർണമായ സംരക്ഷണം നൽകേണ്ടതു പ്രവിശ്യാഗവർമെൻറിൻെറ ചുമതലയാണു്. 'നിങ്ങളുടേതാണെന്നു നിങ്ങഠം വിചാരിക്കുന്നതു മററുള്ളവർക്കു മുറിവേൽക്കാത്ത തരത്തിൽ ഉപയോഗിക്കുക' എന്നതു നീതിബോധം സംബന്ധിച്ചുള്ള പ്രസിദ്ധമായ ഒരു അഭിജ്ഞോക്തിയാണു്. അതു മഹത്തായൊരു സദാചാരനിയമവുമാണു്. ഇന്നു് അതു് എത്രമാത്രം യുക്തമായിരിക്കുന്നു.

'റോമിൽ റോമാക്കാരെപ്പോലെ ജീവിക്കുക'യെന്നതു്, റോമൻ തിന്മകളെക്കൂടിയുഠംപ്പെടുത്താത്തപക്ഷം, സാമാന്യബുദ്ധിക്കു നിരക്കുന്ന ഭദ്രമായ ഒരു ചൊല്ലാണു്. തീയതു് ഉപേക്ഷിക്കുന്നതും നല്ലതു് ഉഠംക്കൊള്ളുന്നതുമായിരിക്കണം പുരോഗമനപരമായ മേളനപ്രക്രിയയുടെ സ്വഭാവം....നമ്മുടെ ഇന്നത്തെ ജീവിതത്തിൻെറ ദയനീയതയ്ക്കു് ഹേതു നമ്മുടെ ഒററതിരിഞ്ഞുള്ള സാംസ്ഥാനികമനോഭാവമാണു്. എന്നാൽ എൻെറ സംസ്ഥാനം ഇന്ത്യയുടെ അതിർത്തിയോളം വിസ്തൃതമാണു്. മാത്രമല്ല, അവസാനം അതു ലോകാതിർത്തിവരെ വിസ്തൃതമായിത്തീരുന്നു. അല്ലാത്തപക്ഷം അതു നശിക്കും.

**5**

സമുചിതമായി ചെയ്യേണ്ടതു ന്യായമായ കാരണംകൂടാതെ വച്ചു താമസിപ്പിക്കരുതെന്നും, അനുചിതമായതു യാതൊരു കാരണവശാലും അനുവദിച്ചുകൊടുക്കരുതെന്നും....ഉള്ള നിർദേശത്തെ ഞാൻ പൂർണമായും പിൻതാങ്ങുന്നു. തിന്മയുമായി ഒരിക്കലും ഒത്തുതീർപ്പു സാധ്യമല്ല. ഭാഷാപരമായ പുനർവിഭജനം ഏതു കാഴ്ചപ്പാടിലൂടെ നോക്കിയാലും കാമ്യമായതുകൊണ്ടു് ആ പദ്ധതി പ്രയോഗത്തിൽ കൊണ്ടുവരാനുള്ള വിളംബമെല്ലാം തീർച്ചയായും ഒഴിവാക്കണം.

പക്ഷേ ഇപ്പോഴത്തെ മ്ലാനമായ അന്തരീക്ഷത്തിൽ ഭാഷാപരമായ പുനർവിഭജനം പ്രാബല്യത്തിൽ കൊണ്ടുവരാനുള്ള വൈമനസ്യം ഒരുപക്ഷേ നീതീകരിക്കത്തക്കതാണു്. പരനിരപേക്ഷമായ മനോഭാവമാണു് ഇപ്പോഠം മുന്തിനിൽക്കുന്നതു്. ഓരോരുത്തരും അവരവരെക്കുറിച്ചും അവരവരുടെ കുടുംബത്തെക്കുറിച്ചും മാത്രമേ ചിന്തിക്കുന്നുള്ളൂ. ഭാരതത്തെപ്പററിയാകട്ടെ ആരും ചിന്തിക്കുന്നില്ല.

5. Harijan, 30-11-1947 (India of My Dreams, pp. 271—272)

കേന്ദ്രോന്മുഖശക്തി (Centripetal) തീർച്ചയായുമുണ്ട്; എങ്കിലും അതു് അത്ര ഒച്ചപ്പാടുണ്ടാക്കുന്നില്ല. എന്നാൽ കേന്ദ്ര പരാങ്മുഖ ശക്തി (Centrifugal) യാകട്ടെ ഉപരിതലത്തിൽത്തന്നെയുള്ളതും, അതിന്റെ സ്വഭാവമനുസരിച്ചുതന്നെ താരസ്വരം പുറപ്പെടുവിച്ച് എല്ലാവരുടേയും ശ്രദ്ധ ക്ഷണിക്കുകയും ചെയ്യുന്നു. വർഗീയമായ കാര്യങ്ങളിലാണ് അതു് ഏററവുമധികം പ്രത്യക്ഷപ്പെടുന്നതു്. ഇതു മററു രംഗങ്ങളിലും ഭീതി ജനിപ്പിച്ചിട്ടുണ്ടു്. ഒറീസ്സയും ആന്ധ്രയും തമ്മിലും, ഒറീസ്സയും ബീഹാറും തമ്മിലും, ഒറീസ്സയും ബംഗാളും തമ്മിലും ഉള്ള കലഹങ്ങളുടെ ചരിത്രം നമ്മുടെ മനസ്സിൽ പച്ചപിടിച്ചു കിടപ്പുണ്ടു്. അവയെല്ലാം ഇതുവരെ കരിഞ്ഞുപോയിട്ടില്ല. സ്വാതന്ത്ര്യം ലഭിച്ചപ്പോൾ അതുകൊണ്ടെന്തു ചെയ്യണമെന്നറിയാത്ത മട്ടിലാണു നാമിപ്പോൾ. ആത്മഹത്യാപരമായ അരാജകത്വമായിപ്പോലും അതു മിക്കവാറും തെററുധരിക്കപ്പെട്ടിട്ടുണ്ടു്. വിട്ടുവീഴ്ച മനോഭാവത്തിന്റെ മേന്മ എല്ലാവരും മനസ്സിലാക്കുകയും, വിഭാഗീയതാൽപര്യങ്ങൾ എല്ലാവരുടേയും നന്മയുൾക്കൊള്ളുന്ന ഭാരതത്തിന്റെ പൊതുതാൽപര്യമെന്ന ഒന്നിനു കീഴ്‌വഴങ്ങുകയും ചെയ്യുന്ന ഒരു കാലം വരുന്നതുവരെ വിവാദപരമായ പ്രശ്നങ്ങൾ ഉത്സാഹികളായ പരിഷ്കർത്താക്കൾപോലും മാററിവയ്ക്കും. അതുകൊണ്ടു് എന്നെപ്പോലെ സൃഷ്ടിപരമായ നിർദേശങ്ങൾ ഉടനടിതന്നെ പ്രവൃത്തിപഥത്തിൽ വരണമെന്നാഗ്രഹിക്കുന്നവർക്കു ഭിന്നതയുടെ സ്ഥാനത്തു് ഒരുമയും, സ്പർദ്ധയുടെ സ്ഥാനത്തു സമാധാനവും, അധോഗതിയുടെ സ്ഥാനത്തു് ഉൽഗതിയും, മരണത്തിന്റെ സ്ഥാനത്തു ജീവിതവും വർദ്ധമാനമാക്കി ആരോഗ്യകരമായ ഒരന്തരീക്ഷം ആവിർഭവിപ്പിക്കുന്നതിനുവേണ്ടി ശ്രമിക്കേണ്ടിവരും.

6

പ്രാദേശികഗവർമെൻറുകളുടേയും നിയമസഭകളുടേയും കോടതികളുടേയും ഔദ്യോഗികഭാഷ ഒരു നിശ്ചിത കാലയളവിനുള്ളിൽ അതതു പ്രവിശ്യകളിലെ പ്രാദേശികഭാഷയും, അന്തിമമായി അപ്പീൽ ബോധിപ്പിക്കാവുന്ന കോടതിയായ പ്രിവികൗൺസിലിന്റേതു് ദേവനാഗരി ലിപിയിലോ പേർഷ്യൻലിപിയിലോ ഉള്ള ഹിന്ദുസ്ഥാനിയും ആയിത്തീരും. കേന്ദ്രഗവർമെൻറും കേന്ദ്രനിയമനിർമാണസഭയും ഹിന്ദുസ്ഥാനിഭാഷ ഉപയോഗിക്കും, ഇംഗ്ലീഷ് അന്താരാഷ്ട്രീയ നയതന്ത്രപ്രവർത്തനത്തിനു് ഉപയോഗിക്കും.

ഞാൻ ആഗ്രഹിക്കുന്ന രീതിയിൽ സ്വരാജിന്റെ ചില ആവശ്യഘടകങ്ങൾ എങ്ങനെയായിരിക്കുമെന്നു കാണിക്കുന്ന മുൻപറഞ്ഞ

6. Young India, 26-12-1924 (Thoughts on National Language, p.22) (1924-ൽ ബൽഗാമിൽവച്ചു കൂടിയ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ 39-ാം സമ്മേളനത്തിൽ ഗാന്ധിജി ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽനിന്നു്.)

ചിത്രത്തിൽ ചിന്തയുടെ ദുർവ്യയമാണുള്ളതെന്നു കരുതി നിങ്ങരം അവയെ പരിഹസിക്കുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. ഞാൻ പരാമർശിച്ച കാര്യങ്ങരം സ്വീകരിക്കാനോ നടപ്പിൽ വരുത്താനോ ആവശ്യമായ ശക്ʼതി നമുക്കു ഇന്നില്ലായിരിക്കാം. അതിനുള്ള ഇച്ഛാശക്ʼതി നമുക്കുണ്ടോ? കുറഞ്ഞപക്ഷം അതിനുള്ള ആഗ്രഹമെങ്കിലും വളർത്തിയെടുക്കാം.

7

നമ്മുടെ ദേശീയമായ ഉണർവ്ʼ രാഷ്ʼട്രീയമായി മാത്രമല്ല എന്നതു് ഇക്കഴിഞ്ഞ സാഹിത്യസമ്മേളനങ്ങളുടെ നടപടികരം നിരീക്ഷിച്ചിട്ടുള്ള ഏതൊരുവനും സുവ്യക്ʼതമാകും. ഈ സമ്മേളനങ്ങളിൽ പ്രകടിപ്പിക്കപ്പെട്ട ഉത്സാഹം ഒരു സൗഭാഗ്യകരമായ പരിവർത്തനത്തെയാണു പ്രദ്യോതിപ്പിച്ചതു്. ഇന്ത്യ ഒരുകാലത്തു് ഇംഗ്ലീഷു സംസാരിക്കുന്ന രാജ്യമായിത്തീരും എന്ന രാജാറാം മോഹൻറായിയുടെ പ്രവചനത്തിനു് അനുകൂലമായ കാലസ്ʼഥിതിയല്ല ഇന്നുള്ളതു്. പക്ഷേ, മഹാനായ ആ പരിഷ്ʼകർത്താവിൻെറ ആശയഗതി ചിലരെയെങ്കിലും ഇപ്പോഴും ആവേശിക്കുന്നുണ്ടു്. ഇംഗ്ലീഷ്ʼ നമ്മുടെ ദേശീയഭാഷയാകണമെന്നതിനെ അനുകൂലിച്ചു നമ്മുടെ എണ്ണപ്പെട്ടയാളുകളിൽ ചിലർ ധൃതഗതിയിലുള്ള അഭിപ്രായം പുറപ്പെടുവിക്കുന്നുണ്ടു്. ഇംഗ്ലീഷ്ʼ കോടതിഭാഷയാണെന്നുള്ളതാണു് അവരെ ഇതിനു വളരെയധികം പ്രേരിപ്പിക്കുന്നതു്. ഇംഗ്ലീഷിനു് ഇന്ത്യയിൽ ഇപ്പോഴുള്ള പ്രാധാന്യം നമുക്കു് ഒട്ടും ഭൂഷണമല്ല എന്നും, യഥാർത്ഥ്യത്തിലുള്ള ഒരു ജനകീയമനോഭാവത്തിൻെറ വളർച്ചയ്ക്കു് അതൊട്ടും സഹായകമല്ല എന്നും ധരിക്കുന്നതിൽ അവർ പരാജയപ്പെട്ടിരിക്കയാണു്. ഏതാനും ശതം ഉദ്യോഗസ്ʼഥന്മാരുടെ സൗകര്യത്തിനുവേണ്ടി കോടിക്കണക്കിനാളുകരം ഒരു വിദേശഭാഷ പഠിക്കണം എന്നതു് അബദ്ധത്തിൻെറ അങ്ങേ അററമാണു്. ഈ രാജ്യത്തെ കേന്ദ്രഗവർമെൻറിനെ ശക്ʼതിപ്പെടുത്താൻ ഒരു പൊതുഭാഷ ആവശ്യമാണെന്നു തെളിയിക്കുന്നതിനു നമ്മുടെ ഭൂതകാലചരിത്രത്തിൽനിന്നു് ഒരു ഉദാഹരണം പലപ്പോഴും പറയാറുണ്ടു്. ഒരു പൊതുഭാഷയുടെ ആവശ്യകതയെപ്പററി ആർക്കും അഭിപ്രായവ്യത്യാസമില്ല. പക്ഷേ അതു് ഇംഗ്ലീഷായിക്കൂടാ. ഉദ്യോഗസ്ʼഥന്മാർ നാട്ടുഭാഷകളെ കണക്കിലെടുക്കണം. ഇംഗ്ലീഷുഭാഷയെ അനുകൂലിക്കുന്നവർക്കു ന്യായമെന്നു തോന്നുന്ന രണ്ടാമത്തെ പരിഗണന സാമ്രാജ്യത്തിലുള്ള ഇന്ത്യയുടെ സ്ഥാനമാണു്. പച്ചയ്ക്കു പറഞ്ഞാൽ ഈ വാദത്തിൻെറ അർത്ഥം, സാമ്രാജ്യത്തിൻെറ മററു ഭാഗങ്ങളെ അധിവസിക്കുന്ന പന്ത്രണ്ടുകോടി ജനങ്ങരംക്കുവേണ്ടി മുപ്പത്തൊന്നുകോടി ഇന്ത്യക്കാർ അവരുടെ പൊതുഭാഷയായി ഇംഗ്ലീഷ്ʼ സ്വീകരിക്കണമെന്നാണു്.

---

7. Young India, 21-4-1920 (Thoughts on National Language, pp. 18-19)

ഒന്നര ശതാബ്ദത്തെ ബ്രിട്ടീഷ്ഭരണത്തിനുശേഷവും ഇന്ത്യയിലെ പൊതുഭാഷയാകുന്നതിൽ ഇംഗ്ളീഷ് പരാജയമടഞ്ഞിരിക്കയാണെന്ന വസ്തുതയാണു ഈ പ്രശ്നത്തിന്റെ പഠിതാക്കരം ആദ്യമായി മനസ്സിലാക്കേണ്ടതു്. നമ്മുടെ നഗരങ്ങളിൽ ഒരുതരം മുറിഇംഗ്ളീഷ് ഇക്കാര്യത്തിൽ വിജയിച്ചിട്ടുണ്ടെന്നു തോന്നിയേക്കാം. ബോംബെ, കൽക്കത്ത മുതലായ വലിയ നഗരങ്ങളിലിരുന്നു നമ്മുടെ ദേശീയ പ്രശ്നങ്ങരം പഠിക്കുന്നു എന്നു പറയുന്നവരുടെ കണ്ണഞ്ചിക്കാൻ മാത്രമേ ഈ വസ്തുത പര്യാപ്തമാകൂ. എന്നാൽ ഈ നഗരങ്ങളിലെ ജനസംഖ്യ എന്താണു്? ഇന്ത്യയിലെ മൊത്തം ജനസംഖ്യയുടെ 2.2 ശതമാനം മാത്രം. ഇംഗ്ളീഷ് അനുകൂലികരം മറന്നുകളയുന്ന രണ്ടാമത്തെ കാര്യം നമ്മുടെ നാട്ടുഭാഷകളിൽ ബഹുഭൂരിപക്ഷവും അന്യോന്യം ബന്ധപ്പെട്ടവയാണെന്നും, തന്മൂലം മദ്രാസ് പ്രസിഡൻസി ഒഴിച്ചു് മറെറല്ലായിടത്തും ഒരു പൊതുഭാഷയാകുന്നതിനുള്ള യോഗ്യത ഹിന്ദുസ്ഥാനിക്കാണെന്നുമുള്ളതാണു്. ഹിന്ദിക്കുള്ള ഈ മേന്മയും നമ്മുടെ ഇപ്പോഴത്തെ ദേശീയപ്രബുദ്ധതയും പരിഗണിച്ചാൽ ഇംഗ്ളീഷ് നമ്മുടെ പൊതുഭാഷയായി എങ്ങനെയാണു സ്വീകരിക്കുക?

8

*ദേശീയഭാഷകളും ലിപിയും*

ഒരു രാഷ്ട്രമെന്ന നിലയിലുള്ള നമ്മുടെ അവകാശവാദം സാർത്ഥകമാകണമെങ്കിൽ നമുക്കു പൊതുവായി പലതും ഉണ്ടായിരിക്കണം. വിവിധ വിശ്വാസപദ്ധതികളിലും ഉപപദ്ധതികളിലുമായി വർത്തിക്കുന്ന ഒരു പൊതുസംസ്കാരം നമുക്കുണ്ടു്; പൊതുവായ അവശതകരം നമുക്കുണ്ടു്; വേഷത്തിന്റെ കാര്യത്തിലാണെങ്കിൽ ഒരേയിനം നൂലുകൊണ്ടുള്ള വസ്ത്രം ധരിക്കുക എന്നതു് ആശാസ്യം മാത്രമല്ല, ഒരാവശ്യംകൂടിയാണെന്നു കാണിക്കാൻ ഞാൻ ശ്രമിക്കുകയാണു്. അതുപോലെ നമുക്കൊരു പൊതുഭാഷയും വേണം—നാട്ടുഭാഷകരംക്കു പകരമായിട്ടല്ല; അവയ്ക്കു പുറമേ, സംസ്കൃതം, പേർഷ്യൻ, അറബിക് എന്നീ ഭാഷകളുടെ അതിപ്രസരം ഇല്ലാത്ത ഹിന്ദിയും ഉർദുവും ചേർന്നുണ്ടാകുന്ന ഹിന്ദുസ്ഥാനിയായിരിക്കണം ഈ പൊതുഭാഷയെന്നു് ഏറെക്കുറെ സമ്മതിച്ചിരിക്കയാണു്. നമ്മുടെ നാട്ടുഭാഷകരംക്കുള്ള എണ്ണമററ ലിപിസമ്പ്രദായമാണു വലിയ പ്രതിബന്ധം. ഒരു പൊതുഭാഷയുണ്ടാവുകയെന്നതു് ഇപ്പോരം ഒരു സ്വപ്നം മാത്രമായി അവശേഷിക്കുകയാണു്. അതു സഫലമാകുന്നതിനുള്ള ഒരു വലിയ മാർഗതടസ്സം നീക്കാൻ സാധിക്കും, ഒരു പൊതുലിപി സ്വീകരിക്കുകയാണെങ്കിൽ.

8. Young India, 27-8-1925 (India of My Dreams, pp. 203—204 )

പല ലിപിസമ്പ്രദായങ്ങളുണ്ടായിരിക്കുക എന്നതു് ഒന്നിൽ കൂടുതൽ കാരണങ്ങൾകൊണ്ടു് ഒരു പ്രതിബന്ധമാണു്. അറിവു സമ്പാദിക്കുന്നതിനു് ഒരു പ്രതിബന്ധമായി അതു നിലകൊള്ളുന്നു. ആര്യഭാഷകൾക്കു പൊതുവായി പലതുമുണ്ടു്. അതുകൊണ്ടു വിവിധ ലിപികൾ പഠിക്കുന്നതിനു വെറുതെ വളരെയധികം സമയം നഷ്ടപ്പെടുത്തേണ്ടയാവശ്യമില്ലായിരുന്നെങ്കിൽ, വിഷമംകൂടാതെ നമുക്കു പല ഭാഷകൾ വശമാക്കാമായിരുന്നു. ഉദാഹരണമായി രവീന്ദ്രനാഥ ടാഗോറിന്റെ കിടയററ കൃതികൾ ദേവനാഗരിലിപിയിൽ അച്ചടിക്കപ്പെട്ടിരുന്നെങ്കിൽ അവ മനസ്സിലാക്കുന്നതിനു സംസ്കൃതത്തിൽ അൽപ്പമെങ്കിലും ജ്ഞാനമുള്ളവർക്കു വിഷമമില്ലായിരുന്നു. എന്നാൽ ബംഗാളിലിപിയാകട്ടെ ബംഗാളികളല്ലാത്തവരെ സംബന്ധിച്ചിടത്തോളം 'തൊട്ടുപോകരുതു്'' എന്ന ഒരു ചൂണ്ടുപലകയാണു്. മറിച്ചു് ബംഗാളികൾക്കു ദേവനാഗരിലിപി അറിയാമായിരുന്നെങ്കിൽ തുളസീദാസിനെപ്പോലെയുള്ള പല ഹിന്ദുസ്ഥാനി എഴുത്തുകാരുടേയും കൃതികളുടേയും അത്ഭുതകരമായ സൗന്ദര്യവും ആത്മീയതയും ആസ്വദിക്കാൻ അവർക്കും സാധിക്കുമായിരുന്നു. ഇന്ത്യയ്ക്കു് ഒരു പൊതുലിപി ഉണ്ടാവുകയെന്നതു് ഒരു വിദൂരലക്ഷ്യമാണു്. തെക്കൻശാഖയുൾപ്പെടെ ഇൻഡോ--സംസ്കൃതഭാഷകൾ സംസാരിക്കുന്ന എല്ലാവർക്കും ഒരു പൊതുലിപിയുണ്ടാവുകയെന്നതു്, നമ്മുടെ പ്രാദേശിക മനോഭാവം നാം വെടിയുമെങ്കിൽ കുറച്ചുകൂടി പ്രായോഗികമായ ലക്ഷ്യമാണു്. ഉദാഹരണമായി ഒരു ഗുജറാത്തി, ഗുജറാത്തിലിപിയോടുതന്നെ ഒട്ടിപ്പിടിച്ചു നിൽക്കുന്നതിൽ ഒരു മേന്മയുമില്ല. ഭാരതവ്യാപകമായ ദേശാഭിമാനത്തിന്റെ മഹത്തായ പ്രവാഹത്തിനു പോഷകമായിരിക്കുന്നിടത്തോളം, പ്രാദേശിക ദേശാഭിമാനം നല്ലതാണു്. അതുപോലെതന്നെ, ഭാരതവ്യാപകമായ ദേശാഭിമാനം അതിനേക്കാൾ വിപുലമായ പ്രപഞ്ചലക്ഷ്യത്തിനു പോഷകമാകുന്നിടത്തോളം മാത്രമേ നന്നായിരിക്കൂ. എന്നാൽ 'ഇന്ത്യ ഏതുമില്ല, ഗുജറാത്താണു് എല്ലാം' എന്നു പറയുന്ന പ്രാദേശിക ദേശാഭിമാനം ദുഷ്ടമാണു്. ഇന്ത്യയിൽ ഭൂരിഭാഗത്തും അറിയപ്പെടുന്നു എന്നുള്ളതുകൊണ്ടു ദേവനാഗരിയാണു പൊതുലിപിയാകേണ്ടതു് എന്നു് ഇനിയും കൂടുതൽ തെളിയിക്കേണ്ടയാവശ്യമില്ല. ഓരോ സംസാരഭാഷയും നില നിർത്തണമെന്നും വളർത്തിക്കൊണ്ടു വരണമെന്നും മാത്രമുള്ള ഒററതിരിഞ്ഞ സങ്കുചിതമനോഭാവം ദേശീയവിരുദ്ധവും പ്രപഞ്ചവിരുദ്ധവുമാണു്. വളർച്ച പ്രാപിച്ചിട്ടില്ലാത്തതും, ലിപിയില്ലാത്തതുമായ ഉപഭാഷകളെയെല്ലാം ബലികഴിക്കുകയും അവയെ ഹിന്ദുസ്ഥാനിയാകുന്ന പ്രധാനപ്രവാഹത്തിൽ ലയിപ്പിക്കുകയും ചെയ്യേണ്ടതാണെന്നാണു് എന്റെ വിനീതമായ അഭിപ്രായം. അതു കൂടുതൽ മാഹാത്മ്യം പ്രാപിക്കുന്നതിനുള്ള ഒരു ബലി മാത്രമായിരിക്കും, അല്ലാതെ ആത്മഹത്യയല്ല, ഭാഷകളേയും ലിപികളേയും നശിപ്പിക്കുകയോ ആവശ്യത്തിൽ കൂടുതൽ വർദ്ധിപ്പിക്കുകയോ ചെയ്യുന്ന പ്രക്രിയയുടെ

വളർച്ച തടഞ്ഞെങ്കിൽ മാത്രമേ സംസ്കാരസമ്പന്നയായ ഇന്ത്യക്കു് ഒരു പൊതുഭാഷയുണ്ടാവുകയുള്ളൂ. ഒരു പൊതുഭാഷയെ പോഷിപ്പിക്കുകയാണു നാം ചെയ്യേണ്ടതു്. എനിക്കു് എന്റെ ഇഷ്ടം നടപ്പിൽവരുത്താനുള്ള കഴിവുണ്ടായിരുന്നെങ്കിൽ പ്രതിഷ്ഠാപിതമായ പ്രാദേശിക ലിപികൾ പുറമേ ദേവനാഗരിലിപിയുടേയും ഉർദുലിപിയുടേയും പഠനം പ്രവിശ്യകളിൽ നിർബന്ധിതമാക്കുകയും, അതിനുപുറമേ വിവിധ നാട്ടുഭാഷകളിലുള്ള പ്രധാന ഗ്രന്ഥങ്ങൾ പദാനുപദമായ ഹിന്ദുസ്ഥാനി പരിഭാഷയോടുകൂടി ദേവനാഗരിയിൽ അച്ചടിപ്പിക്കയും ചെയ്യുമായിരുന്നു.

9

മാതൃഭാഷയെ അപേക്ഷിച്ചു് ഇംഗ്ളീഷ്ഭാഷയോടുള്ള നമ്മുടെ പ്രേമം വിദ്യാസമ്പന്നരും രാഷ്ട്രീയമനഃസ്ഥിതിയുള്ളവരുമായ വിഭാഗക്കാരുടേയും സാമാന്യജനതയുടേയും ഇടയ്ക്കു് അഗാധമായ ഒരു വിടവു് സൃഷ്ടിച്ചിട്ടുണ്ടു്. ഇന്ത്യയിലെ ഭാഷകൾ ദരിദ്രങ്ങളായിട്ടുണ്ടു്. ഗഹനചിന്തകൾ മാതൃഭാഷയിൽ പ്രകാശിപ്പിക്കാൻ ശ്രമിക്കുമ്പോൾ നാം പരാജിതരായിത്തീരുന്നു. ശാസ്ത്രീയസംജ്ഞകൾക്കു് അനുയോജ്യമായ പദങ്ങളില്ല. ഇതിന്റെ ഫലം നാശകരമായിരുന്നു. സാധാരണക്കാർ ആധുനികചിന്തയിൽനിന്നു് അകററിനിർത്തപ്പെട്ടിരിക്കുകയാണു്. ഇന്ത്യയിലെ പ്രധാനപ്പെട്ട ഭാഷകൾ അവഗണിക്കപ്പെട്ടതുമൂലം രാജ്യത്തിനു് എത്രമാത്രം ദോഷം സംഭവിച്ചിട്ടുണ്ടെന്നു ശരിക്കു കണക്കാക്കാൻ ഇദാനീന്തനകാലവുമായി കൂടുതൽ ബന്ധപ്പെട്ടുപോയതുകൊണ്ടു നമുക്കു സാധ്യമല്ല. ഇതിനൊരു പോംവഴി കണ്ടില്ലെങ്കിൽ സാധാരണക്കാരന്റെ മനസ്സു് ബന്ധനത്തിൽത്തന്നെ കഴിഞ്ഞുകൂടേണ്ടതായി വരുമെന്നു കാണുക എളുപ്പമാണു്. സ്വരാജ് പടുത്തുയർത്തുന്നതിനു സാധാരണക്കാർക്കു പറയത്തക്കയാതൊരു സംഭാവനയും നൽകാനാവില്ല. ഓരോ വ്യക്തിയും സ്വാതന്ത്ര്യസമരത്തിൽ തന്റേതായ സംഭാവന നേരിട്ടു നൽകുകയെന്നതു്, അഹിംസാധിഷ്ഠിതമായ സ്വരാജിൽ അന്തർലീനമാണു്. ഓരോ ചുവടും അതിന്റെ അന്തരാർത്ഥത്തിൽ മനസ്സിലാക്കാനാവില്ലെങ്കിൽ സാധാരണക്കാർക്കു് ഇതു ചെയ്യുക ദുഷ്കരമാണു്. അവരുടെ സ്വന്തം ഭാഷകളിൽ വിശദീകരണം നൽകിയില്ലെങ്കിൽ ഇതു സാധ്യമാണു്.

10

ഇനിയും നമുക്കു് ഒരു രാഷ്ട്രഭാഷയുടെ കാര്യം ആലോചിക്കാം. ഇംഗ്ലീഷാണു് നമ്മുടെ രാഷ്ട്രഭാഷയാകേണ്ടതെങ്കിൽ അതു നമ്മുടെ

---

9. Constructive programme, pp. 19–20 (India of my Dreams, p. 209)
10. 1917 ഒക്ടോബർ 20-ാം തീയതി ബ്രോച്ചിൽവച്ചു നടന്ന രണ്ടാം ഗുജറാത്തു് വിദ്യാഭ്യാസസമ്മേളനത്തിൽ ഗാന്ധിജി ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽനിന്നു് (India of My Dreams. pp. 204–207).

സ്കൂളുകളിൽ നിർബന്ധമാക്കണം. ഇംഗ്ലീഷ് നമ്മുടെ രാഷ്ട്രഭാഷയാവുക സാദ്ധ്യമാണോയെന്ന് ആദ്യം ആലോചിക്കാം.

ഈ പ്രശ്നം ഉന്നയിക്കുന്നതുതന്നെ അജ്ഞതയെ കാണിക്കുന്നു എന്നാണ് നല്ല ദേശാഭിമാനികൾകൂടിയായ നമ്മുടെ ചില വിദ്യാസമ്പന്നർ പറയുന്നതു്. അവരുടെ അഭിപ്രായത്തിൽ ഇംഗ്ലീഷ് ഇപ്പോൾത്തന്നെ ആ സ്ഥാനം അലങ്കരിക്കുകയാണ്.

കേവലം ഒരു ലഘുവീക്ഷണത്തിൽ ഈ അഭിപ്രായം ശരിയാണെന്നു തോന്നിയേക്കാം. നമ്മുടെ സമുദായത്തിലെ അഭ്യസ്തവിദ്യരെ നോക്കിയാൽ, ഇംഗ്ലീഷില്ലെങ്കിൽ നമ്മുടെ സകലപ്രവർത്തനവും നിശ്ചലമാകും എന്ന് ഒരഭിപ്രായമുണ്ടാകും. എന്നാൽ നല്ലതുപോലെ ആലോചിച്ചാൽ നമുക്കു മനസ്സിലാകും ഇംഗ്ലീഷ് നമ്മുടെ രാഷ്ട്രഭാഷയായിക്കൂടാ എന്നും ആകയില്ല എന്നും.

ഒരു രാഷ്ട്രഭാഷയ്ക്കു വേണ്ടതെന്തെല്ലാമെന്ന് ആലോചിക്കാം.

1. ഗവർമെൻറുദ്യോഗസ്ഥന്മാരെ സംബന്ധിച്ചിടത്തോളം അതു പഠിക്കാനെളുപ്പമായിരിക്കണം.

2. ഇന്ത്യ ഒട്ടുക്ക് മതപരവും സാമ്പത്തികവും രാഷ്ട്രീയവുമായ സമ്പർക്കം പുലർത്തുന്നതിനുള്ള ഒരു ഉപാധി എന്ന നിലയിൽ അതു് കഴിവുററതായിരിക്കണം.

3. ഇന്ത്യയിലെ ജനങ്ങളിൽ ഭൂരിപക്ഷംപേരുടെ സംസാരഭാഷയായിരിക്കണം അതു്.

4. രാജ്യത്തിനു മുഴുവനും പഠിക്കാൻ വളരെ എളുപ്പമുള്ളതായിരിക്കണം ആ ഭാഷ.

5. ഈ ഭാഷ തെരഞ്ഞെടുക്കുന്നതിൽ താത്ക്കാലികമോ ചഞ്ചലമോ ആയ താത്പര്യങ്ങൾ പരിഗണന അർഹിക്കുന്നില്ല.

ഈ അവശ്യഘടകങ്ങളൊന്നും ഇംഗ്ലീഷിനില്ല. ആദ്യം പറഞ്ഞതു അവസാനമാണു പറയേണ്ടിയിരുന്നതു്. പക്ഷേ ഞാൻ മനഃപൂർവമതു് ആദ്യം പറഞ്ഞു. കാരണം, ഇംഗ്ലീഷ് ആ ആവശ്യം നിർവ്വഹിക്കുന്നുണ്ടെന്നു തോന്നും. എന്നാൽ സൂക്ഷ്മമായി പരിശോധിച്ചാൽ ഇപ്പോൾക്കൂടി ഉദ്യോഗസ്ഥന്മാർക്ക് എളുപ്പം പഠിക്കുന്നതിനോ പ്രയോഗിക്കുന്നതിനോ പററിയ ഒരു ഭാഷയല്ല ഇംഗ്ലീഷ് എന്നു മനസ്സിലാക്കാൻ കഴിയും.

നാം ഏതു ഭരണഘടനയുടെ കീഴിലാണോ ഭരിക്കപ്പെടുന്നതു്, ആ ഭരണഘടന വിഭാവനംചെയ്യുന്നതു് ഇംഗ്ലീഷുദ്യോഗസ്ഥന്മാരുടെ സംഖ്യ പടിപടിയായി കുറഞ്ഞുവന്ന് അവസാനം വൈസ്രോ

യിയും കുറേപ്പേരുംമാത്രം അവശേഷിക്കും എന്നാണ്. ഗവർമെൻറു സർവ്വീസിൽ ഭൂരിപക്ഷം പേരും ഇപ്പോഠംതന്നെയും ഇന്ത്യക്കാരാണ്. കാലം പോകുന്തോറും അവരുടെ സംഖ്യ കൂടുകയും ചെയ്യും. ആരും ഇതു് നിഷേധിക്കുമെന്നു തോന്നുന്നില്ല. അവർക്കു ഇംഗ്ലീഷ് മറേറതു ഭാഷയെക്കാളും പ്രയാസമേറിയതാണ്.

രണ്ടാമത്തെ യോഗ്യതയെപ്പററിയാണെങ്കിൽ നാട്ടിലുള്ള സകല മാനപേരും ഇംഗ്ലീഷു സംസാരിക്കാൻ തുടങ്ങിയില്ലെങ്കിൽ ഇംഗ്ലീഷിൽക്കൂടി മതപരമായ സമ്പക്കം കേവലം അസാധ്യമാണ്. അതിനു തക്കവണ്ണം സാധാരണക്കാരുടെയിടയിൽ ഇഗ്ലീഷ് പ്രചരിപ്പിക്കുകയെന്നതു് പ്രത്യക്ഷത്തിൽ അസാധ്യമാണ്.

മൂന്നാമത്തെ ആവശ്യം ഇംഗ്ലീഷ് നിറവേററുകയേയില്ല. കാരണം ഇന്ത്യയിൽ ഭൂരിപക്ഷം ജനങ്ങഠം ഇംഗ്ലീഷ് സംസാരിക്കുന്നില്ല.

ഇന്ത്യ ഒട്ടുക്കു് പഠിക്കാനെളുപ്പമുള്ള ഒരു ഭാഷ അല്ലാത്തതുകൊണ്ടു് നാലാമത്തെ യോഗ്യതയും ഇംഗ്ലീഷിനില്ല. അഞ്ചാമത്തെക്കാര്യമാണെങ്കിൽ ഇംഗ്ലീഷിനു് ഇന്നുള്ള പദവി വെറും താത്കാലികമാണെന്നു് നമുക്കു് കാണാം, ഇന്ത്യയിൽ രാഷ്ട്രകാര്യങ്ങഠം സംബന്ധിച്ചിടത്തോളം ഇംഗ്ലീഷിൻെറയാവശ്യം ഉണ്ടെങ്കിൽത്തന്നെ, കേവലം തുച്ഛമായിരിക്കും അതു് എന്നുള്ളതാണു വാസ്തവം. സാമ്രാജ്യകാര്യങ്ങഠംക്കതു് തീർച്ചയായും ആവശ്യമാണ്. സാമ്രാജ്യത്തിനുള്ളിൽ വിവിധരാഷ്ട്രങ്ങഠംതമ്മിലുള്ള സമ്പക്കത്തിനുവേണ്ടി അതു തുടരും. പക്ഷേ അതു കാര്യം വേറെ. അതിലേക്കു് ഇംഗ്ലീഷിൻെറ ആവശ്യമുണ്ടു്. നാം ഇംഗ്ളീഷുഭാഷയെ വെറുക്കുന്നില്ല. നാം ആവശ്യപ്പെടുന്നതു യഥാഹ്മായ പരിധിക്കപ്പുറം അതു പൊയ്ക്കൂടാ എന്നുമാത്രമാണ്. സാമ്രാജ്യഭാഷയായി ഇംഗ്ളീഷ് തുടരുമെന്നുള്ളതുകൊണ്ടു് അതു പഠിച്ചു്, പോകുന്നിടത്തെല്ലാം നമ്മുടെ രാജ്യത്തിൻെറ കീത്തി പ്രചരിപ്പിക്കുവാൻ നാം നമ്മുടെ മാളവ്യജിമാരെയും, ശാസ്ത്രിമാരെയും, ബാനർജിമാരെയും നിർബന്ധിക്കും. പക്ഷേ ഇംഗ്ളീഷ് ഇന്ത്യയുടെ രാഷ്ട്രഭാഷയാവുക സാധ്യമല്ല, സാധ്യമാണെന്നു വിചാരിക്കുന്നതു് നമ്മുടെ ബലഹീനതയും അജ്ഞതയുമാണു കാണിക്കുന്നതു്.

അങ്ങനെയെങ്കിൽ മേൽപ്പറഞ്ഞ അഞ്ചു യോഗ്യതകളുമുള്ള ഭാഷയേതാണ്? അതു് ഹിന്ദിയാണെന്നു നമുക്കു സമ്മതിക്കേണ്ടിവരും.

ഈ അഞ്ചു് ആവശ്യങ്ങഠം നിറവേററുന്ന കാര്യത്തിൽ ഹിന്ദിയോടു മൽസരിക്കുന്നതിനു് മറെറാരു ഭാഷയ്ക്കും സാദ്ധ്യമല്ല. ഹിന്ദി കഴിഞ്ഞാൽ ബംഗാളി. എന്നാൽ ബംഗാളികഠംതന്നെ ബംഗാളിനു വെളിയിൽ ഹിന്ദിയാണുപയോഗിക്കുക. ഹിന്ദി സംസാരിക്കുന്നവൻ എവിടെപ്പോയാലും ഹിന്ദി സംസാരിക്കുന്നു. ആക്കും ഇതിൽ അൽഭുതമില്ല, ഹിന്ദി സംസാരിക്കുന്ന ഹിന്ദുമതപ്രഭാഷകരും, ഉർദ്ദ

സംസാരിക്കുന്ന മൗലവിമാരും ഇന്ത്യ ഒട്ടുക്ക് അവരുടെ മതപ്രസംഗങ്ങൾ ഹിന്ദിയിലും ഉർദുവിലുമാണ് നടത്തുന്നത്. അനഭ്യസ്തവിദ്യരായ സാധാരണക്കാർ പോലും അവർ പറയുന്നതെന്തെന്നു മനസ്സിലാക്കുന്നു. അക്ഷരാഭ്യാസമില്ലാത്ത ഒരു ഗുജറാത്തിപോലും വടക്കോട്ടു പോയാൽ സംസാരത്തിൽ കുറച്ചു ഹിന്ദിപദങ്ങൾ ഉപയോഗിക്കാൻ ശ്രമിക്കുന്നു. എന്നാൽ ബോംബെയിലെ 'സേട്ടി'ൻെറ ദ്വാരപാലകനായി ജോലിചെയ്യുന്ന വടക്കൻ 'ഭയ്യാ' ഗുജറാത്തിയിൽ സംസാരിക്കാൻ വിസമ്മതിക്കുന്നു. മുറിഹിന്ദിയിൽ അയാളോടു സംസാരിക്കുന്നതിന് അയാളുടെ മുതലാളി 'സേട്ടാ'ണ് നിർബദ്ധനാവുക. വിദൂരമായ തെക്കൻ പ്രവിശ്യകളിൽ പോലും ഹിന്ദി സംസാരിക്കുന്നതു ഞാൻ കേട്ടിട്ടുണ്ട്. മദ്രാസിൽ ഇംഗ്ളീഷില്ലാതെ കഴിഞ്ഞുകൂടുക പ്രയാസമാണെന്നു പറയുന്നതു ശരിയല്ല. അവിടെ എൻെറ എല്ലാ പ്രവർത്തനങ്ങളിലും ഞാൻ ഹിന്ദി വിജയകരമായി ഉപയോഗിച്ചിട്ടുണ്ട്. തീവണ്ടികളിൽ മദ്രാസുകാരായ യാത്രക്കാർ സഹയാത്രക്കാരോടു ഹിന്ദിയിൽ സംസാരിക്കുന്നതു ഞാൻ കേട്ടിട്ടുണ്ട്. കൂടാതെ ആവശ്യത്തിനുതകുമാറു നന്നായി പ്രയോഗിക്കുന്നതിനുള്ള ഹിന്ദി പരിജ്ഞാനം മദ്രാസിലെ മുസ്ലീങ്ങൾക്കുണ്ട്. ഇന്ത്യ ഒട്ടുക്കുള്ള മുസ്ലീങ്ങൾ ഉർദുവാണു സംസാരിക്കുന്നതെന്നും, എല്ലാ പ്രവിശ്യകളിലും അവർ ധാരാളമായി ഉണ്ടെന്നും ഓർക്കേണ്ടതാണ്.

അങ്ങനെ ഇന്ത്യയുടെ രാഷ്ട്രഭാഷയായി ഹിന്ദി ഇപ്പോൾത്തന്നെ പ്രതിഷ്ഠിതമായിട്ടുണ്ട്. അതു് ആ രീതിയിൽ ഉപയോഗിച്ചു തുടങ്ങിയിട്ടു വളരെ നാളുകളായി. ഉർദുവിൻെറ ജനനംതന്നെ അതുമൂലമാണ്. പേർഷ്യനോ, അറബിയോ രാഷ്ട്രഭാഷയാക്കുന്നതിനു മുസ്ലീംരാജാക്കന്മാർക്കു സാധ്യമായിരുന്നില്ല. അവർ ഹിന്ദിവ്യാകരണം സ്വീകരിച്ചു. സംസാരിക്കുന്നതിനവർ കൂടുതൽ പേർഷ്യൻ പദങ്ങളുപയോഗിക്കുകയും, എഴുതുന്നതിന് ഉർദുലിപി സ്വീകരിക്കുകയും ചെയ്തു എന്നുമാത്രം. എന്നാൽ അവർക്ക് ഒരു വിദേശഭാഷയിൽക്കൂടി സാധാരണക്കാരുമായി സമ്പർക്കം പുലർത്തുക സാധ്യമായിരുന്നില്ല. ഇംഗ്ലീഷ്ഭരണാധികാരികളുടെ കാര്യവും ഇതുപോലെതന്നെ. പട്ടാളത്തിൽ ശിപായികളുമായി ഇടപെടുന്നവർക്കറിയാം, അതിനുവേണ്ടിയാണ് അവർ ഹിന്ദിയിലും ഉർദുവിലും അനുയോജ്യമായ പദങ്ങൾ നിർമിച്ചിട്ടുള്ളതെന്ന്.

ഇങ്ങനെ ഹിന്ദിക്കുമാത്രമേ രാഷ്ട്രഭാഷയാകുവാൻ സാധിക്കൂ എന്നു നാം കണ്ടു. മദ്രാസിലെ അഭ്യസ്തവിദ്യർക്ക് ഇതു കുറച്ചു വിഷമം ഉണ്ടാക്കുന്നു എന്നുള്ളതിനു സംശയമില്ല. എന്നാൽ ഗുജറാത്തികൾക്കും മറാട്ടികൾക്കും സിന്ധികൾക്കും ബംഗാളികൾക്കും ഇതു എളുപ്പമായിരിക്കും. രാഷ്ട്രകാര്യങ്ങൾക്ക് ഉപയോഗിക്കത്തക്കവിധം കുറെ മാസങ്ങൾകൊണ്ടു ഹിന്ദിയിൽ വ്യുൽപ്പത്തി നേടാനവർക്കു സാധിക്കും. തമിഴർക്ക് ഇതു് അത്രയും എളുപ്പമല്ല.

തമിഴും തെക്കേ ഇന്ത്യയിലെ മററു ഭാഷകളും ദ്രാവിഡഗ്രൂപ്പിൽ പ്പെട്ടവയാണ്. അവയുടെ ഘടനയും വ്യാകരണവും സംസ്കൃതത്തിൽ നിന്ന വിഭിന്നമാണ്. രണ്ടു ഗ്രൂപ്പിനും പൊതുവിലുള്ളത് അവയുടെ സംസ്കൃതപദസമ്പത്തുമാത്രമാണ്.

പക്ഷേ വിഷമം അഭ്യസ്തവിദ്യർക്കു മാത്രമേയുള്ളൂ. അവരുടെ ദേശാഭിമാനത്തോട്ട് അപേക്ഷിക്കുന്നതിനും, ഹിന്ദി പഠിക്കുന്നതിന അവർ പ്രത്യേകം ശ്രമം നടത്തുമെന്ന പ്രതീക്ഷിക്കുന്നതിനും നമുക്കവ കാശമുണ്ട്.

ഹിന്ദിക്ക് അതിൻെറ അർഹമായ സ്ഥാനം ലഭിക്കുകയാണെ ങ്കിൽ മദ്രാസിലുള്ള എല്ലാ സ്കൂളുകളിലും അതു പഠിപ്പിക്കാൻ തുട ങ്ങും. അങ്ങനെ മററു പ്രവിശ്യകളുമായി ബന്ധം പുലർത്താൻ മദ്രാ സിനു സാധ്യമാകും. സാധാരണക്കാരനെ സമീപിക്കാൻ ഇംഗ്ലീ ഷിനു കഴിഞ്ഞിട്ടില്ല. ഹിന്ദിക്കാവട്ടെ വളരെയെളുപ്പം അതു സാ ധിക്കും. തെലുങ്കർ ഇന്നിതു തുടങ്ങിക്കഴിഞ്ഞിരിക്കുകയാണ്.

11

എന്തെല്ലാം കുററവും കുറവുമുണ്ടെങ്കിലും എൻെറ മാതൃഭാഷയെ ഞാൻ മുറുകെപ്പിടിക്കണം. എൻെറ അമ്മയുടെ മുലപ്പാലിനുമാത്രമേ എനിക്ക് ഉശിരും ഉന്മേഷവും തരാനൊക്കൂ. അതുപോലെയാണ് എൻെറ മാതൃഭാഷയും. ഇംഗ്ളീഷുഭാഷ അതിൻേറതായ നിലയിൽ ഞാനിഷ്ടപ്പെടുന്നു. പക്ഷേ അതിനവകാശമില്ലാത്ത ഒരു സ്ഥാനം അതു് അപഹരിച്ചെടുത്താൽ ഞാൻ അതിൻെറ കടുത്ത എതിരാളി യാകും. ഇന്നു ഇംഗ്ളീഷു ലോകഭാഷയാണെന്നുള്ളതു് അവിതർക്കി തമാണ്. അതുകൊണ്ട്. അതിൻെറ രണ്ടാം സ്ഥാനം ഐച്ഛിക മെന്നനിലയിൽ, സ്കൂളിലല്ല, സർവകലാശാലയിൽ കൊടുക്കുന്നതു് എനിക്കു സമ്മതമാണ്. അതു തെരഞ്ഞെടുക്കപ്പെട്ട കുറേപ്പേർക്കു വേണ്ടിയല്ലാതെ ജനലക്ഷങ്ങൾക്കുവേണ്ടിയല്ല. സൗജന്യമായി നിർബന്ധിതപ്രാഥമിക വിദ്യാഭ്യാസം തുടങ്ങാൻപോലും വേണ്ട പണമില്ലാത്ത നാം ഇംഗ്ളീഷു പഠിപ്പിക്കാൻ എങ്ങനെയാണു പണ മുണ്ടാക്കുക? ഇംഗ്ളീഷു കൂടാതെതന്നെ റഷ്യ ശാസ്ത്രലോകത്തു വേണ്ട പുരോഗതി സമ്പാദിച്ചിട്ടുണ്ട്. ഇംഗ്ളീഷു കൂടാതെ കഴിയുകയില്ല എന്നു വിചാരിക്കുന്നതു നമ്മുടെ മാനസിക അടിമത്തംകൊണ്ടാണ്. ആ പരാജയമനഃസ്ഥിതിക്കു ഞാൻ കൂട്ടുനിൽക്കുകയില്ല.

---

11. Harijan, 25-8-1946 (India of My Dreams, p. 209)

## 12

ഹിന്ദുക്കളും മുസ്ലീങ്ങളുമായുള്ള വ്യത്യാസം അയഥാർത്ഥമാണ്. ഇതേ അയഥാർത്ഥതയാണ ഹിന്ദിയും ഉർദുവും തമ്മിലുള്ള വ്യത്യാസത്തിലും കാണുന്നത്. ഹിന്ദുക്കൾ തങ്ങളുടെ സംസാരത്തിൽനിന്ന് പേർഷ്യൻപദങ്ങളും മുസ്ലീങ്ങൾ സംസ്കൃതപദങ്ങളും ഉപേക്ഷിക്കേണ്ട കാര്യമില്ല. രണ്ടും തമ്മിലുള്ള യോജിപ്പ് ഗംഗായമുനാ സംഗമം പോലെ സുന്ദരമായിരിക്കും. അതു ശാശ്വതവുമായിരിക്കും. ഹിന്ദി—ഉർദുവിവാദത്തിൽ പ്രവേശിച്ച് നമ്മുടെ വീര്യം നഷ്ടപ്പെടുത്തുകയും ശക്തി ക്ഷയിപ്പിക്കുകയും ചെയ്യുകയില്ല എന്ന ഞാൻ പ്രതീക്ഷിക്കട്ടെ. ലിപി സംബന്ധിച്ച് തീർച്ചയായും വിഷമം ഉണ്ട്. ഇപ്പോഴത്തെ സ്ഥിതിയനുസരിച്ച് മുസ്ലീങ്ങൾ അറബിലിപിയും ഹിന്ദുക്കൾ നാഗരിലിപിയും ആയിരിക്കും ഉപയോഗിക്കുക. രണ്ടു ലിപികൾക്കും അതുകൊണ്ട യഥാർഹമായ സ്ഥാനം നൽകേണ്ടതായി വരും. ഉദ്യോഗസ്ഥന്മാർ രണ്ടു ലിപികളും അറിഞ്ഞിരിക്കണം. ഇതിന വിഷമമില്ല. അവസാനം രണ്ടു ലിപികളിൽ എളുപ്പമുള്ളതു നിലനിൽക്കും. ഇന്ത്യയുടെ വിവിധ ഭാഗങ്ങൾ തമ്മിലുള്ള സമ്പർക്കത്തിന് ഒരു പൊതുഭാഷ ഉണ്ടായിരിക്കണമെന്നുള്ളതിനെപ്പററി സന്ദേഹമില്ല. ഹിന്ദി—ഉർദുവിവാദം നാം വിസ്മരിക്കുകയാണെങ്കിൽ, ഇന്ത്യ ഒട്ടുക്കുള്ള മുസ്ലീങ്ങളുടെ പൊതുഭാഷ ഉർദു ആണെന്നു കാണാം. ഇതു കാണിക്കുന്നതു മുഗളകാലഘട്ടത്തിനുശേഷം ഇന്ത്യയിൽ ഹിന്ദിയോ ഉർദുവോ രാഷ്ട്രഭാഷയാകുവാനുള്ള സാധ്യത തുടങ്ങിയിരുന്നു എന്നാണ്.

## 13

മദ്രാസ് എന്ന പദം അതിൻെറ വിപുലമായ ജനകീയ അർത്ഥത്തിലാണ ഞാനുപയോഗിക്കുന്നത്. ഞാൻ അർത്ഥമാക്കുന്നതു ദ്രാവിഡഭാഷകൾ സംസാരിക്കുന്ന മദ്രാസ് പ്രസിഡൻസി ഒട്ടുക്കുള്ള ജനങ്ങളെന്നാണ്.

കോൺഗ്രസിൻെറ നടപടികൾ മുഖ്യമായും ഹിന്ദുസ്ഥാനിയിലായിരുന്നു എന്നു കണ്ട് മിസ്സിസ് ബസൻറിനു നിരാശയുണ്ടായെന്നു ഞാൻ മനസ്സിലാക്കുന്നു. അക്കാരണംകൊണ്ട് അതൊരു ദേശീയ സമ്മേളനം എന്നതിനേക്കാൾ ഒരു പ്രാദേശികസമ്മേളനം മാത്രമേ ആയുള്ളൂ എന്ന അത്ഭുതകരമായ നിഗമനത്തിൽ അവർ എത്തിച്ചേർന്നു. മിസ്സിസ് ബസൻറിനേപ്പററിയും അവരുടെ സേവനങ്ങളെപ്പ

---

12. 1918-ൽഇൻഡോറിൽവച്ച് ചേർന്ന ഹിന്ദിസാഹിത്യസമ്മേളനത്തിൻെറ എട്ടാം യോഗത്തിൽ ഗാന്ധിജി ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽനിന്ന്. (Thoughts on National Language, p. 11)

13. Young India, 21-1-1920 (Thoughts on National Language, pp. 15—17)

ററിയും എനിക്കു വലിയ മതിപ്പാണുള്ളതു്. അവരെപ്പോലെ വിജയകരമായി ഇന്ത്യൻ സ്വയംഭരണം എന്ന ആശയം മററാരും പ്രചരിപ്പിച്ചിട്ടില്ല. ഇന്ത്യയെപ്രതി അവർ പ്രദർശിപ്പിച്ചിട്ടുള്ള ഉത്സാഹവും കഴിവും പരിഗണിച്ചാൽ അവരുടെയടുത്തു നിൽക്കാൻ അവരെക്കാരം പ്രായംകുറഞ്ഞ നമ്മിൽ ഏററവും വലിയവർക്കുപോലും യോഗ്യതയില്ല. പ്രായപൂർത്തിയായതിനുശേഷമുള്ള ജീവിതത്തിൽ ഉത്തമാംശവും ഇന്ത്യയെ സേവിക്കാനാണവർ വിനിയോഗിച്ചതു്. തൽഫലമായി ഒരുപക്ഷേ ലോകമാന്യതിലകൻ കഴിഞ്ഞാൽ ഇന്ത്യയിൽ ഏററവും ജനസമ്മതി ആർജിച്ചതു് അവരാണു്. എന്നാൽ ഇപ്പോഴാകട്ടെ അവരുടെ അഭിപ്രായങ്ങരം അഭ്യസ്തവിദ്യരിൽ ഭൂരിഭാഗം പേർക്കു് അസ്വീകാര്യമായി വന്നതിനാൽ അവരുടെ ജനസമ്മതി കുറെയൊക്കെ കുറഞ്ഞിട്ടുണ്ടു്. ഹിന്ദുസ്ഥാനി കോൺഗ്രസിനെ വെറുമൊരു പ്രാദേശികസംഘടനയാക്കുന്നു എന്ന അവരുടെ അഭിപ്രായത്തോടു വിയോജിക്കാനിടയായതിൽ എനിക്കു സങ്കടമുണ്ടു്. എൻെറ എളിയ അഭിപ്രായത്തിൽ അതു് ഒരു വലിയ പിശകാണു്. അതിലേയ്ക്കു ശ്രദ്ധ ക്ഷണിക്കുവാൻ കർത്തവ്യബോധത്താൽ ഞാൻ നിർബന്ധിതനായിരിക്കുന്നു. 1915—നു ശേഷം ഒന്നൊഴിച്ചു മറെറല്ലാ കോൺഗ്രസ് സമ്മേളനങ്ങളിലും ഞാൻ സംബന്ധിച്ചിട്ടുണ്ടു്. നടപടികളുടെ സുഗമതയെ സംബന്ധിച്ചിടത്തോളം ഇംഗ്ളീഷുമായി താരതമ്യപ്പെടുത്തുമ്പോരം ഹിന്ദുസ്ഥാനിക്കുള്ള പ്രയോഗക്ഷമത മനസ്സിലാക്കുവാൻ ഞാൻ ആ സമ്മേളനങ്ങളിൽ പ്രത്യേകം ശ്രദ്ധചെലുത്തിയിട്ടുണ്ടു്. ഞാൻ നൂറുകണക്കിനു പ്രതിനിധികളോടും ആയിരക്കണക്കിനു സന്ദർശകരോടും സംസാരിച്ചിട്ടുണ്ടു്. മിസ്സിസ് ബസൻെറും ലോകമാന്യതിലകനും ഉരംപ്പെടെ ആരെക്കാളും കൂടുതലായി സ്ഥലങ്ങരം ഞാൻ, ഒരുപക്ഷേ സന്ദർശിച്ചിട്ടുണ്ടു്. അഭ്യസ്തവിദ്യരും അല്ലാത്തവരുമായ ആളുകളെ കണ്ടിട്ടുണ്ടു്. ഇതിലൂടെയെല്ലാം ഞാനെത്തിച്ചേർന്നിട്ടുള്ള സുചിന്തിതതീരുമാനം ദേശീയപരിപാടികരം നടത്തുന്നതിനോ ആശയവിനിമയം ചെയ്യുന്നതിനോ ഹിന്ദിയുടേയും ഉർദുവിൻേറയും സന്താനമായ ഹിന്ദുസ്ഥാനിയോളം പററിയ മറെറാരു ഭാഷയില്ല എന്നാണു്. കഴിഞ്ഞ രണ്ടു വർഷങ്ങളൊഴിച്ചു കോൺഗ്രസിൻെറ എല്ലാ സമ്മേളനങ്ങളിലും നടപടികരം മിക്കവാറും മുഴുവനും ഇംഗ്ളീഷിൽ നടത്തിയതുകൊണ്ടു രാഷ്ട്രത്തിനു സാരമായ നഷ്ടമുണ്ടായിട്ടുണ്ടെന്നാണു വിസ്തൃതമായ അനുഭവംവച്ചുകൊണ്ടുള്ള എൻെറ സുചിന്തിതമായ അഭിപ്രായം. മദ്രാസ് പ്രസിഡൻസി ഒഴിച്ചാൽ മറെറല്ലാ സ്ഥലങ്ങളിലും നാഷണൽ കോൺഗ്രസിൽ സംബന്ധിച്ചിട്ടുള്ള സന്ദർശകരിലും പ്രതിനിധികളിലും ഭൂരിപക്ഷംപേർക്കും എപ്പോഴും ഇംഗ്ളീഷിനേക്കാരം ഹിന്ദുസ്ഥാനി മനസ്സിലാക്കാൻ സാധിച്ചിട്ടുണ്ടു് എന്നുള്ളതു് ഒരു പരമാർത്ഥമാണു് എന്നുകൂടി പ്രസ്താവിക്കാൻ ഞാനാഗ്രഹിക്കുന്നു. ഇതിൻെറയൊക്കെ അത്ഭുതകരമായ ഫലം ഇക്കഴിഞ്ഞ നീണ്ട വർഷങ്ങളിൽ ഒരു

കാഴ്ചസാധനം എന്ന നിലയിൽ മാത്രമേ കോൺഗ്രസ് ദേശീയ മായിരുന്നുള്ളൂ എന്നുള്ളതാണ്. യഥാർത്ഥത്തിലുള്ള വിദ്യാഭ്യാസ മൂല്യം സംബന്ധിച്ചിടത്തോളം അതു ദേശീയമായിരുന്നില്ല. ലോകത്തിലുള്ള മറേറതെങ്കിലും രാജ്യത്തായിരുന്നെങ്കിൽ മുപ്പത്തിയഞ്ചു കൊല്ലക്കാലത്തിനിടയ്ക്കു വർഷംതോറും പടിപടിയായി കൂടുതൽ ജനകീയമായി വളർന്നിട്ടുള്ള ഇത്തരം ഒരു സ്ഥാപനം, രാഷ്ട്രീയവിദ്യാഭ്യാസത്തിനു ഓരോ ഗൃഹത്തിലും പ്രവേശം ലഭിക്കത്തക്കവിധം പ്രചാരം നൽകുമായിരുന്നു. അതായതു വിവിധപ്രശ്നങ്ങൾ സ്വന്തം ഭാഷയിൽ ചർച്ചചെയ്യുന്നതിനുള്ള സന്ദർഭം അവർക്കു ലഭിക്കുമായിരുന്നു. കഴിഞ്ഞ കോൺഗ്രസിന്റെ കുറവുകൾ എന്തുതന്നെ ആയിരുന്നാലും, നടപടികൾ ഭൂരിപക്ഷം ആളുകൾക്കും മനസ്സിലാക്കാൻ സാധിച്ചു എന്ന നേട്ടംകൊണ്ടു് അതു മുൻസമ്മേളനങ്ങളേക്കാൾ ദേശീയമായിരുന്നു എന്നു തീർച്ചയാണ്. മിസ്സിസ് ബസൻറിനെ സംബന്ധിച്ചിടത്തോളം സദസ്സിനു മുഷിവു തോന്നിയെങ്കിൽ അതു് അവരോടുള്ള ബഹുമാനക്കുറവുകൊണ്ടോ അവഗണനകൊണ്ടോ അല്ല, രസകരവും, വിദഗ്ദ്ധവുമായിരുന്നെങ്കിൽപ്പോലും അവരുടെ പ്രസംഗം മനസ്സിലാക്കാൻ സദസ്സിനു സാധിച്ചില്ല എന്നതുകൊണ്ടാണ്. ദേശീയപ്രബുദ്ധത വർദ്ധിപ്പിക്കുകയും രാഷ്ട്രീയജ്ഞാനത്തിനും വിദ്യാഭ്യാസത്തിനുംവേണ്ടിയുള്ള വിശപ്പു കൂട്ടുകയും ചെയ്യുന്തോറും, ഇംഗ്ലീഷിൽ സംസാരിക്കാൻ നല്ല കഴിവും പ്രശസ്തിയുമുള്ള വാഗ്മികൾക്കുപോലും സദസ്സിനെ തൃപ്തിപ്പെടുത്താൻ പ്രയാസമായിരിക്കും. അതുകൊണ്ടു പൊതുകാര്യപ്രവർത്തകർ ഹിന്ദുസ്ഥാനി പഠിക്കേണ്ടതു് ദേശീയമായ ഒരാവശ്യമാണെന്നു മനസ്സിലാക്കാൻ മദ്രാസിലെ ജനങ്ങളോടു് ഞാൻ അഭ്യർത്ഥിക്കുകയാണ്. മദ്രാസിനു വെളിയിലുള്ള സദസ്സുകൾക്കു വലിയ പ്രയാസംകൂടാതെ ഹിന്ദുസ്ഥാനി ഏറെക്കുറെ മനസ്സിലാക്കാൻ സാധിക്കും. ദയാനന്ദസരസ്വതി ഹിന്ദുസ്ഥാനിയിലുള്ള തന്റെ വാചാലതയാൽ വടക്കേ ഇന്ത്യയ്ക്കു വെളിയിലുള്ള സദസ്സുകളെപ്പോലും അത്ഭുതസ്തിമിതമാക്കി. സാധാരണക്കാർക്കുപോലും അദ്ദേഹത്തിന്റെ പ്രസംഗം വിഷമംകൂടാതെ മനസ്സിലാകുമായിരുന്നു. ഇതിന്റെ അർത്ഥം മുപ്പത്തിയൊന്നരകോടി ജനങ്ങളുള്ളതിൽ മദ്രാസിലുള്ള മൂന്നൂററിയെൺപതു ലക്ഷത്തോളം ജനങ്ങൾക്കു മാത്രമേ ഒരു ഹിന്ദുസ്ഥാനിപ്രസംഗകൻ പറയുന്നതു മനസ്സിലാക്കാൻ സാധിക്കാതെവരികയുള്ളുവെന്നാണ്. മുസ്ലീംജനസംഖ്യയെ ഞാൻ ഇതിൽനിന്നു വിട്ടുകളഞ്ഞിട്ടുണ്ടു്. എന്തെന്നാൽ മദ്രാസ് പ്രസിഡൻസിയിലുള്ള മുസ്ലീങ്ങളിൽ ഭൂരിപക്ഷംപേർക്കും ഹിന്ദുസ്ഥാനി അറിയാം എന്നു് സുവിദിതമാണ്. അതുകൊണ്ടു പ്രസിഡൻസിയിലെ മൂന്നൂററിഎൺപതുലക്ഷം പേരുടെ കർത്തവ്യം എന്താണ് എന്നതാണു പ്രശ്നം. അവരെപ്രതി ഇന്ത്യ ഇംഗ്ലീഷു പഠിക്കണമോ? അതോ ഇന്ത്യയിൽ ബാക്കിയുള്ള രണ്ടായിരത്തിഎഴുനൂററി എഴുപതുലക്ഷം ജനങ്ങളെപ്രതി അവർ ഹിന്ദുസ്ഥാനി

പഠിക്കണമോ? ഇന്ത്യയുടെ വിവിധ ഭാഗങ്ങരം തമ്മിൽ ആശയവിനിമയത്തിനുള്ള ഏക ഉപാധി ഹിന്ദുസ്ഥാനിയാണെന്നാണ മാർഗം തെററാത്ത ബുദ്ധി സഹജമായുണ്ടായിരുന്ന പരേതനായ ജസ്റ്റിസ് കൃഷ്ണസ്വാമി അഭിപ്രായപ്പെട്ടതു്. ഈ വസ്തുതയെ ഇപ്പോരം ആരെങ്കിലും വെല്ലുവിളിക്കുന്നതായി എനിക്കറിവില്ല. ആയിരക്കണക്കിനാളുകരംക്ക ഇംഗ്ലീഷ് തങ്ങളുടെ പൊതുഭാഷയാക്കുക സാധ്യമല്ല. അതു് ആശാസ്യവുമല്ല. കാരണം ഇംഗ്ലീഷിൽക്കൂടി സമ്പാദിക്കുന്ന ഉയർന്നതും സാങ്കേതികവുമായ അറിവു് സാധാരണക്കാക്ക ലഭ്യമാകയില്ല. നേരെമറിച്ച് ഏതെങ്കിലും നാട്ടുഭാഷമുഖേന ഇത്തരം അറിവു് മേലേക്കിടയിലുള്ളവർക്ക ലഭിക്കുകയാണെങ്കിൽ ഇതു സാധ്യമാവും. ഉദാഹരണമായി ഹക്സ്ലിയുടെ കൃതി ഇംഗ്ലീഷിൽ നിന്ന ഗുജറാത്തിയിലേക്ക പരിഭാഷപ്പെടുത്തുന്നതിനേക്കാരം എളുപ്പം സർ ജെ. സി. ബോസിൻെറ കൃതികരം ബംഗാളിയിൽനിന്ന ഗുജറാത്തിയിലേക്ക വിവർത്തനം ചെയ്യുന്നതായിരിക്കും. മദ്രാസികരം ഇന്ത്യയുടെ മററു ഭാഗത്തുള്ളവരെ പ്രതി ഹിന്ദുസ്ഥാനി പഠിക്കണമെന്ന പറയുന്നതിൻെറ അർത്ഥമെന്താണ്? മറെറാന്നമല്ല. ഇന്ത്യയ്ക്കവെളിയിൽ ജോലിചെയ്യണമെന്നും മദ്രാസിന വെളിയിൽവച്ചു നടത്തപ്പെടുന്ന ദേശീയസമ്മേളനങ്ങളിൽ സംബന്ധിക്കണമെന്നും ആഗ്രഹിക്കുന്ന മദ്രാസിലെ പൊതുക്കാര്യപ്രവർത്തകർ ഒരു കൊല്ലത്തേയ്ക്കു ദിവസം ഒരു മണിക്കൂർ വീതം ഹിന്ദുസ്ഥാനി പഠിക്കാൻ ചെലവാക്കണമെന്നുമാത്രമാണ്. ഒരു കൊല്ലത്തെ പഠനത്തിനുശേഷം കോൺഗ്രസ്സമ്മേളനങ്ങളിലെ നടപടികരം ഏകദേശമായിട്ടെങ്കിലും മനസ്സിലാക്കത്തക്കവണ്ണം അവർക്ക ഹിന്ദുസ്ഥാനി വശമായിരിക്കുമെന്നുള്ളതിന സംശയമില്ല. പ്രസിഡൻസിയുടെ പലഭാഗങ്ങളായി ഹിന്ദുസ്ഥാനി പഠിക്കാനാഗ്രഹിക്കുന്നവരെ സൗജന്യമായി അതു പഠിപ്പിക്കുന്നതിനുള്ള ഹിന്ദിപ്രചാര ആഫീസുകളുണ്ട്.

## 14

മദ്രാസിൽവച്ചു നടന്ന ഹിന്ദി സാഹിത്യസമ്മേളനത്തിൽ ചെയ്ത പ്രസംഗം:

നാം ഹിന്ദി പൊതുഭാഷയാക്കുന്നതിനെ പിന്താങ്ങി പ്രമേയങ്ങരം പാസ്സാക്കുമ്പോരംത്തന്നെ, കോൺഗ്രസ് അതിൻെറ സാധാരണ ഗതിയിലാണ മുന്നോട്ടു പോവുന്നതെങ്കിൽ, നമ്മുടെ ജോലി വേദനാജനകമാംവിധം മന്ദഗതിയിലാകും. പ്രവിശ്യകരംതമ്മിൽ ആശയവിനിമയത്തിനുള്ള ഭാഷയെന്ന നിലയിൽ ഇംഗ്ലീഷിൻെറ ഉപ

14. Harijan, 3-4-1937 (Thoughts on National Language, pp. 53–56)

യോഗം ഒഴിവാക്കണമെന്നു് ഈ പ്രമേയം* കോൺഗ്രസിനോടു് അഭ്യർത്ഥിക്കുന്നു. പ്രാദേശികഭാഷകളുടെയോ ഹിന്ദിയുടെയോ സ്ഥാനം കരസ്ഥമാക്കാൻ ഇംഗ്ലീഷിനെ അനുവദിക്കാൻ പാടില്ലെന്നു് അതിൽ പറയുന്നു. ജനങ്ങളുടെ ഭാഷകളെ ഇംഗ്ലീഷ് പുറന്തള്ളിയിരുന്നില്ലെങ്കിൽ, പ്രാദേശികഭാഷകൾ ഇന്നു് അത്ഭുതകരമാംവണ്ണം സമ്പുഷ്ടമാകുമായിരുന്നു. ദേശീയചർച്ചകൾക്കു് ഇംഗ്ലീഷ്കാർ ഫ്രഞ്ചുഭാഷ സ്വീകരിച്ചിരുന്നുവെങ്കിൽ ഇന്നു നമുക്കു് ഇംഗ്ലീഷ് സാഹിത്യം എന്നൊന്നു് ഉണ്ടാകുമായിരുന്നില്ല. നോർമൻകാർ കീഴടക്കിയശേഷം അവിടത്തെ ഭാഷ ഫ്രഞ്ചായിരുന്നു. പക്ഷേ 'ദൂഷിതമാകാത്ത ഇംഗ്ലീഷി'നനുകൂലമായി പിന്നീടു കാററു മാറിവീശി. അതാണു നാമിന്നറിയുന്ന മഹത്തായ ഇംഗ്ലീഷ്സാഹിത്യം സൃഷ്ടിച്ചതു്. യാക്കൂബു് ഹസ്സെയിൻസാഹെബു് പറഞ്ഞതു വളരെ ശരിയായിരുന്നു. മരിച്ചുപോയ പണ്ഡിററു് അയോദ്ധ്യാനാഥിനെപ്പോലെ പേർഷ്യനിലും അറബിയിലും മികച്ച പണ്ഡിതന്മാരായിരുന്ന അനേകം പേരുണ്ടാകത്തക്കവിധം, മുസ്സൽമാൻ സമ്പർക്കം നമ്മുടെ സംസ്കാരത്തിലും നാഗരികതയിലും വമ്പിച്ച സ്വാധീനം ചെലുത്തിയിട്ടുണ്ടു്. അറബിയും പേർഷ്യനും പഠിക്കാൻ അവർ ചെലവാക്കിയ സമയം മുഴുവൻ മാതൃഭാഷ പഠിക്കാൻ ചെലവാക്കിയിരുന്നെങ്കിൽ മാതൃഭാഷയ്ക്കു വമ്പിച്ച പുരോഗതിയുണ്ടായേനെ. അങ്ങനെ ഇംഗ്ലീഷ്, ഇന്നുവരെ അതു പുലർത്തിപ്പോന്നിട്ടുള്ള, അസ്വാഭാവികമായ സ്ഥാനം കരസ്ഥമാക്കാൻ ഇടയായി. സർവകലാശാലകളിലെ പ്രൊഫസർമാർക്കു ഇംഗ്ലീഷിൽ ധാരമുറിയാതെ പ്രസംഗിക്കാൻ കഴിയുമെങ്കിലും മാതൃഭാഷയിൽ അവരുടെ ആശയം പ്രകാശിപ്പിക്കാൻ കഴിയുകയില്ല. സർ സി. വി. രാമൻെറ ഗവേഷണം മുഴുവൻ അദ്ദേഹത്തിൻെറ ഇംഗ്ലീഷ്പ്രബന്ധങ്ങളിലാണു്

* പ്രസ്തുതപ്രമേയം താഴെ ചേർക്കുന്നു:

'കോൺഗ്രസിൻേറയും, അഖിലേന്ത്യാ കോൺഗ്രസ്കമ്മിററിയുടേയും, പ്രവർത്തകസമിതിയുടേയും നടപടികളിൽ മേലാൽ ഇംഗ്ലീഷ് ഉപയോഗിക്കുകയില്ലെന്നു തീരുമാനിക്കാനും, പകരം ഹിന്ദി—ഹിന്ദുസ്ഥാനി ഉപയോഗിക്കുവാനും, ഹിന്ദി—ഹിന്ദുസ്ഥാനിയിൽ, പൂർണമായി ആശയപ്രകാശനത്തിനു കഴിവില്ലാത്തവർമാത്രമേ ഇംഗ്ലീഷുപയോഗിക്കാവൂ എന്നു് വ്യവസ്ഥയുണ്ടാക്കുവാനും ഈ സമ്മേളനം ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ പ്രവർത്തനകസമിതിയോടഭ്യർത്ഥിക്കുന്നു. ഹിന്ദി—ഹിന്ദുസ്ഥാനിയിൽ ആശയപ്രകാശനത്തിനു കഴിവില്ലാത്ത അംഗത്തിനു് തൻെറ പ്രാദേശികഭാഷയിൽ സംസാരിക്കണമെന്നാഗ്രഹമുള്ളപക്ഷം, അങ്ങനെ ചെയ്യാം. അങ്ങനെയുള്ള ഒരു പ്രസംഗം ഹിന്ദി—ഹിന്ദുസ്ഥാനിയിലേക്കു പരിഭാഷപ്പെടുത്തുവാനുള്ള സൗകര്യങ്ങൾ ഒരുക്കാവുന്നതുമാണു്.

ഏതെങ്കിലും സന്ദർഭത്തിൽ അനുവാചകരിൽ ഏതെങ്കിലും വിഭാഗത്തിനു് താൻ പറയുന്നതു മനസ്സിലാകുവാൻ ഇംഗ്ലീഷിൽ സംസാരിച്ചേ തീരൂ എന്നു് ആർക്കെങ്കിലും തോന്നുന്നപക്ഷം, അദ്ധ്യക്ഷൻെറ അനുവാദത്തോടുകൂടി അങ്ങനെ ചെയ്യാവുന്നതാണു്.'

അടങ്ങിയിട്ടുള്ളതു്. ഇംഗ്ളീഷ്ഭാഷ വശമില്ലാത്തവർക്കു് അതൊരടഞ്ഞ പുസ്തകമാണു്. പക്ഷേ, റഷ്യയിലെ നില നോക്കു. വിപ്ലവത്തിനുമുമ്പുതന്നെ പാഠപുസ്തകങ്ങളെല്ലാം (ശാസ്ത്രഗ്രന്ഥങ്ങൾ ഉൾപ്പെടെ) റഷ്യൻഭാഷയിൽത്തന്നെയായിരിക്കണമെന്നു് അവർ തീരുമാനിച്ചു. അതാണു യഥാർത്ഥത്തിൽ ലെനിന്റെ വിപ്ലവത്തിനു പാതയൊരുക്കിയതു്. കോൺഗ്രസ് അതിന്റെ ചർച്ചകളെല്ലാം ഹിന്ദിയിലാക്കണമെന്നും, അതിന്റെ പ്രാദേശികഘടകങ്ങളുടേതു പ്രാദേശികഭാഷകളിലാക്കണമെന്നും തീരുമാനിക്കാത്തിടത്തോളം നമുക്കു ജനങ്ങളുമായി യഥാർത്ഥമായ സമ്പർക്കം സ്ഥാപിക്കാൻ കഴിയുകയില്ല.

ഈ പ്രമേയം ഈ സമ്മേളനത്തിന്റെ മാത്രമല്ല, ഭാരതീയപരിഷത്തിന്റേയുംകൂടി കാര്യമാണു്. കാരണം, ഭാരതീയപരിഷത്തു് പ്രാദേശികഭാഷകളുടെ താൽപര്യത്തിനു പുരോഗതി നൽകുവാൻ ഉദ്ദേശിച്ചുള്ളതാണു്. കോൺഗ്രസ് ഈ പ്രമേയം സ്വീകരിക്കാത്തപക്ഷം, അത്രത്തോളം അതിന്റെ ലക്ഷ്യം വിഫലമായിത്തീരും.

ഞാൻ ഭാഷയെ ഒരു ആരാധനാമൂർത്തിയാക്കുകയൊന്നുമല്ല. സത്യത്തേയും അഹിംസയേയും ബലികഴിച്ചു സ്വരാജ് നേടാൻ ഞാൻ വിസമ്മതിക്കുമന്നെപോലെ ഭാഷയെ ബലികഴിച്ചാൽ സ്വരാജ് ലഭിക്കുമെങ്കിൽ ഞാനതും നിഷേധിക്കുമെന്നല്ല. പക്ഷേ ദേശീയൈക്യത്തിനുള്ള ഏററവും ശക്തമായ ഉപാധിയെന്ന നിലയിൽ ഭാഷയുടെ കാര്യത്തിൽ എനിക്കു നിർബന്ധബുദ്ധിയുണ്ടെന്നുമാത്രം. അതു് എത്രത്തോളം സുസ്ഥിരമാക്കുന്നുവോ, അത്രത്തോളം വിശാലമായ അടിസ്ഥാനമുള്ളതായിരിക്കും നമ്മുടെ ഐക്യം.

മാതൃഭാഷക്കു പുറമേ, ഹിന്ദിയും വേറെ ഏതെങ്കിലുമൊരു പ്രാദേശികഭാഷയും എല്ലാവരും പഠിച്ചിരിക്കേണ്ടതാണെന്നുള്ള എന്റെ നിർദ്ദേശം കേട്ടു് ആരും ചകിതരാകേണ്ടതില്ല. ഭാഷകൾ എളുപ്പം പഠിക്കാൻ കഴിയും. മാക്സ്മുള്ളർക്കു പതിന്നാലുഭാഷകൾ അറിയാമായിരുന്നു. അഞ്ചു കൊല്ലത്തിനു മുൻപു് ഇവിടെ വന്ന ഒരു ജർമ്മൻബാലികക്കു പതിനൊന്നു ഭാഷകൾ അറിയാമായിരുന്നതായി എനിക്കറിയാം. ഇപ്പോൾ അവൾ രണ്ടുമൂന്നു ഭാരതീയഭാഷകൾകൂടി വശമാക്കിയിട്ടുണ്ടു്. പക്ഷേ, നിങ്ങൾ നിങ്ങളുടെ മനോദൃഷ്ടിക്കുമുമ്പിൽ ഒരു ഭീകരരൂപം സൃഷ്ടിച്ചിരിക്കയാണു്, ഹിന്ദിയിൽ ആശയങ്ങൾ പ്രകാശിപ്പിക്കാൻ കഴിയുകയില്ലെന്നു നിങ്ങൾ എങ്ങനെയോ ധരിച്ചുവശമായിരിക്കയാണു്. ഈ പന്ത്രണ്ടു വർഷത്തോളമായി കോൺഗ്രസിന്റെ ഭരണഘടനയിൽ ഹിന്ദുസ്ഥാനി സ്വീകരിച്ചിട്ടുണ്ടെങ്കിലും, ഒട്ടും പുരോഗതി നമുക്കുണ്ടാവാത്തതിനു കാരണം നമ്മുടെ മാനസികമായ അലസതയാണു്.

'ഹിന്ദി—ഹിന്ദുസ്ഥാനി'യുടെ കാര്യത്തിൽ ഞാനിത്ര നിർബന്ധം പിടിക്കുന്നതു് എന്തുകൊണ്ടാണെന്നും വെറും 'ഹിന്ദുസ്ഥാനി' പൊതുഭാഷയാകുന്നതുകൊണ്ടു തൃപ്തിപ്പെട്ടുകൂടേ എന്നും യാക്കൂബ് ഹസ്സെയിൻ സാഹേബ്ബ് എന്നോടു ചോദിച്ചു. ഈ പ്രശ്നത്തിന്റെ മുഴുവൻ ഉത്പത്തിയിലേക്കു നിങ്ങളെ ഞാൻ നയിക്കേണ്ടിയിരിക്കുന്നു. വളരെമുമ്പ്, 1918—ലാണു ഹിന്ദി സാഹിത്യസമ്മേളനത്തിന്റെ അദ്ധ്യക്ഷനെന്ന നിലയിൽ, ഹിന്ദി സംസാരിക്കുന്നവരോട് അവർ ഹിന്ദിക്കു നൽകുന്ന നിർവചനം ഉർദുവിനെക്കൂടി ഉൾപ്പെടുത്തത്തക്കവണ്ണം വിശാലമാക്കണമെന്നു ഞാൻ നിർദേശിച്ചതു്. വീണ്ടും 1935—ൽ ഞാൻ സമ്മേളനാദ്ധ്യക്ഷനായപ്പോൾ, ഹിന്ദുക്കളും മുസ്ലീമാന്മാരും സംസാരിക്കുന്നതും, ദേവനാഗരിലിപിയിലോ ഉർദുലിപിയിലോ എഴുതപ്പെട്ടതും ആയ ഭാഷ എന്നു ഹിന്ദി എന്ന വാക്കിനു സമുചിതമായൊരു നിർവചനം നൽകി. ഹിന്ദിയിൽ മൗലാനാ ഷിബ്ലിയുടെ ഉജ്ജ്വലമായ ഉർദുവും, പണ്ഡിററ് ശ്യാംസുന്ദർദാസിന്റെ ഉജ്ജ്വലമായ ഹിന്ദിയുംകൂടിയുൾപ്പെടുത്തുകയായിരുന്നു എന്റെ ലക്ഷ്യം. പിന്നീടു് സമ്മേളനത്തിന്റെ ഒരു ശാഖയെന്ന നിലയിൽ ഭാരതീയസാഹിത്യപരിഷത്തു വന്നു. എന്റെ നിർദേശമനുസരിച്ചു 'ഹിന്ദി'ക്കുപകരം 'ഹിന്ദി—ഹിന്ദുസ്ഥാനി' എന്ന പേരു സ്വീകരിക്കപ്പെട്ടു. അബ്ദുൽഹക്ക് സാഹേബ് എന്നെ നിശിതമായി എതിർത്തു. പക്ഷേ അദ്ദേഹത്തിന്റെ നിർദേശം സ്വീകരിക്കാൻ എനിക്കു കഴിയുമായിരുന്നില്ല. ഹിന്ദിസാഹിത്യസമ്മേളനം അംഗീകരിച്ചതും, ഉർദുവിനെക്കൂടിയുൾപ്പെടുത്തത്തക്കവിധം നിർവചിക്കണമെന്ന എന്റെ പ്രേരണക്കു വിഷയമായതും ആയ 'ഹിന്ദി' എന്ന പദം ഉപേക്ഷിച്ചിരുന്നെങ്കിൽ എന്നോടും സമ്മേളനത്തോടും ഞാൻ ഹിംസ പ്രവർത്തിക്കുകയായേനെ. 'ഹിന്ദി' എന്നതു ഹിന്ദുക്കൾ നിർമിച്ച പദമല്ലെന്നോർക്കണം. മുസ്ലീങ്ങളുടെ വരവിനുശേഷം വടക്കുള്ള ഹിന്ദുക്കൾ സംസാരിക്കുകയും പഠിക്കുകയും ചെയ്തിരുന്ന ഭാഷക്കു നൽകപ്പെട്ട പേരാണതു്. മുസ്ലീമാന്മാരായ പ്രസിദ്ധി പെററ എഴുത്തുകാർ പലരും അവരുടെ ഭാഷ ഹിന്ദിയാണെന്നു വിശദീകരിച്ചിട്ടുണ്ടു്. ഹിന്ദുക്കളും മുസ്ലീമാന്മാരും സംസാരിക്കുകയും എഴുതുകയും ചെയ്യുന്ന രൂപഭേദങ്ങൾ ഉൾപ്പെടുത്തത്തക്കവിധം 'ഹിന്ദി'ക്കു നിർവചനം നൽകിയിട്ടുള്ളപ്പോൾ പദങ്ങളുടെ പേരിൽ ഇപ്പോൾ ഉള്ള ഈ കലഹമെന്തിനു്?

കണക്കിലെടുക്കേണ്ട മറെറാരു വസ്തുതകൂടിയുണ്ടു്. ദക്ഷിണേന്ത്യൻ ഭാഷകളെ സംബന്ധിച്ചിടത്തോളം, അവർക്കു ധാരാളം സംസ്കൃതപദങ്ങളുമായും സംസ്കൃതശബ്ദവുമായും പരിചയമുള്ളതുകൊണ്ടു് ധാരാളം സംസ്കൃതപദങ്ങൾ ചേർന്ന ഹിന്ദിമാത്രമേ അവരെ ആകർഷിക്കു. ഹിന്ദിയും ഹിന്ദുസ്ഥാനി അഥവാ ഉർദുവും ഒന്നിച്ചു ചേരുകയും, യഥാർത്ഥത്തിൽ അഖിലേന്ത്യാഭാഷയായിത്തീരുകയും, പ്രാദേ

ശികപദങ്ങളുംപ്പെടുത്തി അനുദിനം വളർച്ച പ്രാപിക്കുകയും ചെയ്യുന്നപക്ഷം, നമുക്ക ഇംഗ്ലീഷിന്റെ പദസമ്പത്തിനേക്കാൾ സമൃദ്ധമായ പദസമ്പത്തുണ്ടാകും.

ഞാൻ ഹിന്ദി–ഹിന്ദുസ്ഥാനിയുടെ കാര്യത്തിൽ ഇത്ര നിർബന്ധം കൊടുക്കുന്നതെന്തുകൊണ്ടാണെന്ന് ഇപ്പോൾ നിങ്ങൾക്ക മനസ്സിലാകുന്നുണ്ടെന്ന കരുതുന്നു.

കോൺഗ്രസിന്റെ ഏകഭാഷയെന്ന നിലയ്ക്കുള്ള ഹിന്ദി–ഹിന്ദുസ്ഥാനിയുടെ വരവിനെ ഭയപ്പെടുന്നവർക്ക ഞാനൊരുപായം പറഞ്ഞു കൊടുക്കാം; ഒരു ഹിന്ദിപത്രമോ നല്ല ഹിന്ദിപ്പുസ്തകമോ വാങ്ങുകയും, ഏതാനും ഭാഗങ്ങൾ പതിവായി അഞ്ചുമിനിട്ടുനേരം ഉറക്കെ വായിക്കുകയും, പ്രസിദ്ധമായ ഹിന്ദിലേഖനങ്ങളിൽനിന്നും പ്രസംഗങ്ങളിൽനിന്നും തെരഞ്ഞെടുത്ത ഭാഗങ്ങൾ വർണ്ണോച്ചാരണം ശരിപ്പെടുത്തുന്നതിനുവേണ്ടി സ്വയം ആവർത്തിക്കുകയും, ഓരോ ദിവസവും ഏതാനും ഹിന്ദിപദങ്ങൾ പഠിക്കുവാനുറയ്ക്കുകയും ചെയ്യുന്നപക്ഷം അത്തരം നിത്യപരിശീലനം. ഓർമശക്തിക്ക് ആവശ്യത്തിലധികം ആയാസം കൊടുക്കാതെതന്നെ, ആറുമാസത്തിനുള്ളിൽ ഹിന്ദി–ഹിന്ദുസ്ഥാനിയിൽ ആശയങ്ങൾ പ്രകാശിപ്പിക്കുവാൻ നിങ്ങളെ പ്രാപ്തരാക്കുമെന്ന ഞാനുറപ്പുതരുന്നു.

## 15

*ഹിന്ദുസ്ഥാനി, ഹിന്ദി, ഉർദു*

ഹിന്ദി–ഉർദുപ്രശ്നം സംബന്ധിച്ച് ഉഗ്രമായ വിവാദം നടന്നുവെന്നുള്ളതും, അതിപ്പോഴും തുടരുന്നുവെന്നുള്ളതും പരിതാപകരമാണ്. കോൺഗ്രസിനെ സംബന്ധിച്ചിടത്തോളം പ്രവിശ്യകൾക്ക തമ്മിൽ സമ്പർക്കത്തിനുവേണ്ടിയുള്ള അഖിലഭാരതഭാഷയെന്ന നിലയിൽ അംഗീകൃതമായ ഔദ്യോഗികഭാഷയാണ ഹിന്ദുസ്ഥാനി. അതു പ്രാദേശികഭാഷകളുടെ സ്ഥാനം അപഹരിക്കാനല്ല, അവയ്ക്ക് അനുബന്ധമാകാൻവേണ്ടിയുള്ളതാണ്. കോൺഗ്രസ് പ്രവർത്തകസമിതി ഈയിടെ അംഗീകരിച്ച പ്രമേയം എല്ലാ സംശയങ്ങളും ദൂരീകരിക്കേണ്ടതാണു്. അഖിലേന്ത്യാ പ്രവർത്തനത്തിലേർപ്പെടേണ്ട കോൺഗ്രസുകാർ രണ്ടു ലിപികളിലുമുള്ള ഹിന്ദുസ്ഥാനി പഠിക്കാൻ ഒന്നു മിനക്കെടുന്നപക്ഷം പൊതുഭാഷയെന്ന ലക്ഷ്യത്തിലേക്ക നാം വളരെയേറെ മുന്നേറിക്കഴിയും. യഥാർത്ഥമത്സരം ഹിന്ദിയും ഉർദുവും തമ്മിലല്ല, ഹിന്ദുസ്ഥാനിയും ഇംഗ്ലീഷും തമ്മിലാണ്. അതു് ഒരു കഠിനസമരമാണ്. ഞാൻ ഗൗരവബുദ്ധിയോടുകൂടിയാണു തീർച്ചയായും അതു വീക്ഷിച്ചുകൊണ്ടിരിക്കുന്നതു്.

15. Harijan, 29-10-1938 (Thoughts on National Language, p. 83–85)

ഹിന്ദി—ഉർദുവിവാദത്തിന് അടിസ്ഥാനമൊന്നുമില്ല. കോൺഗ്രസ് വിഭാവനം ചെയ്യുന്ന ഹിന്ദുസ്ഥാനി ഇനി രൂപംപ്രാപിക്കേണ്ടിയിരിക്കുന്നു; കോൺഗ്രസിന്റെ നടപടികൾ ഹിന്ദുസ്ഥാനിയിൽ മാത്രമല്ലാതെ നടത്തുന്നിടത്തോളം കാലം അതു രൂപം പ്രാപിക്കുവാൻപോകുന്നില്ല. കോൺഗ്രസുകാർ ഉപയോഗിക്കേണ്ട നിഘണ്ടുക്കൾ ഏതെല്ലാമാണെന്ന കോൺഗ്രസ് നിർദേശിക്കേണ്ടിവരും. നിഘണ്ടുക്കളിലുൾപ്പെടാത്ത പുതിയ പദങ്ങൾ സംഭാവന ചെയ്യുവാൻ ഒരു വകുപ്പു വേണ്ടിവരും. അതൊരു മഹത്തായ ജോലിയാണ്; ചെയ്യത്തക്ക മൂല്യമുള്ള ജോലിയാണ്——നമുക്കു ജീവിക്കുന്നതും വളരുന്നതുമായ ഒരു അഖിലേന്ത്യാഭാഷ യഥാർത്ഥത്തിൽ വേണമെന്നുണ്ടെങ്കിൽ ഉർദുലിപിയിലായാലും ദേവനാഗരിലിപിയിലായാലും, ഇന്നു നിലവിലുള്ള സാഹിത്യത്തിൽ ഹിന്ദുസ്ഥാനിയായി കരുതാവുന്ന പുസ്തകങ്ങളും മാസികകളും വാരികകളും ദിനപ്പത്രങ്ങളും ഏതെല്ലാമാണെന്നു മേൽപ്പറഞ്ഞ വകുപ്പു തീരുമാനിക്കേണ്ടിവരും. വിജയം നേടണമെങ്കിൽ നിരന്തരം ശ്രമം വളരെയധികം ആവശ്യമായിത്തീരുന്ന ഗൗരവാവഹമായൊരു ജോലിയാണതു്.

ഹിന്ദുസ്ഥാനിക്കു രൂപംകൊടുക്കുവാനുതകുന്ന പോഷകഭാഷകളായി ഹിന്ദിയേയും ഉർദുവിനേയും പരിഗണിക്കാം. അതുകൊണ്ടു് ഒരു കോൺഗ്രസുകാരൻ കഴിയുന്നിടത്തോളം രണ്ടിനും നന്മ നേരുകയും രണ്ടുമായി സമ്പർക്കം പുലർത്തുകയും വേണം.

പ്രാദേശികഭാഷകളിൽ സമ്പന്നവും വളർന്നുകൊണ്ടിരിക്കുന്നതുമായ ഒരു രാഷ്ട്രത്തിന്റെ വിവിധാവശ്യങ്ങൾ നിർവഹിക്കുവാൻ വേണ്ടത്ര പര്യായപദങ്ങൾ ഹിന്ദുസ്ഥാനിയിലുണ്ടായിരിക്കും. ബംഗാളികളോടോ ദക്ഷിണേന്ത്യക്കാരോടോ സംസാരിക്കുന്ന ഹിന്ദുസ്ഥാനിയിൽ സംസ്കൃതധാതുക്കൾ ചേർന്ന പദങ്ങൾ ഏറിയിരിക്കും. അതേ പ്രസംഗംതന്നെ പഞ്ചാബിയിലാകുമ്പോൾ അറബിധാതുക്കളോ പെർസ്യൻധാതുക്കളോ ചേർന്ന പദങ്ങൾ വളരെയധികം കലർന്നിരിക്കും. സംസ്കൃതധാതുക്കൾ ചേർന്ന പദങ്ങൾ പലതും മനസ്സിലാക്കുവാൻ വിഷമമുള്ള മുസ്ളീങ്ങൾ കൂടുതലുൾപ്പെട്ട സദസ്സിനോടു സംസാരിക്കുമ്പോഴും കഥയതുതന്നെ. ഇന്ത്യയുടെ ഏതു ഭാഗത്തുനിന്നും ആഗതരാകുന്ന സദസ്യരോടു് അവർക്കു മനസ്സിലാകുന്ന രീതിയിൽ സംസാരിക്കത്തക്കവിധം അഖിലേന്ത്യാപ്രസംഗകർക്കു ഹിന്ദുസ്ഥാനിപദസമ്പത്തിൽ വേണ്ടുവോളം സ്വാധീനമുണ്ടായിരിക്കണം. ഈ ഘട്ടത്തിൽ പണ്ഡിററ് മാളവ്യജിയുടെ നാമമാണു സർവോപരി എന്റെ സ്മൃതിപഥത്തിലെത്തുന്നതു്. ഹിന്ദി സംസാരിക്കുന്നവരുടെ സദസ്സായാലും ഉർദു സംസാരിക്കുന്നവരുടെ സദസ്സായാലും അദ്ദേഹം അനായാസമായി തന്റെ കൃത്യം നിർവഹിക്കുമെന്നെനിക്കറിയാൻ കഴിഞ്ഞിട്ടുണ്ടു്. സന്ദർഭോചിതമായ പദത്തിനുവേണ്ടി അദ്ദേഹം തപ്പുന്നതു് ഒരിക്കലും ഞാൻ കണ്ടിട്ടില്ല, ഒരേ പ്രസംഗത്തിൽത്തന്നെ പര്യായപദങ്ങൾ പ്രയോഗിക്കയും, അതിന്റെ

സൗന്ദര്യം നഷ്ടപ്പെടുത്താതിരിക്കാൻ ശ്രദ്ധിക്കുകയും ചെയ്യുന്ന ബാബു ഭഗവാൻ ദാസിൻെറ കാര്യത്തിലും ഇപ്പറഞ്ഞതു ശരിയാണ്. മുസ്ലീങ്ങളുടെ കൂട്ടത്തിൽ ഇരുസദസ്സുകാംക്കും യോജിച്ചതരത്തിൽ സംസാരിക്കാൻ തക്കവണ്ണം പദസമ്പത്തുള്ള ആളായി മൗലാനാ മഹമ്മദാലിയുടെ പേരു മാത്രമേ ഇപ്പോഠം എനിക്കു് ഓർമ വരുന്നുള്ളൂ. ബറോഡ സേവനകാലത്തു ലഭിച്ച ഗുജറാത്തി ഭാഷാജ്ഞാനം അദ്ദേഹത്തിനു് വേണ്ടവിധത്തിൽ പ്രയോജകീഭവിച്ചു.

കോൺഗ്രസിനെ ആശ്രയിക്കാതെതന്നെ ഹിന്ദിയും ഉർദുവും പരിപുഷ്ടമായിക്കൊണ്ടിരിക്കും. ഹിന്ദി പ്രധാനമായും ഹിന്ദുക്കളും ഉർദു മുസ്ലീങ്ങളും ഉപയോഗിക്കും. വാസ്തവത്തിൽ, പണ്ഡിതന്മാരെന്നു വിളിക്കാവുന്ന വിധത്തിൽ ഹിന്ദിയറിയാവുന്ന മുസ്ലീങ്ങഠം താരതമ്യേന വളരെക്കുറവാണു്—ഹിന്ദി സംസാരിക്കുന്ന പ്രദേശങ്ങളിൽ ജനിച്ച മുസ്ലീമിൻെറ മാതൃഭാഷയാണു് ഹിന്ദി എന്നു ഞാൻ പ്രതീക്ഷിക്കുന്നുണ്ടെങ്കിലും, ഉർദു മാതൃഭാഷയായുള്ള ഹിന്ദുക്കഠം ആയിരക്കണക്കിനുണ്ടു്. ഉർദു പണ്ഡിതന്മാരെന്നു വിശേഷിപ്പിക്കപ്പെടാവുന്ന ഹിന്ദുക്കളും നൂറു കണക്കിനുണ്ടു്. അങ്ങനെയൊരാളായിരുന്നു പണ്ഡിററ് മോട്ടിലാൽജി. മറെറാരാഠം ഡോക്ടർ തേജ് ബഹദൂർ സപ്രുവാണു്. ഉദാഹരണങ്ങഠം ഇനിയും വർദ്ധിപ്പിക്കാം. അതുകൊണ്ടു് ഇരുസഹോദരികളും തമ്മിൽ കലഹത്തിനോ അനാരോഗ്യകരമായ മൽസരത്തിനോ പ്രത്യേകിച്ചു കാരണങ്ങളൊന്നുമില്ല. ആരോഗ്യകരമായ മൽസരം എപ്പോഴും വേണ്ടതാണു്.

എനിക്കു കിട്ടിയ വിവരങ്ങഠംവച്ചു നോക്കുമ്പോഠം, മൗലവി അബ്ദുൽ ഹക്ക് സാഹേബിൻെറ കഴിവുററ നേതൃത്വത്തിൽ, ഉസ്മാനിയാ സർവകലാശാല ഉർദുവിനുവേണ്ടി മഹത്തായ സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുകയാണെന്നു കരുതണം. ഉസ്മാനിയാ സർവകലാശാലയ്ക്കു ബൃഹത്തായ ഒരു ഉർദുമഹാനിഘണ്ടുവുണ്ടു്. ശാസ്ത്രീയപ്രബന്ധങ്ങഠം ഉർദുവിൽ തയ്യാറാക്കിയിട്ടുണ്ടു്; ഇപ്പോഴും തയ്യാറാക്കുന്നുണ്ടു്. ആ സർവകലാശാലയിൽ അദ്ധ്യാപനം നടത്തുന്നതു് ഉർദുവിൽത്തന്നെയായതുകൊണ്ടു്, ഭാഷ വളരേണ്ടതാണു്. അകാരണമായ വിദ്വേഷംമൂലം ഹിന്ദി സംസാരിക്കുന്ന ഹിന്ദുക്കഠം അവിടെ വളർന്നുകൊണ്ടിരിക്കുന്ന മഹത്തായ സാഹിത്യം പ്രയോജനപ്പെടുത്തുന്നില്ലെങ്കിൽ, തെററു് അവരുടേതുതന്നെയാണു്. ആ വിദ്വേഷം നശിച്ചേതീരൂ. കാരണം വർഗങ്ങഠംക്കിടയിൽ ഇന്നുള്ള അനൈക്യം, എല്ലാ രോഗങ്ങളുമെന്നപോലെ, താൽക്കാലികംമാത്രമാണു്. ഏതായാലും രണ്ടു സമുദായങ്ങളും ഇന്ത്യയോടൊട്ടിച്ചേർന്നതും, സമീപവർത്തികളും, മണ്ണിൻെറ മക്കളുമാണു്. അവ ഇവിടെ ഉടലെടുത്തതുപോലെ ഇവിടെത്തന്നെ മരിക്കുവാനും വിധിക്കപ്പെട്ടവയാണു്. അവ സ്വമനസ്സാലെ ഒന്നുചേർന്നില്ലെങ്കിൽ, സമാധാനപൂർവം വർത്തിക്കുവാൻ പ്രകൃതി അവയെ നിർബന്ധിച്ചുകൊള്ളും.

മുൻപു് ഹിന്ദുക്കളെപ്പററി പറഞ്ഞതു് മുസ്ലീങ്ങളെ സംബന്ധിച്ചും പരമാർത്ഥമാണു്. ഹിന്ദി സാഹിത്യസമ്മേളനത്തിൻെറയും നാഗരിപ്രചാരിണിസഭയുടേയും എളിയ പ്രവർത്തനങ്ങളുടെ ഫലങ്ങരം പ്രയോജനപ്പെടുത്താൻ മുസ്ലീങ്ങരം തയ്യാറാവുന്നില്ലെങ്കിൽ, നഷ്ടം അവർക്കുതന്നെയാണു്. 'ഉർദുലിപിയിലോ, ദേവനാഗരിലിപിയിലോ എഴുതപ്പെടുന്നതും വടക്കുള്ള ഹിന്ദുക്കളും മുസ്ലീങ്ങളും സംസാരിക്കുന്നതുമായ ഭാഷ'യെന്നു ഹിന്ദിക്കു നിർവചനം നൽകിക്കൊണ്ടു് സമ്മേളനം എടുത്ത മഹത്തായ നടപടി അഭിമാനത്തോടും സന്തോഷത്തോടുംകൂടി സ്വീകരിക്കുവാൻ അവർ തയ്യാറാകാത്തതു പരിതാപകരമാണു്. അങ്ങനെ നിർവചനത്തെ സംബന്ധിച്ചിടത്തോളം, ഹിന്ദുസ്ഥാനിക്കു കോൺഗ്രസ് നൽകിയ നിർവചനവുമായി അതു പൊരുത്തപ്പെടുന്നുണ്ടു്.

ഉർദുമാത്രമേ പാടുള്ളുവെന്നോ ഹിന്ദി മാത്രമേ പാടുള്ളുവെന്നോ സ്വപ്നം കാണുന്ന ചിലരുണ്ടെന്നു് എനിക്കറിയാം. അതു് എക്കാലവും ഒരു സ്വപ്നം മാത്രമായി അവശേഷിക്കുമെന്നും, അവിശുദ്ധമായ ഒരു സ്വപ്നമാണതെന്നും ഞാൻ വിചാരിക്കുന്നു. ഇസ്ലാമിനു് അതിൻേറതായ ഒരു പ്രത്യേക സംസ്കാരമുണ്ടു്. ഹിന്ദുമതത്തിനും അങ്ങനെയൊന്നുണ്ടു്. രണ്ടിൻെറയും പൂർണവും ഹൃദ്യവുമായ ഒരു സമന്വയമായിരിക്കും ഭാവിഭാരതം. ആ അനുഗൃഹീതദിനം ആഗതമാവുമ്പോരം അവരുടെ പൊതുഭാഷ ഹിന്ദുസ്ഥാനിയായിരിക്കും. പക്ഷേ, അറബിപദങ്ങളും പേർസ്യൻപദങ്ങളും ധാരാളം ഉരംച്ചേർന്ന ഉർദുവും സംസ്കൃതപദബഹുലമായ ഹിന്ദിയും പിന്നെയും തഴച്ചുവളരും. തുളസീദാസിൻെറയും സൂരദാസിൻെറയും ഭാഷയ്ക്കു മരണമില്ലാത്തതുപോലെതന്നെ, ഷിബ്ളി എഴുതാനുപയോഗിച്ച ഭാഷയ്ക്കും നശിക്കാൻ സാധ്യമല്ല. രണ്ടിലുമുള്ള നല്ല അംശങ്ങരം ഹിന്ദുസ്ഥാനിഭാഷയുമായി വേണ്ട വിധത്തിൽ പൊരുത്തപ്പെടും.

## 16

ദേവനാഗരിക്കു പകരം റോമൻലിപിയിൽ എഴുതുവാനും വായിക്കുവാനും ആസ്സാമിലെ ചില വർഗങ്ങളെ പഠിപ്പിച്ചുവരുന്നതായി ഞാൻ മനസ്സിലാക്കുന്നു. ഇന്ത്യയിലുടനീളം പ്രചരിക്കുവാൻ സാധ്യതയുള്ള ഒരേ ഒരു ലിപി പരിഷ്കൃതരൂപത്തിലോ ഇപ്പോഴുള്ളതുപോലെതന്നെയോ ഉള്ള ദേവനാഗരി മാത്രമാണെന്ന എൻെറ അഭിപ്രായം ഞാൻ മുൻപു വ്യക്തമാക്കിയിട്ടുള്ളതാണു്. തികച്ചും ശാസ്ത്രീയവും ദേശീയവുമായ ഒരു കാഴ്ചപ്പാടിൽനിന്നുകൊണ്ടു മുസ്ലീങ്ങരം സ്വമനസ്സാലെ ദേവനാഗരിലിപിയുടെ മേന്മ അംഗീകരിക്കുന്നതുവരെ, ഉർദുവോ പേർസ്യനോ പൊരുത്തപ്പെട്ടുപോകും. പക്ഷേ,

16. Harijan, 11-2-1939 (Thoughts on National Language, pp. 89-90)

ഇതു് ഇപ്പോഴത്തെ പ്രശ്നത്തെ സംബന്ധിച്ചിടത്തോളം അപ്രസക്തമാണു്. റോമൻലിപി മററു രണ്ടു ലിപികളുമായി പൊരുത്തപ്പെട്ടുപോവുകയില്ല. റോമൻ ലിപിയുടെ പ്രണേതാക്കം മററു രണ്ടിനേയും സ്ഥാനഭ്രഷ്ടമാക്കും. പക്ഷേ വികാരവും ശാസ്ത്രവും ഒരുപോലെ റോമൻലിപിക്കെതിരാണു്. അച്ചടിക്കാനും ടൈപ്പുചെയ്യാനും ഉള്ള സൗകര്യംമാത്രമാണു് അതിന്റെയൊരേയൊരു മെച്ചം. ലക്ഷക്കണക്കിനാളുകൾക്കു് അതു് അഭ്യസിക്കാൻ വേണ്ടിവരുന്ന ആയാസവുമായി താരതമ്യപ്പെടുത്തിയാൽ, ആ പ്രയാസം നിസ്സാരമാണു്. പ്രാദേശികലിപികളിലോ ദേവനാഗരിലിപിയിലോ സ്വന്തം സാഹിത്യം വായിക്കേണ്ട ജനലക്ഷങ്ങൾക്കു് അതു യാതൊരുതരത്തിലും സഹായകമാകുന്നില്ല. പ്രാദേശികലിപികൾ മിക്കവാറും ദേവനാഗരിയിൽനിന്നു ജനിച്ചതായതുകൊണ്ടു് ലക്ഷക്കണക്കിനു ഹിന്ദുക്കൾക്കുമാത്രമല്ല മുസ്ലീങ്ങൾക്കുപോലും, ദേവനാഗരിയാണു പഠിക്കാനെളുപ്പം. മുസ്ലീങ്ങളെക്കൂടി ഞാനുൾപ്പെടുത്തിയതു് ബോധപൂർവമാണു്. ബംഗാളി മുസ്ലീങ്ങളുടെ മാതൃഭാഷ ബംഗാളിയും തമിഴ് മുസ്ളീങ്ങളുടേതു തമിഴുമാണു്. ഉർദുവിന്റെ പ്രചരണത്തിനുവേണ്ടിയുള്ള ഇപ്പോഴത്തെ പ്രസ്ഥാനത്തിന്റെ സ്വാഭാവികമായ അനന്തരഫലം ഇന്ത്യയിലുടനീളമുള്ള മുസ്ളീങ്ങൾക്കു മാതൃഭാഷയ്ക്കു പുറമേ ഉർദുകൂടി പഠിക്കേണ്ടിവരുമെന്നതാണു്. എന്തായാലും വിശുദ്ധഖുറാൻ പഠിക്കുന്നതിനായി അവർ അറബി ഭാഷ അറിഞ്ഞിരിക്കേണ്ടതാണു്. പക്ഷേ ഹിന്ദുക്കളോ മുസ്ളീങ്ങളോ ആയ ജനലക്ഷങ്ങൾക്കു്, ഇംഗ്ളീഷു ഭാഷ പഠിക്കാനാഗ്രഹമുള്ളപ്പോളല്ലാതെ റോമൻലിപിയുടെ ആവശ്യമുണ്ടാകയില്ല. അതുപോലെ ഹിന്ദുമതവൈദികഗ്രന്ഥങ്ങൾ അവയുടെ മൂലരൂപത്തിൽത്തന്നെ വായിക്കാനാഗ്രഹമുള്ള ഹിന്ദുക്കൾ ദേവനാഗരിലിപി പഠിച്ചിരിക്കേണ്ടതാണു്. അവർ അതു പഠിക്കുന്നുമുണ്ടു്. അങ്ങനെ ദേവനാഗരിലിപി സാർവജനീനമാക്കാനുള്ള പ്രസ്ഥാനത്തിനു് ഭദ്രമായ ഒരടിസ്ഥാനമുണ്ടു്. ഒരിക്കലും ജനസമ്മതി നേടാനിടയില്ലാത്ത അടിച്ചേൽപിക്കലാണു് റോമൻലിപി നടപ്പിലാക്കൽ. ജനങ്ങൾ യഥാർത്ഥത്തിൽ ഉണർന്നുകഴിയുമ്പോൾ എല്ലാ അടിച്ചേൽപിക്കലുകളും ത്യജിക്കപ്പെടും. ആ ഉണർവാകട്ടെ അറിയപ്പെടുന്ന കാരണങ്ങൾവച്ചുകൊണ്ടു നമ്മുടെ പ്രതീക്ഷകളെ മറികടന്നു വളരെ വേഗത്തിൽ വന്നുകൊണ്ടിരിക്കയാണു്. എന്നാലും, ജനലക്ഷങ്ങളുടെ സമുത്ഥാനത്തിനു കുറെ സമയമെടുക്കും. അതു കൃത്രിമമായി ഉണ്ടാക്കാൻ സാധ്യമല്ല. നിഗൂഢമായ രീതിയിൽ അതു വരികയോ, വരുമെന്നു തോന്നിക്കയോ ചെയ്യും. ദേശീയപ്രവർത്തകർക്കു ജനതാഹൃദയം മുൻകൂട്ടിക്കണ്ടു്, ആ പ്രക്രിയയ്ക്കു് ആക്കം വർദ്ധിപ്പിക്കാൻമാത്രമേ കഴിയൂ.

## 17

ഏതെങ്കിലും ഭാരതീയൻ എപ്പോഴെങ്കിലും ഇംഗ്ളീഷു പഠിക്കുന്നതോ സംസാരിക്കുന്നതോ പാപകരമാണെന്നു താങ്കൾ ബനാറസിൽവച്ചു പ്രസ്താവിച്ചതായി റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ടെന്നും, ആ വെറുക്കപ്പെടുന്ന ഭാഷ സൗകര്യംപോലെ താങ്കൾ ധാരാളം ഉപയോഗിക്കാറുള്ളതുകൊണ്ടു താങ്കൾക്കു് ആത്മാർത്ഥതയില്ലെന്നു് ആരോപണമുണ്ടായിട്ടുണ്ടെന്നും അറിയാമോ?

ആ റിപ്പോർട്ടു ശുദ്ധകളവാണു്. പക്ഷേ അസത്യം പ്രചരിച്ചു തുടങ്ങിയാൽ പിന്നെ പിടിച്ചുനിർത്തുവാൻ വളരെ പ്രയാസമുണ്ടു്. എന്നെക്കുറിച്ചുള്ള പല അസത്യങ്ങൾക്കും അമ്മാതിരിയൊരു തുടക്കം കിട്ടിയിട്ടുണ്ടു്. അവ താൽക്കാലികമായി ഒച്ചപ്പാടുണ്ടാക്കിയെങ്കിലും, എന്റെ ശ്രമമൊന്നും കൂടാതെതന്നെ കൊള്ളാവുന്നൊരു ശവസംസ്കാരം അവയ്ക്കു ലഭിച്ചു. ഇതും അതുപോലെയാകും. അടിസ്ഥാനരഹിതമായ അസത്യമൊന്നും ആർക്കും ഒരിക്കലും ഹാനികരമായിട്ടില്ല. ഈ ചോദ്യത്തിനുത്തരം പറയുന്നതു് എന്റെ സൽകീർത്തി സംരക്ഷിക്കാനല്ല, ഞാനുദ്ദേശിക്കുന്നതു സുവ്യക്തമാക്കാനാണു്. ആത്മാർത്ഥതയില്ലായ്മയെന്ന ആരോപണംതന്നെ ഈ അസത്യത്തെ സമർത്ഥമായി ഖണ്ഡിക്കുന്നുണ്ടു്. കാരണം ഇംഗ്ളീഷുഭാഷ ഞാൻ ധാരാളം ഉപയോഗിക്കുന്നുവെന്നതു് ഒരു പുതിയ സംഗതിയല്ല. വിശ്വാസം അർഹിക്കാത്ത ഒരാരോപണമായി അതു കരുതപ്പെടേണ്ടതായിരുന്നു. ഞാൻ ഇംഗ്ളീഷുഭാഷയേയും ഇംഗ്ളീഷുജനതയേയും സ്നേഹിക്കുന്നുവെന്നു് എല്ലാവരും അറിഞ്ഞിരിക്കട്ടെ. പക്ഷേ എന്റെ സ്നേഹം വിവേകപൂർവം ഉള്ളതാണു്. അതുകൊണ്ടു രണ്ടിനും അർഹിക്കുന്ന സ്ഥാനം ഞാൻ നൽകുന്നു. അങ്ങനെ മാതൃഭാഷയേയോ സ്വാഭാവികമായി അഖിലേന്ത്യാഭാഷയായ ഹിന്ദുസ്ഥാനിയേയോ സ്ഥാനഭ്രഷ്ടമാക്കാൻ ഇംഗ്ളീഷുഭാഷയെ ഞാൻ അനുവദിക്കുന്നില്ല. അതുപോലെ ഇംഗ്ളീഷുകാരോടുള്ള എന്റെ സ്നേഹം ഇന്നാട്ടുകാരായ സഹോദരങ്ങളെ ഒഴിച്ചുനിർത്തിയുള്ളതല്ല. എന്റെ നാട്ടുകാരുടെ താൽപര്യം അപകടത്തിലാക്കാൻ അനുവദിക്കുക സാധ്യമല്ല. അന്താരാഷ്ട്രീയവിനിമയത്തിൽ ഇംഗ്ളീഷുഭാഷയ്ക്കുള്ള പ്രാധാന്യം ഞാനംഗീകരിക്കുന്നു. അന്താരാഷ്ട്രീയമണ്ഡലത്തിൽ ഇന്ത്യയെ പ്രതിനിധാനം ചെയ്യാൻ പ്രത്യേകം നിയുക്തരാകുന്നവർക്കു് അനിവാര്യമായും ഇംഗ്ളീഷ് ഭാഷാപരിജ്ഞാനം വേണ്ടതാണെന്നു് എനിക്കഭിപ്രായമുണ്ടു്. പാശ്ചാത്യചിന്തയിലേക്കും പാശ്ചാത്യശാസ്ത്രങ്ങളിലേക്കും എത്തിനോക്കുവാൻ സഹായിക്കുന്ന തുറ

17. Harijan, 1-2-1942 (Thoughts on National Language, pp. 97-98)

ന്നിട്ട ജാലകമാണു് ഇംഗ്ളീഷ്ഭാഷയെന്നു ഞാൻ കരുതുന്നു. ഇതിനും ഒരു പ്രത്യേക വിഭാഗം വേണമെന്നാണെൻെറ അഭിപ്രായം. അവരിലൂടെ പാശ്ചാത്യദേശത്തുനിന്നു ലഭിച്ച അറിവു് ഭാരതീയ ഭാഷകളിൽ വ്യാപിപ്പിക്കുവാൻ വേണ്ടതു ചെയ്യണം. ഒരു വിദേശ ഭാഷാമാധ്യമത്തിലൂടെ ഭാരതത്തിലെ കുട്ടികളുടെ ബുദ്ധി വികസിപ്പിക്കാമെന്നു പ്രതീക്ഷിച്ചു് അവരുടെ തലയിൽ ഭാരം കയററിവയ്ക്കാനും അവരുടെ യുവത്വശക്തി ചോർത്തിക്കളയുവാനും ഞാൻ ഇടവരുത്തുകയില്ല. നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ അസ്വാഭാവികമായ സാഹചര്യം സൃഷ്ടിക്കുവാൻ ഉത്തരവാദികളായവർ പാപമാണു ചെയ്യുതെന്നു് എനിക്കഭിപ്രായമുണ്ടു്. അമ്മാതിരിയൊരു സംഗതി ലോകത്തിൽ മററൊരിടത്തും കേട്ടുകേൾവിപോലുമില്ല. തകർച്ചയുടെ രംഗത്തോടു വളരെയടുത്താണു നാമെന്നതുകൊണ്ടു്, അതുമൂലം രാഷ്ട്രത്തിനുണ്ടായ നാശനഷ്ടങ്ങളെപ്പററി നമുക്കു് അറിവില്ല. മൂകരും മർദിതരുമായ ജനലക്ഷങ്ങളുമായി നിത്യവും ഗാഢസമ്പർക്കം പുലർത്തുന്നതുകൊണ്ടു്, ആ നഷ്ടത്തിൻെറ വലുപ്പം എനിക്കു കാണാൻ കഴിയുന്നുണ്ടു്.

18

റോമൻ ഉർദുവുണ്ടെങ്കിൽ, എന്തുകൊണ്ടു് റോമൻഹിന്ദി പാടില്ല? ഇന്ത്യയിലെ എല്ലാ ഭാഷകളുടേയും അക്ഷരമാലകൾ റോമനാക്കുകയെന്നതായിരിക്കും അടുത്ത പടി. സ്വന്തമായൊരു അക്ഷരമാലയില്ലാതിരുന്ന സുളുവിൻെറ കാര്യത്തിൽ അവരിതു ചെയ്തു. ഇന്ത്യയിലെ ഈ ശ്രമം ലോകത്തിൻെറമേൽ എസ്പറാൻേറാ (സർവരാജ്യ പൊതുഭാഷ) വച്ചുകെട്ടാനുള്ള ശ്രമത്തിനു തുല്യമായിരിക്കും. അടുത്ത ഭാവിയിലൊന്നും അതു വിജയിക്കുക സാധ്യമല്ല. എല്ലാ ഇന്ത്യൻ ലിപികളുടേയും സ്ഥാനത്തു് റോമൻലിപി മതിയെന്നു വിശ്വസിക്കുന്നവർക്കു കുറെ അനുയായികളുണ്ടായേക്കാമെങ്കിലും ആ പ്രസ്ഥാനം ഒരിക്കലും പൊതുജനമദ്ധ്യത്തിലേക്കിറങ്ങിച്ചെല്ലുകയില്ല. അതുണ്ടാവരുതുതാനും. കോടിക്കണക്കിനാളുകൾ അവരവരുടെ ലിപികൾതന്നെ പഠിക്കാതിരിക്കത്തക്കവണ്ണം, അലസരാവേണ്ട ആവശ്യമില്ല. ഇപ്പോൾ ഇന്ത്യയിൽ നിലവിലുള്ള ലിപികൾക്കു സ്ഥാനചലനം വരുത്തുന്നതിനുപകരം, കാലക്രമത്തിൽ നാഗരിലിപിയിൽ ഭാരതീയഭാഷകൾ വായിക്കുവാൻ ജനങ്ങൾ പഠിച്ചേക്കാമെന്ന പ്രതീക്ഷയിൽ, നാഗരിലിപികൂടി പഠിപ്പിക്കാനുള്ള ശ്രമം പ്രശംസാർഹമാണു്. സുപ്രസിദ്ധമായ ചില കാരണങ്ങൾകൊണ്ടു് ഉർദുലിപിയുടെ സ്ഥാനത്തു് നാഗരിലിപി നടപ്പാക്കുക അസാധ്യമായതുകൊണ്ടു്, ഉർദുലിപിയുടെ പഠനം ഒരു ഭാരമാണെന്നു തോന്നാത്തവിധത്തിൽ രാജ്യസ്നേഹമുള്ള എല്ലാ ദേശാഭിമാനികളും അതു പഠിച്ചിരി

18. Harijan, 21-4-1946 (Thoughts on National Language, p. 153)

ക്കേണ്ടതാണ്. പുതിയ ആശയങ്ങരം ഉരംക്കൊള്ളാൻ തികച്ചും തയ്യാറായിട്ടും, നാഗരിലിപിയുടെയോ ഉർദുലിപിയുടെയോ സ്ഥാനത്തു റോമൻലിപി പ്രചരിപ്പിക്കുന്നതിനു പ്രേരണ നൽകാൻ തക്കവണ്ണം സാരമായ എന്തെങ്കിലുമൊരു കാരണം കണ്ടുപിടിക്കുന്നതിൽ ഞാൻ പരാജയപ്പെട്ടിരിക്കുകയാണ്. ഭാരതീയ സേനയിൽ റോമൻലിപി ധാരാളമായി പ്രയോഗിച്ചുവരുന്നുവെന്നുള്ളതു വാസ്തവമാണ്. ഭാരതീയ സൈനികനിൽ ദേശീയചൈതന്യം നിറഞ്ഞുനിൽക്കുന്ന പക്ഷം, നാഗരിലിപിയും ഉർദുലിപിയും പഠിക്കുവാൻ അയാരം വിസമ്മതം കാട്ടുകയില്ലെന്നാണെന്റെ പ്രത്യാശ. എന്തായാലും ഭാരതീയ മനുഷ്യമഹാസമുദ്രത്തിലെ വെറുമൊരു തുള്ളിമാത്രമാണ് അയാരം. ഇംഗ്ളീഷ്റീതി അയാരം ഉപേക്ഷിച്ചേ തീരൂ. ഒരുപക്ഷേ ഉർദു റോമൻരീതിയിലാക്കിയതിന്റെ കാരണം, ഉർദുലിപിയോ നാഗരിലിപിയോ വായിക്കുവാൻ പഠിക്കുന്നതിൽ ഇംഗ്ളീഷ് ഓഫീസർക്കുണ്ടായിരുന്ന കവിഞ്ഞ അലസതയായിരിക്കണം.

19

കണക്കിലേറെ ചെലവുചെയ്യാൻ ഭാരതത്തിനു ശക്തിപോരെന്ന ലഘുവായ കാരണംകൊണ്ടു്, ബ്രിട്ടീഷ്സാമ്രാജ്യം ഇന്ത്യയിൽനിന്നു പിരിഞ്ഞാലുടൻ, ഇംഗ്ളീഷ്ഭാഷയുടെ കമ്പോളവില അതിന്റെ സ്വാഭാവികമായ നിലവാരത്തിലായിക്കൊള്ളും. ഇന്ത്യ ഒരു ദരിദ്രരാജ്യമാണ്. ദരിദ്രരിൽ ദരിദ്രന്റെ വിധി അഭിവൃദ്ധിപ്പെടാതെ അവശേഷിക്കുന്നിടത്തോളം, ഭാരിച്ച ശമ്പളംപററാൻ നമുക്കവകാശമില്ല. ഏതായാലും വർത്തമാനപ്പത്രങ്ങരം വായിക്കുന്ന പൊതുജനങ്ങളാണ് ഇന്ത്യൻ ഭാഷകളുടെയോ പത്രങ്ങളുടെയോ അന്തസ്സും വിലയും ഉയർത്തുകയോ താഴ്ത്തുകയോ ചെയ്യുന്നതു് എന്നതാണു പരമാർത്ഥം. അവർ ഇംഗ്ളീഷുപത്രങ്ങളെ അവരുടെ സുവിശേഷമായി കണക്കാക്കാതിരിക്കുകയും, അവരുടെ അനുഗ്രഹാശിസ്സുകരം ഭാരതീയഭാഷകളിലുള്ള പത്രങ്ങളിലേക്കു തിരിച്ചുവിടുകയും ചെയ്യുന്നപക്ഷം, ഉടമകരം ഉടൻതന്നെ ആ പരിവർത്തനം ശ്രദ്ധിക്കാനും അതനുസരിച്ചു നയപരിപാടികരം വ്യവസ്ഥപ്പെടുത്തുവാനും നിർബന്ധിതരാകും. അമ്മാതിരി ചിലതു് ഇപ്പോരംത്തന്നെ സംഭവിച്ചുകൊണ്ടിരിക്കുകയാണ്. ഇംഗ്ളീഷുപത്രങ്ങളുമായി താരതമ്യപ്പെടുത്തുമ്പോരം ഇന്ത്യൻഭാഷാപത്രങ്ങരംക്കു് പ്രചാരം കുറവായിരുന്ന ഒരു കാലമുണ്ടായിരുന്നു. ഇപ്പോരം കാററു മാറി വീശിയിട്ടുണ്ടു്. ഇന്ത്യൻ ഭാഷാപത്രങ്ങരം സംഖ്യയിലും പ്രചാരത്തിലും വർദ്ധിച്ചുകൊണ്ടിരിക്കയാണ്.

---

19. Harijan, 26–5–1946 (Thoughts on National Language, p. 155)

20

ഗവർമെൻറുകളും അവയുടെ സെക്രട്ടറിമാരും ശ്രദ്ധചെലുത്തിയില്ലെങ്കിൽ ഇംഗ്ലീഷുഭാഷ ഹിന്ദുസ്ഥാനിയുടെ സ്ഥാനം അന്യായമായി കൈവശപ്പെടുത്തിയെന്നു വരാം. ഇംഗ്ലീഷ് ഒരിക്കലും മനസ്സിലാക്കാൻ കഴിയാത്ത ഭാരതത്തിലെ ജനലക്ഷങ്ങൾക്ക് അതു് അളവില്ലാത്ത ദ്രോഹമാണ് വരുത്തിവയ്ക്കുക. എല്ലാ ഇടപാടുകളും, പ്രാദേശികഭാഷകളിലും അന്തർപ്രവിശ്യാഭാഷയാകുവാൻ സാധ്യതയുള്ളതെന്നു ഞാൻ വിചാരിക്കുന്ന ഒരേയൊരു ഭാഷയായ (നാഗരിലിപിയിലോ ഉർദുലിപിയിലോ എഴുതപ്പെടുന്ന) ഹിന്ദുസ്ഥാനിയിലും നടത്തുവാൻവേണ്ടി ഒരു ഉദ്യോഗസ്ഥവിഭാഗമുണ്ടായിരിക്കുകയെന്നതു്, പ്രവിശ്യകളിലെ ഗവർമെൻറുകളെ സംബന്ധിച്ചിടത്തോളം തീർച്ചയായും വളരെ എളുപ്പമുള്ള കാര്യമാണ്.

ഈ അത്യാവശ്യമായ പരിവത്തനം വരുത്താൻ വൈകുന്ന ഓരോ ദിവസവും രാഷ്ട്രത്തിനു് വമ്പിച്ച സാംസ്കാരികനഷ്ടമുണ്ടാക്കുന്നു. ഭാരതത്തിനു് അനുഗ്രഹമായിത്തീന്നിട്ടുള്ള സമ്പന്നങ്ങളായ പ്രാദേശിക ഭാഷകൾക്കു് പുനരുജ്ജീവനം നൽകുകയെന്നതാണ് പ്രഥമവും പ്രധാനവുമായ കാര്യം. നമ്മുടെ കോടതികളിലും സ്കൂളുകളിലും സെക്രട്ടറിയേററുകളിൽപ്പോലും ആ മാററം വരുത്താൻ കുറേ വർഷങ്ങൾക്കൂടി കാത്തിരിക്കണമെന്നു വാദിക്കുന്നതു് മാനസികമായ അലസതയിൽ കുറഞ്ഞൊന്നുമല്ല. ബോംബെയിലും മദ്രാസിലുമെന്നപോലെ, പല ഭാഷകൾ സംസാരിക്കുന്ന പ്രവിശ്യകളിൽ,ഭാഷാപരമായ അടിസ്ഥാനത്തിൽ പ്രവിശ്യകൾ പുനർവിഭജിക്കുന്നതുവരെ, അല്പം പ്രയാസം തീർച്ചയായും അനുഭവപ്പെടും. ആ പ്രവിശ്യകളിലുള്ള ജനങ്ങൾക്കു വേണ്ടത്ര ആത്മവിശ്വാസം നൽകുന്നതിനുവേണ്ടി ഒരു പദ്ധതി തയ്യാറാക്കാൻ അവിടത്തെ ഗവർമെൻറുകൾക്കു കഴിയും. പ്രവിശ്യകൾ തമ്മിലുള്ള ഇടപാടുകൾക്കു് നാഗരിലിപിയിലോ ഉർദുവിലോ ഉള്ള ഹിന്ദുസ്ഥാനിയാണോ, നാഗരിലിപിയിലുള്ള വെറും ഹിന്ദിയാണോ വേണ്ടതെന്നുള്ള പ്രശ്നത്തിനു് കേന്ദ്രം ഒരു പരിഹാരം കണ്ടെത്തുന്നതുവരെ ആ പ്രവിശ്യകൾ കാത്തിരിക്കേണ്ടയാവശ്യമില്ല. അതു് അഭിലഷിതമായ പരിഷ്കാരങ്ങൾക്കു തടസ്സമാവേണ്ടതില്ല. അതു തികച്ചും അനാവശ്യമായ ഒരു വാഗ്വാദമാണ്. ഒരു പക്ഷേ ഇന്ത്യയ്ക്കു നിത്യമായ അപകീർത്തി വരുത്തുമാറു് ഇംഗ്ലീഷ് ഇവിടേക്കു് പ്രവേശിക്കാനിടയുള്ള വാതിൽ അതായെന്നു വരാം. ഒന്നാമത്തെ നടപടി,അതായതു് എല്ലാ പൊതുവകുപ്പികളിലും പ്രാദേശികഭാഷകൾ പുനരുജ്ജീവിപ്പിക്കുകയെന്നതു്, ഉടനടി നടക്കുന്ന പക്ഷം സംസ്ഥാനാന്തരീയഭാഷയുടെ പുനരുജ്ജീവനം തുടൻണ്ടായിക്കൊള്ളും. പ്രവിശ്യകൾക്കു് കേന്ദ്രവുമായി ഇടപെടേണ്ടിവരും.

20. Harijan, 21-9-1947 (Thoughts on National Language pp. 171-172)

ഏതെങ്കിലും കക്ഷിക്കോ വിഭാഗത്തിനോ വേദനയുളവാക്കാതെതന്നെ ഇന്ത്യയിൽ മുഴുവൻ പൊതുഭാഷയായി സ്വീകരിക്കാൻ സാദ്ധ്യതയുള്ള ഒരു ഭാഷ പഠിക്കാൻ മടിക്കുന്ന ഏതാനും ഭാരതീയക്കു വേണ്ടി ഒരു രാഷ്ട്രം സാംസ്കാരികനഷ്ടം സഹിക്കാനിടയാക്കുന്നതു് ശരിയല്ലെന്നു മനസ്സിലാക്കാനുള്ള വിവേകം കേന്ദ്രത്തിനുള്ളപക്ഷം, പ്രവിശ്യകളും കേന്ദ്രവുമായുള്ള ഇടപാടുകളിൽ ഇംഗ്ളീഷുപയോഗിക്കാൻ ധൈര്യപ്പെടുകയില്ല, അന്യായമായി കയറിപ്പററിയ ഇംഗ്ളീഷുകാരുടെ രാഷ്ട്രീയഭരണം നാം വിജയകരമായി അവസാനിപ്പിച്ചതുപോലെ സാംസ്കാരികരംഗത്തും അർഹിക്കാത്ത സ്ഥാനം കൈവശമാക്കാൻ ശ്രമിക്കുന്ന ഇംഗ്ളീഷ്ഭാഷയെ ബഹിഷ്ക്കരിക്കണമെന്നാണു് എൻെറ വാദം. വാണിജ്യത്തിനും നയതന്ത്രപ്രവർത്തനത്തിനും ഉള്ള അന്താരാഷ്ട്രീയഭാഷയെന്ന നിലയിൽ സമ്പന്നമായ ഇംഗ്ളീഷിനുള്ള സ്വാഭാവികമായ സ്ഥാനം അതു് എക്കാലവും നിലനിർത്തും.

## 21

ഇംഗ്ളീഷ് അന്താരാഷ്ട്രീയവാണിജ്യത്തിൻേറയും നയതന്ത്രപ്രവർത്തനത്തിൻേറയും ഭാഷയാണു്. സമൃദ്ധമായ ഒരു സാഹിത്യനിധി ആ ഭാഷയിലുണ്ടു്. പാശ്ചാത്യചിന്തയിലേക്കും സംസ്കാരത്തിലേക്കും അതു നമുക്കു പ്രവേശനം നൽകുന്നു. അതുകൊണ്ടു് നമ്മിൽ ചിലക്കെങ്കിലും ഇംഗ്ളീഷുപരിജ്ഞാനം ആവശ്യമാണു്. ദേശീയവാണിജ്യം, അന്താരാഷ്ട്രീയനയതന്ത്രപ്രവത്തനം എന്നീ വകുപ്പുകളുടെ ചുമതല അവർക്കു വഹിക്കാം. അവർക്കു് പാശ്ചാത്യസാഹിത്യത്തിലും,ചിന്തയിലും,ശാസ്ത്രത്തിലും ശ്രേഷ്ഠമായുള്ളതെല്ലാം രാഷ്ട്രത്തിനു നൽകുവാൻ കഴിയും. അതു് ഇംഗ്ളീഷിൻെറ ന്യായമായ ഉപയോഗമാകും. ഇപ്പോഴാകട്ടെ, ഇംഗ്ളീഷ് നമ്മുടെ ഹൃദയത്തിൽ പ്രിയതമമായ സ്ഥാനം കൈവശപ്പെടുത്തുകയും, നമ്മുടെ മാതൃഭാഷകളെ സ്ഥാനഭ്രഷ്ടമാക്കുകയും ചെയ്തിരിക്കയാണു്. അതു് ഇംഗ്ളീഷുകാരുമായി നമുക്കുള്ള സമത്വമില്ലാത്ത ബന്ധംമൂലം ഉണ്ടാകുവാനിടയായ അസ്വാഭാവികസ്ഥാനമാണു്.

ഇംഗ്ളീഷ് ഭാഷാപരിജ്ഞാനം കൂടാതെതന്നെ ഭാരതീയ മനസ്സിൻെറ പരിപൂർണവികാസം സാദ്ധ്യമാവണം. ഇംഗ്ളീഷ് ഭാഷ വശമില്ലെങ്കിൽ ശ്രേഷ്ഠസമൂഹത്തിൽ പ്രവേശിക്കുക സാദ്ധ്യമല്ലെന്നു ചിന്തിക്കുവാൻ ബാലന്മാരെയും ബാലികമാരെയും പ്രേരിപ്പിക്കുന്നതു്, ഭാരതത്തിലെ പുരുഷത്വത്തോടും പ്രത്യേകിച്ചു സ്ത്രീത്വത്തോടും ചെയ്യുന്ന അക്രമമാണു്. സഹിക്കാനാവാത്തവിധം അപമാനകരമായ ചിന്തയാണിതു്. സ്വരാജിൻെറ മൂലതത്ത്വങ്ങളിലൊന്നു് ആ ഇംഗ്ലീഷ്ഭ്രമം ഇല്ലാതാക്കുകയെന്നതാണു്.

21. Young India, 2–2–1921 (Thoughts on National Language, p. 204)

22

ഇപ്പോഠം നൽകപ്പെടുന്ന രീതിയിലുള്ള ഇംഗ്ലീഷ്‌വിദ്യാഭ്യാസം ഇംഗ്ലീഷുപഠിച്ച ഇന്ത്യക്കാരന്റെ വീര്യം കെടുത്തുകയും, ഇന്ത്യൻ വിദ്യാർത്ഥിയുടെ സിരാശക്തിയിന്മേൽ കനത്ത ആയാസമേല്പിക്കുകയും, നമ്മെ കേവലം അനുകർത്താക്കളാക്കുകയുംമാത്രമേ ചെയ്തിട്ടുള്ളുവെന്നാണെന്റെ സുചിന്തിതാഭിപ്രായം. ബ്രിട്ടീഷുബന്ധത്തിലെ ശോചനീയമായ അദ്ധ്യായങ്ങളിൽ ഒന്നായിരുന്നു നാട്ടുഭാഷകളുടെ സ്ഥാനഭ്രംശം. ഇംഗ്ലീഷിൽ ചിന്തിക്കുകയും സ്വന്തം ചിന്തകാം പ്രധാനമായി ഇംഗ്ലീഷിലൂടെ അന്യരിലേക്കു പകരുകയും ചെയ്യുകയെന്ന അസ്വാധീനത്തോടെ ആരംഭിക്കേണ്ടിവന്നിരുന്നില്ലെങ്കിൽ, റാംമോഹൻറോയ് കുറേക്കൂടി മഹാനായ ഒരു പരിഷ്കർത്താവും, ലോകമാന്യതിലകൻ കുറേക്കൂടി മികച്ചൊരു പണ്ഡിതനും ആകുമായിരുന്നു. അവർക്കു ജനങ്ങളുടെമേലുണ്ടായിരുന്ന സ്വാധീനം അത്ഭുതകരമായിരുന്നുവെങ്കിലും, കുറേക്കൂടി അസ്വാഭാവികത കുറഞ്ഞ സമ്പ്രദായത്തിൻകീഴിലാണ് അവർ വളർന്നുവന്നതെങ്കിൽ അതു് വർദ്ധമാനമായിരുന്നേനെ. ഇംഗ്ലീഷ്‌സാഹിത്യസമ്പത്തുമായുള്ള പരിചയം അവർക്കു സഹായകമായിരുന്നുവെന്നതു സംശയാതീതമാണ്. പക്ഷേ അവരുടെ സ്വന്തം നാട്ടുഭാഷകളിലൂടെ അവർക്കു് അവ പ്രാപ്യമാകേണ്ടിയിരുന്നു. അനുകർത്താക്കളുടെ ഒരു വർഗ്ഗം സൃഷ്ടിക്കുന്നതുകൊണ്ടുമാത്രം ഒരു രാജ്യത്തിനും ഒരു രാഷ്ട്രമാകാൻ സാധ്യമല്ല.

## അദ്ധ്യായം പത്ത്

# സാമുദായികൈക്യം

1

ഭിന്നമതങ്ങളിൽപെട്ടവർ ഇവിടെ പുലരുന്നുവെന്നുള്ളതുകൊണ്ട് ഇന്ത്യയ്ക്കു് ഒരൊററ രാഷ്ട്രമല്ലാതാവാൻ സാധ്യമല്ല. വിദേശികളുടെ പ്രവേശനം രാഷ്ട്രത്തിനു നാശകരമാവണമെന്നില്ല. അവർ അതിൽ ലയിച്ചുചേരുന്നു. അമ്മാതിരിയൊരു സാഹചര്യം ലഭിക്കുമ്പോഠം മാത്രമേ ഒരു രാജ്യം ഏകരാഷ്ട്രമാകുന്നുള്ളു. ആ രാജ്യത്തിനു് നൂതന ഘടകങ്ങളെ സ്വാംശീകരിക്കാനുള്ള കഴിവുണ്ടായിരിക്കണം. ഇന്ത്യ എപ്പോഴും അങ്ങനെയൊരു രാജ്യമായിരുന്നിട്ടുണ്ട്. യഥാർത്ഥത്തിൽ, എത്ര വ്യക്തികളുണ്ടോ അത്രത്തോളം മതങ്ങളുമുണ്ട്. പക്ഷേ ദേശീയചൈതന്യത്തെക്കുറിച്ച ബോധമുള്ളവർ അന്യോന്യം മതത്തിൽ

22. Young India, 27-4-1921 (Thoughts on National Language, p. 204)
1. Indian Home Rule, (1908) p. 49

ഇടപെടുന്നില്ല. അവർ അങ്ങനെ ചെയ്യുന്നുവെങ്കിൽ, ഒരു രാഷ്ട്രമെന്നു പരിഗണിക്കപ്പെടാനുള്ള യോഗ്യത അവർക്കില്ല. ഇന്ത്യയിൽ ഹിന്ദുക്കൾ മാത്രമേ പാടുള്ളുവെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്നുവെങ്കിൽ അവരൊരു സ്വപ്നലോകത്താണു ജീവിക്കുന്നതു്. ഇന്ത്യയെ സ്വന്തം നാടാക്കിയിട്ടുള്ള ഹിന്ദുക്കളും, മഹമ്മദീയരും, പാഴ്സികളും, ക്രിസ്ത്യാനികളും സഹോദരരാണു്. അവർ ഐക്യത്തോടുകൂടി പുലരേണ്ടവരാണു്, കുറഞ്ഞപക്ഷം സ്വന്തം താൽപര്യമുദ്ദേശിച്ചെങ്കിലും. ഒരു ദേശീയതയും ഒരു മതവും ലോകത്തിലൊരിടത്തും പര്യായപദങ്ങളല്ല, ഇന്ത്യയിൽ ഒരിക്കലും അങ്ങനെയായിരുന്നിട്ടുമില്ല.

2

വായനക്കാരൻ: ഹിന്ദുക്കളും മഹമ്മദീയരും തമ്മിലുള്ള നൈസർഗികമായ ശത്രുതയെക്കുറിച്ചെന്തു പറയുന്നു?

പത്രാധിപർ: നമ്മുടെ പൊതുശത്രു കണ്ടുപിടിച്ച ശൈലിയാണതു്. ഹിന്ദുക്കളും മുഹമ്മദീയരും അന്യോന്യം യുദ്ധത്തിലേർപ്പെട്ടിരുന്നപ്പോൾ, അവർ ആ രീതിയിൽ തീർച്ചയായും സംസാരിക്കുകയും ചെയ്തു. ഇപ്പോൾ വളരെക്കാലമായി ഇരുകൂട്ടരും യുദ്ധം നിറുത്തിയിരിക്കുകയാണു്. പിന്നെ നൈസർഗികമായി ശത്രുത എങ്ങനെയുണ്ടാവാനാണു്? ബ്രിട്ടീഷ് ആധിപത്യത്തിനുശേഷം മാത്രമല്ല നാം യുദ്ധം നിർത്തിയതെന്നുകൂടി ഓർക്കണം. ഹിന്ദുക്കൾ മുസ്ലീം ചക്രവർത്തിമാരുടെ കീഴിലും, മുസ്ലീങ്ങൾ ഹിന്ദുചക്രവർത്തിമാരുടെ കീഴിലും പുലർന്നിട്ടുണ്ടു്. പരസ്പരയുദ്ധം ആത്മഹത്യാപരമാണെന്നും, യാതൊരു കക്ഷിയും ബലപ്രയോഗംകൊണ്ടു് അവരവരുടെ മതം ഉപേക്ഷിക്കുകയില്ലെന്നും ഇരുകൂട്ടരും അംഗീകരിച്ചിട്ടുണ്ടു്. അതുകൊണ്ടു് ഇരുകക്ഷികളും സമാധാനത്തോടെ ജീവിക്കുവാൻ തീരുമാനിച്ചു. ഇംഗ്ലീഷുകാരുടെ വരവോടുകൂടി വഴക്കുകൾ പിന്നെയും ആരംഭിച്ചു.

ഇരുകൂട്ടരും തമ്മിൽ യുദ്ധത്തിലേർപ്പെട്ടിരുന്നപ്പോഴാണു് താങ്കൾ ഉദ്ധരിച്ച പഴഞ്ചൊല്ലുകൾ രൂപം പ്രാപിച്ചതു്. ഇപ്പോൾ അതു് ഉദ്ധരിക്കുന്നതു് ഉപദ്രവകരമാണെന്നു വ്യക്തമാണു്. പല ഹിന്ദുക്കളുടെയും മുസ്ലീങ്ങളുടെയും പൂർവികർ ഒന്നുതന്നെയാണെന്നും, ഒരേ രക്തമാണു് അവരുടെ സിരകളിൽക്കൂടി ഒഴുകുന്നതെന്നും നാം ഓർത്തിരിക്കേണ്ടതല്ലേ? മതം മാറുന്നതുകൊണ്ടു് ആളുകൾ ശത്രുക്കളാകുമോ? മഹമ്മദീയന്റെ ദൈവം ഹിന്ദുവിന്റെ ദൈവത്തിൽനിന്നു വ്യത്യസ്തനാണോ? ഒരിടത്തുതന്നെയെത്തിച്ചേരുന്ന ഭിന്നപഥങ്ങളാണു് മതങ്ങൾ. ഒരേ ലക്ഷ്യത്തിൽത്തന്നെയെത്തിച്ചേരുന്നിടത്തോളം, ഭിന്നപഥങ്ങളാണു് നാം സ്വീകരിക്കുന്നതെങ്കിൽത്തന്നെയെന്താണു്? കലഹത്തിനു കാരണമെന്തുണ്ടു്?

---

2. **Indian Home Rule (1908) p. 49**

മാത്രമല്ല, ശൈവരുടെയും വൈഷ്ണവരുടെയും ഇടയിൽത്തന്നെ പരസ്പരവിധ്വംസകങ്ങളായ പല പഴഞ്ചൊല്ലുകളുമുണ്ട്. എന്നിട്ടും അവർ ഇരുകൂട്ടരും ഒരേ രാഷ്ട്രത്തിൽപ്പെട്ടവരല്ലെന്നാരും അഭിപ്രായപ്പെട്ടിട്ടില്ല. വൈദികമതം ജൈനമതത്തിൽനിന്നു വ്യത്യസ്തമാണെന്നു പറയപ്പെടുന്നുവെങ്കിലും, രണ്ടിന്റെയും അനുയായികൾ രണ്ടു രാഷ്ട്രങ്ങളായിട്ടല്ല പുലരുന്നത്. നാം അടിമകളായിത്തീർന്നിരിക്കുന്നുവെന്നും, അതുകൊണ്ട് കലഹിക്കുകയും മൂന്നാമതൊരു കക്ഷി കലഹങ്ങൾക്ക് പരിഹാരമുണ്ടാക്കുന്നതിനു് ഇഷ്ടപ്പെടുകയും ചെയ്യുന്നുവെന്നുമുള്ളതാണ് പരമാർത്ഥം. മുഹമ്മദീയരുടെയിടയിലെന്നപോലെ, വിഗ്രഹഭഞ്ജകർ ഹിന്ദുക്കളിലുമുണ്ട്. നാം യഥാർത്ഥ ജ്ഞാനം കൂടുതൽ ആർജിക്കുമ്പോൾ നമ്മുടേതിൽനിന്നു വ്യത്യസ്തമായൊരുമതം പിന്തുടരുന്നവരോടു യുദ്ധംചെയ്യേ തീരൂ എന്നില്ലെന്നു് നമുക്കു നന്നായി മനസ്സിലാകും.

## 3

### *ഹിന്ദുമുസ്ലീം ഐക്യം*

നമുക്കാവശ്യമുള്ളത്, എങ്ങനെയെങ്കിലും കൂട്ടിത്തുന്നിയുണ്ടാക്കുന്ന ഐക്യമല്ല, ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ അഭേദ്യമായ ഐക്യമില്ലെങ്കിൽ സ്വരാജ് സാക്ഷാൽക്കരിക്കാനാവാത്ത ഒരു സ്വപ്നമായിരിക്കുമെന്നുള്ള തർക്കമററ അഭിപ്രായത്തിന്റെ സുനിശ്ചിതമായ അംഗീകാരത്തിൽ ഉറച്ചുനിൽക്കുന്ന ഹൃദയൈക്യമാണ്. അതു പരസ്പരഭയത്തിലധിഷ്ഠിതമാവാൻ സാധ്യമല്ല. അതു് സമന്മാരുടെ ഒരു പങ്കാളിത്തമായിരിക്കണം. അവരിൽ ഓരോരുത്തരും അപരന്റെ മതത്തെ ആദരിക്കയും വേണം.

ഇസ്ലാമിന്റെ അനുയായികൾ ഹിന്ദുക്കളെ നൈസർഗികശത്രുക്കളായി കണക്കാക്കണമെന്ന് പരിശുദ്ധ ഖുറാനിൽ അനുശാസിക്കുകയോ, ഇരുമതങ്ങളും തമ്മിലുള്ള നിത്യശത്രുതയിൽ വിശ്വസിക്കുവാനിടയാക്കുമാറു് ഹിന്ദുമതത്തിൽ എന്തെങ്കിലും ഉണ്ടായിരിക്കുകയോ ചെയ്തിരുന്നെങ്കിൽ, അങ്ങനെയൊരു ഐക്യമുണ്ടാക്കുക സാധ്യമല്ലെന്ന നിരാശ എനിക്കു വ്യക്തമായും ഉണ്ടാകുമായിരുന്നു.

ഭൂതകാലത്തു നാം തമ്മിൽത്തല്ലിയതുകൊണ്ട്, ഇനിയതു തുടരാതിരിക്കണമെങ്കിൽ ബ്രിട്ടനെപ്പോലെ ശക്തമായ ഒരു രാഷ്ട്രം ആയുധങ്ങളുപയോഗിച്ചു് നമ്മെ അകററിനിർത്തണമെന്ന് നാം അനുമാനിക്കുന്നപക്ഷം, ചരിത്രത്തിന്റെ പാഠങ്ങൾ നാം നേരാംവണ്ണം മനസ്സിലാക്കുകയില്ല എന്നാണർത്ഥം. പക്ഷേ അമ്മാതിരിയെന്തെങ്കിലും വിശ്വാസത്തിനിടയാക്കുമാറു് ഇസ്ലാമിലും ഹിന്ദു

3. Young India, 6-10-1920 (Communal Unity, pp. 3-4)

മതത്തിലും പ്രമാണങ്ങളൊന്നുമില്ലെന്ന് എനിക്കു ബോദ്ധ്യമായിട്ടുണ്ട്. ഇരുമതങ്ങളിലുമുള്ള പ്രത്യേകതാൽപര്യങ്ങളും മതഭ്രാന്തും ഉള്ള പുരോഹിതന്മാർ അന്യോന്യം എതിരിടാൻ പ്രേരിപ്പിച്ചിട്ടുണ്ടെന്നതു സത്യമാണ്. ക്രിസ്ത്യൻ ഭരണാധികാരികളെപ്പോലെ മുസ്ലീം ഭരണാധികാരികളും അവരവരുടെ വിശ്വാസം പ്രേരിപ്പിക്കുവാൻ വാളുപയോഗിച്ചുവെന്നുള്ളതും അതുപോലെ സത്യമാണ്. ആധുനിക കാലത്തു് അന്ധകാരമയമായി പലതുമുണ്ടെങ്കിലും, ബലംപ്രയോഗിച്ചുള്ള അടിമത്തമെന്നപോലെ, ബലംപ്രയോഗിച്ചുള്ള മതപരിവർത്തനവും അധികമൊന്നും സഹിക്കാൻ ലോകാഭിപ്രായം തയ്യാറാവുകയില്ല. ഒരുപക്ഷേ ഈ കാലഘട്ടത്തിലെ ശാസ്ത്രീയചൈതന്യത്തിന്റെ ഏററവും മികച്ച സംഭാവനയാണതു്. ഇസ്ലാമിന്റെ കാര്യത്തിലെന്നപോലെ, ക്രിസ്തുമതത്തെ സംബന്ധിച്ചുമുള്ള പല തെററു ധാരണകളും ആ ചൈതന്യം അടിയോടെ മാററിയിട്ടുണ്ട്. മതപരിവർത്തനപ്രക്രിയയിൽ ബലപ്രയോഗത്തെ ന്യായീകരിക്കുന്ന ഒരൊററ ഇസ്ലാം എഴുത്തുകാരനെയും എനിക്കറിവില്ല. നമ്മുടെ കാലഘട്ടത്തിൽ ചെലുത്തുന്ന സ്വാധീനശക്തികൾ വാളിന്റേതിനെക്കാളധികം സൂക്ഷ്മതയുള്ളതാണ്.

പാശ്ചാത്യദേശത്തു് വമ്പിച്ചതോതിൽ നടത്തിവരുന്ന രക്തച്ചൊരിച്ചിലുകൾക്കും പിത്തലാട്ടങ്ങൾക്കും കപടോപായങ്ങൾക്കും മദ്ധ്യേതന്നെ, മനുഷ്യരാശിയാകെ കുറേക്കൂടി മെച്ചപ്പെട്ട ഒരു കാലഘട്ടത്തിലേക്ക്, മന്ദമായിട്ടാണെങ്കിലും, പതറാതെ മുന്നേറുകയാണെന്നു ഞാൻ വിശ്വസിക്കുന്നു. അക്ഷയമായ ഹിന്ദു—മുസ്ലീം ഐക്യത്തിലൂടെയും, അക്രമരാഹിത്യമാർഗത്തിലൂടെയും— അതായതു് കലർപ്പുചേരാത്ത ആത്മത്യാഗത്തിലൂടെ—ഇന്ത്യ സ്വാതന്ത്ര്യം കൈവരിക്കുന്നപക്ഷം, നിലവിലുള്ള ഈ അന്ധകാരത്തിൽനിന്നൊരു മോചനമാർഗം ചൂണ്ടിക്കാട്ടാൻ അവർക്കു കഴിയും.

## 4

*ഭിന്നിച്ചാൽ നാം നശിക്കും*

'ഐകമത്യം മഹാബലം' എന്നതു് ഒരു കോപ്പിപുസ്തകന്യായം മാത്രമല്ല, ഒരു ജീവിതനിയമംതന്നെയാണ് എന്നതു് ഹിന്ദു—മുസ്ലീം ഐക്യത്തിന്റെ പ്രശ്നത്തിലെന്നതുപോലെ മറെറാന്നിലും അത്ര വ്യക്തമായി ചിത്രീകൃതമായിട്ടില്ല. ഭിന്നിച്ചാൽ നാം നശിച്ചേ തീരൂ. ഹിന്ദുക്കളും മുസ്ലീങ്ങളും അന്യോന്യം കഴുത്തുവെട്ടാൻ തയ്യാറാകുന്നിടത്തോളം ഏതെങ്കിലുമൊരു മൂന്നാംകക്ഷിക്ക് എളുപ്പത്തിൽ ഇന്ത്യയെ അടിമയാക്കാൻ കഴിയും. ഹിന്ദു–മുസ്ലീം ഐക്യമെന്നതിനർത്ഥം ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കുമിടയിൽ മാത്രമുള്ള ഐക്യ

---

4. Young India, 11–5–1921 (Communal Unity, pp. 4—5)

മെന്നല്ല, സ്വന്തം വീടാണ് ഇന്ത്യയെന്നു കരുതുന്ന എല്ലാ മത വിശ്വാസികൾക്കുമിടയിലുള്ള ഐക്യമെന്നാണ്.

ഏതു ഭാരവും സഹിക്കത്തക്കവണ്ണം ആ ഐക്യം നാമിനിയും നേടിക്കഴിഞ്ഞിട്ടില്ലെന്ന് എനിക്കു പൂർണബോദ്ധ്യമുണ്ട്. ഇളംപ്രായത്തിലുള്ളതും പ്രത്യേക പരിചരണവും ശ്രദ്ധയും ആവശ്യപ്പെടുന്നതും പ്രതിദിനം വളരുന്നതുമായ ഒരു ചെടിയാണതു്. നെല്ലൂരിൽ വച്ച് ആ പ്രശ്നം അതിന്റെ മൂർത്തരൂപത്തിൽത്തന്നെ നേരിടേണ്ടി വന്നപ്പോഴാണ് ഈ വസ്തുത എനിക്കു വ്യക്തമായതു്. ഇരുകൂട്ടരും തമ്മിലുള്ള ബന്ധം അശേഷം സുഖകരമായിരുന്നില്ല. കേവലം രണ്ടുകൊല്ലത്തോളം മുൻപു മാത്രമാണ് ഒരു ചെറിയ കാര്യമെന്ന് എനിക്കു തോന്നിയ ഒന്നിനുവേണ്ടി അവർ യുദ്ധത്തിലേർപ്പെട്ടതു്. മുസ്ളീം ദേവാലയങ്ങളുടെ മുൻപിലൂടെ കടന്നുപോകുമ്പോൾ സംഗീതം ആലപിക്കുന്നതു സംബന്ധിച്ചുള്ള ആ പതിവുപ്രശ്നമായിരുന്നു അതു്. ഓരോ നിസ്സാരകാര്യത്തിനും നാം മതപരമായ അമിത പ്രാധാന്യം കൽപിച്ചു ഗൗരവം കൊടുക്കേണ്ടതില്ലെന്നാണെന്റെ അഭിപ്രായം. അതുകൊണ്ട് മുസ്ളീം ദേവാലയങ്ങളെ കടന്നുപോകുമ്പോൾ സംഗീതം ആലപിക്കണമെന്ന് ഒരു ഹിന്ദുവിനു നിർബന്ധം കാട്ടാതിരിക്കാം; ഗാനാലാപത്തിനുവേണ്ടി ആ സ്ഥലത്തുതന്നെയോ മററവിടെയെങ്കിലുമോ ഉള്ള കീഴ്‌വഴക്കങ്ങൾ ഉദ്ധരിക്കാതിരിക്കാം. മുസ്ളീംദേവാലയങ്ങളെ കടന്നുപോകുമ്പോൾ സംഗീതം ആലപിക്കുകയെന്നതു് അയാളെ സംബന്ധിച്ചിടത്തോളം സുപ്രധാനമായ കാര്യമൊന്നുമല്ല. മുസ്ളീംദേവാലയത്തിനു സമീപം ഇരുപത്തിനാലുമണിക്കൂറും പവിത്രമായ നിശ്ശബ്ദത വേണമെന്നുള്ള മുസ്സൽമാന്റെ വികാരം ആക്കും എളുപ്പത്തിൽ മനസ്സിലാക്കാം. ഒരു ഹിന്ദുവിന് അത്യാവശ്യമില്ലാത്തതു് ഒരു മുസ്സൽമാന് അത്യാവശ്യമുള്ളതാണെന്നും വരാം. അത്യാവശ്യമില്ലാത്ത കാര്യങ്ങളിലെല്ലാം ഒരു ഹിന്ദു തീർച്ചയായും വിട്ടുവീഴ്ച ചെയ്തുകൊടുക്കേണ്ടതാണ്. നിസ്സാരകാര്യങ്ങളെച്ചൊല്ലി കലഹിക്കുന്നതു കുററകരമായ ബുദ്ധിശൂന്യതയാണ്. പരസ്പരം താഴ്മയും സൗജന്യവും കാണിക്കുന്ന മനോഭാവം വളർത്തിക്കൊണ്ടുവന്നെങ്കിലേ, നാമാഗ്രഹിക്കുന്ന ഐക്യം നിലനിൽക്കുകയുള്ളൂ. പശു ഒരു ഹിന്ദുവിനു ജീവിതംപോലെ വിലപ്പെട്ടതാണ്. അതുകൊണ്ടു മുസ്സൽമാൻ സ്വമനസ്സാലെ ഒരു ഹിന്ദു സഹോദരനുമായി യോജിച്ചുപോവണം. ഒരു മുസ്സൽമാനു പ്രാർത്ഥനാവസരത്തിലുള്ള നിശ്ശബ്ദത വിലപ്പെട്ടൊരു സംഗതിയാണ്. ഓരോ ഹിന്ദുവും തന്റെ മുസ്സൽമാനായ സഹോദരന്റെ വികാരം സ്വമനസ്സാലെ മാനിക്കണം. ഇതു് ഏതായാലും പൂർണതയ്ക്കു വേണ്ടിയുള്ള ഉപദേശമാണ്.

വെറുതെ വഴക്കുണ്ടാക്കുന്ന കൊള്ളരുതാത്ത ഹിന്ദുക്കളും കൊള്ളരുതാത്ത മുസ്സൽമാന്മാരുമുണ്ട്. അവർക്കുവേണ്ടി നിരാക്ഷേപമായ

സത്യനിഷ്ഠയും, അക്ഷോഭ്യതയും ഉള്ളവരടങ്ങിയ പഞ്ചായത്തുകളുണ്ടായിരിക്കയും, ആ പഞ്ചായത്തിന്റെ തീരുമാനം ഇരുകക്ഷികൾക്കും ബാധകമായിരിക്കയും വേണം. ആക്കും ചോദ്യംചെയ്യാൻ കഴിയാത്തവിധത്തിൽ ആ തീരുമാനങ്ങൾക്കനുകൂലമായ പൊതുജനാഭിപ്രായം വളർത്തേണ്ടതാണ്.

ഇപ്പോഴും പരസ്പരം വളരെയധികം അവിശ്വാസമുണ്ടെന്നെനിക്കറിയാം. അനേകം ഹിന്ദുക്കൾ മുസ്ലീംമാന്മാരുടെ സത്യസന്ധതയിൽ വിശ്വസിക്കുന്നില്ല. സ്വരാജെന്നതിന് 'മുസ്ലീംമാൻരാജ്' എന്നർത്ഥമാണെന്ന് അവർ വിശ്വസിക്കുന്നു. കാരണം, അവരുടെ അഭിപ്രായത്തിൽ ബ്രിട്ടീഷുകാരില്ലെങ്കിൽ, ഇന്ത്യയിലെ മുസ്ലീംമാന്മാർ ഇവിടെയൊരു മുസ്ലീംമാൻസാമ്രാജ്യം കെട്ടിപ്പടുക്കുന്നതിനുവേണ്ടി മുസ്ലീംമാൻശക്തികൾ സഹായം നൽകും. മറിച്ച്, ബഹുഭൂരിപക്ഷമായ ഹിന്ദുക്കൾ അവരെ വീർപ്പുമുട്ടിക്കുമെന്നാണ് മുസ്ലീംമാന്മാരുടെ ഭയം. ആ മനോഭാവം ഇരുകൂട്ടരിലുമുള്ള നിർവീര്യതയെയാണു സൂചിപ്പിക്കുന്നത്. കുലീനതകൊണ്ടല്ലെങ്കിൽ സമാധാനത്തോടെ ജീവിക്കാനുള്ള അവരുടെ ഇച്ഛകൊണ്ടെങ്കിലും, പരസ്പരവിശ്വാസത്തിലും പരസ്പരസഹിഷ്ണുതയിലും അധിഷ്ഠിതമായ നയം സ്വീകരിക്കാനവർ പ്രേരിതരാകും. ഇരുകൂട്ടരേയും അകററിനിർത്തത്തക്കതൊന്നും രണ്ടു മതങ്ങളിലുമില്ല. ബലം പ്രയോഗിച്ചുള്ള മതപരിവർത്തനത്തിന്റെ കാലം കഴിഞ്ഞുപോയിരിക്കുന്നു. പശുവിന്റെ കാര്യമൊഴിച്ചാൽ ഹിന്ദുക്കൾക്കു മുസ്ലീംമാന്മാരോടു കലഹിക്കേണ്ട കാര്യമൊന്നുമില്ല. പശുവിനെ കൊന്നേതീരുവെന്നു മുസ്ലീംമാന്മാക്കും മതപരമായ കടപ്പാടൊന്നുമില്ല. ഇതിനുമുൻപൊരിക്കലും നാം ഒന്നിച്ചുചേരാനും, ഭിന്നതകൾ പറഞ്ഞൊതുക്കി, ഒരേ പവിത്രമായ മണ്ണിന്റെ മക്കൾ എന്ന നിലയ്ക്കു സൗഹൃദത്തോടെ ജീവിക്കുവാനും ശ്രമിച്ചിട്ടില്ലെന്നതാണു പരമാർത്ഥം. ഒരു ജീവിതകാലത്തു കിട്ടാവുന്ന അവസരമാണു നമുക്കിരുകൂട്ടർക്കും ഇപ്പോൾ കിട്ടിയിട്ടുള്ളത്. അടുത്ത നൂറു കൊല്ലത്തേയ്ക്കു ഇനി ഖിലാഫത്തുപ്രശ്നം ആവർത്തിക്കുകയില്ല. മുസ്ലീംമാന്മാരോടു ശാശ്വതസൗഹൃദം പുലർത്തണമെന്നു ഹിന്ദുക്കൾക്കാഗ്രഹമുണ്ടെങ്കിൽ, ഇസ്ലാമിന്റെ അഭിമാനം സംരക്ഷിക്കാനുള്ള ശ്രമത്തിൽ അവർ മുസ്ലീംമാന്മാരോടൊപ്പം ജീവൻ വെടിയേണ്ടതാണ്.

## 5

ഹിന്ദു–മുസ്ലീം ഐക്യത്തിനുവേണ്ടിയുള്ള എന്റെ വിശ്വാസപ്രഖ്യാപനങ്ങളിൽ എന്തെങ്കിലും ആത്മാർത്ഥതയുണ്ടെങ്കിൽ, ഒരു മഹമ്മദീയനുമൊത്തു ഞാൻ ആഹാരം കഴിക്കുകയും, എന്റെ മകളെ

5. **Young India, 25-2-1920 (Communal Unity, pp. 6-9)**

ഒരു മഹമ്മദീയനു കല്യാണം കഴിച്ചുകൊടുക്കുകയും ചെയ്യുമോ എന്നു കുറെക്കൊല്ലങ്ങൾക്കു മുൻപ് ഒരു സങ്കൽപ്പസംഭാഷണത്തിൽ മിസ്റ്റർ കാൻഡ്ലർ എന്നോടു ചോദിക്കുകയുണ്ടായി. ഇതേ ചോദ്യംതന്നെ ചില സുഹൃത്തുക്കൾ മറെറാരു രൂപത്തിൽ എന്നോടു ചോദിച്ചു. ഹിന്ദു–മുസ്ലീം ഐക്യത്തിനു മിശ്രഭോജനവും മിശ്രവിവാഹവും കൂടിയേതീരൂ എന്നുണ്ടോ? ഇവ രണ്ടും വേണമെന്നാണെങ്കിൽ കോടിക്കണക്കിനു സനാതനികൾ മിശ്രഭോജനത്തിനും, അതുപോലും മിശ്രവിവാഹത്തിനും സമ്മതിക്കയില്ലെന്നതുകൊണ്ടു യഥാർത്ഥ ഐക്യം ഒരിക്കലുമുണ്ടാവാനിടയില്ല എന്നു ചോദ്യകർത്താക്കൾ പറയുന്നു.

ജാതി ഉപദ്രവകരമായ ഒരേർപ്പാടായി കരുതാത്തവരിൽപ്പെടുന്നവനാണു ഞാനും. ജാതി അതിന്റെ ആദിരൂപത്തിൽ നല്ലൊരു സമ്പ്രദായമായിരുന്നു. അതു ദേശീയക്ഷേമം വർദ്ധിപ്പിച്ചു. എന്റെ അഭിപ്രായത്തിൽ, ദേശീയവളർച്ചയ്ക്കു മിശ്രഭോജനവും മിശ്രവിവാഹവും ആവശ്യമാണെന്ന ആശയം, പടിഞ്ഞാറുനിന്നു കടംവാങ്ങിയ ഒരു അന്ധവിശ്വാസമാണ്. ജീവിതത്തിലെ മററുള്ള ആരോഗ്യരക്ഷാനടപടികൾപോലെതന്നെ സുപ്രധാനമായ ഒരു പ്രക്രിയയാണു ഭോജനവും. മനുഷ്യരാശി, അതിനുതന്നെ വളരെയധികം ഹാനിയുണ്ടാകുമാറ്, ഭോജനത്തെ ഒരു പൂജാകർമ്മമായും സുഖഭോഗോപാധിയായും മാററിയിരുന്നില്ലെങ്കിൽ, ജീവിതത്തിന് ആവശ്യമായ മററു കൃത്യങ്ങൾ നാം സ്വകാര്യമായി ചെയ്യുന്നതുപോലെ, ഭോജനവും നാം രഹസ്യമായിത്തന്നെ നിർവഹിക്കുമായിരുന്നു. വാസ്തവത്തിൽ ഹിന്ദുമതത്തിന്റെ സമുന്നതസംസ്കാരം ഭോജനത്തെ ആ വിധത്തിലാണു കാണുന്നത്. മററാരുടെയെങ്കിലും മുമ്പിൽവച്ച് ആഹാരം കഴിക്കാത്ത ആയിരക്കണക്കിനു ഹിന്ദുക്കൾ ഇപ്പോഴുമുണ്ട്. തികച്ചും രഹസ്യമായി ആഹാരം കഴിക്കുകയും മററാരോടും വിദ്വേഷം വച്ചു പുലർത്താതെ എല്ലാവരുമായും സൗഹൃദം പുലർത്തുകയും ചെയ്ത സംസ്കൃതചിത്തരായ പല സ്ത്രീപുരുഷന്മാരുടെയും പേരുകൾ എന്റെ സ്മൃതിപഥത്തിലെത്തുന്നുണ്ട്.

മിശ്രവിവാഹമെന്നതു കുറേക്കൂടി സങ്കീർണമായ ഒരു പ്രശ്നമാണ്. സഹോദരീസഹോദരന്മാർക്കു വിവാഹത്തെപ്പററി ചിന്തിക്കുകപോലും ചെയ്യാതെതന്നെ തികഞ്ഞ പരസ്പരസൗഹൃദത്തോടെ ജീവിക്കാമെങ്കിൽ, എന്റെ പുത്രി ഓരോ മഹമ്മദീയനേയും സഹോദരനായും, ഓരോ മഹമ്മദീയനും അതുപോലെ തിരിച്ചും കണക്കാക്കുന്നതിൽ എന്തെങ്കിലും പ്രയാസം ഞാൻ കാണുന്നില്ല. മതത്തെക്കുറിച്ചും വിവാഹത്തെക്കുറിച്ചും എനിക്കു ശക്തമായ അഭിപ്രായങ്ങളുണ്ട്. ഭോജനത്തിന്റെയും വിവാഹത്തിന്റെയും കാര്യത്തിൽ, നാം നമ്മുടെ ക്ഷുത്തിനെ എത്രത്തോളം സംയമം ചെയ്യുന്നുവോ, അത്രത്തോളം, മതപരമായ കാഴ്ചപ്പാടിൽ നാം നല്ലവരാകും. ഏതൊരു യുവാവിനും എന്റെ പുത്രിയുടെ പാണിഗ്രഹണം ചെയ്യാനുള്ള അവകാശ

ത്തെയോ അതിന്റെ ഔചിത്യത്തെയോ അംഗീകരിക്കേണ്ടിവന്നാൽ അഥവാ, ഏതൊരാളോടൊത്തും, ഞാൻ ആഹാരം കഴിക്കുകയെന്നതാവശ്യമാണെന്നു കരുതേണ്ടിവന്നാൽ, ലോകവുമായി മൈത്രീബന്ധം പുലർത്താൻ ഒരിക്കലും സാധിക്കാതെ എനിക്കു നിരാശപ്പെടേണ്ടിവരും. ഞാൻ അഖിലലോകവുമായും സൗഹൃദം പുലർത്തിയാണു ജീവിക്കുന്നതെന്നും,ഒരൊററ മഹമ്മദീയനുമായോ ക്രിസ്ത്യാനിയുമായോ കലഹിച്ചിട്ടില്ലെന്നും, എന്നാലും വളരെക്കൊല്ലങ്ങളായി മഹമ്മദീയരുടേയും ക്രിസ്ത്യാനികളുടേയും ഭവനങ്ങളിൽവച്ച് പഴങ്ങൾ മാത്രമേ കഴിച്ചിട്ടുള്ളുവെന്നും ഞാൻ അവകാശപ്പെടുന്നു. എന്റെ പുത്രനുമൊത്തു് ഒരേ പാത്രത്തിൽനിന്നു ആഹാരം കഴിക്കാനോ, അവൻ വെള്ളം കുടിക്കാനുപയോഗിച്ച പാത്രം കഴുകാതെ അതിൽനിന്നു കുടിക്കാനോ തീർച്ചയായും ഞാൻ വിസമ്മതിക്കും. പക്ഷേ, ഇക്കാര്യങ്ങളിൽ ഞാൻ പാലിക്കുന്ന നിയന്ത്രണമോ വർജനമോ, മഹമ്മദീയരോ ക്രിസ്ത്യാനികളോ ആയ സുഹൃത്തുക്കളോടോ എന്റെ പുത്രന്മാരോടൊ എനിക്കുള്ള ഗാഢബന്ധത്തെ ഒരിക്കലും ബാധിച്ചിട്ടില്ല.

പക്ഷേ മിശ്രഭോജനവും മിശ്രവിവാഹവും ഒരിക്കലും ഐകൃത്തിനും കലഹങ്ങൾക്കും മററും തടസ്സമായിരുന്നിട്ടില്ല. പാണ്ഡവർക്കും കൗരവർക്കുമിടയിൽ മിശ്രഭോജനവും മിശ്രവിവാഹവുമുണ്ടായിരുന്നെങ്കിലും, അവർ യാതൊരു സങ്കോചവുംകൂടാതെ അന്യോന്യം ചാടിവീണു. ഇംഗ്ളീഷുകാരും ജർമൻകാരും തമ്മിലുള്ള വിദ്വേഷം ഇപ്പോഴും അസ്തമിച്ചിട്ടില്ല.

മിശ്രവിവാഹവും മിശ്രഭോജനവും പലപ്പോഴും സൗഹൃദത്തിന്റേയും ഐക്യത്തിന്റേയും ചിഹ്നങ്ങളാണെങ്കിലും അവശ്യഘടകങ്ങളല്ലെന്നാണു പരമാത്ഥം. പക്ഷേ അക്കാര്യത്തിൽ നിർബന്ധം കാണിക്കുന്നതു് എളുപ്പത്തിൽ ഹിന്ദുമുസ്ളീം ഐക്യത്തിനു തടസ്സമായിത്തീരും. ഇപ്പോൾ തടസ്സമാകുന്നുമുണ്ടു്. മിശ്രഭോജനത്തിനും മിശ്രവിവാഹത്തിനും തയ്യാറാകാത്തപക്ഷം ഹിന്ദുക്കൾക്കും മുസ്ളീങ്ങൾക്കും ഒന്നിക്കാൻ സാധ്യമല്ലെന്നു നാം നമ്മെ വിശ്വസിപ്പിക്കുന്നപക്ഷം, നീക്കംചെയ്യാൻ മിക്കവാറും അസാധ്യമായേക്കാവുന്ന ഒരു കൃത്രിമമറ നമുക്കിടയിൽ സൃഷ്ടിക്കുകയായിരിക്കും നാം ചെയ്യുന്നതു്. ഉദാഹരണമായി, ഹിന്ദുബാലികമാരോടു് വിവാഹാഭ്യത്ഥന ചെയ്യുന്നതു നിയമസാധുതയുള്ളതാണെന്നു മഹമ്മദീയയുവാക്കൾ കരുതുകയാണെങ്കിൽ, അതു് ഹിന്ദുക്കൾക്കും മുസ്ളീങ്ങൾക്കുമിടയിൽ വളന്നുകൊണ്ടിരിക്കുന്ന ഐക്യത്തെ സാരമായി ബാധിക്കും. അമ്മാതിരിയെന്തെങ്കിലുംസംശയമുണ്ടായാൽത്തന്നെഹിന്ദുരക്ഷാകർത്താക്കൾ മഹമ്മദീയർക്കു തങ്ങളുടെ വീടുകളിൽ സ്വതന്ത്രമായി പ്രവേശിക്കുവാൻ ഇപ്പോൾ നൽകിത്തുടങ്ങിയിട്ടുള്ള അനുമതിപോലും അവസാനിപ്പിക്കും. എന്റെ അഭിപ്രായത്തിൽ ഈ പരിമിതി, ഹിന്ദുയുവാക്കളും മഹമ്മദീയയുവാക്കളും അവശ്യം അറിഞ്ഞിരിക്കേണ്ടതാണു്.

ഹിന്ദുക്കൾക്കും മഹമ്മദീയർക്കും അന്യോന്യം വിവാഹബന്ധത്തിലേർപ്പെടാനും, അതേസമയം അവരുടെ മതം അതേപടി നിലനിർത്താനും തികച്ചും അസാധ്യമാണെന്നു ഞാൻ കരുതുന്നു. ഹിന്ദു-മഹമ്മദീയ ഐക്യത്തിന്റെ യഥാർത്ഥസൗന്ദര്യംതന്നെ, സ്വന്തം മതത്തോടു കൂറു പുലർത്തുകയും. അതേസമയം അന്യോന്യം കൂറുണ്ടായിരിക്കുകയും ചെയ്യുകയെന്നതിലാണടങ്ങിയിട്ടുള്ളത്. കാരണം, ഏററവും മാമൂൽപ്രിയരായ ഹിന്ദുക്കളും മഹമ്മദീയരുംപോലും, തങ്ങൾ ഇന്നുവരെ ചെയ്തതുപോലെ അന്യോന്യം നൈസർഗികശത്രുക്കളായി കരുതുന്നതിനുപകരം, നൈസർഗികസുഹൃത്തുക്കളായി കരുതുന്ന സാഹചര്യമാണു നാം വിഭാവനം ചെയ്യുന്നത്.

അപ്പോൾ ഹിന്ദു-മഹമ്മദീയ ഐക്യം എന്തിലാണടങ്ങിയിട്ടുള്ളത്? എങ്ങനെയാണതു നന്നായി പുരോഗമിപ്പിക്കാവുന്നത്? ഉത്തരം ലളിതമാണ്. പൊതുവായ ഉദ്ദേശ്യവും, പൊതുലക്ഷ്യവും, പൊതുവായ ദുഃഖങ്ങളും നമുക്കുണ്ടായിരിക്കുന്നതിലാണ് അതടങ്ങിയിട്ടുള്ളത്. ആ പൊതുലക്ഷ്യത്തിലെത്തിച്ചേരാൻ സഹകരിക്കുകയും, പരസ്പരം ദുഃഖം പങ്കിടുകയും, പരസ്പരസഹിഷ്ണുത പുലർത്തുകയും ചെയ്യുന്നതുകൊണ്ട് അതു് ഏററവും നന്നായി പുരോഗമിപ്പിക്കാം. നമുക്കൊരു പൊതുലക്ഷ്യമുണ്ട്. നമ്മുടെ മഹത്തായ രാജ്യം മഹത്തരമാകണമെന്നും, സ്വയം ഭരിക്കുന്നതാവണമെന്നുമാണു നാം ആഗ്രഹിക്കുന്നതു്. നമുക്കു പങ്കിടാൻ വേണ്ടുവോളം ദുഃഖങ്ങളുണ്ട്. ഇന്നു ഖിലാഫത്തു പ്രശ്നമാണു മഹമ്മദീയരെ ഏററവുമധികം സ്പർശിക്കുന്നതെന്നും അവരുടെ നിലപാടു ന്യായമാണെന്നും കണ്ട് മഹമ്മദീയരുടെ അവകാശത്തിനു പരിപൂർണ പിന്തുണ നൽകുന്നതുപോലെ, ഒരു ഹിന്ദുവിനു മഹമ്മദീയസൌഹൃദം ആർജിക്കുന്നതിൽ സഹായം നൽകാൻ ശക്തമായി മററൊന്നുംതന്നെയില്ല. ഒരേ കപ്പിൽനിന്നെത്ര കുടിച്ചാലും ഒരേ പാത്രത്തിൽനിന്നെത്ര തിന്നാലും അതു ഖിലാഫത്തു പ്രശ്നത്തിൽ നൽകുന്ന സഹായംപോലെ ഇരുകൂട്ടരേയും യോജിപ്പിക്കുകയില്ല.

പരസ്പരസഹിഷ്ണുത എല്ലാക്കാലങ്ങളിലും എല്ലാ വർഗങ്ങൾക്കും അവശ്യം വേണ്ടതാണ്. ഹിന്ദു, മഹമ്മദീയന്റെ ആരാധനാരീതിയോടും ആചാരാനുഷ്ഠാനങ്ങളോടും സഹിഷ്ണുത പ്രദർശിപ്പിക്കാതിരിക്കുകയോ, മഹമ്മദീയൻ ഹിന്ദുവിന്റെ വിഗ്രഹാരാധനയിലും ഗോപൂജയിലും അസഹിഷ്ണുത കാട്ടുകയോ ചെയ്യുന്നപക്ഷം നമുക്കു സമാധാനത്തോടെ ജീവിക്കാൻ സാധ്യമല്ലെന്നാകും. സഹിഷ്ണുതയേസ്സംബന്ധിച്ചിടത്തോളം, നാം സഹിക്കുന്നതിനെയെല്ലാം അംഗീകരിക്കണം എന്നില്ല. ഞാൻ മാംസഭക്ഷണവും പുകവലിയും വെറുക്കുന്നുവെങ്കിലും, ആ ശീലങ്ങൾ ഹിന്ദുവിനും മഹമ്മദീയനും ക്രിസ്ത്യാനിക്കുമുള്ളതു ഞാൻ സഹിഷ്ണുതയോടെ വീക്ഷിക്കുന്നു. അതോടൊപ്പം, ഞാൻ അവ വർജിക്കുന്നതു് അവർക്കിഷ്ട

ല്ലെങ്കിലും അവർ അതു സഹിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നുമുണ്ട്. സ്വന്തം അഭിപ്രായം അപരനെക്കൊണ്ടു സ്വീകരിപ്പിച്ചേ അടങ്ങൂ എന്ന നിർബന്ധത്തിൽനിന്നാണു ഹിന്ദുക്കളും മഹമ്മദീയരും തമ്മിലുള്ള എല്ലാ കലഹങ്ങളും ഉടലെടുത്തിട്ടുള്ളത്.

6

മൗലാനാ മഹമ്മദാലിയും ഞാനും ഞങ്ങളുടെ താൽപര്യങ്ങളെ ബാധിക്കത്തക്കവണ്ണം, പരസ്പരം അതിർത്തിലംഘനം ചെയ്യാതിരിക്കുന്നതിൽ ബദ്ധശ്രദ്ധരാണെന്നുള്ളതു കേവലം സത്യമാണ്. പക്ഷേ, തുറന്നുള്ള പെരുമാററത്തിന്റെ കാര്യത്തിൽ ഞങ്ങളെ അതിലംഘിക്കാൻ ആർക്കും വിഷമമാവും. ഞങ്ങൾക്ക് ഐക്യമെന്നതു ലേഖകൻ ക്രൂരമായി അഭിപ്രായപ്പെടുന്നതുപോലെ വെറുമൊരു കടലാസുവീടല്ല. അതു്, ഭദ്രമായി സൂക്ഷിക്കാൻവേണ്ടി മരിക്കാൻപോലും ഒരുങ്ങത്തക്കവിധം, വിലപ്പെട്ട ഒരു വസ്തുതയാണ്. ഞങ്ങളുടെ സഹയാത്രയിൽ ഒരിക്കലും ഞങ്ങൾക്കിടയിൽ എന്തെങ്കിലും അപസ്വരമോ കലവറയോ ഉണ്ടായിട്ടില്ലെന്നു വായനക്കാരെ ഞാൻ അറിയിച്ചുകൊള്ളട്ടെ. അതിനിർദയമായ അടി താഴെക്കൊടുക്കുന്ന വാചകത്തിലാണുള്ളതു്: 'അവരുടെ പ്രസംഗങ്ങളുടെ ആന്തരാർത്ഥം മനസ്സിലാക്കിയാൽ, ഒരാളെ സംബന്ധിച്ചിടത്തോളം ദൂരെ തുർക്കിദേശത്തുള്ള ഖിലാഫത്തിന്റെ വിഷമസ്ഥിതിയാണു കേന്ദ്രസത്യമെങ്കിൽ അപരനു് ഇന്ത്യയിൽ സ്വരാജ് നേടുകയെന്നതാണു സുപ്രധാനലക്ഷ്യമെന്നു കാണുവാൻ പ്രയാസമില്ല.' ഞങ്ങൾക്കിരുവർക്കും ഖിലാഫത്തു് കേന്ദ്രസത്യമാണെന്നു ഞാനവകാശപ്പെടുന്നു. മൗലാനാ മഹമ്മദാലിക്കു് അതദ്ദേഹത്തിന്റെ മതമായതുകൊണ്ടും, എനിക്കു് എന്റെ ജീവൻ ഖിലാഫത്തിനുവേണ്ടി വെടിഞ്ഞാൽ പശുവിനെ, അതായതു് എന്റെ മതത്തെ, മുസ്ലീംമാരുടെ കത്തിയിൽനിന്നു രക്ഷിക്കാൻ കഴിയുമെന്നതുകൊണ്ടും ആണതു്. സ്വരാജ് നേടിയാൽ മാത്രമേ അവരവരുടെ വിശ്വാസം സുരക്ഷിതമാക്കാനാവൂ എന്നതുകൊണ്ടു് ഇരുവരും സ്വരാജിനു് ഒന്നുപോലെ വില കല്പിക്കുന്നുണ്ടു്. ഇതു് ഒരു താഴ്ന്ന ആദർശമാണെന്നു തോന്നിയേക്കാം. പക്ഷേ ഇതിൽ മാച്ചുവയ്ക്കലൊന്നുമില്ല. എന്നെ സംബന്ധിച്ചിടത്തോളം ഇന്ത്യയുടെ ശക്തികൊണ്ടു ഖിലാഫത്തു നേടുകയെന്നതു സ്വരാജ് നേടുകതന്നെയാണ്. മതത്തിന്റെ എന്നപോലെ ഞങ്ങളുടെ സൗഹൃദത്തിന്റേയും അടിസ്ഥാനം സ്നേഹമാണ്. സ്നേഹത്തിലൂടെ മുസ്ലീംമാരുടെ സൗഹൃദം സമ്പാദിക്കാനാണു് ഞാൻ ശ്രമിക്കുന്നതു്. ഒരു സമുദായത്തിന്റെ മാത്രമെങ്കിലും സ്നേഹം ഉറച്ചുനിൽക്കുന്നുണ്ടെങ്കിൽ നമ്മുടെ ദേശീയജീവിതത്തിൽ ഐക്യമെന്നതു് ഒരു സുസ്ഥാപിതസത്യമായിത്തീരും. മൗലാനാ മുഹമ്മദാലി ഭൂരിപക്ഷം ബംഗാളിമുസ്ലീം

6. Young India, 20-10-1921 (Communal Unity, pp. 25-26)

മാന്മാക്കും മനസ്സിലാക്കാൻ സാധിക്കാത്തവിധം പ്രൗഢമായ ഉർദുവി ലാണു പ്രസംഗിക്കുന്നതെന്നു പറയുന്നതു് അന്യായമാണു്. അദ്ദേഹം തന്റെ ഉർദുപ്രസംഗം കഴിയുന്നിടത്തോളം ലളിതമാക്കാനാണു ശ്രമി ച്ചുകൊണ്ടിരിക്കുന്നതെന്നു് എനിക്കറിയാം.

അന്യോന്യമുള്ള ഭയംകൊണ്ടു് വിദേശാധിപത്യം ഒരാവശ്യമാ ണെന്നു കരുതുന്ന ഹിന്ദുക്കളും മുസ്ലൽമാന്മാരും ഇപ്പോഴുമുണ്ടെന്നതു നിർഭാഗ്യകരമായ ഒരു പരമാർത്ഥമാണു്. നമ്മുടെ ലക്ഷ്യപ്രാപ്തി വൈകിക്കുന്നതിൽ ഒരു വലിയ പങ്കു് അതിനുണ്ടു്. ഇരുസമുദായ ങ്ങളും തമ്മിൽ ഒരു തുറന്ന യുദ്ധത്തിനുള്ള സാധ്യത, വിദേശാധിപ ത്യത്തിന്റെ നിലനിൽപ്പിനേക്കാരം കുറഞ്ഞ തിന്മയാണെന്നു നാമെ ന്നിട്ടും വ്യക്തമായി മനസ്സിലാക്കുന്നില്ല. ബ്രിട്ടീഷ്ഗവർമെൻറു് ഇടയ്ക്കുള്ളതുകൊണ്ടാണു നാം അന്യോന്യം യുദ്ധംചെയ്യാതിരിക്കുന്നതെ ങ്കിൽ, എത്രവേഗത്തിൽ യുദ്ധം ചെയ്യാനായി നമ്മെ സ്വതന്ത്രരാക്കു ന്നുവോ അത്രത്തോളം നമ്മുടെ ആണത്തത്തിനും, അതതു മതങ്ങരംക്കും നമ്മുടെ രാജ്യത്തിനും നന്നു്. യുദ്ധത്തിലൂടെയാണു നമുക്കു ബോ ധോദയമുണ്ടാകുന്നതെങ്കിൽ, അതൊരു പുതിയ പ്രതിഭാസമായിരിക്കു കയില്ല. ഇംഗ്ലീഷുകാർ ഇരുപത്തൊന്നു കൊല്ലത്തോളം പരസ്പര വിനാശകമായ സമരം ചെയ്തശേഷമാണു സമാധാനപരമായ പ്രവർ ത്തനങ്ങളിലേർപ്പെട്ടതു്. ഫ്രഞ്ചുകാർ മൃഗീയമായ ക്രൂരതയോടെയാ ണു് പരസ്പരയുദ്ധം ചെയ്തതു്. അതിനെ വെല്ലുന്ന യാതൊന്നും അടുത്തകാലത്തെങ്ങും സംഭവിച്ചിട്ടില്ല. അമേരിക്കക്കാർ കോമൺ വെൽത്തിനു രൂപംകൊടുക്കുന്നതുവരെ ചെയ്തതും മറ്റൊന്നുമായിരു ന്നില്ല. പരസ്പരം യുദ്ധംചെയ്യുമെന്ന ഭീതിമൂലം, നാം ആണത്ത മില്ലായ്മയെ തഴുകാതിരിക്കുക. കുറിപ്പുകരം എഴുതിയ സമർത്ഥ നായ ലേഖകൻ, നമ്മിൽ ആരെയുംപോലെതന്നെ, ഐക്യം ഇഷ്ട പ്പെടുകയും, ഒരു സമൂലപരിവർത്തനവും അടിത്തറയിൽനിന്നുള്ള പുനർനിർമാണവും നിർദേശിക്കയും ചെയ്യുന്നുണ്ടു്. പക്ഷേ പരി ഹാരം വായനക്കാരുടെ ഊഹത്തിനു വിടുകയാണദ്ദേഹം ചെയ്യുന്നതു്. സുവ്യക്തമായ എന്തെങ്കിലും നിർദേശങ്ങരം അദ്ദേഹം മുന്നോട്ടുവച്ചി രുന്നെങ്കിൽ നന്നായിരുന്നേനെ. ഒരു തുടക്കമെന്ന നിലയ്ക്കു നമുക്കു മിശ്രഭോജനവും മിശ്രവിവാഹവും ആവാം എന്നായിരിക്കും തീർച്ച യായും അദ്ദേഹം അഭിപ്രായപ്പെടുക. അതാണു് അദ്ദേഹം ആഗ്രഹി ക്കുന്ന സമൂലപരിവർത്തനമെങ്കിൽ, അതാണു സ്വരാജ് നേടുന്നതിനു മുൻപുണ്ടായിരിക്കേണ്ട സാഹചര്യമെങ്കിൽ, നമുക്കു കുറഞ്ഞതു് ഒരു ശതാബ്ദത്തോളമെങ്കിലും കാത്തിരിക്കേണ്ടിവരുമെന്നു ഞാൻ ഭയപ്പെ ടുന്നു. ഹിന്ദുക്കളോടു് അവരുടെ മതം ഉപേക്ഷിക്കാൻ ആവശ്യപ്പെ ടുന്നതിനു തുല്യമാണതു്. അങ്ങനെ ചെയ്യുന്നതു തെറ്റാണെന്നു ഞാൻ പറയുന്നില്ലെങ്കിലും അതു പ്രായോഗികരാഷ്ട്രതന്ത്രത്തിനതീ തമായ ഒരു പരിഷ്കാരമാണെന്നു ഞാൻ പറയുന്നു. എന്നെങ്കിലും

അതു സംഭവിച്ചാൽത്തന്നെ അതു ഹിന്ദുമുസ്ളീം ഐക്യമായിരിക്കുകയില്ല. ഭക്തനായ മുസ്സൽമാൻ തന്റെ വിശ്വാസവും, ഭക്തനായ ഹിന്ദു തന്റേതും സുരക്ഷിതമായി നിലനിർത്തുമ്പോഴുംതന്നെ ഐക്യം നേടുകയെന്നതാണ് ഇപ്പോഴത്തെ പ്രസ്ഥാനത്തിന്റെ ലക്ഷ്യം. അതുകൊണ്ട്, ആലിസഹോദരന്മാരും ഞാനും എല്ലാ ഹിന്ദുക്കൾക്കും മുസ്സൽമാന്മാർക്കും ഹിന്ദു-മുസ്ളീം ഐക്യം സംബന്ധിച്ചുള്ള ഒരു സാധനപാഠമായി വർത്തിക്കുന്നുണ്ടെന്നു ഞാൻ പലപ്പോഴും ശ്രോതാക്കളോടു പറഞ്ഞിട്ടുണ്ട്. ഞങ്ങളിരുവരും അവരവരുടെ വിശ്വാസത്തോടു കൂറുള്ളവരാണെന്ന് അവകാശപ്പെടുന്നുണ്ട്. ആ സഹോദരന്മാരോട് എനിക്ക് ഏറെ ആദരമുണ്ടെങ്കിലും, അവരുടെ പുത്രന്മാരിലാർക്കെങ്കിലും എന്റെ പുത്രിയെ ഞാൻ വിവാഹം കഴിച്ചു കൊടുക്കുകയില്ല. എന്റെ പുത്രൻ ഒരു ഹിന്ദുവാണെങ്കിലും, അവരുടെ പുത്രിയുടെ പാണിഗ്രഹണം ആഗ്രഹിക്കത്തക്കവണ്ണം സ്വയം പരിഷ്കൃതനായിട്ടുണ്ടെന്നു സങ്കൽപ്പിച്ചാലും, അവർ അവരുടെ പുത്രിയെ എന്റെ പുത്രനു നൽകുകയില്ലെന്ന് എനിക്കറിയാം. ഞാൻ അവരുടെ മാംസഭക്ഷണത്തിൽ ഒരിക്കലും പങ്കുചേരുകയില്ലെങ്കിലും അവർ എന്റെ സ്വമതാസക്തിയെ (എന്റെ ആത്മ—നിഷേധത്തിന് ആ പേരു കൊടുക്കാമെങ്കിൽ) ആർജവബുദ്ധിയോടെ ആദരിക്കുന്നു. എന്നിട്ടും ആലിസഹോദരന്മാർക്കും എനിക്കും തമ്മിലുള്ള ഹൃദയൈക്യംപോലെ മററു മൂന്നുപേർക്കുള്ളതായി എനിക്കറിവില്ല. എങ്കിലും, ഈ ഐക്യം വെറും കപടവേഷമല്ലെന്നും, അതിസൂക്ഷ്മമായ ആദരവിലും, അഭിപ്രായങ്ങളും ശീലങ്ങളും സംബന്ധിച്ചുള്ള പരസ്പരസഹിഷ്ണുതയിലും അധിഷ്ഠിതമായ ശാശ്വത സൗഹൃദമാണെന്നും വായനക്കാരെ ധരിപ്പിക്കാൻ ഞാനാഗ്രഹിക്കുന്നു. ബ്രിട്ടീഷുകാരന്റെ സംരക്ഷണഹസ്തം എന്നിൽനിന്നു പിൻവലിച്ചാലും, ആ സഹോദരന്മാരോ അവരുടെ സുഹൃത്തുക്കളോ എന്റെ സ്വാതന്ത്ര്യം അപകടത്തിലാക്കുമെന്നോ, എന്റെ മതത്തെ ആക്രമിക്കുമെന്നോ ഞാൻ ഭയപ്പെടേണ്ട കാര്യമില്ല. ഈ നിർഭയത്വം പരമപ്രധാനമായി ദൈവത്തിലും, ദൈവഭയമുള്ള എല്ലാ ജീവജാലങ്ങൾക്കും അദ്ദേഹം വാഗ്ദാനം ചെയ്യുന്ന രക്ഷയിലും, രണ്ടാമതായി ആലിസഹോദരന്മാരുടെയും അവരുടെ സുഹൃത്തുക്കളുടെയും ആദരണീയമായ പെരുമാററത്തിലും അധിഷ്ഠിതമാണ്—എന്നെപ്പോലെ പന്ത്രണ്ടുപേർ ചേർന്നാലും ശാരീരികമായി അവരിലൊരാൾക്കു ജോഡിയാവുക എളുപ്പമല്ലെന്നു ബോദ്ധ്യമുണ്ടെങ്കിലും. അങ്ങനെ ഈ പ്രത്യേക ഉദാഹരണത്തെ ഞാൻ ഇന്ത്യയ്ക്കു മുഴുവനുമായി സാമാന്യവൽക്കരിക്കുകയും, നമുക്കു പരസ്പരസഹിഷ്ണുതയും നമ്മിലും മനുഷ്യപ്രകൃതിയുടെ ആത്യന്തികമായ നന്മയിലും വിശ്വാസവും ഉണ്ടെങ്കിൽ മാത്രമേ ഹിന്ദു—മുസ്ലീംമൈത്രി സാധ്യമാകൂ എന്നു കാണിക്കുകയും ചെയ്തിരിക്കുന്നു.

7

നിങ്ങൾ ഹിന്ദു—മുസ്ളീം ഐക്യത്തിൽ അതിന്റെ പരിപൂർണ്ണമായ അർത്ഥത്തിൽത്തന്നെ, വിശ്വസിക്കുന്നുണ്ടെന്നറിയാവുന്നതുകൊണ്ടാണു പ്രധാനമായും ഞാൻ നിങ്ങളോടടുക്കാനിടയായതു്.

ഈ ഐക്യം, എന്റെ അഭിപ്രായത്തിൽ, അഹിംസ ഒരു ഉറച്ച നയമായി നാം സ്വീകരിച്ചാലല്ലാതെ നേടാൻ സാദ്ധ്യമല്ല. ഞാനതിനെ ഒരു നയമെന്നു വിളിക്കുന്നു. എന്തുകൊണ്ടെന്നാൽ, ആ ഐക്യത്തിന്റെ നിലനിൽപ്പിനുമാത്രം ഉദ്ദേശിച്ചിട്ടുള്ളതാണതു്. പക്ഷേ തൽക്കാലത്തേക്കല്ലാതെ എക്കാലത്തേക്കും യോജിച്ചു നിൽക്കുന്ന മുപ്പതുകോടി ഹിന്ദുക്കൾക്കും മുസ്ളീങ്ങൾക്കും ലോകത്തിലെ എല്ലാ ശക്തികളേയും തൃണവൽഗണിക്കാൻ കഴിയുമെന്നതു സിദ്ധമാണു്. ഇംഗ്ലീഷ് ഭരണാധികാരികളുമായുള്ള അവരുടെ ഇടപാടുകളിൽ അക്രമം പ്രയോഗിക്കുന്നതു് ഭീരുത്വപൂർണമായ പ്രവൃത്തിയായി അവർ കരുതണം. ഇതുവരെ നാം നമ്മുടെ ശുദ്ധതകൊണ്ടു് അവരേയും അവരുടെ തോക്കുകളേയും പേടിച്ചു. അതുകൊണ്ടു നാം നമ്മുടെ സംഘടിതശക്തി മനസ്സിലാക്കുന്ന നിമിഷം മുതൽ അവരെ ഭയപ്പെടുന്നതു പുരുഷത്വമില്ലായ്മയായി കരുതുകയും, അതുകൊണ്ടു് അവരോടു് അക്രമം പ്രവർത്തിക്കണമെന്നു ചിന്തിക്കുകപോലും ചെയ്യാതിരിക്കയും വേണം. അങ്ങനെ ദൗർബല്യത്തിൽനിന്നല്ലാതെ ശക്തിയിൽ നിന്നു് അഹിംസ കൈക്കൊള്ളുവാൻ എന്റെ നാട്ടുകാരെ പ്രേരിപ്പിക്കുന്നതിനു് എനിക്കു് ഔത്സുക്യവും അക്ഷമയുമുണ്ടു്. പക്ഷേ ശക്തരുടെ അഹിംസയല്ല നാമിനിയും രൂപംകൊടുത്തിട്ടില്ലെന്നുള്ളതു നിങ്ങൾക്കും എനിക്കുമറിയാം. ഹിന്ദു—മുസ്ളീം ഐക്യം ഒരു നയപരിപാടിയുടെ സ്ഥിതിക്കപ്പുറം അധികമൊന്നും പോയിട്ടില്ലാത്തതുകൊണ്ടാണു് നാം അങ്ങനെ ചെയ്യാഞ്ഞതു്. ഇപ്പോഴും പരസ്പരവിശ്വാസമില്ലായ്മയും തൽഫലമായുള്ള ഭയവും വളരെയധികമുണ്ടു്. ഞാൻ നിരാശനായിട്ടില്ല. നാം ആ വഴിക്കു സവിശേഷമായ പുരോഗതി വാസ്തവത്തിൽ നേടിയിട്ടുണ്ടു്. ഒരു തലമുറയുടെ ജോലിമുഴുവൻ പതിനെട്ടു മാസക്കാലംകൊണ്ടു നാം തീർത്തിട്ടുണ്ടെന്നു തോന്നുന്നു. പക്ഷേ ഇനിയും ധാരാളം ചെയ്യാനുണ്ടു്. പ്രാണവായുപോലെ ആവശ്യമുള്ളതാണു നമ്മുടെ ഐക്യവുമെന്ന ചിന്ത പ്രത്യേക ജനവിഭാഗങ്ങൾക്കോ സാമാന്യജനതയ്ക്കോ സ്വാഭാവികമായിത്തീർന്നിട്ടില്ല.

ഇതു സഫലമാകുന്നതിനു നാം അളവിനേക്കാൾ ഗുണത്തെ ആശ്രയിക്കണമെന്നെനിക്കു തോന്നുന്നു. ഇന്ത്യയിലെ ഹിന്ദുക്കളും മുസ്ളീങ്ങളും തമ്മിലുള്ള ശാശ്വതസൗഹൃദത്തിൽ ഏതാണ്ടു മതാവേശ

7. Young India, 16–3–1922 (Communal Unity, pp. 39-40)

തുല്യമായ വിശ്വാസംതന്നെയുള്ള ഹിന്ദുക്കളും മുസ്ളീങ്ങളും വേണ്ടത്രേയുണ്ടെങ്കിൽ, ഐക്യം ജനങ്ങൾക്കിടയിൽ വ്യാപിപ്പിക്കുവാൻ നമുക്ക് അധികകാലം വേണ്ടിവരികയില്ല. നമ്മുടെ രാഷ്ട്രീയലക്ഷ്യം പൂർണമായി സഫലമാകുവാൻ, ചിന്തയിലും വാക്കിലും പ്രവൃത്തിയിലും അക്രമരാഹിത്യം പാലിക്കാതെ മുന്നോട്ടുപോയാലാവില്ലെന്നു നമ്മിൽ കുറേപ്പേർ ആദ്യംതന്നെ വ്യക്തമായി മനസ്സിലാക്കേണ്ടതാണ്. അതുകൊണ്ടു ഞാൻ നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കാൻ ശ്രമിച്ച കാതലായ സത്യം പൂർണമായി മനസ്സിലാക്കാത്ത പ്രവർത്തകരാരും നമ്മുടെ അണികളിലില്ലെന്നു തീർച്ചവരുത്തണമെന്നു ഞാൻ നിങ്ങളോടും, പ്രവർത്തകസമിതിയംഗങ്ങളോടും, അഖിലേന്ത്യാ കോൺഗ്രസ് കമ്മിററിയോടും അപേക്ഷിക്കും. ഒരു സജീവമായ വിശ്വാസം ഭൂരിപക്ഷഭരണംമൂലം ഉത്പാദിപ്പിക്കാൻ കഴിയുകയില്ല.

8

എന്നെ സംബന്ധിച്ചിടത്തോളം രാജ്യത്തെ നേരിടുന്ന, ഉടനടി പരിഹാരം കാണേണ്ട ഒരു പ്രശ്നം ഹിന്ദു—മുസ്സൽമാൻപ്രശ്നം മാത്രമാണ്. ഹിന്ദു—മുസ്ളീം ഐക്യത്തിൻെറ അർത്ഥം സ്വരാജ് ആണെന്ന മിസ്റ്റർ ജിന്നായുടെ അഭിപ്രായത്തോടു ഞാൻ യോജിക്കുന്നു. ഇന്ത്യയിലെ ഹിന്ദുക്കളുടേയും മുസ്സൽമാന്മാരുടേയും ശാശ്വതമായ ഹൃദയൈക്യം ഇല്ലാതെ, ഈ പീഡിതമായ രാജ്യത്തിൽ എന്തെങ്കിലും നേടാനുള്ള വഴി ഞാൻ കാണുന്നില്ല. അതു തികച്ചും സ്വാഭാവികമായതുകൊണ്ടും, ഇരുകൂട്ടർക്കും അത്രമാത്രം ആവശ്യമായതുകൊണ്ടും മനുഷ്യസ്വഭാവത്തിൽ എനിക്കു വിശ്വാസമുള്ളതുകൊണ്ടും അതു ഉടനടി നേടുക സാധ്യമാണെന്നു ഞാൻ വിശ്വസിക്കുന്നു. മുസ്സൽമാന്മാർ ഉത്തരം പറയേണ്ടതായി പലതും ഉണ്ടായിരിക്കാം. കൊള്ളരുതാത്തവരെന്നു കരുതപ്പെടുന്നവരുമായിപ്പോലും ഞാൻ അടുത്തു പെരുമാറിയിട്ടുണ്ട്. ഒരൊററ സന്ദർഭത്തിലെങ്കിലും പശ്ചാത്തപിക്കേണ്ടിവന്നിട്ടുള്ളതായി ഞാനോർക്കുന്നില്ല. മുസ്സൽമാന്മാർ ധീരന്മാരാണ്; അവരുടെ സംശയങ്ങൾ ദൂരീകരിക്കുന്ന നിമിഷംമുതൽ ഉദാരമനസ്കരും വിശ്വസ്തരുമാണ്. സ്ഫടികഗൃഹങ്ങളിൽ താമസിക്കുന്ന ഹിന്ദുക്കൾക്ക് അയൽപക്കക്കാരായ മുസ്സൽമാന്മാരുടെ നേർക്കു കല്ലെറിയുവാൻ യാതൊരവകാശവുമില്ല. മർദിതമാർഗങ്ങളോടു നാം ചെയ്തതെന്താണെന്നും, ഇപ്പോഠം ചെയ്തുകൊണ്ടിരിക്കുന്നതെന്താണെന്നും നോക്കു. കാഫർ എന്നതു് അപമാനകരമായ പദമാണെങ്കിൽ, ചണ്ഡാലൻ എന്നതു് എത്രയധികം അങ്ങനെയാണ്? വിശ്വമതചരിത്രത്തിൽ മർദിതവർഗങ്ങളോടുള്ള നമ്മുടെ പെരുമാററത്തിനു തുല്യമായി യാതൊന്നും ഒരുപക്ഷേ കാണുകയില്ല. ആ പെരുമാററം

8 Young India, 29-5-1924 (Communal Unity, p. 61)

ഇപ്പോഴും തുടരുന്നുവെന്നതാണു കഷ്ടം.* പ്രാഥമികമായ ഒരു മനുഷ്യാവകാശത്തിനുവേണ്ടി വൈക്കത്തു് എന്തൊരു സമരമാണു കൊട്ടമ്പിരിക്കൊള്ളുന്നതു്! ദൈവം നേരിട്ടു ശിക്ഷിക്കുന്നില്ല. ദുർഗ്രഹമാണു് അദ്ദേഹത്തിന്റെ മാർഗ്ഗങ്ങൾ. ആ ഒരൊററ ഘോരപാപം മൂലമല്ലാ നമ്മുടെ ദുഃഖങ്ങളെല്ലാമെന്നാരറിഞ്ഞു? ഇസ്ലാമിന്റെ ചരിത്രം ധാർമ്മികൗന്നത്യത്തിൽനിന്നുള്ള വ്യതിയാനങ്ങൾ പലതും വ്യക്തമാക്കുന്നുണ്ടെങ്കിലും, അതിൽ ഉജ്ജ്വലമായ പേജുകൾ പലതുമുണ്ടു്. അതിന്റെ മഹോജ്ജ്വലദിനങ്ങളിൽ അതിനു് അതിസഹിഷ്ണുത ഉണ്ടായിരുന്നില്ല. അതു ലോകത്തിന്റെ മുഴുവൻ പ്രശംസ ആർജിച്ചിരുന്നു. പടിഞ്ഞാറു് അന്ധകാരാവൃതമായിരുന്നപ്പോൾ, പൂർവദിങ്മുഖത്തു് ഒരു ഉജ്ജ്വലതാരം ഉദിച്ചുയരുകയും, ദുഃഖാർത്തമായ ലോകത്തിനു വെളിച്ചവും സൗഖ്യവും നൽകുകയും ചെയ്തു. ഇസ്ലാം കാപട്യമുള്ള മതമല്ല. ഹിന്ദുക്കൾ ആ മതം ബഹുമാനപുരസ്സരം പഠിക്കുമെങ്കിൽ എന്നെപ്പോലെ അവരും അതിനെ സ്നേഹിക്കും. അതു മര്യാദയില്ലാത്തതും മതഭ്രാന്തുള്ളതും ആയിത്തീർന്നിട്ടുണ്ടെങ്കിൽ, അങ്ങനെയാകുന്നതിൽ നമുക്കുള്ള പങ്കു കുറച്ചൊന്നുമല്ലായിരുന്നുവെന്നു സമ്മതിക്കുക. ഹിന്ദുക്കൾ സ്വന്തം വീട്ടിൽ അടുക്കും മുറയും സൃഷ്ടിച്ചാൽ, ഇസ്ലാമിന്റെ പ്രതികരണം അതിന്റെ ഭൂതകാലത്തുള്ള ഉദാരമായ പാരമ്പര്യത്തിനു് അനുസരണമായിരിക്കുമെന്നതിൽ എനിക്കൽപ്പംപോലും സംശയമില്ല. ആ പരിതഃസ്ഥിതിയിലേക്കുള്ള താക്കോൽ ഹിന്ദുക്കളുടെ കൈയിലാണുള്ളതു്. നാം നമ്മുടെ ഭീതിയും ഭീരുത്വവും ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. വിശ്വസിക്കുവാനുള്ള ധൈര്യം നാം പ്രദർശിപ്പിക്കുന്ന പക്ഷം എല്ലാം മംഗളമായി കലാശിക്കും.

9

ഞാൻ അവരുടെ അശ്രുഭവീക്ഷണത്തിൽ പങ്കുചേരുന്നില്ല. സ്വരാജിനുവേണ്ടിയുള്ള ഒരു സമരമെന്ന നിലയ്ക്കല്ല, ഹിന്ദു–മുസ്ലീം കലഹങ്ങൾ അറിയപ്പെടുന്നതു്. സ്വരാജിന്റെ വരവു് ആസന്നമാണെന്നു് ഇരുകക്ഷികൾക്കും ബോദ്ധ്യമുണ്ടു്. അതു വരുമ്പോൾ അതിനു തയ്യാറാകുവാനും യോഗ്യതയുള്ളവരാകുവാനുമാണു് ഇരുകക്ഷികളും ആഗ്രഹിക്കുന്നതു്. മുസ്സൽമാന്മാരേക്കാൾ ശാരീരികമായി ദുർബലരാണു തങ്ങളെന്നു ഹിന്ദുക്കൾ വിചാരിക്കുന്നു. വിദ്യാഭ്യാസപരമായും ഭൗതികവിഭവങ്ങൾ സംബന്ധിച്ചും തങ്ങളാണു ദുർബലരെന്നു മുസ്സൽമാന്മാർ കരുതുന്നു. ഇന്നേവരെ ദുർബലർ ചെയ്തിട്ടുള്ളതുതന്നെയാണു് അവർ ഇപ്പോൾ ചെയ്യുന്നതു്. അതുകൊണ്ടു് ഈ സമരം

---

* തിരുവിതാംകൂറിൽ തൊട്ടുകൂടാത്തവരോ തീണ്ടിക്കൂടാത്തവരോ ആയി കണക്കാക്കപ്പെട്ടിരുന്ന ചില ജാതിക്കാർക്കു വിലക്കപ്പെട്ടിരുന്ന ചില തെരുവുകളിലൂടെ സഞ്ചരിക്കുന്നതിനുള്ള അവകാശം.

9. Young India, 9-9-1926 (Communal Unity, p. 122)

എത്രമാത്രം നിർഭാഗ്യകരമായാലും വളർച്ചയുടെ സൂചനയാണ്. ഇതു 'വാഴ്സ് ഓഫ് ദി റോസസ്' എന്നആഭ്യന്തരസമരംപോലെയാണ്. അതിൽനിന്നു ശക്തമായൊരു രാഷ്ട്രം ഉയിർക്കൊള്ളും. 1920-ൽ രക്തരൂഷിതമാർഗത്തെക്കാൾ മെച്ചപ്പെട്ട ഒന്നിനു സാധ്യതയുണ്ടായിരുന്നെങ്കിലും, അതു് ഉൾക്കൊള്ളാൻ നമുക്കു കഴിഞ്ഞില്ല. പക്ഷേ തികഞ്ഞ നിസ്സഹായതയേക്കാളും ആണത്തമില്ലായ്മയേക്കാളും മെച്ചപ്പെട്ടതാണു രക്തരൂഷിതമാർഗംപോലും.

## 10

ന്യൂനപക്ഷസമുദായങ്ങൾക്കിഷ്ടമുള്ളതു് എടുത്തുകൊള്ളുവാൻ ഹിന്ദുക്കൾ അനുവദിക്കുകയെന്നുള്ളതാണു ഞാനറിയുന്ന അക്രമരഹിതമായ ഒരേയൊരു പരിഹാരം. ന്യൂനപക്ഷങ്ങളെ രാജ്യം ഭരിക്കാനനുവദിക്കുന്നതിനുപോലും ഞാൻ മടിക്കുകയില്ല. ഇതു് അപ്രായോഗികമായ വിശ്വാസമൊന്നുമല്ല. അപകടമൊന്നുംകൂടാതെ ഇതു പ്രയോഗത്തിൽ വരുത്താം. കാരണം, ഒരു സ്വതന്ത്രഗവർമെൻറിൻെറ കീഴിൽ യഥാർത്ഥമായ അധികാരം ജനഹസ്തങ്ങളിലായിരിക്കും.

## 11

*കോൺഗ്രസിൽ ചേരുക*

കോൺഗ്രസ് ഒരു ഹിന്ദുസംഘടനയാണെന്നു പറയുന്നതു ശരിയല്ല. മുസ്ലീങ്ങൾ അതിൽ ചേരാൻ കൂട്ടാക്കാതിരുന്നാൽ കോൺഗ്രസ് എന്തുചെയ്യണം? കോൺഗ്രസ് പ്രായപൂർത്തിവോട്ടവകാശത്തിൽ അധിഷ്ഠിതമാണ്. പ്രായപൂർത്തിയായ ഏതു ഹിന്ദുവിനും മുസ്ലമാനും കോൺഗ്രസിൽ ചേരാം. ഒരു സമുദായത്തെയും ഒഴിച്ചു നിർത്തുന്നില്ല. കോൺഗ്രസിൻെറ അംഗങ്ങളായ മുസ്ലീംസുഹൃത്തുക്കളോടു ചോദിച്ചുനോക്കൂ. കോൺഗ്രസിൽ ചേരാനിടയായതിൽ അനുതപിക്കേണ്ടിവന്നിട്ടില്ലെന്നു് അവർ നിങ്ങളോടു പറയും. അതുകൊണ്ടു കോൺഗ്രസ് ഒരു ഹിന്ദുസംഘടനയാണെന്നു സംശയിക്കരുതെന്നു ഞാൻ നിങ്ങളോടാവശ്യപ്പെടുന്നു. കോൺഗ്രസിൽ ചേരാനും അതിൻെറ സാരഥ്യം വഹിക്കാനും നിങ്ങളോരോരുത്തരോടും ഞാനാവശ്യപ്പെടുന്നു. പക്ഷേ ബലപ്രയോഗത്തിലൂടെ അതിൻെറ സാരഥ്യം കൈവശപ്പെടുത്താൻ ആർക്കും കഴിയുകയില്ല. അതു സ്വമനസ്സാലെയുള്ള സേവനത്തിലൂടെമാത്രമേ സാധ്യമാവൂ. പ്രാരംഭകാലംമുതൽക്കേ കോൺഗ്രസിനെ സേവിച്ചിട്ടുള്ളവർ അതിൻെറ സാരഥ്യം വഹിച്ചിട്ടുമുണ്ട്. എന്നിട്ടും കോൺഗ്രസ് അവരുടേതുമാത്രമല്ല; അവർക്കുവേണ്ടി നിലകൊള്ളുന്നതുമാത്രമല്ല, അതു് എല്ലാവരുടേതുമാണ്. എല്ലാവർക്കുംവേണ്ടി നിലകൊള്ളുന്നതുമാണ്.

10. Young India, 24-4-1930 (Communal Unity, p. 164)
11. Young India, 16-4-1931 (Communal Unity, p. 168)

അതു ഭ്രൂണരൂപത്തിലുള്ള സ്വരാജ്ഗവർമെൻറാണ്. അതിനു ബ്രിട്ടീഷ്ഗവർമെൻറിനുള്ളതിനേക്കാരം ശ്രേഷ്ഠതരമായ അന്തസ്സുണ്ട്. കോൺഗ്രസ് പ്രസിഡൻറ് വൈസ്രോയിയെക്കാളും മഹാനാണ്. പണക്കാർക്കും ഉന്നതസ്ഥാനങ്ങളിലുള്ളവർക്കുംമാത്രമേ വൈസ്രോയിയെ അറിയാവൂ. വൈസ്രോയിയുടെ ഭവനത്തിൽ മോട്ടോർകാറുള്ളവനുമാത്രമേ ചെല്ലാനൊക്കൂ. പക്ഷേ ഏററവും ദരിദ്രനായവനുപോലും കോൺഗ്രസ് പ്രസിഡൻറിനെ (ഇപ്പോരം സർദാർ വല്ലഭ് ഭായ്) അറിയാം; അദ്ദേഹത്തിൻെറ സമീപം ചെല്ലുകയുമാവാം. സർദാർ രാജ്യസേവനത്തിനുവേണ്ടി തന്നെത്തന്നെ അർപ്പിച്ചിരിക്കുകയാണ്. ദരിദ്രനെ സേവിക്കുന്നവൻ ദൈവത്തിൻെറ കണ്ണിൽ മഹാത്മാവാണ്. സ്വരാജിൻെറ കീഴിൽ നിങ്ങരംക്കു അധികാരം വേണമെന്നുണ്ടെങ്കിൽ കോൺഗ്രസിൽ ധാരാളമായിച്ചേർന്ന് അതിൻെറ കടിഞ്ഞാൺ പിടിക്കുവാൻ ഞാൻ നിങ്ങളെ ക്ഷണിക്കുന്നു. അതു രാജ്യത്തിലെ ഏററവും ശക്തിയുള്ള സംഘടനയാണ്. അതിൽ ചേരുക. ഞങ്ങരം നിങ്ങളെ സ്വാഗതം ചെയ്യും.

## 12

ഈ ഐക്യം കൂടിയേ തീരുവെന്ന് എല്ലാവരും സമ്മതിക്കുന്നുണ്ട്. പക്ഷേ ഐക്യമെന്നതു് അടിച്ചേൽപ്പിക്കാവുന്ന രാഷ്ട്രീയൈക്യം അല്ലെന്ന് എല്ലാവരും മനസ്സിലാക്കുന്നില്ല. അഭേദ്യമായ ഹൃദയൈക്യം എന്നാണതിനർത്ഥം. ആ വിധത്തിലുള്ള ഐക്യം നേടുന്നതിന് ആദ്യമായി വേണ്ടതു് ഓരോ കോൺഗ്രസുകാരനും, അയാളുടെ മതമെന്തായാലും, തന്നിൽത്തന്നെ ഹിന്ദുവിനേയും, മുസ്ലീമിനേയും, ക്രിസ്ത്യാനിയേയും, സോറോ ആസ്ട്രിയനേയും, യഹൂദനേയും മററും, ചുരുക്കത്തിൽ എല്ലാ ഹിന്ദുക്കളേയും, അഹിന്ദുക്കളേയും, പ്രതിനിധാനം ചെയ്യുകയെന്നതാണ്. ഹിന്ദുസ്ഥാനിലെ കോടിക്കണക്കിനു നിവാസികളിൽ ഓരോരുത്തരോടും അയാരം താദാത്മ്യം പ്രാപിക്കണം. ഇതു സഫലമാകണമെങ്കിൽ, ഓരോ കോൺഗ്രസുകാരനും തൻേറതിൽനിന്നു വ്യത്യസ്തമായവിശ്വാസങ്ങളെ പ്രതിനിധാനം ചെയ്യുന്ന വ്യക്തികളുമായി വ്യക്തിപരമായ സൗഹൃദം വളർത്തണം. അയാരംക്കു തൻെറ വിശ്വാസത്തോടുള്ള ആദരംതന്നെ മററു വിശ്വാസങ്ങളോടുമുണ്ടായിരിക്കണം.

## 13

ധാർമ്മികമായ ഉത്തരവാദിത്വങ്ങളെക്കുറിച്ചുള്ള ബോധമാണ് ഖിലാഫത്തു പ്രശ്നത്തിൽ മുഴുകുവാനും മഹമ്മദീയരുമായി പൂർണമായി താദാത്മ്യം പ്രാപിക്കുവാനും എന്നെ പ്രേരിപ്പിച്ചതു്. ഹിന്ദു

---

12. Constructive Programme (1941), p. 8 (Sarvodaya, p. 151)
13. Young India, (1919—1922, pp. 152–154) 28-4-1920

ക്കളും മുസ്ളീങ്ങളും തമ്മിലുള്ള ഐക്യത്തെ ഞാൻ സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നുണ്ടെന്നുള്ളതു തികച്ചും പരമാർത്ഥമാണ്. പക്ഷേ അതു് ഒരിക്കലും, ഇംഗ്ലണ്ടിനേയും സഖ്യകക്ഷികളേയും ഓട്ടോമൻസാമ്രാജ്യത്തിൻെറ വിച്ഛേദംസംബന്ധിച്ച് അമ്പരപ്പിക്കാനുള്ളതല്ല. ഗവർമെൻറുകളെയോ മററാരെയെങ്കിലുമോ അമ്പരപ്പിക്കുകയെന്നതു് എൻെറ ധർമ്മവുമായി പൊരുത്തപ്പെടാത്തതാണ്. എൻെറ ചില പ്രവൃത്തികൾ അമ്പരപ്പു് ഉളവാക്കുകയില്ലെന്നു് ഇതിനർത്ഥമില്ല. പക്ഷേ തെററുകാരനു തെററുചെയ്യാൻ സഹായം നൽകാതെ, തെററിനെ ഞാൻ എതിർക്കുമ്പോൾ അമ്പരപ്പുളവാക്കിയതിനുള്ള ഉത്തരവാദിത്വം ഞാനേറെറടുക്കുകയില്ല. ഖിലാഫത്തുപ്രശ്നം സംബന്ധിച്ച പ്രതിജ്ഞാലംഘനത്തിൽ ഞാൻ കൂട്ടുചേരുകയില്ല. മിസ്റ്റർ ലോയിഡ് ജോർജിൻെറ ഗംഭീരപ്രഖ്യാപനം പ്രായോഗികമായി ഇന്ത്യൻ മഹമ്മദീയരുടെ മുഴുവൻ വാദവും ഉൾക്കൊള്ളുന്നതാണ്. ആ വാദം വേദപ്രമാണംകൊണ്ടു ബലപ്പെടുത്തുമ്പോൾ അതിനുത്തരം പറയാൻ സാധ്യമല്ലാതാവും. കൂടാതെ 'നിലവിലുള്ള അരാജകത്വങ്ങളിലൊന്നുമായി ഞാൻ കൂട്ടുചേർന്നു'വെന്നു പറയുന്നതോ, 'മനുഷ്യരാശിയുടെ താൽപര്യങ്ങൾക്കു് ഉപരിയായി ഇസ്റ്റാംബൂൾഗവർമെൻറിൻെറ ക്രൂരവും അനീതിപരവുമായ നിഷ്ഠുരഭരണം പ്രതിഷ്ഠിക്കുവാനു'ള്ള പ്രസ്ഥാനത്തിനു ഞാൻ തെററായി പ്രോത്സാഹനം നൽകിയെന്നു പറയുന്നതോ അയഥാർത്ഥമാണ്. ഇസ്റ്റാംബൂൾ ഗവർമെൻറിൻെറ അനീതിപരമായ നിഷ്ഠുരഭരണമെന്നു വിളിക്കപ്പെടുന്ന ഒന്നു നിലനിർത്തണമെന്നുള്ള നിർബന്ധം മഹമ്മദീയരുടെ ആവശ്യങ്ങളിൽ ഒരിടത്തുമില്ല. നേരെമറിച്ച് അമുസ്ലീങ്ങളായ ന്യൂനപക്ഷങ്ങളുടെ സംരക്ഷണം സംബന്ധിച്ച് ആ ഗവർമെൻറിൽനിന്നു പൂർണമായ ഉറപ്പുകൾ വാങ്ങുകയെന്ന തത്വം മഹമ്മദീയർ സ്വീകരിച്ചിട്ടുണ്ട്. അർമ്മേനിയായുടെയോ സിറിയായുടെയോ പരിതഃസ്ഥിതിയെ എത്രത്തോളം 'അരാജകത്വ'മെന്നു വിളിക്കാമെന്നോ അതിൻെറ ഉത്തരവാദിത്വം എത്രത്തോളം തുർക്കിഗവർമെൻറിൽ ആരോപിക്കാമെന്നോ എനിക്കറിഞ്ഞുകൂടാ. അവിടെനിന്നു കിട്ടുന്ന റിപ്പോർട്ടുകൾ വളരെയധികം അതിശയോക്തിപരമാണെന്നും, അർമ്മേനിയായിലും സിറിയായിലും എന്തെങ്കിലും ദുർഭരണം ഉണ്ടെങ്കിൽ അതിനു യൂറോപ്യൻശക്തികളും ഒരു തരത്തിൽ ഉത്തരവാദികളാണെന്നും എനിക്കു സംശയിക്കേണ്ടിവരുന്നു. പക്ഷേ തുർക്കിയിലോ മറെറവിടെയെങ്കിലുമോ ഉള്ള അരാജകത്വത്തിനു പിന്തുണ നൽകുന്ന കാര്യത്തിൽ എനിക്കശേഷം താൽപര്യമില്ല. തുർക്കിഭരണം അവസാനിപ്പിക്കാതെയും, ഒട്ടോമൻസാമ്രാജ്യം വിച്ഛേദിക്കുകയോ ദുർബലപ്പെടുത്തുകയോ ചെയ്യാതെയും, മററു മാർഗങ്ങളിലൂടെ സഖ്യകക്ഷികൾക്കു് അതു് എളുപ്പത്തിൽ ഒഴിവാക്കാവുന്നതേയുള്ളു. സഖ്യകക്ഷികൾ ഒരു പുതിയ പരിതഃസ്ഥിതിയെയല്ല നേരിടുന്നതു്. തുർക്കിയെ വിഭജിക്കണമെന്നാണെങ്കിൽ

യുദ്ധം തുടങ്ങിയപ്പോഠംത്തന്നെ, ആ നിലപാട് വ്യക്തമാക്കേണ്ടി യിരുന്നു. പ്രതിജ്ഞാലംഘനത്തിന്റെ പ്രശ്നം ഉദിക്കമായിരുന്നി ല്ല. ഇപ്പോഴത്തെ നിലയിൽ ഒരു ഇന്ത്യൻ മഹമ്മദീയനും ബ്രിട്ടീഷ് മന്ത്രിമാരുടെ വാഗ്ദാനങ്ങളെക്കുറിച്ച് ഒട്ടും മതിപ്പില്ല. അയാളുടെ അഭിപ്രായത്തിൽ തുർക്കിക്കെതിരായുള്ള ആഹ്വാനം, ഇസ്ളാമിനെ തിരായി ഇംഗ്ളണ്ടിന്റെ നേതൃത്വത്തിൽ ക്രിസ്തുമതം പുറപ്പെടുവി ക്കുന്ന ആഹ്വാനമാണ്. ഏറ്റവും ഒടുവിൽ മിസ്റ്റർ മഹമ്മദാലി യിൽനിന്നു ലഭിച്ച കേബിഠംഗ്രാം ഈ തോന്നൽ ശക്തിപ്പെടുത്തുന്നു ണ്ട്. കാരണം ഇംഗ്ളണ്ടിലെ സ്ഥിതിയിൽനിന്നു വ്യത്യസ്തമായി അദ്ദേഹത്തിന്റെ നിവേദകസംഘത്തിനു ഫ്രഞ്ചുഗവർമെൻറിന്റെയും ജനതയുടേയും അളവില്ലാത്ത പിന്തുണ ലഭിച്ചുകൊണ്ടിരിക്കുകയാണെ ന്ന് അതിൽ അദ്ദേഹം പറയുന്നുണ്ട്.

അങ്ങനെ, ഇന്ത്യയിലെ മുസ്സൽമാനു് നീതിപൂർണവും, വേദപ്ര മാണങ്ങളുടെ പിന്തുണയുള്ളതുമായ ഒരു പ്രശ്നമുണ്ടെന്നുള്ളതു് ശരി യാണെങ്കിൽ (ശരിയാണെന്നു ഞാൻ കരുതുന്നു), അവർക്കു ഹിന്ദുക്കഠം അങ്ങേയററം പിന്തുണ നൽകാതിരിക്കുന്നതു് സാഹോദര്യത്തിന്റെ ഭീരുത്വം ചേർന്ന ലംഘനമാവുകയും, മഹമ്മദീയരായ നാട്ടുകാരുടെ ആദരം അവകാശപ്പെടാനുള്ള അർഹത ഹിന്ദുക്കഠംക്കു് ഇല്ലാതാവു കയും ചെയ്യും. അതുകൊണ്ടു് അവരുടെ മതവിശ്വാസങ്ങഠംക്കനുസ രണമായി ഖിലാഫത്തു നിലനിർത്താനുള്ള സമരത്തിൽ ഇന്ത്യയി ലെ മുസ്സൽമാന്മാർക്കു ഞാൻ പിന്തുണ നൽകിയില്ലെങ്കിൽ, ഒരു പൊ തുജനസേവകനെന്ന നിലയിൽ ഞാൻ അവകാശപ്പെടുന്ന സ്ഥാന ത്തിനു ഞാൻ അയോഗ്യനായിത്തീരും. അവർക്കു പിന്തുണ നൽകു ന്നതിലൂടെ സാമ്രാജ്യത്തിനു സേവനം അനുഷ്ഠിക്കുകയാണെന്നു ഞാൻ വിശ്വസിക്കുന്നു. കാരണം, സുശിക്ഷിതമായ രീതിയിൽ വികാരങ്ങഠം പ്രകടിപ്പിക്കുവാൻ മഹമ്മദീയരായ എന്റെ നാട്ടുകാരെ സഹായിക്കുന്നതിലൂടെ, പ്രക്ഷോഭണം വ്യവസ്ഥിതമാക്കാനും ചിലപ്പോഠം വിജയത്തിലെത്തിക്കുവാനും സാധ്യമാകുന്നു.

14

'നമുക്കു ബ്രിട്ടീഷ് സമാധാനം (Pax Britannica) അല്ലാതെ പൊതുവായി എന്തുണ്ടു്?' എന്ന ചോദ്യം പലരും എന്നോടു ചോദി ക്കാറുണ്ട്. ഏററവും ഒടുവിൽ എന്നോടതു ചോദിച്ചതു് കറാച്ചിയി ലെ 'ഡയിലി ഗസററി'ന്റെ പത്രാധിപരാണ്. ആ ചോദ്യത്തി നു വിശദമായ ഉത്തരം നൽകാൻ സമയം കിട്ടാത്തതിലെനിക്കു ഖേദ മുണ്ടായിരുന്നെങ്കിലും എന്റെ ഉത്തരം വേണ്ടത്ര കാര്യങ്ങഠം ഉഠംക്കൊ ള്ളുന്നതായിരുന്നു. ജനനം, ആചാരങ്ങഠം, ദുരിതം, അടിമത്തം

---

14. Young India, 14-2-1929 (Communal Unity, p. 156)

എന്നിവ ബ്രിട്ടീഷ്സമാധാനത്തെക്കാരം പൊതുവായുള്ളതാണെന്നു ഞാൻ പറഞ്ഞു. എന്താണ് ഈ ബ്രിട്ടീഷ്സമാധാനം? വിദേശാക്രമണങ്ങളിൽനിന്നു നമ്മെ രക്ഷിക്കുന്നതിനേക്കാളധികം മിക്കപ്പോഴും നാം തമ്മിൽ കലഹിക്കാതിരിക്കാൻ ഇടവരുത്തുകയാണ് അതു ചെയ്യുന്നതെന്ന് അതിനർത്ഥമില്ലേ? ആ വ്യവസ്ഥപോലും മിക്കപ്പോഴും നിർവഹണത്തിലൂടെയല്ല ലംഘനത്തിലൂടെയാണു പാലിക്കാറുള്ളതെന്നു നാം കണ്ടുകഴിഞ്ഞില്ലേ? ഹിന്ദു–മുസ്ളീം പക ഒഴിവാക്കാൻ ബ്രിട്ടീഷ് സമാധാനത്തിനു സാധ്യമല്ല. രാജ്യത്തെ ചൂഷണം ചെയ്യുന്ന യൂറോപ്യന്മാരുടെ സൈനികവും മററുമായ അസാധാരണ ഏർപ്പാടുകളിലൂടെ, സംരക്ഷണം ഉറപ്പിക്കുക എന്നതുമാത്രമാണ് അതു വിജയകരമായി നിർവഹിക്കുന്നത്. അതുകൊണ്ടു ബ്രിട്ടീഷ് സമാധാനം, രാജ്യത്തിനാകെ അതു പൊതുവായിരിക്കുന്നിടത്തോളം രാഷ്ട്രത്തെ സാമ്പത്തികമായോ അല്ലെങ്കിൽ രാഷ്ട്രീയമായോ പുരോഗമിപ്പിക്കാനുള്ള ഒരനുഗ്രഹമല്ല. അതു ജനങ്ങളെ നിർവീര്യരാക്കുകയും അവരെ നിസ്സഹായാവസ്ഥയിലേക്കു തള്ളിവിടുകയും ചെയ്യു. അതുകൊണ്ടു ബ്രിട്ടീഷ് സമാധാനമല്ല, പൊതുവായ ജനനവും, പൊതുവായ ദുരിതവും, പൊതുവായ ആചാരങ്ങളും, പൊതുവായ അടിമത്തവും ആണ് പ്രത്യേകം പ്രത്യേകമായും, ഒന്നിച്ചും ഒരു യഥാർത്ഥ സംശ്ലേഷണശക്തിയായി വർത്തിക്കുന്നതെന്നാണെന്റെ അഭിപ്രായം. ദുരിതത്തെക്കുറിച്ചും അടിമത്തത്തെക്കുറിച്ചുമുള്ള ബോധം മുമ്പെങ്ങും ഏകോപിപ്പിക്കാത്തവിധത്തിൽ, ജനങ്ങളെ ഏകോപിപ്പിച്ചുകൊണ്ടിരിക്കയാണ്. ഇവ പഴഞ്ചരക്കുമാത്രമായിത്തീരുന്ന കാലത്തു് (അതുണ്ടായേ തീരൂ) ഒരേ രാജ്യത്തിൽ ജനിച്ചവരാണെന്നു ജനങ്ങൾക്കുണ്ടാകുന്ന ബോധം രാഷ്ട്രത്തെ അപ്രതിരോദ്ധ്യമാക്കുന്ന ഒരു ശക്തിയായിത്തീരും.

### 15

സ്വരാജ് കൈവരുമ്പോൾ, മുസ്ലിമ്മാരുടെ രാഷ്ട്രീയവും മതപരവുമായ താൽപര്യങ്ങൾ എങ്ങനെയാണു പരിരക്ഷിക്കപ്പെടുക?

ഓരോ ഭാരതീയനും മറേറാരോ ഭാരതീയനെയുംപോലെ സ്വതന്ത്രനായിരിക്കുമെന്നതുകൊണ്ടും പരസ്പരസഹിഷ്ണുതയും ബഹുമാനവും സ്നേഹവും, അങ്ങനെ പരസ്പരവിശ്വാസവും, അപ്പോൾ ഉണ്ടായിരിക്കുമെന്നതുകൊണ്ടും അവയ്ക്കു പ്രത്യേക സംരക്ഷണം ആവശ്യമാവുകയില്ല.

### 16

ചോദ്യം:–ഒരു സുപ്രധാന പ്രശ്നം സംബന്ധിച്ചു മുസ്ളീം പൊതുജനങ്ങളെ തൃപ്തിപ്പെടുത്തേണ്ടിയിരിക്കുന്നു. ഒരു ഹിന്ദുഭ്രരി

15. Young India, (1919–1922, p 653) 27–10–1921
16. Harijan, 27–4–1940 (Hindu Dharma pp. 273–274)

പക്ഷഭരണകൂടത്തിൻകീഴിൽ, മുസ്ലീങ്ങളെ അവരുടെ ദേശീയാഹാരമായ ഗോമാംസം തിന്നാനനുവദിക്കുമോ? ഈ സർവ പ്രധാന പ്രശ്നം സംബന്ധിച്ച് മുസ്‌ളീങ്ങളെ തൃപ്തിപ്പെടുത്താൻ അങ്ങേയ്ക്കു കഴിഞ്ഞാൽ, പല കുഴഞ്ഞ പ്രശ്നങ്ങളും പരിഹരിക്കപ്പെടും. ഈ ചോദ്യത്തിനു് അങ്ങു് ഹരിജനിൽ ഒരു ഋജുവായ ഉത്തരം നൽകണം.

ഉത്തരം:—ഈ ചോദ്യം എങ്ങനെ ഉദിക്കുന്നുവെന്നു് എനിക്കറിഞ്ഞുകൂടാ. കാരണം, കോൺഗ്രസുകാർ ഔദ്യോഗികസ്ഥാനത്തിരുന്ന കാലത്തു് അവർ മുസ്‌ളീങ്ങൾ ഗോമാംസം ഭക്ഷിക്കുന്ന കാര്യത്തിൽ ഏതെങ്കിലും വഴിക്കു് ഇടപെട്ടതായി അറിവില്ല. ചോദ്യം ദുരുദ്ദേശ്യപരമാണു്. ഹിന്ദുഭൂരിപക്ഷഭരണകൂടമെന്നൊന്നില്ല. സ്വതന്ത്രഭാരതത്തിൽ സമാധാനം പുലരണമെങ്കിൽ, മതേതരമായ പരിഗണനകളെ അടിസ്ഥാനമാക്കിയുള്ള രാഷ്ട്രീയവിഭാഗങ്ങൾക്കു മതവിഭാഗങ്ങൾ സ്ഥാനമൊഴിഞ്ഞുകൊടുക്കേണ്ടിയിരിക്കുന്നു. ഇപ്പോഴുള്ള രീതിയനുസരിച്ചുതന്നെ നിർഭാഗ്യവശാൽ മതഭിന്നതകൾക്കു പ്രാമുഖ്യമുണ്ടെങ്കിലും മിക്കവാറും കക്ഷികളിൽ എല്ലാ മതവിഭാഗങ്ങളിലുംപെട്ട അംഗങ്ങളുണ്ടു്. മാത്രമല്ല ഗോമാംസം മുസ്‌ളീങ്ങളുടെ ദേശീയാഹാരമാണെന്നു പറയുന്നതും ശരിയല്ല. ഒന്നാമതായി ഇന്ത്യയിലെ മുസ്‌ളീങ്ങൾ ഒരു പ്രത്യേക രാഷ്ട്രമായിട്ടില്ല. രണ്ടാമതായി ഗോമാംസം അവരുടെ സാധാരണ ആഹാരമല്ല. അവരുടെ സാധാരണ ആഹാരം ജനലക്ഷങ്ങളുടേതുതന്നെയാണു്. മതപരമായ കാരണങ്ങൾകൊണ്ടു്, സസ്യഭുക്കുകളായ മുസ്‌ളീങ്ങൾ വളരെക്കുറച്ചുമാത്രമേയുള്ളുവെന്നതു പരമാർത്ഥമാണു്. അതുകൊണ്ടു് അവർ മാംസം—ഗോമാംസമുൾപ്പെടെ—കിട്ടുമ്പോൾ ഭക്ഷിക്കുന്നു. പക്ഷേ ഓരോ വർഷത്തിന്റെയും അധികഭാഗവും ദാരിദ്ര്യംമൂലം, യാതൊരു തരത്തിലുമുള്ള മാംസവും കൂടാതെയാണു് അവർ കഴിയുന്നതു്. ഇതൊക്കെയാണു പരമാർത്ഥങ്ങൾ. പക്ഷേ സിദ്ധാന്തപരമായ ആ ചോദ്യത്തിനു വ്യക്തമായ ഒരു ഉത്തരം നൽകേണ്ടിയിരിക്കുന്നു. ഒരു ഹിന്ദുവെന്ന നിലയ്ക്കും, തികഞ്ഞ സസ്യഭുക്കെന്ന നിലയ്ക്കും, അമ്മ (കഷ്ടം! ഈ ലോകം വെടിഞ്ഞുപോയിരിക്കുന്നു) യെപ്പോലെ കരുതി ഞാൻ ബഹുമാനിക്കുന്ന പശുവിന്റെ ആരാധകനെന്ന നിലയ്ക്കും, ഞാൻ ഉറപ്പിച്ചുപറയുന്നു, ആരോഗ്യരക്ഷാനടപടികൾ സംബന്ധിച്ച നിയന്ത്രണങ്ങൾക്കു വിധേയമായും, അയൽപക്കക്കാരനായ ഹിന്ദുവിന്റെ വികാരങ്ങൾ വ്രണപ്പെടുത്താതെയും, ഒരു മുസ്‌ളീമിനു പശുവിനെ കൊല്ലാനാഗ്രഹമുണ്ടെങ്കിൽ അതിനുള്ള സമ്പൂർണസ്വാതന്ത്ര്യം ഉണ്ടായിരിക്കേണ്ടതാണു്. മുസ്‌ളീങ്ങൾക്കു പശുവിനെ കൊല്ലാനുള്ള സ്വാതന്ത്ര്യത്തിന്റെ അംഗീകാരം സമുദായസൗഹാർദത്തിനു് അത്യന്താപേക്ഷിതമാണു്. പശുവിനെ രക്ഷിക്കാനുള്ള ഒരേയൊരു മാർഗവും അതാണു്. 1921-ൽ മുസ്‌ളീങ്ങളുടെ മാത്രമായ സ്വമനസ്സാലെയുള്ള ശ്രമംകൊണ്ടു് ആയിരക്കണക്കിനു പശുക്കൾ രക്ഷപ്പെട്ടു.

നമ്മുടെ തലയ്ക്കു മുകളിൽ കാർമേഘങ്ങൾ ധാരാളമുണ്ടെങ്കിലും, അവ ചിതറിപ്പോയ്ക്കൊള്ളുമെന്നും നിർഭാഗ്യവശായ ഈ നാട്ടിൽ സമുദായ സൗഹാർദം പുലരുമെന്നുമുള്ള പ്രതീക്ഷ വെടിയാൻ ഞാൻ തയ്യാറില്ല. തെളിവു് ആവശ്യപ്പെടുന്നപക്ഷം എന്റെ പ്രതീക്ഷ വിശ്വാസത്തിലധിഷ്ഠിതമാണെന്നും വിശ്വാസത്തിനു തെളിവൊന്നും ആവശ്യമില്ലെന്നും ഞാൻ പറയേണ്ടിവരും.

## 17

തുല്യമായ പ്രാധാന്യമുള്ളതാണു് സാമുദായികപ്രമേയവും.* സിക്കുകാർക്കുവേണ്ടിയാണതു പസ്സാക്കിയതെങ്കിലും, അല്ലാതെതന്നെ അതിന്റെ അടിസ്ഥാനതത്ത്വം ഉറപ്പിച്ചുപറയേണ്ടതു് ആവശ്യമായിരുന്നു. സ്വതന്ത്രഭാരതത്തിനു സാമുദായിക പ്രാതിനിധ്യം അനുവദിക്കാൻ നിവൃത്തിയില്ലെങ്കിലും, സ്വതന്ത്രഭരണം ന്യൂനപക്ഷങ്ങളുടെമേലുള്ള സമ്മർദത്തിലല്ല അധിഷ്ഠിതമെങ്കിൽ, എല്ലാ സമുദായങ്ങളെയും രഞ്ജിപ്പിച്ചുകൊണ്ടുപോകേണ്ടതാണു്. പക്ഷേ കോൺഗ്രസ്സ് ഇപ്പോഴും പൊതു ദേശീയതത്വത്തെക്കുറിച്ചുള്ള ബോധം വളർത്തുകയും സാമുദായികപ്രശ്നംപോലെ സുപ്രധാനമായ ഒരു കാര്യത്തിൽ കപടവേഷങ്ങളെ ആശ്രയിക്കാതിരിക്കുകയും വേണം. കോൺഗ്രസ്സിൽ നാം പ്രത്യേകമായി ഹിന്ദുക്കളോ, മുസ്സൽമാന്മാരോ, സിക്കുകാരോ, പാർസികളോ, ക്രിസ്ത്യാനികളോ, യഹൂദന്മാരോ ആവരുതു്. നാം ഓരോരുത്തരും അവരവരുടെ വിശ്വാസപ്രമാണം മുറുകെപ്പിടിക്കുന്നതോടൊപ്പംതന്നെ, കോൺഗ്രസിൽ നാം ആദ്യവും അവസാനവും ഭാരതീയർ തന്നെയായിരിക്കണം. ഒരു നല്ല ഹിന്ദുവോ നല്ല മുസ്സൽമാനോ സ്വരാജ്യസ്നേഹിയെന്ന നിലയിൽ കുറെക്കൂടി മെച്ചപ്പെട്ട ഒരു ഹിന്ദുവോ കുറെക്കൂടി മെച്ചപ്പെട്ട ഒരു മുസ്സൽമാനോ ആയി മാറണം. ഒരുവന്റെ മതത്തിന്റെയും രാജ്യത്തിന്റെയും യഥാർത്ഥ താൽപര്യങ്ങൾ തമ്മിൽ സംഘട്ടനമുണ്ടാവാൻ യാതൊരു സാധ്യതയുമില്ല. എവിടെയെങ്കിലും അങ്ങനെയൊന്നുണ്ടെന്നു തോന്നുന്നപക്ഷം ഒരുവന്റെ മതത്തിൽ, അതായതു് ഒരുവന്റെ ആചാരങ്ങളിൽ, എന്തോ തകരാറുണ്ടെന്നു തീർച്ച. നല്ല ചിന്തയെന്നും നല്ല നടത്തയെന്നുമാണു് യഥാർത്ഥ മതത്തിനർത്ഥം. തുല്യാർത്ഥമുള്ള രണ്ടെണ്ണത്തിനു തമ്മിൽ താരതമ്യം കൽപിക്കുന്നതു തെറ്റാണു്. പക്ഷേ കോൺഗ്രസിനു് എപ്പോഴെങ്കിലും സാമുദായികവാദത്തിലധിഷ്ഠിതമായ ഒരു പരിഹാരത്തെക്കുറിച്ചു ചിന്തിക്കേണ്ടിവരുന്നപക്ഷം, ബന്ധപ്പെട്ട കക്ഷികൾക്കു സ്വീകാര്യമല്ലാത്തതെല്ലാം തള്ളിക്കളയുവാൻ ഈ പ്രമേയംമൂലം അവർ ബാധ്യസ്ഥരാവുന്നു. എന്തായാലും, കോൺഗ്രസിനു സാമുദായികമായ അടിസ്ഥാനത്തിൽ പരിഹാരം തേടേണ്ട ഒരു

17. Young India, 16-7-1931 (Communal Unity, pp. 157-159)

* ഇവിടെ പരാമർശിക്കപ്പെടുന്നതു് ഏഴാം അധ്യായത്തിൽ 8–ാം ഉദ്ധരണത്തിൽ കാണുന്ന പ്രമേയമാണു്.

സ്ഥിതിവിശേഷം ഒരിക്കലും നേരിടേണ്ടിവരാതിരിക്കുവാൻ, ഇന്ത്യ ഒരൊററ രാഷ്ട്രമായി നിലനിൽക്കണമെന്നാഗ്രഹമുള്ള മുസ്ലിമാന്മാരും സിക്കുകാരും മററുള്ളവരും ധാരാളമായി അതിൽ ചേരേണ്ടിയിരിക്കുന്നു. ഏതെങ്കിലും അർത്ഥത്തിൽ കോൺഗ്രസ്സ് ഒരു വിഭാഗീയസംഘടനയാവുന്നതിനെക്കാരം ഞാൻ സ്വാഗതം ചെയ്യുന്നത് മുസൽമാന്മാരുടെയും, സിക്കുകാരുടെയും, പാർസികളുടേയും, ക്രിസ്ത്യാനികളുടേയും, യഹൂദന്മാരുടേയും കൈകളിലേക്കു സംഘടന ചെന്നുചേരുന്നതിനെയാണ്. സേവനതൃഷ്ണയുള്ള ആർക്കും കോൺഗ്രസിൻെറ സാരഥ്യം വഹിക്കാം. ഏററവുമധികം ജനാധിപത്യപരമായ വോട്ടവകാശത്തിലധിഷ്ഠിതമാണത്. സേവിക്കുവാൻ തയ്യാറുള്ള ആർക്കുവേണ്ടിയും അതിൻെറ വാതിൽ എപ്പോഴും തുറന്നിട്ടിരിക്കുകയാണ്. എല്ലാവരും അതിൽ ചേരുകയും ഏററവും ദരിദ്രനും, ഏററവും ദുർബലനും, ഏററവും മർദിതനും പരിപൂർണസ്വാതന്ത്ര്യം നേടുവാനുള്ള സുശക്തമായ ഒരു ഉപകരണമാക്കി അതിനെ മാററുകയും ചെയ്യട്ടെ.

18

ചോദ്യം: ഹിന്ദുക്കാരംക്കു ബഹുഭൂരിപക്ഷമുള്ള ഇൻഡ്യൻ നാഷണൽ കോൺഗ്രസിനു മുസ്ളീംന്യൂനപക്ഷത്തിൻെറ താൽപര്യങ്ങളെ വേണ്ടവിധത്തിലും നീതിപൂർവകമായും പ്രതിനിധാനം ചെയ്യുവാനും സംരക്ഷിക്കുവാനും സാധ്യമല്ലെന്നും, അതുകൊണ്ടു മുസ്ളീംലീഗിനെപ്പോലെയുള്ള ഒരു പ്രത്യേക സാമുദായിക സംഘടന തികച്ചും ആവശ്യമാണെന്നും ഉള്ള മിസ്റ്റർ ജിന്നായുടെയും കൂട്ടുകാരുടെയും വാദം താങ്കരം എത്രത്തോളം അംഗീകരിക്കുന്നുണ്ട്?

ഉത്തരം: ജിന്നായുടെ പേരിൽ പുറപ്പെടുവിച്ചിട്ടുള്ള ആ വാദത്തോടു ഞാൻ യോജിക്കുന്നില്ല. കോൺഗ്രസ്സ് ജനനം മുതൽക്കുതന്നെ മുസ്ലിമാന്മാരുടെ സഹകരണവും, രക്ഷാകർത്തൃത്വവുംപോലും സമ്പാദിക്കുവാൻവേണ്ടി നേർവഴി വിട്ടുപോലും പ്രവർത്തിച്ചിട്ടുണ്ട്. അതുകൊണ്ട് ലീഗിൻെറ നിലനിൽപിനു മറെറന്തെങ്കിലും നീതീകരണം കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

ചോദ്യം: ഹിന്ദുക്കാരംക്കു ഭൂരിപക്ഷമുള്ള സംഘടനയാണെങ്കിലും ഇന്ത്യൻ നാഷണൽ കോൺഗ്രസ് ഹിന്ദുസമുദായത്തിൻെറ താൽപര്യങ്ങരം പ്രതിനിധാനം ചെയ്യുകയും പരിരക്ഷിക്കുകയും ചെയ്യുമെന്നു കരുതാൻ നിവൃത്തിയില്ലെന്നും അതുകൊണ്ട് ഹിന്ദുമഹാസഭയെപ്പോലുള്ള പ്രത്യേക സമുദായസംഘടനകരം തികച്ചും ആവശ്യമാണെന്നും, ഹിന്ദുതാൽപര്യങ്ങരം സംരക്ഷിക്കാൻ അവ കൂടിയേ തീരുവെന്നും ലാലാലജ്പത്റായിയേയും പണ്ഡിററ് മദൻ മോഹൻ മാളവ്യയെയുംപോലുള്ള പ്രശസ്ത ഹിന്ദുക്കളും, അതുപോലെ ചിന്തിക്കുന്ന വിഭാ

18. Young India, 2–4–1925 (Communal Unity pp. 110-112)

ഗക്കാരും ഉന്നയിച്ചിട്ടുള്ള വാദത്തിനു താങ്കൾ എത്രത്തോളം പിന്തുണ നൽകുന്നുണ്ട്?

ഉത്തരം: ഹിന്ദുതാൽപര്യം ദേശീയ താൽപര്യവുമായി, അതായതു് ഒരൊററ രാഷ്ട്രമെന്ന നിലയ്ക്കുള്ള എല്ലാ സമുദായങ്ങളുടെയും താൽപര്യങ്ങളുമായി പൊരുത്തപ്പെടുന്നതായിരിക്കുന്നിടത്തോളം അവയെ പ്രതിനിധാനം ചെയ്യുന്നതിൽ കോൺഗ്രസ്സ് പരാജയപ്പെട്ടിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. അതുകൊണ്ടു ഹിന്ദുമഹാസഭയുടെ നിലനിൽപും മറേറതെങ്കിലും അടിസ്ഥാനത്തിൽ നീതീകരിക്കേണ്ടിയിരിക്കുന്നു. പരസ്പരവിരുദ്ധമായ താൽപര്യങ്ങൾ പ്രതിനിധാനം ചെയ്യുവാൻ കോൺഗ്രസിനു സാധ്യമല്ലെന്നതു വ്യക്തമാണ്. താൽപര്യം, പ്രയത്നം എന്നിവയുടെ പരസ്പരസംബന്ധം മുൻകൂട്ടി കണക്കാക്കിയുള്ളതാണ് അതിൻെറ അസ്തിത്വം

ചോദ്യം: ഉത്തരേന്ത്യയിൽ മുസ്സൽമാന്മാരും ഹിന്ദുക്കളും തമ്മിൽ കൂടക്കൂടെ ലഹളകളും ഭിന്നതകളുമുണ്ടാവുമ്പോൾ, ദക്ഷിണേന്ത്യയിൽ അവ ഇല്ലാതിരിക്കുകയോ വല്ലപ്പോഴും മാത്രമുണ്ടാവുകയോ ചെയ്യുന്നതിൻെറ യഥാർത്ഥകാരണത്തെപ്പററി താങ്കൾക്കുള്ള സത്യസന്ധമായ വിശ്വാസമെന്താണ്?

ഉത്തരം: ഊഹിക്കാൻ മാത്രമേ എനിക്കു കഴിയൂ. എൻെറ ഊഹം ദക്ഷിണേന്ത്യയെ അപേക്ഷിച്ച് ഉത്തരേന്ത്യയിൽ ഇരുസമുദായങ്ങൾക്കും തുല്യബലമുണ്ടെന്നതാണ് കൂടക്കൂടെ അവർ തമ്മിൽ കലഹിക്കാനുള്ള കാരണമെന്നാണ്. ലഹളകൾ ഉണ്ടാകുന്നിടത്തു തന്നെ അങ്ങനെ ഉണ്ടാകുന്നതു് ഇരുകൂട്ടരും സാമുദായികമായി ചിന്തിക്കുന്നതുകൊണ്ടും, അന്യോന്യം അവിശ്വസിക്കുകയും ഭയപ്പെടുകയും ചെയ്യുന്നതുകൊണ്ടും, ഇരുകൂട്ടർക്കും ഭാവിയെ മുൻനിർത്തി വർത്തമാന കാലത്തിനപ്പുറം കാണുവാനോ അഥവാ ദേശീയ താൽപര്യങ്ങൾക്കു വേണ്ടി സാമുദായിക താൽപര്യങ്ങൾക്കപ്പുറം കാണുവാനോ ഉള്ള ധൈര്യമില്ലാത്തതുകൊണ്ടും ആണ്.

ചോദ്യം: അഹമ്മദിയാകളെന്നറിയപ്പെടുന്ന ഗണനാർഹമായൊരു മുസ്ലീം വിഭാഗത്തെ കാഫർമാരെന്നും, അവിശ്വാസികളെന്നും, സ്വമതഭ്രഷ്ടരെന്നും കാലത്തും അകാലത്തും വിളിച്ചും, കല്ലേറു കൊണ്ടുള്ള മരണമല്ലാതെ മറെറാരു ശിക്ഷയുമല്ല അവരർഹിക്കുന്നതെന്നു പറഞ്ഞും അധിക്ഷേപിക്കുന്നവയാണ് ദേവബന്ദിലെ മതവിദ്യാലയവും ജമായത്ത്—ഉൽ_ഉലേമാ—ഇ—ഹിന്ദ് എന്ന സ്ഥാപനവും. ഇവയുടെ മാമൂൽ പ്രിയനായ ഉലേമായിൽ അങ്ങു് ചെയ്യുന്നതുപോലെ, വിശ്വാസമർപ്പിച്ച് ഹിന്ദു—മുസ്ലീം ഐക്യമെന്ന പ്രശ്നത്തിനു പരിഹാരം കണ്ടെത്താൻ കഴിയുമെന്ന് അങ്ങു പ്രതീക്ഷിക്കുന്നുണ്ടോ? അതോ, പരിഹാരത്തിലേക്കുള്ള താക്കോൽ യഥാർത്ഥത്തിൽ സൂക്ഷിക്കുന്നവെന്നു തോന്നുന്നവരും, ലേഖനങ്ങളിലൂടെയും പെരുമാററത്തിലൂടെയും ഹിന്ദു—മുസ്ലീം ഐക്യം എന്ന പ്രശ്നം

ഇതിനകം പരിഹരിച്ചവരും ആയ അഹമ്മദിയാസമുദായത്തിൻെറ സഹായം ഈ കനത്ത പ്രശ്നം പരിഹരിക്കാൻവേണ്ടി അങ്ങ് അഭ്യർത്ഥിക്കുമോ?

ഉത്തരം: ഞാൻ, മാമൂൽപ്രിയനായ ഉലേമായുടെയും അഹമ്മദിയാ സമുദായത്തിൻെറയും സഹായം ഒന്നുപോലെ തേടണം. മാമൂൽപ്രിയനായ ഉലേമായെ അവഗണിക്കുന്നതു് ആശാസ്യമായിരുന്നെങ്കിൽപ്പോലും അസാധ്യമാണ്. പക്ഷേ ഏതെങ്കിലും വ്യക്തിയോടോ കക്ഷിയോടോ കെഞ്ചുകയെന്നതല്ല ഏതായാലും ഒരുവൻ ചെയ്യേണ്ടതു്. ഉപേക്ഷിക്കാൻ സാധ്യമല്ലാത്ത ഏററവും കുറഞ്ഞ ആവശ്യം സ്ഥിരീകരിച്ചശേഷം, ഒരുവനു ലോകം മുഴുവൻ കീഴടക്കുവാൻവേണ്ടി അൽപമൊന്നു കുനിയാം.

ചോദ്യം:—ഇന്ത്യയിലെ മുസ്ളീങ്ങൾ ഒന്നാകെ വിദേശമുസ്ളീം രാജ്യങ്ങളുടെ കാര്യങ്ങളിൽ വളരെയധികം താൽപര്യം പ്രദർശിപ്പിക്കുമ്പോൾ, അവരിലൊരു ചെറിയ വിഭാഗംപോലും, ഇന്നാട്ടിലെ, പ്രത്യേകിച്ചു മദ്രാസ് പ്രസിഡൻസിയിലെ, ആഭ്യന്തര രാഷ്ട്രീയ ജീവിതത്തിലും പുരോഗതിയിലും അൽപംപോലും താല്പര്യം കാട്ടുന്നില്ലെന്നതിൻെറ കാരണം അങ്ങ് എപ്പോഴെങ്കിലും അന്വേഷിച്ചിട്ടുണ്ടോ?

ഉത്തരം: ആ ആരോപണം ശരിയായിരിക്കുന്നിടത്തോളം, തങ്ങൾക്കഭിമാനിക്കാവുന്ന സ്വഗൃഹമാണ് ഇന്ത്യയെന്ന് അവർ ഇനിയും കരുതുന്നില്ലെന്നതാണ് ആ താൽപര്യക്കുറവിനുള്ള കാരണം. അവരിൽ പലരും തികച്ചും തെററായി ധരിച്ചിരിക്കുന്നതു് തങ്ങൾ ഇന്ത്യയെ കീഴടക്കിയ ഒരു വംശത്തിൽ പെട്ടവരാണെന്നാണ്, എന്നെനിക്കു തോന്നുന്നു. മുസ്ലൽമാന്മാരുടെ ഭാഗത്തുള്ള ഈ അകൽച്ചയ്ക്കു ഹിന്ദുക്കളായ നാം ഒരുതരത്തിൽ ഉത്തരവാദികളാണ്. അവരെ ഇന്ത്യയുടെ അവിഭാജ്യഘടകമായി കരുതാൻ നാം ഇനിയും ഒരുമ്പെട്ടിട്ടില്ല. നാം അവരുടെ സ്നേഹം ആർജിക്കാൻ ശ്രമിച്ചിട്ടില്ല. നിർഭാഗ്യകരമായ ഈ സ്ഥിതിവിശേഷത്തിൻെറ കാരണങ്ങൾ ചരിത്രപരമാണ്. അവയുടെ ഉൽപത്തി അപരിഹാര്യവുമായിരുന്നു. ഹിന്ദുക്കളുടെ അപരാധം ഇപ്പോൾ മാത്രമേ അറിയാൻ കഴിയുന്നുള്ളു. ഈ ബോധം ഈയിടെ വളർന്നതായതുകൊണ്ടു് സ്വാഭാവികമായിത്തന്നെ സാർവ്വജനീനമല്ല. മിക്ക സന്ദർഭങ്ങളിലും ശാരീരികശക്തിയുടെ അടിസ്ഥാനത്തിൽ മുസ്ലൽമാനെക്കുറിച്ചുള്ള ഭയം മൂലം ഹിന്ദുവിന് കുററം സ്വയം ഏറെറടുത്തു് മുസ്ലൽമാൻെറ ഹൃദയം വശപ്പെടുത്തുന്നതിനു സ്വാഭാവികമായിത്തന്നെ വിഷമമുണ്ടാകുന്നു. പക്ഷേ ഹിന്ദുമുസ്ളിം പ്രശ്നം സംബന്ധിച്ച് ഒരു വിദഗ്ദ്ധനായി എന്നെ ഞാൻ കരുതാതെയായിട്ടുണ്ടെന്നു സമ്മതിച്ചുകൊള്ളട്ടെ. അതുകൊണ്ടു് എൻെറ അഭിപ്രായത്തിനു സിദ്ധാന്തപരമായ മൂല്യം മാത്രമേയുള്ളു. ഇരുകക്ഷികൾക്കും അതു സ്വീകാര്യമാക്കുക പ്രയാസമാ

ണെന്നു കണ്ടുവെങ്കിലും, ഞാനിപ്പോഴും എന്റെ സ്വന്തം അഭിപ്രായം മുറുകെപ്പിടിക്കുന്നു.

## 19

എന്റെ അഭിപ്രായത്തിൽ, സംഖ്യാബലമനുസരിച്ച് മുസ്സൽമാന്മാർക്ക് ബംഗാളിലും പഞ്ചാബിലും ഭൂരിപക്ഷം വേണമെന്ന അവകാശവാദം നിഷേധിക്കാനാവാത്തതാണ്. ആ അവകാശവാദം, വടക്കുനിന്നോ വടക്കുപടിഞ്ഞാറുനിന്നോ ഉള്ള അപകടശങ്കമൂലം എതിർക്കാനാവുന്നതല്ല. സ്വരാജ് വേണമെന്നുണ്ടെങ്കിൽ ഹിന്ദുക്കൾ ആ ഭാഗ്യപരീക്ഷയ്ക്കു മുതിർന്നേ പററൂ. നാം ബാഹ്യലോകത്തെ ഭയപ്പെടുന്ന കാലത്തോളം സ്വരാജിനെപ്പററി ചിന്തിക്കാതിരിക്കണം. പക്ഷേ സ്വരാജ് നമുക്കു കൂടിയേ തീരൂ. അതുകൊണ്ടു് മുസ്സൽമാന്മാരുടെ നീതിപൂർവകമായ അവകാശവാദത്തിന്റെ പരിഗണനയിൽ, ഹിന്ദുക്കളുടെ ഭീതി ഞാൻ തള്ളിക്കളയും. ഭാവി സുരക്ഷിതത്വം അപകടത്തിലായാൽപ്പോലും നീതി ചെയ്യാൻ നാം മുതിരേണ്ടതാണ്. പ്രത്യേക നിയോജകമണ്ഡലം അതിനുവേണ്ടിത്തന്നെ വേണമെന്നല്ല മുസ്സൽമാന്മാർ ആവശ്യപ്പെടുന്നതു്. അവരുടേതായ യഥാർത്ഥ പ്രതിനിധികളെത്തന്നെ നിയമസഭകളിലേക്കും, തെരഞ്ഞെടുക്കപ്പെടുന്നവരുള്ള മററു സഭകളിലേക്കും അയക്കണമെന്നാണ് ഞാനാഗ്രഹിക്കുന്നതു്. ഇതു് നിയമപരമായ നിർബന്ധത്തിലൂടെയല്ലാതെ സ്വകാര്യമായ ക്രമീകരണത്തിലൂടെ ചെയ്യാവുന്നതേയുള്ളൂ. സ്വകാര്യമായ ക്രമീകരണത്തിനു് അയവുണ്ടു്. നിയമപരമായ നിർബന്ധം കൂടുതൽ കൂടുതൽ അയവില്ലാത്തതായിത്തീരുന്നു. സ്വകാര്യമായ ക്രമീകരണം ഓരോ കക്ഷിയുടെയും അന്തസ്സിനും സദുദ്ദേശ്യത്തിനും നിരന്തരമായ പരീക്ഷണമായിരിക്കും. നിയമപരമായ നിർബന്ധം അന്തസ്സിന്റെയും ഉത്തമവിശ്വാസത്തിന്റെയും ആവശ്യമില്ലാതാക്കുന്നു. വീട്ടുവഴക്കുകൾ വീട്ടിൽത്തന്നെ ഒതുക്കിത്തീർക്കുകയെന്നും, പൊതുശത്രുവിനു് അതായതു വിദേശാധിപത്യത്തിനെതിരായി ഒന്നിച്ചുള്ള എതിർപ്പിന്റെ ഉറച്ച ഭിത്തി കെട്ടിപ്പൊക്കുകയുമാണ് സ്വകാര്യമായ ക്രമീകരണത്തിനർത്ഥം. ഞാനുദ്ദേശിക്കുന്ന രീതിയിലുള്ള സ്വകാര്യമായ ക്രമീകരണം നിയമവിധേയമല്ലെന്നു ചിലർ എന്നോടു പറഞ്ഞിട്ടുണ്ടു്. അങ്ങനെയാണെങ്കിൽ നിയമപരമായ തടസ്സം ഒഴിവാക്കാൻ ശ്രമിക്കുകയാണു വേണ്ടതു്. അല്ലാതെ പുതിയതായി ഒന്നു സൃഷ്ടിച്ചു കൂട്ടിച്ചേർക്കുകയല്ല. അതുകൊണ്ടു പ്രത്യേക നിയോജകമണ്ഡലങ്ങൾ കൂടാതെ കഴിക്കാനും ഒരു നിർദിഷ്ടനിയോജകമണ്ഡലത്തിൽനിന്നു പൊതുവേ ആഗ്രഹിക്കുകയും സമ്മതിക്കുകയും ചെയ്തിട്ടുള്ള മുസൽമാന്മാരേയും മററുള്ളവരെയും കൂട്ട ടിക്കററിന്റെ അടിസ്ഥാനത്തിൽ സ്ഥാനാർത്ഥികളാക്കി നിർത്തി വിജ

19. Young India, 19–2–1925 (Communal Unity, p. 108)

യിപ്പിച്ചെടുക്കാനുമാണ് എൻെറ പദ്ധതി. മുസൽമാന്മാരായ സ്ഥാനാർത്ഥികളെ പ്രസിദ്ധമായ മുസൽമാൻസംഘടനകൾ നാമനിർദേശം ചെയ്യണം. ഈ ഘട്ടത്തിൽ സംഖ്യാബലത്തിനതീതമായ പ്രാതിനിധ്യത്തിൻെറ പ്രശ്നത്തിലേക്ക കടക്കേണ്ടയാവശ്യമില്ല. സ്വകാര്യമായ ക്രമീകരണത്തിൻെറ തത്ത്വം എല്ലാവരും സ്വീകരിക്കുമ്പോൾ, അതു ചർച്ചചെയ്യുകയും പ്രയാസങ്ങൾ തരണം ചെയ്യുകയുമാവാം.

സ്വരാജിൻെറ പേരിൽ പരിഹാരം കണ്ടെത്തണമെന്ന ആത്മാർത്ഥമായ ആഗ്രഹം ബന്ധപ്പെട്ട എല്ലാവർക്കുംതന്നെ ഉണ്ടായിരിക്കുമെന്നു മുൻകൂട്ടി പ്രതീക്ഷിച്ചുള്ളതാണ് എൻെറ നിർദേശമെന്നതിൽ സംശയിക്കേണ്ടതില്ല. സാമുദായികത്വമാണു ലക്ഷ്യമെങ്കിൽ, ഏതു സ്വകാര്യമായ ക്രമപ്പെടുത്തലും തകരുമെന്നതു തീർച്ചയാണ്. ഏതായാലും ലക്ഷ്യം സ്വരാജായിരിക്കുകയും, തികച്ചും ദേശീയമായ കാഴ്ചപ്പാടിൽ കക്ഷികൾ ആ പ്രശ്നത്തെ സമീപിക്കുകയും ചെയ്യുന്നപക്ഷം തകർച്ചയെക്കുറിച്ചു ഭയപ്പെടേണ്ടതില്ല. നേരേമറിച്ച് എല്ലാകക്ഷികളും അതിൻെറ സത്യസന്ധമായ പ്രവത്തനത്തിൽ താത്പരരായിരിക്കും.

## 20

*ഡൽഹിയിലെ 'ഐക്യസമ്മേളനം മതഭിന്നതകളുടെ പരിഹാരത്തിനുള്ള മാർഗം കാട്ടിത്തരുന്നുണ്ട്. അഖിലകക്ഷിസമ്മേളനം, മററു കാര്യങ്ങളോടൊപ്പം, ഹിന്ദുക്കൾക്കും മുസ്സൽമാന്മാർക്കും തമ്മിൽ മാത്രമല്ല, എല്ലാ വർഗങ്ങൾക്കും ജാതികൾക്കും ഉപജാതികൾക്കും തമ്മിലുള്ള രാഷ്ട്രീയ ഭിന്നതകൾക്ക നീതിപൂർവകവും പ്രവർത്തനവിധേയവുമായ ഒരു പരിഹാരം കണ്ടെത്തുമെന്നു പ്രതീക്ഷിക്കപ്പെടുന്നുണ്ട്. കഴിയുന്നതും നേരത്തെ സാമുദായികമോ വിഭാഗീയമോ ആയ പ്രാതിനിധ്യം ഇല്ലാതാക്കുകയെന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. ഒരു പൊതുസമ്മതിദായകസംഘം, യോഗ്യതയുടെ അടിസ്ഥാനത്തിൽമാത്രം നിഷ്പക്ഷമായി പ്രതിനിധികളെ തെരഞ്ഞെടുക്കണം. നമ്മുടെ സർവീസുകളിലേക്ക് ഏററവും യോഗ്യതയുള്ള പുരുഷന്മാരെയും സ്ത്രീകളെയും നിഷ്പക്ഷമായി തെരഞ്ഞെടുക്കണം. പക്ഷേ അക്കാലം വരുന്നതുവരെ സാമുദായികമായ ഈഷ്യയും ചായ്വുകളും ഭൂതകാലവസ്തുതകൾ മാത്രം ആയിത്തീരുന്നതുവരെ. ഭൂരിപക്ഷങ്ങളുടെ ഉദ്ദേശ്യങ്ങളെപ്പററി സംശയമുള്ള ന്യൂനപക്ഷങ്ങളെ അവരുടെ വഴിക്കു വിടേണ്ടതാണ്. ഭൂരിപക്ഷങ്ങൾ ആത്മത്യാഗത്തിനു മാതൃക കാട്ടണം.

20. Young India, 26–12–1924) Communal Unity, pp 104—105)
* 1924...ൽ ബൽഗാമിൽവച്ചു കൂടിയ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ 39–ാം സമ്മേളനത്തിൽ ഗാന്ധിജി ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽ നിന്നു്.

21

മഹാരാഷ്ട്രയിലെ അബ്രാഹ്മണപ്രശ്നം സംബന്ധിച്ച് ഞാൻ 'യങ്ഇന്ത്യ'യിലെഴുതിയപ്പോഠം അബ്രാഹ്മണരുടെ വാദം പൂർണ മായല്ലെങ്കിലും, ഏറിയകൂറും ഒരു രാഷ്ട്രീയകാര്യമാണെന്നും, ആ ആരോപണം ഒരു വർഗമെന്ന നിലയ്ക്കു ബ്രാഹ്മണരുടെ നേർക്കു് ഉന്ന യിക്കുന്ന ഒന്നു് എന്നതിനേക്കാഠം വിദ്യാസമ്പന്നരായ കുറെ അബ്രാ ഹ്മണർ ഏറിയപങ്കും ബ്രാഹ്മണരായ ദേശീയവാദികഠംക്കെതിരെ ഉന്നയിക്കുന്ന ഒന്നാണെന്നും ഞാനൊട്ടും മനസ്സിലാക്കിയിരുന്നില്ല. അബ്രാഹ്മണരിൽ ലിംഗായത്തുകളും, മറാത്തികളും ജൈനന്മാരും 'അസ്പൃശ്യരും' ഉഠംപ്പെടുന്നു. അബ്രാഹ്മണരെ ബ്രാഹ്മണരെന്ന പോലെ തങ്ങളെ അബ്രാഹ്മണർ ഒററപ്പെടുത്തുന്നുവെന്നുള്ളതുകൊണ്ടു് അസ്പൃശ്യർക്കു് അബ്രാഹ്മണരുടെനേർക്കു പ്രത്യേകമായ ഒരു പരാ തിക്കു കാരണമുണ്ടു്. വിദ്യാസമ്പന്നരായ അബ്രാഹ്മണരുടെ വാദം തന്നെ എല്ലാവരേയും പൊതുവായി ബാധിക്കുന്നതല്ല. ഏതായാലും അതു താഴെ ചേർക്കുന്നു:

1. ബ്രാഹ്മണർ കൈവശം വച്ചുകൊണ്ടിരിക്കുന്നിടത്തോളം രാഷ്ട്രീയാധികാരം വിദ്യാസമ്പന്നരായ അബ്രാഹ്മണർക്കില്ല.

സംഖ്യാബലം അബ്രാഹ്മണർക്കാണെങ്കിലും ഏററവുമധികം സർക്കാരുദ്യോഗങ്ങളും പ്രതിനിധിസഭകളിൽ സീററുകളും ബ്രാഹ്മ ണർക്കാണുള്ളതു്.

2. ചില ബ്രാഹ്മണർ ലിംഗായത്തുകളെ ക്ഷേത്രങ്ങളിൽ പ്രവേ ശിക്കുന്നതിൽനിന്നു തടഞ്ഞിട്ടുണ്ടു്. ഇതിനെ ബ്രാഹ്മണർ പൊതുവേ അനുകൂലിക്കുന്നുവെന്നു ലിംഗായത്തുകഠം അവകാശപ്പെടുന്നു.

3. ബ്രാഹ്മണർ എല്ലാ അബ്രാഹ്മണരേയും ശൂദ്രന്മാരായി കരു തുകയും, അവരോടു് ബ്രിട്ടീഷുകാർ ഭാരതീയരോടു പെരുമാറിയതു പോലെ പെരുമാറുകയും ചെയ്യുന്നു.

എന്റെ അഭിപ്രായത്തിൽ, അബ്രാഹ്മണരുടെ വാദം വളരെയ ധികം ദുർബലമാണു്. ദേശീയകക്ഷിയിലെ ബ്രാഹ്മണർ കോൺ ഗ്രസിന്റെ നിസ്സഹകരണപരിപാടി പൂർണമായി നടപ്പിൽ വരുത്തു ന്നപക്ഷം ആ വാദം മഹാരാഷ്ട്രയിലെ പൊതുജീവിതത്തിൽനി ന്നു് അപ്രത്യക്ഷമാവുമെന്നതു തീർച്ചയാണു്. ഈ പ്രസ്ഥാനത്തി ന്റെ ഓജസിനു കാരണം മതപരമോ സാമൂഹികമോ ആയ അവശത കളൊന്നുമല്ല, ബ്രാഹ്മണർ യോഗ്യതകൊണ്ടുതന്നെ വച്ചനുഭവിക്കുന്ന രാഷ്ട്രീയമായ ഉയർച്ചയാണു്. ദേശീയവാദികളായ ബ്രാഹ്മണർ സ്വരാജിനെപ്പററി കുറെക്കൂടി വിശാലമായ കാഴ്ചപ്പാടുകഠംക്കു രൂപം

21. Young India, (1919-1922, pp. 424-428) 17-11-1920

കൊടുത്തശേഷം സർക്കാരുദ്യോഗങ്ങളൊന്നും സ്വീകരിക്കാതിരിക്കുകയും, കൗൺസിലുകളും മുനിസിപ്പാലിററികളിലെ നാമനിർദേശം ചെയ്യപ്പെടുന്ന സീററുകളും ബഹിഷ്കരിക്കുകയും ചെയ്യുന്നപക്ഷം ആ പരാതി താനേ ഇല്ലാതായിക്കൊള്ളും. ഗവർമെൻറ് അതിൻെറ സ്ഥിരീകൃതനയമനുസരിച്ച്, അബ്രാഹ്മണരെ, അവരുടെ അറിവോടു കൂടിയല്ലാതെപോലും ബ്രാഹ്മണർക്കെതിരായി തിരിച്ചുവിടുകയും ഇരുകൂട്ടരും തമ്മിലുള്ള കലഹങ്ങൾ വളർത്തി അതിൻെറ കാലാവധി ദീർഘിപ്പിക്കാൻ ശ്രമിക്കുകയും, അബ്രാഹ്മണർക്കു രാഷ്ട്രീയമായ പ്രലോഭനങ്ങൾ വച്ചുനീട്ടുകയും ചെയ്യും.

ബ്രാഹ്മണർ സർക്കാർ നൽകുന്ന എല്ലാ രൂപത്തിലുമുള്ള സൗജന്യങ്ങളും ഉപേക്ഷിച്ചുകൊണ്ട്, അബ്രാഹ്മണരുടെ പ്രക്ഷോഭണത്തിൻെറ ഊററം കുറയ്ക്കുകയും, ആ എതിർപ്പിനെ നിരുപദ്രവമാക്കുകയും ചെയ്യണമെന്നതും വ്യക്തമാണ്. അബ്രാഹ്മണനേതാക്കൾ തങ്ങൾക്കനുകൂലമായി സമ്മതിദായകരെ സ്വാധീനിക്കാൻ ശ്രമിക്കുന്നതുകൊണ്ടും, അബ്രാഹ്മണർ ദുർബലരായതിനാൽ അവർ ബ്രിട്ടീഷ് സഹായം തേടേണ്ടതാണെന്നു സമ്മതിദായകരോടു പറയുന്നതുകൊണ്ടുമാണു പ്രശ്നം ഇത്രയും സങ്കീർണമായത്. ബ്രാഹ്മണനേതാക്കൾ സ്വാഭാവികമായി അതേ സമ്മതിദായകരെത്തന്നെ സ്വാധീനിക്കാനും, വോട്ടുപയോഗിക്കുന്നതിൽനിന്ന് അവരെ പിന്തിരിപ്പിക്കാനും ശ്രമിക്കുന്നുണ്ട്. ഇതു ദുഷിച്ച മനോഭാവത്തിനു കാരണമായിത്തീരുന്നു. എന്നാൽ അതു മിതവാദികളും ദേശീയവാദികളും തമ്മിൽ സമരത്തിലേർപ്പെടുമ്പോൾ ഉള്ളിടത്തോളമില്ല. ഈ സ്ഥിതിവിശേഷത്തിൻെറ ഏററവും വേദനാജനകമായ അംശം, സാമാന്യജനതയെ പ്രതിനിധാനം ചെയ്യുന്നുവെന്നും അവർക്കുവേണ്ടി വികാരഭരിതരാകുന്നുവെന്നും അവകാശപ്പെടുന്ന അബ്രാഹ്മണനേതാക്കൾ, ഗവർമെൻറുമായി സഹകരിക്കുന്നതിലൂടെ യഥാർത്ഥത്തിൽ ജനതയുടെ മേലുള്ള ഗവർമെൻറിൻെറ പിടി മുറുക്കുകയാണെന്നുള്ളതും, ഗവർമെൻറിൻെറ സഹായത്തോട് അനുകൂലമനോഭാവം പ്രദർശിപ്പിക്കുന്നതിലൂടെ പഞ്ചാബിൻേറയും ഖിലാഫത്തിൻേറയും തെററുകൾക്കുള്ള പ്രതിവിധി കൂടുതൽ ദുർഘടമാക്കുകയാണെന്നുള്ളതും ആണ്. അങ്ങനെ അബ്രാഹ്മണരുടെ നയം പ്രകടമായും ആത്മഹത്യാപരമാണ്. ബ്രാഹ്മണരുടെയോ ദേശീയവാദികളുടെയോ നേർക്ക് അവർക്കുള്ള പരാതി എന്തുതന്നെയായാലും, അതിനുള്ള പ്രതിവിധി സാമാന്യജനതയെ സാമ്പത്തികമായി ചൂഷണംചെയ്യുകയെന്നതും ആ വിധത്തിൽ അവരെ നിർവീര്യരാക്കുകയെന്നതും ധർമ്മമായി സ്വീകരിച്ചിട്ടുള്ള ഒരു ഗവർമെൻറുമായുള്ള സഹകരണമല്ല. കാരണം പഞ്ചാബിലെയും കുറെയൊക്കെ ഖിലാഫത്തിൻെറയും തെററുകൾ തിരുത്താനുള്ള ഈ വിസമ്മതം, ബ്രിട്ടീഷുകാരുടെ അഭിമാനം എന്തു വിലകൊടുത്തും നിലനിർത്താനുള്ള നയത്തിൽ അധിഷ്ഠിതമാണ്. ഒരു ലക്ഷം ഇംഗ്ലീഷുകാർക്കു മൃഗീയശക്തിമാത്രമുപയോ

ഗിച്ച് മുപ്പതുകോടി മനുഷ്യരെ കീഴടക്കിവച്ചുകൊണ്ടിരിക്കാൻ സാധ്യ മല്ല. പക്ഷേ വിദഗ്ധമായ രീതിയിൽ അവരെ അനുക്രമം നിസ്സ ഹായരാക്കി ശക്തി ഉറപ്പിക്കാൻ കഴിയും; കഴിയുന്നുമുണ്ട്. അതു കൊണ്ട് അവർ നേടാനാഗ്രഹിക്കുന്ന ലക്ഷ്യത്തിനുതന്നെ ഹാനികര മാണു ഗവർമെൻറുമായുള്ള സഹകരണം. ആ അപകടത്തിനെതിരാ യി അബ്രാഹ്മണനേതാക്കൾക്കു മുന്നറിയിപ്പു നൽകാൻ ഞാൻ ഒരു മ്പെടുന്നു. കുറേ സർക്കാരുദ്യോഗങ്ങൾ നേടുന്നതുകൊണ്ടോ, നിയമ സഭകളിലേക്കു തിരഞ്ഞെടുക്കപ്പെടുന്നതുകൊണ്ടോ അവർ സാമാന്യ ജനതയുടെ സാമ്പത്തികസ്ഥിതി മെച്ചപ്പെടുത്തുകയില്ല.

സാമ്പത്തികമായി നോക്കിയാൽ മുപ്പത്തഞ്ചുകൊല്ലത്തെ നമ്മു ടെ രാഷ്ട്രീയപ്രവർത്തനം തകർച്ചയിലാണു കലാശിച്ചിട്ടുള്ളതു്. ക്ഷാമത്തിന്റെയും രോഗത്തിന്റെയും കെടുതികളെ നേരിടാൻ ഇന്ത്യ യിലെ സാമാന്യജനതയ്ക്കു് അമ്പതുകൊല്ലം മുൻപുണ്ടായിരുന്ന കഴിവു ഇന്നില്ല. അവർ രാഷ്ട്രചരിത്രത്തിലെ മറേറതു കാലഘട്ടത്തേയും അപേക്ഷിച്ച് ആണത്തം കുറഞ്ഞവരായിത്തീർന്നിരിക്കുന്നു.

അബ്രാഹ്മണനേതാക്കൾ അവരുടെ രാഷ്ട്രീയസ്ഥിതി മെച്ച പ്പെടുത്താമെന്ന ധാരണയിൽ ഗവർമെൻറിന്റെ കരവലയങ്ങൾക്കു ള്ളിൽ അകപ്പെടുകയെന്ന ആസന്നമായ വിപത്തു്, മഹത്തായ ബ്രാ ഹ്മണകക്ഷിക്കു് എളുപ്പത്തിൽ ഒഴിവാക്കാൻ കഴിയും. ആ കക്ഷി ബുദ്ധിപരമായി ശക്തിയുള്ളതാണ്. അതിനു പരമ്പരാഗതമായ അധികാരത്തിന്റെ അന്തസ്സുണ്ട്; കീഴടക്കാൻവേണ്ടി തലകുനിക്കാൻ അതിനു കഴിയും. നിസ്സഹകരണപരിപാടി സർവാത്മനാ സ്വീകരി ച്ചാൽ അതുതന്നെ ഒരു പരിഹാരം കാട്ടിത്തരും. പക്ഷേ അതുമാത്രം പോരാ. ദൌർബല്യവും വേദനയും അനുഭവപ്പെടുന്നവർക്കു സഹായ ഹസ്തം നീട്ടാൻ ബ്രാഹ്മണർ തയ്യാറാവുന്നില്ലെങ്കിൽ, മാത്സര്യം പി ന്നെയും നിലനിൽക്കും. കർണ്ണാടകത്തിലെ ചില ദേശീയപത്രങ്ങൾ അബ്രാഹ്മണരുടെനേർക്കു കൊള്ളരുതാത്തതും ഔദ്ധത്യം നിറഞ്ഞതു മായ ഭാഷ ഉപയോഗിക്കുന്നതായും, മററുതരത്തിൽ അവരെ തരംതാ ഴ്ത്തുകയും അവരോടു് അവജ്ഞയോടെ പെരുമാറുകയും ചെയ്യുന്നതാ യും ആരോപണങ്ങളുണ്ടായിട്ടുണ്ട്. അറിവില്ലാത്ത അബ്രാഹ്മണ രായ നാട്ടുകാർക്കു താരതമ്യേന പ്രബുദ്ധരായ ബ്രാഹ്മണരിൽനിന്നു മര്യാദയും ആദരവും പ്രതീക്ഷിക്കുവാനുള്ള അവകാശമുണ്ട്. സാധാ രണക്കാരായ അബ്രാഹ്മണരെ ബ്രാഹ്മണവിരോധം ഇനിയും തീണ്ടി യിട്ടില്ല. താൻ എന്തിന്റെ ട്രസ്റ്റിയാണോ ആ ഹിന്ദുമതപാരമ്പര്യ ങ്ങൾക്കു് അനുയോജ്യമായ വിധത്തിൽ അബ്രാഹ്മണപ്രശ്നം മഹാ രാഷ്ട്രബ്രാഹ്മണൻ പരിഹരിക്കുമെന്നു വിചാരിക്കാൻ തക്കവണ്ണം എനിക്കു മഹാരാഷ്ട്രബ്രാഹ്മണനിൽ വേണ്ടുവോളം വിശ്വാസമുണ്ട്.

## 22

മുസ്ളീംലീഗ് 'ലഡ്കർ ലേംഗെ പാകിസ്ഥാൻ' എന്ന മുദ്രാവാക്യമുയർത്തിയതു തെററായിരുന്നുവെന്നു ഗാന്ധിജി സമ്മതിച്ചു. അങ്ങനെയൊന്നു സംഭവിക്കുമെന്നു ഗാന്ധിജി ഒരിക്കലും വിശ്വസിച്ചിരുന്നില്ല. വാസ്തവത്തിൽ ബലപ്രയോഗത്തിലൂടെ രാജ്യം വിഭജിക്കുന്നതിൽ അവർ വിജയിക്കുമായിരുന്നില്ല. കോൺഗ്രസ്സും ബ്രിട്ടനും സമ്മതിച്ചിരുന്നില്ലെങ്കിൽ ഇന്നു പാകിസ്ഥാൻ ഉണ്ടാകുമായിരുന്നില്ല. ഇനി ആർക്കും പിന്തിരിഞ്ഞുപോകാൻ സാധ്യമല്ല. പാകിസ്ഥാനിലെ മുസ്ളീങ്ങൾക്ക് അവകാശപ്പെട്ടതായിരുന്നു അതു്. അവർക്ക് എങ്ങനെയാണു സ്വാതന്ത്ര്യം ലഭിച്ചതെന്ന് അവർ ഒരു നിമിഷമൊന്നു ചിന്തിക്കട്ടെ. മുഖ്യപോരാളി കോൺഗ്രസായിരുന്നു. ആയുധം സഹനസമരവും. ഇന്ത്യയുടെ സഹനസമരത്തിനു ബ്രിട്ടീഷുകാർ കീഴടങ്ങുകയും പിരിഞ്ഞുപോവുകയും ചെയ്തു. ബലം പ്രയോഗിച്ചു പാകിസ്ഥാൻ ഇല്ലാതാക്കുകയെന്നതു സ്വരാജ് ഇല്ലാതാക്കുന്നതിനു തുല്യമാണു്. ഇന്ത്യയ്ക്കു രണ്ടു ഗവർമെൻറുകൾ ഉണ്ടു്. വേണമെങ്കിൽ തമ്മിൽ പോരാടാൻ ആ രണ്ടു ഗവർമെൻറുകളെയും അനുവദിക്കുകയെന്നതായിരുന്നു പൗരന്മാരുടെ കർത്തവ്യം. ദിനംതോറും വളരെപ്പേർക്കു സംഭവിച്ചുകൊണ്ടിരുന്ന ജീവഹാനി ആർക്കും ഗുണം ചെയ്യാത്തതും ഏറെ ദോഷം ചെയ്യുന്നതും കുററകരവുമായ ഒരു നഷ്ടമായിരുന്നു.

## 23

പാകിസ്ഥാൻ ഒരു മതാധിപത്യരാഷ്ട്രമല്ലെന്നും തികച്ചും മതേതരരാഷ്ട്രമാണെന്നും കായിദ്–ഇ–ആസം പറഞ്ഞില്ലേ? ആ അവകാശവാദം പ്രവൃത്തിപഥത്തിൽ എല്ലായ്പോഴും നീതീകരിക്കാവുന്നതല്ലെന്നുള്ളതു്, നിർഭാഗ്യവശാൽ തികച്ചും സത്യമാണു്. ഇന്ത്യൻ യൂണിയൻ മതാധിപത്യരാഷ്ട്രമാകുവാനും അഹിന്ദുക്കളുടെമേൽ ഹിന്ദുധർമ്മം അടിച്ചേൽപ്പിക്കുവാനും ആയിരുന്നോ ഉദ്ദേശ്യം? അല്ലെന്നാണദ്ദേഹത്തിൻെറ പ്രത്യാശ. അങ്ങനെയായാൽ ഇന്ത്യൻയൂണിയൻ, ഏഷ്യയിലും ആഫ്രിക്കയിലുമുള്ള എല്ലാ വർഗങ്ങളും, ലോകം തന്നെയും, ആകാംക്ഷയോടെ കാത്തിരുന്ന പ്രതീക്ഷയുടേയും പ്രത്യാശയുടേയും നാടല്ലാതാവും. യൂണിയനെന്ന നിലയ്ക്കായാലും പാകിസ്ഥാനെന്ന നിലയ്ക്കായാലും, ഇന്ത്യയിൽനിന്ന് അൽപ്പത്വവും മതഭ്രാന്തുമല്ല ലോകം പ്രതീക്ഷിച്ചിട്ടുള്ളതു്. ലോകത്തിനാകെ ഒരു പാഠവും, എങ്ങും പരന്നിട്ടുള്ള അന്ധകാരത്തിൽ ഒരു വെളിച്ചവുമായിത്തീരത്തക്കവിധം മഹിമയും നന്മയുമാണ് ഇന്ത്യയിൽനിന്നു ലോകം പ്രതീക്ഷിച്ചിട്ടുള്ളതു്.

---

22. Delhi Diary, 24–9–1947, p. 35
23. Delhi Diary, 15–9–1940 (Sarvodaya, p. 103)

## 24

ലഹളകൾ അക്രമരഹിതമായി ശമിപ്പിക്കണമെങ്കിൽ ഒരുവന്റെ ഹൃദയത്തിൽ യഥാർത്ഥ അഹിംസ, അതായതു് തെററു ചെയ്യുന്ന റൗഡിയെപ്പോലും ഗാഢാലിംഗനത്തിലൊതുക്കുന്ന അഹിംസ ഉണ്ടായിരിക്കണം. അമ്മാതിരിയൊരു മനോഭാവം വളർത്തിക്കൊണ്ടുവരേണ്ടിയിരിക്കുന്നു. സുദീർഘവും ക്ഷമാപൂർണവുമായ പ്രയത്നത്തിന്റെ ഫലമായിമാത്രമേ അതു രൂപമെടുക്കുകയുള്ളൂ. സമാധാനകാലങ്ങളിലാണു് ആ പ്രയത്നത്തിലേർപ്പെടേണ്ടതു്. ഒരു ശാന്തിസേനയിൽ അംഗമാകാനുള്ളയാൾ സമീപപ്രദേശത്തുള്ള ഗുണ്ടാകളെന്നു വിളിക്കപ്പെടുന്നവരുമായി അടുത്ത സമ്പർക്കം പുലർത്തുകയും പരിചയം വളർത്തുകയും വേണം. അയാൾ എല്ലാവരേയും അറിയുകയും എല്ലാവരാലും അറിയപ്പെടുകയും എല്ലാവരുടേയും പ്രീതി, സ്നേഹപൂർണവും നിസ്വാർത്ഥവുമായ സേവനത്തിലൂടെ നേടുകയും വേണം. നിന്ദയർഹിക്കുന്നവരായോ, കൂട്ടുചേരാൻ കൊള്ളരുതാത്തവരായോ ഒരു വിഭാഗത്തേയും പരിഗണിക്കരുതു്. ഗുണ്ടാകൾ ആകാശത്തുനിന്നും പൊട്ടിവീഴുന്നവരോ പിശാചുക്കളെപ്പോലെ ഭൂമിയിൽനിന്നു പൊട്ടിപ്പുറപ്പെടുന്നവരോ അല്ല. അവർ സമൂഹത്തിന്റെ കെട്ടുറപ്പില്ലായ്മയുടെ സൃഷ്ടികളാണു്. അതുകൊണ്ടു് അവരുടെ നിലനില്പിനുള്ള ഉത്തരവാദിത്വം സമൂഹത്തിനാണു്. അഥവാ നമ്മുടെ രാഷ്ട്രശരീരത്തിലെ മാലിന്യത്തിന്റെ ഒരു ലക്ഷണമായി അവരെ കാണണം. ആ രോഗം മാററാൻ ആദ്യമായി നാം അതിന്റെ അടിയിലുള്ള കാരണം കണ്ടുപിടിച്ചേ തീരൂ. അപ്പോൾ പ്രതിവിധി കണ്ടുപിടിക്കുന്നതു താരതമ്യേന എളുപ്പമുള്ള പണിയായിത്തീരും.

## 25

ഒരു അഹിംസാസേന(ശാന്തിസേന), സമാധാനകാലത്തും ലഹളകളുണ്ടാവുമ്പോഴും സായുധരിൽനിന്നു വ്യത്യസ്തമായി പെരുമാറുന്നു. ലഹളകൾ അസാധ്യമാക്കുന്ന തരത്തിലുള്ള നിർമ്മാണപരമായ പ്രവർത്തനങ്ങളിൽ അവർ സദാ വ്യാപൃതരായിരിക്കും. സമരാസക്തമായ സമുദായങ്ങളെ ഒന്നിപ്പിക്കാനുള്ള സാഹചര്യങ്ങൾ അന്വേഷിക്കുകയെന്നതും, സമാധാനപ്രചരണം നടത്തുകയെന്നതും, തങ്ങളുടെ ഇടവകയിലോ പ്രദേശത്തോ ഉള്ള ഓരോ സ്ത്രീയോടും പുരുഷനോടും പ്രായപൂർത്തിയായവനോടും കുട്ടിയോടും സമ്പർക്കം പുലർത്തുവാൻ സഹായിക്കത്തക്ക പ്രവർത്തനങ്ങളിൽ ഏർപ്പെടുകയെന്നതും അവരുടെ കർത്തവ്യമായിരിക്കും. അമ്മാതിരിയൊരു സേന ഏതടിയന്തരപരിതഃസ്ഥിതികളേയും നേരിടാൻ തയ്യാറായിരിക്കണം. ബഹുജനങ്ങളുടെ ഉന്മാദം ശമിപ്പിക്കുന്നതിനു സന്ദർഭ

24. Delhi Diary, 4-11-1947, p 140
25. Harijan, 26-3-1938 (Sarvodaya, p. 104)

ത്തിനനുസരിച്ച് ആവശ്യമാകുന്നിടത്തോളംപേർ ജീവൻ വെടിയാൻ തയ്യാറായിരിക്കണം. അങ്ങനെ ഏതാനും നൂറോ, അല്ലെങ്കിൽ ഏതാനും ആയിരമോ നിഷ്കളങ്കരുടെ മരണം ലഹളകൾക്കൊരു പൂർണ്ണവിരാമമിടും. ബഹുജനങ്ങളുടെ ഉന്മാദത്തെ നേരിടുന്നതിനുവേണ്ടി ഏതാനും നൂറു യുവതീയുവാക്കൾ മനഃപൂർവം ജനരോഷത്തിനിരയായി ജീവൻ വെടിയുന്നതു്, പട്ടാളത്തേയും മററും പ്രദർശിപ്പിക്കുകയും ഉപയോഗിക്കുകയും ചെയ്യുന്നതിനേക്കാൾ ചെലവുകുറഞ്ഞതും ധൈര്യമേറിയതുമായ രീതിയാണു്.

## 26

തിരികെ കൊല്ലുന്നതോ നഷ്ടപരിഹാരം വാങ്ങുന്നതോ കൊലപാതകത്തിനൊരു പ്രതികാരമാവുന്നില്ല. പ്രതിക്രിയയ്ക്കു് ആഗ്രഹിക്കാതെതന്നെ, തന്നെത്താൻ സ്വമനസ്സാലെ ബലിയർപ്പിക്കുകയെന്നതാണു കൊലപാതകത്തിനു പ്രതികാരം ചെയ്യാനുള്ള ഏകമാർഗ്ഗം. പകപോക്കലോ നഷ്ടപരിഹാരമോ വ്യക്തിക്കു കുറേക്കൂടി സംതൃപ്തി നൽകിയേക്കാം. പക്ഷേ അതു് ഒരിക്കലും ശാന്തി വീണ്ടെടുക്കുവാനോ, സമൂഹത്തെ ഉയർത്തുവാനോ സഹായിക്കുകയില്ലെന്നു് എനിക്കു തീർച്ചയുണ്ടു്.

## 27

എന്റെ ഉപദേശം നിയതവും ദൃഢവുമാണു്. അതിന്റെ ഭദ്രത പ്രകടമാണു്. തെററു ചെയ്യുന്നവർ എത്രതന്നെ ആയുധസജ്ജരാണെങ്കിലും, അവരിൽനിന്നു് ഓരോ പൗരനേയും രക്ഷിക്കാൻ ഗവർമെൻറിൽ വിശ്വാസമർപ്പിക്കുക. കൂടാതെ ഉടമസ്ഥാവകാശത്തിൽനിന്നു തെററായി നീക്കപ്പെടുന്ന ഓരോ ന്യൂനപക്ഷാംഗത്തിനുവേണ്ടി നഷ്ടപരിഹാരം ആവശ്യപ്പെടുകയെന്നും, അതു ലഭിക്കുകയെന്നു മാണു ട്രസ്റ്റിനർത്ഥം. ഇരുഗവർമെൻറുകൾക്കും ഒരിക്കലും സാധ്യമല്ലാത്തതു മരിച്ചവരെ പുനർജീവിപ്പിക്കുകയെന്നതുമാത്രമാണു്. പാകിസ്ഥാൻഗവർമെൻറിൽനിന്നു നീതിയാവശ്യപ്പെടാൻ വിഷമമുണ്ടാക്കിവയ്ക്കും ഡൽഹിയിലെ ജനങ്ങൾ. നീതിയാവശ്യപ്പെടുന്നവർ നീതി ചെയ്യണം. അവരുടെ കൈകൾ കളങ്കമേശാത്തതായിരിക്കണം. ഹിന്ദുക്കളും മുസ്ളീങ്ങളും ശരിയായ നടപടിയെടുക്കുകയും, വീടുകളിൽനിന്നു തുരത്തപ്പെട്ട മുസ്ളീങ്ങളെ തിരിച്ചുവരാൻ ക്ഷണിക്കുകയും ചെയ്യട്ടെ. ഏതു കാഴ്ചപ്പാടിലായാലും സമുചിതമായ ഈ ധീരനടപടിയെടുക്കാൻ അവർക്കു കഴിയുന്നപക്ഷം, അഭയാർത്ഥിപ്രശ്നം ഉടനടി അവർ ലഘൂതമമാക്കുകയായിരിക്കും ചെയ്യുന്നതു്. അവർ പാകിസ്ഥാന്റെ മാത്രമല്ല; ലോകത്തിന്റെ മുഴുവൻ അംഗീ

---

26. Harijan, 18-8-1946 (Sarvodaya, p. 108)
27. Delhi Diary, 15-9-1947, pp. 15-16

കാരം ആർജിക്കും. അവർ ഡൽഹിയേയും ഇന്ത്യയേയും അവമാനത്തിൽനിന്നും നാശത്തിൽനിന്നും രക്ഷിക്കും. എന്നെ സംബന്ധിച്ചിടത്തോളം ലക്ഷക്കണക്കിനു ഹിന്ദുക്കളെയും സിക്കുകാരെയും കൈമാററംചെയ്യുകയെന്നതു് അചിന്ത്യമാണു്. അതു തെററാണു്. ജനങ്ങളെ യാതൊരു കാരണവശാലും കൈമാററം ചെയ്യാതിരിക്കുകയെന്ന ഉറച്ച നിലപാടാകുന്ന ശരികൊണ്ടു പാകിസ്ഥാന്റെ തെററ് തിരുത്താം. അതിനനുകൂലമായ ഏകമായ ഏക ശബ്ദം എന്റേതായേക്കാമെങ്കിലും, അതിലുറച്ചുനിൽക്കാൻ ഉള്ള ധൈര്യം എനിക്കുണ്ടായിരിക്കുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

## NAVAJIVAN PUBLICATIONS USED FOR REFERENCE


1 An Autobiography
2 Basic Education
3 Communal Unity
4 Constructive Programme
5 Delhi Diary
6 Food-Shortage and Agriculture
7 From Yaravda Mandir
8 Gandhiji's Correspondence with Government (1942—44)
9 Harijan Vol. X
10 ,, ,, XI
11 ,, ,, XII
12 Hind Swaraj
13 India of My Dreams
14 Khadi—Why and How
15 Letters to Sardar Vallabhai Patel
16 Linguistic Provinces
17 Mahatma Gandhi—The Last Phase, Vol. I
18 ,, ,, Vol. II
19 Medium of Instruction
20 Non-violence in Peace and war, Vol. I
21 ,, Peace and War, Vol. II
22 Panchayat Raj
23 Rebuilding our Villages
24 Removal of Untouchability
25 Sarvodaya (The Welfare of All)
26 Satyagraha
27 Satyagraha in South Africa
28 The Nation's Voice
29 Thoughts on National Language
30 Towards Non-violent Socialism
31 Young India (Collected Vol. 1919—1922)
32 ,, ,, (Supplement)
33 ,, ,, (1924—26)


(Available from the Navajivan Publishing House, Ahmedabad-14)

# രാഷ്ട്രതന്ത്രം

ധാർമ്മികമൂല്യങ്ങളുടെ അടിസ്ഥാനത്തിൽ രാഷ്ട്രീയജീവിതത്തെ പുനഃസംവിധാനം ചെയ്യുകയെന്നുള്ളതായിരുന്നു ഗാന്ധിജിയുടെ ഉന്നം. ദുരാത്മാക്കളുടെ അവസാന അഭയകേന്ദ്രമെന്ന നിലയിൽ നിന്നും സൽഗുണസമ്പന്നന്മാരുടെ മാത്രം സ്വാധീനമേഖലയാക്കി രാഷ്ട്രീയജീവിതത്തെ വളർത്തുവാനുള്ള പരീക്ഷണം ഈ ഗ്രന്ഥത്തിൽ പ്രകടമായിക്കാണാം.

രാഷ്ട്രത്തിൻെറ സ്വഭാവം, ഘടന, വ്യക്തിയും രാഷ്ട്രവും തമ്മിലുള്ള ബന്ധം, രാഷ്ട്രത്തെ എതിർക്കേണ്ടിവരുമ്പോൾ ഉപയോഗിക്കേണ്ട അഹിംസാത്മകമായ സമരതന്ത്രങ്ങൾ, ദേശീയത്വം, മാർക്സിസം, വർഗ്ഗീയത്വം തുടങ്ങിയ രാഷ്ട്രീയാദർശങ്ങൾ മുതലായവയെപ്പററി ഗാന്ധിജിക്കുള്ള അഭിപ്രായങ്ങൾ ഇതിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ രാഷ്ട്രീയ വ്യക്തിത്വത്തെക്കുറിച്ച് കഴിയുന്നതും സമഗ്രമായൊരു ചിത്രം ആലേഖനം ചെയ്യുവാനാണ് ഇതിൽ ശ്രമിച്ചിട്ടുള്ളത്.

കേരളഗാന്ധിസ്മാരകനിധി പ്രസിദ്ധീകരണം

കറൻറ് ബുക്സ്

തിരുവനന്തപുരം, കോട്ടയം, എറണാകുളം, ആലപ്പുഴ,
കോഴിക്കോട്, തൃശ്ശൂർ, തലശ്ശേരി